ശ്രീ

# രാമതീർത്ഥപ്രതിധ്വനികൾ

## തരംഗം ആറ് —

## മത (ധർമ്മ) ത്തിൻെറ ചൈതന്യം



വിവർത്തകൻ

റ്റി. ആർ നാരായണൻനമ്പ്യാർ

ബി. എ , ബി: എൽ.



ശ്രീ

# രാമതീർത്ഥപ്രതിധ്വനികൾ

സ്വാമി രാമതീർത്ഥന്റെ പൂർണ്ണകൃതികളായ

**"In Woods of God-Realization"**

എന്ന ഇംഗ്ലീഷ് ഗ്രന്ഥത്തിന്റെ പരിഭാഷ.

## തരംഗം ആറ്.

## മത (ധർമ്മ) ത്തിന്റെ ചൈതന്യം


വിവർത്തകൻ,

റ്റി. ആർ. നാരായണൻനമ്പ്യാർ B. A. & B. L.



പ്രകാശകർ,

ശ്രീരാമവിലാസം പ്രസ്സ് & ബുക്കുഡിപ്പോ, കൊല്ലം





ശ്രീരാമവിലാസം പ്രസ്സ്, കൊല്ലം

വില രൂ: 1 ണ: 8.

ഒന്നാം പതിപ്പ് കാപ്പി—500

**1127.**

# വിഷയവിവരം



പരിലിഖിതം—അടുത്ത തരംഗമായ ഏഴാമത്തെ തരംഗത്തോടുകൂടി "രാമതീർത്ഥപ്രതിധ്വനി"കളുടെ ഈ പരമ്പര അവസാനിക്കുന്നു. ഏതാനും കത്തുകളും, കവിതകളും, നോട്ടുബുക്കുകളും, ഇന്ത്യൻഭാഷകളിൽ ഇന്ത്യയിൽ ചെയ്യപ്പെട്ട പ്രസംഗങ്ങളും ഒഴികെ ശേഷം അറിയപ്പെട്ടിടത്തോളം രാമതീർത്ഥകൃതികൾ ഈ പരമ്പരയിൽ ഉൾപ്പെട്ടിട്ടുണ്ട്.

# ശുദ്ധിപത്രം.



| പുറം | വരി | തെററു് | ശരി |
|---|---|---|---|
| 23 | 18 | ഖേദനം | വേദനം |
| 33 | 6 | പ്പെന്നു | പ്പെട്ടന്നു |
| ,, | 22 | God | (God) |
| ,, | 34 | പരമിത | പരിമിത |
| 45 | 5 | പ്പെത്തി | പ്പെട്ടത്തി |
| ,, | 30 | യണം | പ്രയാണം |
| 49 | 16 | ഗൃഹത | ഗൃഹീത |
| ,, | 21 | വിഡ്ഢിത്തം | വിഡ്ഢിത്തം |
| 51 | 6 | നാം | (വിട്ടുകളയുക) |
| 81 | 5 | ബ | ബാ |
| 83 | 18 | ആനന്ഭരിക | ആനന്ദരിക |
| 87 | 22 | മാലിന്യപര | മാലിന്യഹര |
| ,, | 32 | ric | mic |
| 97 | 23 | കാഹളത്തിൽ | കാഹളത്തിൻ |
| 107 | 3 | വിഡ്ഢി | വിഡ്ഢി |
| 106 | 6 | ആചരി | ആയി |
| 113 | 29 | ആദന്ദം | ആനന്ദം |
| 124 | 35 | നിർദ്ദയ | നിർഭയ |
| 129 | 23 | കമന | കമനു |
| 154 | 18 | ണ്ടാക്ക | ണ്ടാക്കി |
| 155 | 14 | എത്ത | എത്തി |
| 179 | 27 | ഗൊഡിന്റെ | ഗോഡിന്റെ |
| 207 | 15 | സധന | സാധന |
| 210 | 20 | പദപ്പു | പടപ്പു |
| 213 | 5 | കുറയ്ക്കുച്ച | കുറയ്ക്കുയു |

1

# രാമതീർത്ഥസൂക്തികൾ

---

ഇൻഡ്യായുടെ അധഃപതനത്തിന്റെ കാരണം വേദാന്തത്തിന്റെ അഭാവമാണു്.

*    *    *    *

വേദാന്തം ഓജസ്സും ബലവുംകൊണ്ടു നിറയ്ക്കുന്നു; അല്ലാതെ ബലഹീനതയല്ല.

*    *    *    *

വേദാന്തം രസായനശാസ്ത്രംപോലെ ഒരു പരീക്ഷണശാസ്ത്രമാണു്.

*    *    *    *

തനിക്കു കിട്ടുന്ന ബുദ്ധിപരമായ പരിശീലനത്തോടുകൂടി ആദ്ധ്യാത്മികപരീക്ഷകൾ ചെയ്യാത്ത ഒരു മനുഷ്യനു് വേദാന്തത്തിന്റെ എന്തൊന്നറിയാൻകഴിയും ?

*    *    *    *

വനാന്തരങ്ങളിൽവെച്ചു് ഈ വേദാന്തജ്ഞാനം സമ്പാദിച്ചതിനുശേഷം അവർ പ്രപഞ്ചത്തിലേക്കു വരുകയും, അവിടെ പണി എടുക്കുകയും, ദൈനന്ദിനജീവിതത്തിൽ അതു പ്രയോഗിക്കയുംചെയ്യുന്നു.

*    *    *    *

വേദാന്തം ശോകാത്മകത്വം അല്ല; പിന്നെയോ അതു്? ശുഭാത്മകത്വത്തിന്റെ അത്യുന്നതപരമകാഷ്ഠയത്രെ.

*    *    *    *

നിങ്ങൾ വേദാന്തം സാക്ഷാല്ക്കരിക്കുമ്പോൾ സകല തുറുങ്കുകളും നിങ്ങൾക്കു പറുദീസാ—സ്വർഗ്ഗരാജ്യം—ആയിത്തീരുന്നു, ജീവിതം ജീവിക്കാൻ യോഗ്യമായിത്തീരുന്നു, മനഃക്ലേശമില്ല, കഷ്ടപ്പാടില്ല, മനഃസ്വാസ്ഥ്യഭംഗമില്ല, മനസ്സാന്നിദ്ധ്യനാശമില്ല, ബുദ്ധിക്ഷയമില്ല, സങ്കടമില്ല, മുഖഗ്ലാനിയില്ല.

*    *    *    *

നിങ്ങൾ സമ്പൂർണ്ണം നിരാപേക്ഷികമായ യാഥാർത്ഥ്യമാണ്; അതിൽ ഈ പ്രപഞ്ചവും, ലോകത്തിലെ സകല സംഭവങ്ങളും വെറും തരംഗങ്ങളും കല്ലോലങ്ങളുമത്രെ. ഇതു സാക്ഷാല്ക്കരിക്കുക; എന്നിട്ടു മുക്തിനേടുക; സമ്പൂർണ്ണം സ്വതന്ത്രനാകുക.

*　　*　　*　　*

രാമൻ നിങ്ങൾക്കു തന്റേടവും സ്വാതന്ത്ര്യവും ചിന്താസ്വാതന്ത്ര്യവും പ്രവൃത്തിസ്വാതന്ത്ര്യവും കൊണ്ടുവരുന്നു.

*　　*　　*　　*

ഒരു സൗഭാഗ്യകരമായ മരണത്തിന്റെ തയ്യാറെടുക്കുകയാണ് തത്വജ്ഞാനംകൊണ്ടുദ്ദേശിക്കപ്പെടുന്നതെങ്കിൽ, വേദാന്തതത്വജ്ഞാനംപോലെ ഇത്രനല്ല തയ്യാറെടുക്കുക വേറെയില്ല.

*　　*　　*　　*

നിങ്ങളുടെ ബോദ്ധ്യങ്ങൾക്കുവേണ്ടി മരിക്കുക അവയ്ക്കുവേണ്ടി ജീവിക്കുന്നതിനെക്കാൾ എളുപ്പമാണ്.

---



# പ്രായോഗികവേദാന്തം

## അഥവാ

# സാധാരണധർമ്മം എന്താണ്?



(1) തള്ളിക്കയറി മുമ്പോട്ടുകയറി പണി എടുക്കുകയും, മന്ദതയും മടിയും ഉപേക്ഷിക്കയുംചെയ്കു;

(2) പണി എടുക്കുന്നതിൽ ആനന്ദം ആസ്വദിക്കയും, മനസ്സില്ലാമനസ്സോടെ മുഷിഞ്ഞു വേലചെയ്യാതിരിക്കയുംചെയ്കു;

(3) മനസ്സമാധാനം പുലർത്തുകയും, ശങ്കാവിഷംകൊണ്ടു മനം പുണ്ണാക്കാതിരിക്കയും ചെയ്കു;

(4) സൃഷ്ടിപരവും, സംഘടനാപരവും ആയ പ്രവൃത്തി ചെയ്കയും, ഛിദ്രീകരണപ്രവൃത്തി കൂടാതിരിക്കയും ചെയ്കു;

(5) യുക്തമായ പരിഷ്കരണവും യാഥാസ്ഥിതികമാമൂലുകളുടെ നിരാകരണവും;

(6) ഉറച്ച, യഥാർത്ഥമായ വികാരങ്ങൾ വഹിക്കയും വെറും ഭംഗിപറച്ചിൽ ഉപേക്ഷിക്കയും ചെയ്കു;

(7) വസ്തുതകളുടെ കാവ്യരസം വെറും സാങ്കല്പികമായ കള്ളക്കഥകൾക്കെതിരെ സ്ഥാപിക്കുക;

(8) മൃതരായ ഗ്രന്ഥകാരന്മാരുടെ പ്രമാണങ്ങൾക്കെതിരെ സംഭവഗതിയുടെ യുക്തിയെ പ്രതിഷ്ഠിക്കുകേ;

(9) സജീവമായ സാക്ഷാൽക്കാരവും, മൃതമായ പ്രമാണങ്ങളെ ഉദ്ധരിക്കാതിരിക്കയും;

ഇവയാണ് പ്രായോഗികവേദാന്തത്തിൻെറ ഘടകങ്ങൾ.

സ്വാമി രാമൻ

---

## സ്വാമി രാമന്റെ തത്വജ്ഞാനലക്ഷ്യം

(1) ഇന്നത്തെ കാൎയ്യങ്ങളെ പ്രായോഗികമായി ബാധിക്കത്തക്ക വിധം ആധുനികജീവിതത്തെ നിയന്ത്രിക്കുക.
(2) ശക്തിഛിദ്രം ഏറ്റവും കുറയ്ക്കുക.
(3) ശരീരത്തിന്റെയും മനസ്സിന്റെയും തേയ്മാനവും കഷ്ടതയും ഇല്ലായ്മചെയ്യുക.
(4) അസൂയ, സ്പൎദ്ധ, അഹമ്മതി, ക്രോധം മുതലായ ഓജശ്ഛിദ്രീകരണവൃത്തികളിൽനിന്നു മോചനംനേടുക.
(5) മാനസികമായ ദഹനക്ഷയം ഭേദപ്പെടുത്തുക.
(6) ബുദ്ധിപരമായ ദാരിദ്ര്യവും, ആത്മീയമായ അടിമത്തവും നിഷ്കാസനംചെയ്യുക.
(7) വിജയകരമായ വേലയുടെ രഹസ്യം സമ്പാദിക്കുക.
(8) പ്രേമം—ഭക്തി—മുഖേന ഈശ്വരസാക്ഷാൽക്കാരം നേടുക.
(9) ജ്ഞാനത്തിന്റെ ഉറവസ്ഥാനവുമായിട്ടു സമ്പൎക്കംപുലൎത്തുക.
(10) നമ്മുടെ മനഃസ്വസ്ഥത എങ്ങനെ പരിപാലിക്കാമെന്നു പഠിപ്പിക്കുക.

---

## പ്രായോഗികവേദാന്തസിദ്ധാന്തങ്ങൾ

(1) മനുഷ്യന്റെ ഈശ്വരത്വം.
(2) പ്രപഞ്ചം അശേഷവുമായിട്ടു സാത്മ്യം ഭാവനചെയ്യുന്നവനോടു സഹകരിക്കാൻ പ്രപഞ്ചം അശേഷവും സനിൎബ്ബന്ധം തയ്യാറായിരിക്കും.
(3) ശരീരം സദാ കഠിനപ്രയത്നത്തിലും, ഹൃദയം സദാ വിശ്രമത്തിൽ അഥവാ പ്രേമത്തിലും നിലനിൎത്തുകയെന്നാൽ ഈ ജീവിതത്തിൽ ഇവിടെവെച്ചുതന്നെ പാപത്തിലും സങ്കടത്തിലുംനിന്നു മോചനംകിട്ടുമെന്നാണൎത്ഥം.
(4) സൎവ്വസ്വവുമായിട്ടുള്ള ഐക്യം പ്രവൃത്തിമണ്ഡലത്തിൽ സാക്ഷാൽക്കരിക്കുന്നതു സമീകൃതമായ സാഹസത്തിന്റെ ഒരു ജീവിതം നമുക്കു പ്രദാനംചെയ്യുന്നു.
(5) നാം കെമിസ്ട്രി (രസായനശാസ്ത്രം) പഠിക്കുന്നതുപോലെ, നമ്മുടെ സ്വന്തം പരീക്ഷണാനുഭവം അന്തിമമായ പ്രമാണമായിരിക്കത്തക്കവിധം ആ ചൈതന്യത്തിൽവേണം നാം ലോകത്തിലെ പരിശുദ്ധമതഗ്രന്ഥങ്ങളെ സ്വീകരിക്കുന്നതു്.

# സ്വാമി രാമന്റെ ധീരമായ താക്കീതുകൾ

(1) ഏററവും പുരാതനമാണെന്നകാരണത്താൽ നാം ഒരു മതവും സ്വീകരിക്കരുതു്. ഏററവും പഴക്കമാണെന്നുള്ളതു് അതിന്റെ സത്യാവസ്ഥയ്ക്കു തെളിവാകയില്ല. ഏററവും പഴയ വീടുകളെ പൊളിച്ചുനീക്കുകയും, ഏററവും പഴയ വസ്ത്രങ്ങളെ ദൂരെക്കളകയും പലപ്പോഴും ആവശ്യമാണു്.

(2) ഏററവും നവീനമാണെന്നകാരണത്താൽ ഒരു മതവും സ്വീകരിക്കരുതു്. ഏററവുംപുതിയ സാധനങ്ങൾ എല്ലാപ്പോഴും ഏററവും നന്നായിരിക്കയില്ല; കാലത്തിന്റെ പരീക്ഷയിൽ അവ ജയിച്ചിരിക്കയില്ല.

(3) മനുഷ്യവംശത്തിന്റെ ബഹുഭൂരിപക്ഷം വിശ്വസിക്കുന്നതാണെന്നുവെച്ചു് ഒരു മതം അംഗീകരിക്കരുതു്. ആ ഭൂരിപക്ഷം അനുഷ്ഠാനത്തിൽ വിശ്വസിക്കുന്നതു പിശാചിന്റെ —അജ്ഞാനത്തിന്റെ—മതമാണു്.

(4) യോഗ്യന്മാരായ—തിരഞ്ഞെടുക്കപ്പെട്ട—കുറച്ചുപേർ വിശ്വസിക്കുന്നുവെന്ന കാരണത്താൽ ഒരു മതവും സ്വീകരിക്കരുതു്. പലപ്പോഴും ഒരു ചെറുന്യൂനപക്ഷം മതത്തെ വിശ്വസിക്കുമ്പോൾ അതു് അന്ധകാരത്തിൽ—ദുർന്നീതമായിരിക്കും.

(5) ഒരു വലിയ മഹർഷിയിൽനിന്നു്—സർവ്വം സംന്യസിച്ച ഒരു മുനിവര്യനിൽനിന്നു്—വന്നതാണെന്ന ഹേതുകൊണ്ടു് ഒരു മതവും സ്വീകാര്യമല്ല. സർവ്വം സന്ന്യസിച്ച അനേകം മഹാത്മാക്കൾ യാതൊന്നും അറിയാത്തവരും, തനി മതഭ്രാന്തരും ആയിട്ടു നാം കാണുന്നുണ്ടു്.

(6) രാജാക്കന്മാരിലും, ഭരണാധിപന്മാരിലുംനിന്നു വന്നുവെന്നതുകൊണ്ടു് ഒരു മതവും സ്വീകാര്യമാവുകയില്ല. ഇക്കൂട്ടർ പലപ്പോഴും അദ്ധ്യാത്മവിഷയത്തിൽ പാപ്പർപുള്ളികളത്രെ.

(7) ഉന്നതമായ ചാരിത്രം—നടത്ത—ഉള്ളവനിൽനിന്നു വന്നതാണെന്നുവെച്ചു് ഒരു മതവും സ്വീകരിക്കരുതു്. സത്യത്തെ വ്യാഖ്യാനിക്കുന്നതിൽ അത്യുന്നതചാരിത്രവാന്മാർ പലരും പലപ്പോഴും പരാജയപ്പെട്ടിട്ടുണ്ടു്.

(8) സുപ്രസിദ്ധനായ ഒരുത്തനിൽനിന്നു വന്നതാണെന്നുവെച്ചും ഒരു മതം അംഗീകാരയോഗ്യമാകയില്ല. സർ ഐസക് ന്യൂട്ടൺ ലോകപ്രസിദ്ധനത്രെ; എന്നിട്ടും അദ്ദേഹത്തിന്റെ പ്രകാശപ്രസരണസിദ്ധാന്തം അബദ്ധമാണു്.

അതിനാൽ ഒരു മതത്തെ അതിന്റെ സ്വന്തനന്മകൾ നോക്കി വിശ്വസിക്കുക. നിങ്ങൾ സ്വയം നേരിട്ടതു പരിശോധിക്കുക; പരീക്ഷിക്കുക...... നിങ്ങളുടെ സ്വാതന്ത്ര്യത്തെ ബുദ്ധനോ, യേശുവിനോ, മുഹമ്മദിനോ, കൃഷ്ണനോ വിററുകളയരുതു്.

---

## സ്വാമിരാമതീർത്ഥൻ

### സരസകവിസന്യാസി എന്ന നിലയിൽ

### (പൂരാൺസിംഗ്)

താഴ്ന്നതും മറഞ്ഞുകിടക്കുന്നതും ആയ ജന്മസ്ഥാനത്തുനിന്നു ചാടിപ്പുറപ്പെടുകയും, സ്വന്തം വികാസമാകുന്ന മഹത്വത്തിലേയ്ക്കു പൊട്ടിപ്പുറപ്പെടുകയും ചെയ്യുന്ന ഒരു താമരപ്പൂപോലെ, തന്റെ ആഹ്ലാദകരമായ ജീവിതത്തിന്റെ രഹസ്യത്തെപ്പററി കേവലം മൂകനായിരുന്ന ഒരാളിന്റെ ജീവചരിത്രത്തിനുവേണ്ട എന്തു കരുക്കളാണു് ലഭിക്കുന്നതു്? മനുഷ്യനിൽ ഒരു കുസുമതല്പജംപോലെയിരുന്ന ആ മഹാത്മാവിനെ കാണാനിടയായവരെല്ലാം കുറച്ചുനേരം നിന്നു് അദ്ദേഹത്തെ നോക്കുകയും, പൂർണ്ണമായി നോക്കിക്കണ്ടതിനു ശേഷം, ആ കായിക ജീവിതത്തിനപ്പുറത്തു കനകഭ്രമികൾ ഉണ്ടെന്നും, അവയുടെ രഹസ്യമായ കാഴ്ചകളാണു് അദ്ദേഹത്തിന്റെ പുഞ്ചിരിക്കൊള്ളുന്ന മുഖത്തു പ്രകാശിച്ചതെന്നും ഗാഢമായി ശങ്കിച്ചുകൊണ്ടു് അദ്ദേഹത്തെ കടന്നുപോകയും ആയിരുന്നു ചെയ്തതു്. ഈ സ്ഥിതിയിൽ അത്രമാത്രമല്ലാതെ അദ്ദേഹത്തിനു വേറെ എന്തൊരു ജീവചരിത്രമുണ്ടായിരിക്കാം? നിരവധി ആത്മാകൾക്കു ഹൃദയവ്യാകുലതയ്ക്കു കാരണമായിട്ടുണ്ടെങ്കിലും, പൂർണ്ണവികാസം പ്രാപിച്ച ഈ താമരപ്പൂ തന്റെ ജീവിതകഥയുടെ വിശദാംശങ്ങൾ കൂട്ടതലായി കൊടുക്കാൻ സമ്മതിച്ചില്ല; തന്റെ ആത്മസൌരഭ്യം ഈ മഹാൻ വായുമണ്ഡലത്തിൽ സ്വമേധയാ അടിച്ചുപരത്തിക്കൊണ്ടിരുന്നു.

സ്വാമിരാമൻ സാരാംശത്തിൽ ആത്മീയജീവിതത്തിന്റെ ഒരു അപ്പോസ്റ്റോലൻ—പ്രവാചകൻ—ആയിരുന്നു. അദ്ദേഹത്തിന്റെ പ്രതിദിനഭക്ഷണം ഈശ്വരനാമത്തിന്റെ— ഓങ്കാരത്തിന്റെ—

സ്മരണം ആയിരുന്നു. ഈശ്വരനിലേയ്ക്കു ലയിച്ചു നഷ്ടപ്പെട്ട ഒരുവനായിരുന്നു അദ്ദേഹം എന്നാണു് അദ്ദേഹത്തെ അറിഞ്ഞവരെല്ലാം കണ്ടതു്. തന്നിൽനിന്നു ഒഴുകിക്കൊണ്ടിരുന്ന ഒരു സംഗീതവാഹിനിപോലെ ഈ ആദ്ധ്യാത്മിക മന്ത്രോച്ചാരണം അദ്ദേഹത്തിൽനിന്നു മുഴങ്ങിക്കൊണ്ടിരുന്നു. ഈ നാമസ്മരണം നിസ്തുല്യ ഒരു പ്രചോദനചിഹ്നമാണെന്നു എഴുതപ്പെട്ടിട്ടുണ്ടു്; അതു ഈശ്വരന്റെ ഉദാരസമ്മാനമാണു്. ലൌകികവലകളിൽനിന്നുള്ള ബന്ധങ്ങളെ പൊടിച്ചു സ്വാമിരാമൻ സ്വയം സമ്പൂർണ്ണം സ്വതന്ത്രനാകയും ഒരു പക്ഷിയെപ്പോലെ ഉന്നതാകാശങ്ങളിലേയ്ക്കു പറക്കുകയും ചെയ്തിരുന്നു.

ആദ്യം ഞാൻ ടോക്കിയോയിൽവെച്ചു സമ്പർക്കം ചെയ്യുവാനിടയായ ഈ പ്രചോദിത മഹാനുഭാവന്റെ ഏതാണ്ടൊരു സ്ഥൂലചിത്രം "രാമന്റെ കഥ" എന്ന ഗ്രന്ഥത്തിൽ, എനിൽപ്പതിഞ്ഞിരുന്ന ബോധ്യങ്ങളുടെ രൂപത്തിൽ, രേഖപ്പെടുത്തിയിട്ടുണ്ടു്. എന്നാൽ അദ്ദേഹത്തിന്റെ മാനസികപരിവർത്തനത്തിന്റെയും, ഈശ്വരന്റെ—കൃഷ്ണന്റെ—നേർക്ക് അദ്ദേഹത്തിനു രഹസ്യമായുണ്ടായിരുന്ന പ്രേമാഭ്യർത്ഥനയുടെയും യഥാർത്ഥമായ ഒരു ചരിത്രം രചിക്കുക പ്രത്യക്ഷത്തിൽ അസാധ്യമാണു്.

പ്രേമത്തിന്റെ പരമോച്ചസ്ഥാനങ്ങളിലേയ്ക്കുയർന്നു നില്ക്കാനും, പൂർണ്ണവികാരനിർഭരമായി "ഞാൻ അവനാണു്, ഞാൻ ഈശ്വരനാണു്" എന്നു എല്ലാത്തിനെയും തന്നിലേയ്ക്കു വിളിക്കാനും അദ്ദേഹത്തിനു് ഏററവും പ്രകൃതിസഹജമായി കഴിയുമായിരുന്നു. പക്ഷേ അദ്ദേഹത്തിൽ ഈ വിളി തത്വജ്ഞാനപരമെന്നതിനെക്കാളധികം ഉപാസനാപരമായിരുന്നു. സ്വാമിരാമന്റെ കൊടുങ്കാററുപോലുള്ള ഹൃദയക്ഷോഭവും, പരമാനന്ദബാഷ്പവർഷവും, സൌന്ദര്യത്തിന്റെ നേരെയുള്ള കവിതാസരസമായ സന്തോഷപ്രകടനങ്ങളും, ചുററുംവന്ന ജനങ്ങളോടു അദ്ദേഹത്തിനു കവിഹൃദയസരളമായിട്ടുണ്ടായിരുന്ന ഐക്യാനുഭൂതിയും, അദ്ദേഹത്തിന്റെ വിശാലമായ മനുഷ്യാനുകമ്പയും എല്ലാം ഒരു വേദാന്തതത്വജ്ഞന്റെ ശുഷ്കവും, തത്വപരവും, സ്തംഭിച്ചതും, നിശ്ചലവും, കർക്കശവും ആയ ഉദാസീനഭാവത്തിൽനിന്നു തീരെ വ്യത്യസ്തമായിരുന്നു. ജീവന്റെ ചലനക്രമത്തിനൊത്തു അനുരഞ്ജിച്ചുകൊണ്ടു് അദ്ദേഹത്തിന്റെ ചെറുഹൃദയം സ്പന്ദിച്ചുകൊണ്ടിരുന്നു.

'വേദാന്തം' എന്ന പദത്തിനു സാധാരണ കൊടുക്കപ്പെടുന്ന അർത്ഥത്തിൽനിന്നു ഭിന്നമായ ഒരു താല്പര്യമാണു് സ്വാമിരാമൻ കൊടുക്കുന്നതു് എന്നു അദ്ദേഹത്തിന്റെ കൃതികൾ സൂക്ഷ്മമായി പഠി

ക്കുന്ന ആദൎശം കാണാവുന്നതാണ്. അതു ഏറെക്കുറെ അദ്ദേഹത്തിന്റെ സ്വന്തം കൃഷ്ണഭക്തി അഥവാ ആത്മേശ്വരഭക്തി ചരാചരാത്മകവൎണ്ണത്തിന്റെ ഗീതങ്ങളിലേയ്ക്കു കുറിച്ചു പ്രകാശിക്കുന്നതാണ്. എന്നാലും, ഗുരുഗോവിന്ദസിംഗിന്റെ പഞ്ചാബി ചൈതന്യത്താൽ പോഷിപ്പിക്കപ്പെട്ടതാണ് അദ്ദേഹത്തിന്റെ വേദാന്തചൈതന്യം; ഷാംസ് തബ്രേസ് മുതലായ മറ്റു പേൎഷ്യൻ ഗുരുസത്തമന്മാരുടെ ആത്മപ്രതിഷ്ഠാഗീതങ്ങളാൽ അതു അധികം ബലിഷ്ഠമാകയും ചെയ്തിട്ടുണ്ടു. തന്റെ ദിവ്യജീവന്റെ ആഭ്യന്തരദീപത്തെ നിരന്തരം ജാജ്വല്യമാനമാക്കാൻ കാരണമാക്കിയതു സകലതും അദ്ദേഹം സ്വായത്തമാക്കുകയും ചെയ്തു. പാശ്ചാത്യപൌരസ്ത്യമുൾപ്പെടെ നിശ്ശേഷലോകത്തിലെയും സാഹിത്യത്തെ, തനിക്കു ആഭ്യന്തരമുക്തിനേടുവാനായി അദ്ദേഹം വിനിയോഗിച്ചു. അദ്ദേഹം അലീഫ്' എന്ന നാമത്തിൽ ലാഹോറിൽനിന്നു പ്രസിദ്ധീകരിച്ചു ഉർദു പത്രമാണ് പേർഷ്യൻ, പഞ്ചാബി, ഇംഗ്ലീഷ്, സംസ്കൃതം എന്നീഭാഷകളിലെ സാഹിത്യത്തിൽനിന്നു രത്നസമാനമായ വാക്യങ്ങൾ ഉദ്ധരിച്ചെടുത്തു ചേർത്ത് ഹൃദയാവർജ്ജകങ്ങളായ ലേഖനങ്ങൾ എഴുതിപ്പുറത്താക്കാനുപയോഗിച്ച ഉപകരണം. തന്റെ സൎവ്വംഗ്രാഹിയായ മനസ്സിന്റെയും, ഭൂതവും ഭാവിയുമായിട്ടു നിശിതമായി ഐക്യം ഭാവനചെയ്തിരുന്ന അദ്ദേഹത്തിന്റെ വികാരഗതിയുടെയും, സവിശേഷമായ ഒരു ലഗ്നമായിരുന്നു ഈ പത്രം.

അദ്ദേഹം തന്റെ വാചകങ്ങളെ കണ്ണുനീരിലേയ്ക്കു ദ്രവിപ്പിച്ചു വീഴ്ത്തി; തന്റെ ചിന്തകളെ ആനന്ദഘനഘോഷങ്ങളിൽ മുക്കി മഗ്നമാക്കി; തന്റെ വിമൎശകന്റെ അസ്തിത്വത്തിലേക്കുതന്നെ സ്വയം മൃദുവായി വ്യാപരിപ്പിച്ചുകൊണ്ടു അദ്ദേഹം വിമൎശനത്തെ നിരായുധമാക്കി; തന്റെ ശത്രുക്കളെ തന്റെ സ്വന്തം ആത്മാവെന്നുവിളിക്കുന്ന ഒരു പ്രേമഗീതംകൊണ്ടു അദ്ദേഹം പരാജിതരാക്കി കൈവശപ്പെടുത്തി. തനിക്കാവ്യവും, തനിസംഗീതവും ആയിരുന്ന തന്റെ ശാരികാസമാനമായ സംഭാഷണംകൊണ്ടു തന്റെ ചുറ്റുമുള്ള അന്തരീക്ഷത്തെപ്പോലും അദ്ദേഹം വശീകരിച്ചു. സൂൎയ്യൻ അഗാധതകളിലേക്കു സംക്രമിക്കുന്നതുകണ്ടു ഭ്രമിക്കുന്ന ഒരു തടാകംപോലെയായിരുന്നു അദ്ദേഹത്തിന്റെ ശരീരം. തന്റെ ദിവ്യഭ്രാന്തും തൎക്കശാസ്ത്രവും അദ്ദേഹം കൂട്ടിക്കുഴച്ചു. തന്റെ വിശ്വാസപ്രമാണവും, മതവും രണ്ടും ആയിരുന്ന ആത്മലഹരിയിൽ ആയിരംവിധത്തിൽ അദ്ദേഹം തന്നെത്താൻ പരസ്പരവിരുദ്ധമായിപ്പറഞ്ഞു.

ഈശ്വരന്മാരുമായി പ്രണയപ്രകടനംചെയ്തുകൊണ്ടിരിക്കുന്ന വശീകരമായ അന്തരീക്ഷത്തിൽ പെട്ടെന്നു അവതരിക്കപ്പെടുത്തുന്ന

തിനാൽ "ഞാൻ ഈശ്വരനാണ്" എന്ന തത്വത്തെ അതിശക്തിയായി അദ്ദേഹം ഊന്നി ഉൽഘോഷിക്കാറുള്ളത് പലപ്പോഴും കേൾവിക്കാരുടെ ചെവിക്ക് അല്പം അപശ്രുതിപോലെ തോന്നാറുണ്ടായിരുന്നു. ഒരു വാചകത്തിൽ അദ്ദേഹം നമ്മെ ഈശ്വരഭക്തിയിലേക്ക് ക്ഷണിക്കയും, അടുത്ത വാചകത്തിൽ പെട്ടെന്ന വിഗ്രഹാരാധകന്മാരുടെ ക്ഷേത്രത്തിൽനിന്ന ഈശ്വരബിംബത്തെ തട്ടിക്കളഞ്ഞുംവെച്ച് ഈശ്വരസ്ഥാനത്ത് സ്വയം തന്നെത്തന്നെ പ്രതിഷ്ഠിക്കയുംചെയ്യുന്നു. അദ്ദേഹത്തിനെ മനസ്സിലാക്കാൻ പ്രയാസമായിരുന്നു; എന്തെന്നാൽ അതിലേക്ക് അവാങ്മനോഗോചരത്തെ—ഈശ്വരത്വത്തെപ്പററിയുള്ള അത്തരം സകല വർണ്ണനകൾക്കും അപ്പുറത്തുകയറിനില്ക്കാൻ തക്കതായ തൽപ്രചോദനവും, അദ്ദേഹത്തിൻെറ തിളങ്ങുന്ന വികാരപാരതയും, ആനന്ദോന്മത്തതയും കേൾവിക്കാൎക്കും ഉണ്ടായിരിക്കേണ്ടിയിരുന്നു.

ഈശ്വരൻതന്നെയായിരിക്കാനും, വേറൊന്നുമല്ലാതിരിക്കാനും വേണ്ടിടത്തോളം ഉള്ള ആനന്ദം വേണമെന്നേ അദ്ദേഹത്തിന്ന താല്പൎയ്യമുള്ളു. തൻെറ വിജയരഹസ്യം പ്രതിപാദിക്കണമെന്ന ഈ മനുഷ്യൻ നിസ്സന്ദേഹം ഉദ്ദേശിച്ചു ശ്രമിച്ചു. എന്നാൽ അദ്ദേഹം പറയാൻ ആഗ്രഹിച്ചതെന്തായാലും അതു തൻെറ ഹൃദയത്തിൻെറ കൊടുങ്കാററിൽ വേനല്ക്കാലത്തെ ഒരു ശുഷ്കപത്രംപോലെ പറന്നുപോകയും, അദ്ദേഹം വെറും വിളിയിലും. കരച്ചിലിലുമായി അവസാനിക്കയും ആണുണ്ടായത്. ആത്മീയജീവൻെറ യഥാൎത്ഥത്തിൽ പ്രഭാഷണചതുരനായ ഒരു പ്രവാചകൻതന്നെ! അവിശ്വാസത്തിൻെറയും ഭയത്തിൻെറയും അദ്ധ്യീവനെ എതിൎത്തു അദ്ദേഹം നിന്നു. അദ്ദേഹം പറഞ്ഞു:—"ഞാൻ മനുഷ്യാംശങ്ങളെമാത്രമേ കാണുന്നുള്ളു, മനുഷ്യരെ കാണുന്നില്ല. മനുഷ്യർ മുഴുമനുഷ്യരായിക്കാണ്മാൻ ഞാൻ മോഹിക്കുന്നു. മുഴുവനും (Wholeness) എന്നതു പരിശുദ്ധത (Holiness) യത്രേ."

ഒരു പരാക്രമിയായ വിജയേച്ഛുവിൻെറ ഇച്ഛാശക്തിയോടും, ഒരു സതീരത്നിയുടെ ഭക്തിദാൎഢ്യത്തോടും, മുക്കാലിയിൽ ബദ്ധനായ അടിമയുടെ ദുൎഗ്രഹപ്രയത്നത്തോടുംകൂടിയാണു അദ്ദേഹം ഒരു വിദ്യാൎത്ഥിയെന്നനിലയിൽ ഭീമമായ പ്രതിബന്ധങ്ങളോടു നേരിട്ടുയുദ്ധംചെയ്തതു്. ക്ഷുൽപീഡിതനായിരുന്നാലും, ഒരുകഷണം അപ്പം അധികംവാങ്ങുന്നതിനുള്ള ആഗ്രഹത്തെ അമൎത്തിയുംവെച്ചു തൻെറ അദ്ധരാത്രിവിളക്കിനു എണ്ണ വാങ്ങാനാണു" അദ്ദേഹം നിശ്ചയിച്ചതു്. ദീൎഘലവൎഷങ്ങളിൽ അദ്ദേഹത്തിൻെറ ജ്ഞാനാൎത്തി ഏതാണ്ടു ദിവ്യമായിട്ടിരുന്നു.

ഒരു കവിയെന്നനിലയ്ക്കു, തൻെറ വികാരങ്ങളുടെ തള്ളിച്ചയാകുന്ന ആനന്ദം ഹൃദയത്തിൽ തിങ്ങി വിങ്ങുന്നതു താൻ കണ്ടപ്പോൾ, പരിശുദ്ധത്തിൻെറ മഹത്വത്തെ മൗനത്തിൽ വിഴുങ്ങിക്കൊണ്ടു അദ്ദേഹം നഗ്നനായും, ബഹളത്തിൽ തുള്ളിച്ചാടിയും ഓടിക്കൊണ്ടിരുന്നു. വെയിലത്തു സ്നാനംചെയ്യാനും, കാററിനാൽ തിരുമ്മി തുടച്ചു ഉണക്കപ്പെടാനുംവേണ്ടി അദ്ദേഹം ശരീരത്തെ നഗ്നമാക്കി മണിക്കൂറുകൾ തുടരെ തുറന്നസ്ഥലത്തു ബോധഹീനനായി കിടക്കുമായിരുന്നു. പ്രകൃതിയുടെ കാവ്യചൈതന്യത്തിൽ അദ്ദേഹം ജീവിതം നയിക്കയും ആ ദേവിയോടു അത്യന്തം അടുത്ത രമ്യതയിൽ അദ്ദേഹം കഴിക്കയുംചെയ്തു. എന്തെങ്കിലും ദുർഗ്ഗലടമായ ഒരു കലാപദാർത്ഥത്തിൽ മിനുസപ്പെടുത്തിയ രത്നങ്ങളും, വൈരങ്ങളും പതിക്കുന്നതിനും, സ്വർണ്ണം അടിച്ചു രൂപപ്പെടുത്തുന്നതിനുംവേണ്ടി അദ്ദേഹം ക്ഷമയോടുകൂടെ കുത്തിയിരിക്കാറില്ല. അദ്ദേഹത്തിൻെറ ചിന്തകൾക്കും വികാരങ്ങൾക്കും അവയുടെ ഉത്ഭവരൂപത്തിലും വർണ്ണത്തിലും ആത്മാവിൻെറ പരിപൂർണ്ണത ഉണ്ടായിരുന്നു എന്നു തോന്നുന്നു. ബാഹ്യസ്വരൂപങ്ങളെപ്പററി ഗൗനിക്കാനേ ഇല്ല തന്നെ! അദ്ദേഹത്തിൻെറ കലാവിദ്യ ബഹുലളിതമാണ്; അന്യരിലും തന്നിലും ആനന്ദമുണ്ടാക്കുക എന്ന കാര്യത്തിലേ അതിനു താല്പര്യമുള്ളു. ഹാഫിസ്സും, ഒമാർഖയ്യാമും ഒന്നിച്ചു സഹോദരശ്രദ്ധതത്വജ്ഞരുടെ പരിശുദ്ധമായ മദ്യശാലയിൽ ഇരുന്നു് ഒന്നിനുപുറമേ ഒന്നായി വീഞ്ഞുഗ്ലാസ്സുകൾ അദ്ദേഹം പാനംചെയ്തിരുന്നു. ആത്മവിസ്മൃതിയിലും ഭ്രാന്തപ്രകൃതിയിലും മഗ്നനായി അദ്ദേഹം എല്ലായിടത്തും ഈശ്വരനെ തേടി സഞ്ചരിച്ചു.

അമേരിക്കയിൽനിന്നു മടങ്ങിവന്നതിനുശേഷം, ആ നാട്ടിൽനിന്നു പുതിയതായി പഠിച്ച പരിഷ്കാരരീതിയിൽ സംഗതികളെ ദർശിക്കാൻ അദ്ദേഹം ഏതാണ്ടു ശ്രമിക്കയും, തൻെറ വാചകങ്ങളും പ്രസംഗങ്ങളും മിനുസപ്പെടുത്തി, ഭാഷയുടെയും ചിന്തയുടെയും യാന്ത്രികശക്തികളെ സംസ്കരിച്ചു നന്നാക്കുകയും, അങ്ങനെ യഥാർത്ഥത്തിൽ തൻെറ പ്രചോദനത്തെത്തന്നെ വിശേഷിപ്പിക്കയും ചെയ്തു. ആത്മാനന്ദം ഒരു സമുദ്രംപോലെ സദാ പൊങ്ങിവന്നു; അതിൻെറ കാററത്തു യാന്ത്രികപരിഗണനകളെല്ലാം തെററിപ്പോകുമായിരുന്നു. തനിക്കായിട്ടും, അന്യന്മാക്കു വിതരണംചെയ്യാൻവേണ്ടിയും വാസ്തവത്തിൽ സന്തോഷം സൃഷ്ടിക്കുകയെന്നതായിരുന്നു അദ്ദേഹത്തിൻെറ പ്രധാനലക്ഷ്യം. അഹോ! കഷ്ടം! അദ്ദേഹം ഉപന്യാസം എഴുതുന്ന ജോലി എടുത്തിരുന്നെങ്കിൽ! മനുഷ്യനും പ്രകൃതിക്കും മുകളിലേയ്ക്കുയന്നു തൻെറ അകത്തെ ആനന്ദത്തിൽ പര

മമായി തിളങ്ങുന്ന സ്വാമിയെ കാണാൻ നമുക്കു വളരെ രസമായിരുന്നേനെ. സ്വാമി രാമനെപ്പോലെ മനുഷ്യരിൽ തീരെ അപൂർവ്വമായി കാണപ്പെടുന്ന ഒരസാധാരണവ്യക്തി വെറും യാന്ത്രികമായി എന്തെങ്കിലും ചെയ്യുന്നതു കാണുക വെറും ആപത്തിനെക്കാൾ ഒട്ടും കുറഞ്ഞ കാര്യമല്ല. 'സ്വാമി രാമന്റെ കഥ' എന്ന പുസ്തകത്തിൽ ഉദ്ധരിക്കപ്പെട്ടു ചേർക്കപ്പെട്ടിട്ടുള്ള അദ്ദേഹത്തിന്റെ "വിജയരഹസ്യ" പ്രസംഗം തുറന്നതും ലളിതവുമായ ഒരു ദിവ്യസന്ദേശമാകുന്നു; ഹിമാലയങ്ങളിലെ ഹിമഗഹ്വരികളിൽനിന്നു ആദ്യം സമതലപ്രദേശങ്ങളിലേയ്ക്കു ഇറങ്ങി ലക്നോവിൽ വന്നപ്പോൾ അദ്ദേഹത്തിനുണ്ടായിരുന്ന മനോവിജൃംഭണത്തിനു ഇതു അനുരൂപമാണു്. നേരേമറിച്ചു്, അമേരിക്കയിൽനിന്നു മടങ്ങിയതിനുമേൽ എഴുതപ്പെട്ട "കുരിശിൽതറപ്പിന്റെ നിയമം" ഒരു അത്യുൽകൃഷ്ടമനോനിമ്നതയുടെ ഗന്ധം പുറപ്പെടുവിക്കുന്നതാണു്. തന്റെ ആനന്ദത്തിന്റെ പരിശുദ്ധതയിൽ ആത്മാഹുതിയുടെ പരിതപ്താവസ്ഥയ്ക്കു വാസ്തവത്തിൽ സ്ഥാനമില്ലെങ്കിലും മനുഷ്യവർഗ്ഗം ആനന്ദാന്വേഷണം ചെയ്തുകൊണ്ടു ഭ്രാന്തുപിടിച്ചു പുറത്തേയ്ക്കോടുന്നതു കാണുമ്പോൾ അദ്ദേഹത്തെപ്പോലുള്ള മനുഷ്യർക്കുണ്ടാകുന്ന മനഃക്ഷയത്തിന്റെ ഗന്ധമാണതു്!

പൗരസ്ത്യവും പാശ്ചാത്യവുമായ സാഹിത്യങ്ങളിൽനിന്നെടുത്തു 'അലീഫി'ൽ പ്രസിദ്ധീകരിച്ചിരുന്ന പല സൂക്തികളും, തനിക്കു ഇരുപതുവയസ്സുവരെ ഒരു സ്നേഹിതന്റെയും, നേതാവിന്റെയും സ്ഥാനത്തു ഉപയോഗപ്പെട്ടിരുന്ന ഗുജറാൻവാലായിലെ ധന്നാഭഗത്തിനു അയച്ച അദ്ദേഹത്തിന്റെ ചില കത്തുകളും, അദ്ദേഹത്തിന്റെ മററു പല ലേഖനങ്ങളും സവിസ്തരം 'രാമകഥ'യിൽ പല ഇടത്തായി ചേർത്തിട്ടുണ്ടു്. എന്തെന്നാൽ ആത്മകഥാപരമായിട്ടു് അവ അദ്ദേഹത്തെപ്പോലുള്ളവർക്കു ഏററവും നല്ല കുറിപ്പുകളാണു്. അദ്ദേഹത്തിന്റെ യഥാർത്ഥ ജീവചരിത്രം മാനസികമണ്ഡലത്തിലുള്ള തന്റെ പ്രവൃത്തികളിലാണു്.

അക്കാലത്തെ പഞ്ചാബിവിദ്യാർത്ഥികളുടെ പ്രതീക്ഷകളെയും ആഗ്രഹങ്ങളെയുംപററി അദ്ദേഹത്തിന്റെ എഴുത്തുകൾ ഒരു വലിയ പ്രകാശധോരണി പ്രക്ഷേപിക്കുന്നുണ്ടു്. കോളജിൽനിന്നു പുറത്തുവരുമ്പോൾ ഇൻഡ്യായിലെ ഗ്രാഡ്വെററുകൾക്കു സാധാരണ നേരിടേണ്ടിവരുന്ന കരിങ്കല്ലുഭിത്തികളുടെ തിമിരാന്ധമായ അഗ്രത്തിലേയ്ക്കു ഒരു പാർശ്വദീപവുംകൊണ്ടു് ഇവ നമ്മെ കൊണ്ടുനടക്കുന്നു

ണ്ടു്. ഒരേതരത്തിലുള്ള ഗ്രാഡ്വേറ്ററുകളെ ഇപ്പോൾ അടിച്ചുപുറത്തേയ്ക്കിറക്കുന്ന നമ്മുടെ സർവ്വകലാശാലകളിൽ ഇപ്പോഴത്തേതിന്റെ പകുതിപോലും വിദ്യാർത്ഥികളുടെ കൂട്ടം ഇല്ലാതിരുന്ന അക്കാലത്തു് ഒരു പണിക്കുവേണ്ടി സ്വാമി രാമനെപ്പോലുള്ള ഉജ്ജ്വലപ്രഭാവനായ ഒരുഗ്രാഡ്വേറ്ററിനുപോലും "തൂണിൽനിന്നു സ്തംഭത്തിലേയ്ക്കു" ഓടിക്കപ്പെടേണ്ടിവന്ന സ്ഥിതിക്കു (ഇപ്പോഴും അങ്ങനെതന്നെയാണു്) മററുള്ളവരുടെ കഥ നിസ്സാരം എത്രമാത്രം കർക്കശവും കഠിനവുമായിരുന്നു? ഒരു താഴ്ന്ന, വൃത്തികെട്ട സർക്കാർഉദ്യോഗമായ എക്സ്ട്രാ അസിസ്റ്റൻറു കമ്മീഷണർസ്ഥാനത്തേയ്ക്കു ഉയരുവാൻ ആയിരുന്നു അന്നത്തെ പഞ്ചാബിയുവാവിന്റെ ആശയുടെ പരമലക്ഷ്യം; പക്ഷേ ഇപ്പോഴും ഏറെക്കുറെ അങ്ങനെതന്നെയാണു താനും. എന്നാൽ സർക്കാർസർവീസിന്റെ വ്യാജപ്രൌഢിയുടെ വെറും നിഴലുകൾക്കുവേണ്ടി ഒരു ഉപാദ്ധ്യായന്റെയും, മതപ്രചാരകൻറയും പണി—തന്റെ പ്രഫസർമാരുടെ ഉപദേശവും ക്ഷണവും മറിച്ചുണ്ടായിരുന്നിട്ടും—ഉപേക്ഷിക്കാൻ സാധിക്കാത്തവിധം സ്വാമി രാമൻ തന്റെ പ്രിയപ്പെട്ട ഗണിതശാസ്ത്രത്തോടുള്ള പ്രേമം അത്രമാത്രം പുലർത്തിയിരുന്നതായി നാം കാണുന്നു. താൻ പഠിച്ചതിനെ പഠിപ്പിക്കാനുള്ള ഈ തിളയ്ക്കുന്ന ചൈതന്യം വളരെ പ്രസ്താവ്യമാണു്; അദ്ദേഹത്തിന്റെ നക്ഷത്രപാതംപോലുള്ള ജീവിതസഞ്ചാരത്തിലെല്ലാം ഈ ചൈതന്യം സ്വയം പ്രത്യക്ഷീഭവിച്ചിരിക്കുന്നു.

ഹൈസ്കൂൾ വിദ്യാർത്ഥിയായിരുന്ന കാലത്തു് കുറേയെല്ലാം സഹായിച്ചിരുന്ന ഗുജറൻവാലായിലെ ആ ചെറിയ ധന്നായോടു അദ്ദേഹത്തിനുണ്ടായിരുന്ന സവിശേഷഭക്തി അദ്ദേഹത്തിൽ അന്തർഭവിച്ചുകിടന്ന വലിയ അച്ഛേദ്യമായ കൃതജ്ഞതയെ തെളിയിക്കുന്നു. വിവിധങ്ങളായ ശാരീരിക മാനസികപീഡകൾമൂലം ലവലേശം അസ്വസ്ഥതയോ, ഉല്ക്കണ്ഠയോ തോന്നാതെയിരുന്ന അദ്ദേഹത്തിന്റെ സകല പ്രയാസങ്ങൾക്കും ഏകമായ പരിഹാരം ആത്മാഹൂതിയായിരുന്നു. സകലത്തിലും സകലരിലും ഈശ്വരനെ കാണുകയും, ഈശ്വരനെ ധ്യാനിക്കയും ചെയ്യുന്നതായിരുന്നു അദ്ദേഹത്തിന്റെ വിശ്വാസവും, മതവും, വാസനയും.

അനന്യസാധാരണമായ ഏകാന്തതാപ്രേമവും, കഠിനവും അനവസ്യൂതവുമായ പ്രയത്നവും നാം അദ്ദേഹത്തിൽ കാണുന്നു. ദാദാബായി നവറോജിയെ ബഹുമാനിക്കുന്നതിനു ലാഹോറിലെ ജനാവലി നിരർത്ഥകമായി അന്യോന്യം മത്സരിച്ചുകൊണ്ടു കാട്ടി

ക്കൂട്ടിയ പൊള്ളയായ സ്വാഗതോപചാരക്കാഴ്ചകൾ അക്കാലത്തു അദ്ദേഹത്തെ എത്രകണ്ടു നിരാശപ്പെടുത്തിയിരുന്നു? വെറും ലളിതമായ ഖദർ ചുററിക്കൊണ്ടു ദിവസം കുറച്ചോ ചിലപ്പോൾ ഒന്നോ അണകൊണ്ടു ജീവിച്ച ഈ പാവപ്പെട്ട ലാഹോർബാലനു അക്കാലത്തെ ദേശീയവിരുദ്ധജാവികളായിരുന്ന കോൺഗ്രസ്സുകാരുടെ രാഷ്ട്രീയപ്രസംഗധോരണികളുടെ മുഴക്കം എത്ര ബോധരഹിതമെന്നു തോന്നപ്പെട്ടിരുന്നു!

മററുള്ളവരെല്ലാം ഇവിടെ വിദ്യാഭ്യാസംചെയ്തു് അടിമത്തം കൈവരിക്കുമ്പോൾ സ്വാമിരാമനാകട്ടെ തന്നെത്താൻ വിദ്യാഭ്യാസം ചെയ്യിച്ചു് ഒരു സ്വതന്ത്രമനുഷ്യനാക്കിത്തീർത്തു. ഇൻഡ്യായിലെ കോളജുകൾ അടിമകളെ സൃഷ്ടിച്ചു പുലർത്തുന്ന പ്രസവശാലകളാണു്. അടിമയായി ഭവിക്കുക എന്ന ഒഴിക്കാൻ തരമില്ലാത്ത, ദേശീയദുഷ്ടതയിലാണു് സർക്കാർ സർവീസിനു ജനങ്ങൾക്കുള്ള ആർത്തി ചെന്നവസാനിക്കുന്നതു്. ജപ്പാനിലും അമേരിക്കായിലും താൻ ചെന്നിടത്തെല്ലാം സകലർക്കും സമസഹോദരനായ ഒരുവനെപ്പോലെ സ്വാഗതംചെയ്യപ്പെടുകയും, മാനിക്കപ്പെടുകയും ചെയ്ത ഒരു സ്വതന്ത്രമനുഷ്യൻ—പഞ്ചാബിയുവാവാണിവിടെ കാണപ്പെട്ടതു്. പുരാതനഭാരതത്തിലെ ജീവനുള്ള ഒരു ഋഷിക്കു അർഹമായ ബഹുമാനത്തോടുകൂടെയാണു് സകല സ്ഥലത്തും ജനങ്ങൾ ആയിരക്കണക്കിനു അദ്ദേഹത്തിൻെറ പ്രസംഗങ്ങൾ ശ്രദ്ധിച്ചുകേട്ടതു്. ഇന്നത്തെ ലോകത്തിൻെറ പരിഗണനയിൽ ഭാരതീയവംശത്തിൻെറ ആദർശങ്ങൾ മഹത്വത്തിൽ ഉയർന്നുവരുവാൻവേണ്ടി പണിയെടുക്കയും, സേവിക്കയുംചെയ്ത അപൂർവം ചില ഇൻഡ്യാക്കാരിൽ ഒരാളാണു് അദ്ദേഹം. തൻെറ വ്യക്തിത്വത്തിൽ ബുദ്ധമതവും വേദാന്തവും രണ്ടും വിവരിച്ചു കാട്ടിയ ഒരു യഥാർത്ഥ ഇൻഡ്യൻ യോഗിവര്യനെപ്പോലെയാണു് അദ്ദേഹം പ്രഫസ്സർ താക്കാകുസ്സു (ടോക്കിയോ) വിൻെറ നോട്ടത്തിൽ ശോഭിച്ചതു്. തൻെറ ശരീരത്തിൽനിന്നു പുറത്തു ഒരു കേന്ദ്രത്തിൽ ജീവിച്ചിരുന്ന ഒരു ആദ്ധ്യാത്മിക ധിഷണാപടുവായിട്ടാണു അമേരിക്കായിലെ പ്രഫസ്സർ ജയിംസ് അദ്ദേഹത്തെ സ്വീകരിച്ചതു്.

മനസ്സു വിശ്രമത്തിൽ ഇരിക്കാതെയും, കരങ്ങൾ അനുസ്യൂതമായ പണിയിൽ വ്യാപരിക്കാതെയും, മതം വെറും അന്ധവിശ്വാസമായും, മതാനുഷ്ഠാനം വെറും പൊള്ളച്ചടങ്ങായും, എത്രയോ പണ്ടേ മരിച്ചുപോയ പൂർവികന്മാർക്ക് അവകാശപ്പെട്ടിരുന്ന ആദ്ധ്യാത്മികമഹത്വത്തെ സംബന്ധിച്ച ആത്മസ്തുതിയിൽ വംശാഭിമാനം

ഇനിയും പുലർത്തിക്കൊണ്ടും ഭാവിയെക്കാൾ ഭൂതകാലത്തെപ്പററി മനസ്സു അലസമായി ചിന്തിച്ചുകൊണ്ടും ഇരിക്കുന്ന ഈ രാജ്യത്തു് ശൂന്യവും അലസവും ആയ സ്വപ്നങ്ങളിൽനിന്നുണർന്നെഴുന്നേല്ക്കാൻ ഇൻഡ്യാ ജനങ്ങളെ പ്രേരിപ്പിക്കയും, അന്യന്മാരെ ജയിക്കുന്നതില്ലാതെ, തന്നത്താനേ സ്വന്തസത്തയെ കീഴടക്കുന്നതിൽ ലയിച്ചിരിക്കുന്ന ഫലമായ സ്വാതന്ത്ര്യത്തിനുവേണ്ടി അനുസ്യൂതമായി വേലചെയ്യാൻ അവരെ ഉൽബോധിപ്പിക്കുകയും ചെയ്യുന്ന കാര്യത്തിൽ സ്വാമി വിവേകാനന്ദന്റെ പുറകേ സ്വാമി രാമൻ ബലവത്തായി പ്രശോഭിക്കുന്നു.

ഓം! ഓം! ഓം!

---

ശ്രീ

# രാമതീർത്ഥ പ്രതിധ്വാനികൾ

തരംഗം ആറ്.

## ധർമ്മ(മത)ത്തിൻെറ ജീവൻ.

### 1. ധർമ്മം അല്ലെങ്കിൽ മതം.

(മധുര ശാന്തിആശ്രമത്തിൽ ചെയ്ത പ്രസംഗം)

[Re=back (പുറകോട്ട്) Ligare=To bind ബന്ധിക്കുക) എന്നീ ധാതുക്കളിൽനിന്നു സ്പഷ്ടമാകുന്നതുപോലെ] Religion (ധർമ്മം, മതം) എന്ന ഇംഗ്ലീഷുപദത്തിൻെറ താല്പര്യം "ഒരുവനെ അവൻെറ ഉത്ഭവസ്ഥാനത്തേയ്ക്ക്", ഉറവസ്ഥാനത്തേയ്ക്ക്, പുറകിലേയ്ക്ക തിരിയെ ബന്ധിക്കുന്നത്" എന്നാകുന്നു.

ചോദ്യ :-ഉത്ഭവം അഥവാ ജനനസ്ഥാനം എന്നാൽ എന്താണ്? യാതൊന്നിൻെറ കല്പന അനുസരിച്ചെന്നതുപോലെ, മനസ്സ ചിന്തിക്കയും, കണ്ണു കാണുകയും, പ്രകൃതി ജീവിക്കയും ചെയ്യുന്നുവോ അത് എന്താണ്?

ഉത്തരം:—മനസ്സുകൊണ്ടോ, കണ്ണുകൊണ്ടോ, മററു ജ്ഞാനേന്ദ്രിയങ്ങൾകൊണ്ടോ ഗ്രഹിക്കാനും വീക്ഷിക്കാനും കഴിയാത്തതും, എന്നാൽ മനസ്സിനെയും ഇന്ദ്രിയങ്ങളെയും മററും അവയുടെ ജോലികൾ ചെയ്വാൻ പ്രേരിപ്പിക്കുന്നതും ആയ ബ്രഹ്മം ആണത്. ബ്രഹ്മത്തിനെപ്പററി ചിന്തിക്കാനോ, അതിനെ വീക്ഷിക്കാനോ തരമില്ല. അതു കാഴ്ചയ്ക്കോ വിചാരത്തിനോ വിഷയമല്ല. അതിൽനിന്നു മനസ്സും വാക്കും വിസ്മയാകുലമായി പിൻതിരിയുന്നു.

ഒരു കൊടിൽ മിക്കവാറും എല്ലാ സാധനങ്ങളെയും പിടിക്കുന്നു. എന്നാൽ അതിനെ പിടിക്കുന്ന വിരലുകളെ അതു തിരിഞ്ഞു പിടികൂടുന്നതെങ്ങിനെ? അതുകൊണ്ട്, മനസ്സിൻെറയും, ബുദ്ധിയു

ടെയും തന്റെ ഉത്ഭവസ്ഥാനമായ ആ വലിയ അജ്ഞേയത്തിനെ അതുകൾ അറിയുമെന്നു എങ്ങിനെ പ്രതീക്ഷിക്കാം?

മതഗ്രന്ഥങ്ങളിൽനിന്നു വേർതിരിക്കപ്പെട്ടതും, സിദ്ധാന്തപരങ്ങളായ ഏച്ചുകെട്ടലുകളും, അലങ്കാരങ്ങളും, പൊടിപ്പുകളും, തൊങ്ങലുകളും ഒഴിച്ചുനിർത്തി പരിശുദ്ധീകരിക്കപ്പെട്ടതും ആയ യഥാർത്ഥമതം പ്രാധാന്യേന ഒരു അതിഗൂഢപദ്ധതിയാണു്. ഇതുകൊണ്ടു മനസ്സും, ബുദ്ധിയും തിരിയെ തിരിഞ്ഞു് അവിജ്ഞേയമായ, ജന്മസ്ഥാനമായ, മഹത്തായ ആ വലിയ അങ്ങേപ്പുറത്തു ലയിക്കുന്നു.

ദൈവഭക്തനായ ക്രിസ്ത്യാനിയും, മതനിഷ്ഠയുള്ള മുഹമ്മദീയനും പ്രാർത്ഥനകൾ ചൊല്ലുമ്പോൾ കൈകൾ മേലോട്ടു പൊക്കിപ്പിടിക്കുന്നു. മുകളിൽ, അങ്ങേപ്പുറത്തു, ഗ്രഹിക്കാൻകഴിയാത്ത അതിലേയ്ക്കു്, അറിയാതെതന്നെ അവൻ ചൂണ്ടിക്കാണിക്കുന്നു. അവിടെ എത്താനാണു് അവൻ പരിശ്രമിക്കുന്നതു്. ഭക്തിയിൽ മുഴുകിയവനോ, സമാധിയിൽ ലയിച്ചവനോ ആയ ഹിന്ദു പ്രകൃത്യാതന്നെ കണ്ണുകൾ അടയ്ക്കുന്നു. അകമേ, അദൃശ്യമായ, ആ അപ്പുറത്തെ—മനസ്സും ബുദ്ധിയും ലയിച്ചുചേരുന്ന ആ സ്ഥാനത്തെ—ആണു് ഇതു വിശദമായി സൂചിപ്പിക്കുന്നതു്.

'ഒരു മതം' അല്ലാ, പിന്നെയോ "മതം അഥവാ ധർമ്മം"—ഇസ്ലാമിന്റെയും, ഹിന്ദുമതത്തിന്റെയും, ക്രിസ്തുമതത്തിന്റെയും ആത്മാവായ മതം—എന്നതു്, കൃത്യമായി പറയുമ്പോൾ, അജ്ഞേയമായതിന്റെ അവർണ്ണനീയമായ സാക്ഷാൽക്കാരമാണു്. ഇവിടെ ജാതിഭേദവും, വർണ്ണവ്യത്യാസവും, വിശ്വാസപ്രമാണഭിന്നതയും, സ്വസിദ്ധാന്തങ്ങളും, തത്വങ്ങളും, മനസ്സും, ദേഹങ്ങളും, സ്ഥലകാലകാരണങ്ങളും ഇതുകളിൽ അന്തർഭവിക്കുന്ന സമസ്തവും, ഈ പ്രപഞ്ചത്തിനും, സാങ്കല്പികങ്ങളായ ഇതരലോകങ്ങൾക്കും തമ്മിൽതമ്മിലുള്ള സകല അന്തരങ്ങളും തേച്ചുകഴുകിക്കളയപ്പെട്ടു് വാക്കുകൾക്കതീതമായ ഒരവസ്ഥ വന്നുചേരുന്നു. ഇതു തീരെ അപ്രാപ്യമായ ഏതോ രഹസ്യം മാത്രമാണോ? ഒരിക്കലും അല്ല യഥാർത്ഥമതാനുഭൂതി സമ്പാദിച്ചിട്ടുള്ള ഏതു മനുഷ്യനെങ്കിലും സമാഗമാവസ്ഥ—ഈശ്വരസമ്പർക്കാവസ്ഥ—എന്നു പറയാവുന്ന സ്ഥിതിയിൽ ഇരിക്കുന്ന നിമിഷങ്ങളെ പരിശോധിച്ചു നോക്കിപ്പറയട്ടെ! ഈശ്വരനെക്കുറിച്ചും (തന്നെയോ, ലോകത്തെയോ കുറിച്ചുള്ള കാര്യമൊന്നും തീരെ പറയാനുമില്ല) മററു വല്ലതിനെക്കുറിച്ചും എന്തെങ്കിലും ചിന്ത അവിടെ ഉണ്ടോ എന്നു പുറത്തു പറയട്ടെ! യഥാർത്ഥസാക്ഷാൽക്കാരത്തിൽ "ഞാൻ, നീ" ഭേദങ്ങളും ദ്രഷ്ടൃദൃശ്യഭേദവും യാതൊന്നും ലവലേശ

വും ഇല്ല. ചൂണ്ടിക്കാണിക്കപ്പെട്ട ഈ ലക്ഷ്യത്തെ പ്രാപിക്കാനുള്ള ഏതെങ്കിലും മുറപ്രകാരമുള്ള ശ്രമമാണു് മതപരമായഅനുഷ്ഠാനം.

ഇപ്രകാരമുള്ള കേവലം ഗൂഢഗൂഢമായ ഉദ്ദേശത്തെ ലക്ഷ്യമാക്കുന്നതിനു് എന്താവശ്യമാണുള്ളതെന്നു ചോദിക്കപ്പെട്ടാം. ഇതിനുത്തരം പറയുംമുമ്പേ മനുഷ്യനു് ആകൎഷണവിഷയങ്ങളും, പ്രധാനാദൎശങ്ങളും ആയ ജ്ഞാനം, വീൎയ്യം, പ്രേമം, ആനന്ദം ഇതുകൾ സാധാരണയായി പ്രാപിക്കപ്പെടുന്നതു് ഏതുവഴിക്കാണെന്നു നമുക്കു പരിശോധിക്കാം.

1. ജ്ഞാനം എന്നുപറഞ്ഞാൽ സാമാന്യമായി ഗ്രഹിക്കപ്പെടുന്നതു് പുസ്തകങ്ങളോ, ഗുരുക്കന്മാരോ മുഖേന ബാഹ്യമാൎഗ്ഗങ്ങളിൽ സമ്പാദിക്കപ്പെടുന്ന അറിവിന്റെ ആകെത്തുകയെന്നാണു്. കാലം തീരെ കഴിഞ്ഞുപോയിട്ടുള്ള പുരാതനസാഹിത്യങ്ങൾ പഠിച്ചു തലച്ചോറു വീൎപ്പിച്ചിട്ടുള്ള മനുഷ്യനെയാണു് പാണ്ഡിത്യവിഭവങ്ങൾ ഉള്ളവൻ എന്നു സാധാരണ പരിഗണിക്കാറുള്ളതു്. ഭൂതകാലത്തെ സമ്പാദ്യങ്ങൾ തള്ളിക്കളഞ്ഞുകൂടെന്നും, അവ സൂക്ഷ്മപാഠനത്തിനു യോഗ്യങ്ങൾ ആണെന്നും ഉള്ളതു സത്യംതന്നെ. എന്നാൽ വിദ്യാഭ്യാസം (Education:— e=പുറത്തു്, duco=വലിക്കുക) വാസ്തവത്തിൽ ആരംഭിക്കുന്നതു് മനുഷ്യൻ അകത്തെ അപരിമേയത്തിനു് അഭിമുഖമായി തിരിഞ്ഞു് ബാഹ്യസഹായങ്ങളിൽനിന്നു പിൻവാങ്ങുകയും, സ്വയം ഭവിക്കുന്ന ജ്ഞാനത്തിന്റെയോ, അഥവാ, നവംനവങ്ങളായ ആശയങ്ങളുടേയോ ഉല്പത്തിസ്ഥാനവും, പ്രകൃതിസഹജമായ ജനനസ്ഥാനവുംപോലെ ആയിത്തീരുകയും ചെയ്യുമ്പോഴാണു്. ന്യൂട്ടനും, * സത്യത്തിന്റെ ഇതരപ്രചാരകന്മാരും പ്രയോജനകരമായ നിരവധി കണ്ടുപിടിത്തങ്ങൾ ചൊരിഞ്ഞിട്ടുണ്ടു്. ആരാണു് അവരെ പഠിപ്പിച്ചതു്? മുമ്പേതന്നെ കഴിഞ്ഞിരുന്ന ഗവേഷണങ്ങളെക്കടന്നു് അവർ സ്വമേധയാ കണ്ടുപിടിച്ചതെല്ലാം ഏതു പുസ്തകങ്ങളിൽനിന്നു് അവർ പഠിച്ചു? നിൎച്ചയായും മനുഷ്യവംശോപകാരികളായ ഈ മഹത്തുക്കളുടെ വിദ്യാഭ്യാസം അവർ, ബോധരഹിതരായിട്ടായാലും യഥാൎത്ഥാത്മാവിനെ സമീപിച്ചതിൽനിന്നും ഉണ്ടായതാണു്. അതുകൊണ്ടുമാത്രമേ, കേൾക്കപ്പെടാതിരുന്നതിനെ കേൾക്കുകയും, അറിയപ്പെടാതിരുന്നതിനെ അറിയുകയും, ചിന്തിക്കപ്പെടാതിരുന്നതിനെ ചിന്തിക്കയുംചെയ്യാൻ മനുഷ്യനു തരമുള്ളൂ. ഒരുത്തന്റെ മനസ്സു് ഏകാഗ്രമായിരിക്കുമ്പൊഴേ അവനിൽക്കൂടി പ്രകാശം പ്രവഹിക്കുകയുള്ളൂ. ഈ ഏകാഗ്രത (Con-

* ലോകപ്രസിദ്ധനായ ഒരു സയൻസുപണ്ഡിതൻ.

centration) വരുന്നതു് ഒരു മനുഷ്യൻ തന്റെ ചെറിയ 'ഞാൻ' എന്ന സത്തയെ നഷ്ടമാക്കി, തന്റെ ശരീരം, മനസ്സു മുതലായതു പൊയ്പ്പോയതുപോലെ അപ്രത്യക്ഷമായിത്തീരുമ്പോളാണു്. അവിടെ സകലതും മഹത്തരമായ അജ്ഞേയത്തിൽ നിമഗ്നമാകണം. അപ്പോൾ—അപ്പോൾ മാത്രമേ, സത്യങ്ങൾ വർഷപാതതുല്യമായി ഇറങ്ങിവരുകയും, ജ്ഞാനം പ്രവഹിക്കുകയും, പ്രകൃതിരഹസ്യങ്ങൾ വെളിവാകയും ചെയ്യുന്നുള്ളൂ. ഇങ്ങിനെ സമസ്ത സത്യങ്ങളും, കണ്ടുപിടിത്തങ്ങളും, ഗവേഷണങ്ങളും, പര്യവേക്ഷണങ്ങളും, സിദ്ധാന്തങ്ങളും, സംവിധാനങ്ങളും മററും മേൽ വിവരിച്ച ഒരുവക അത്യുന്നതയോഗാവസ്ഥയിലോ, അഥവാ, മതാനുഭവത്തിലോനിന്നുള്ള പ്രകൃതിസഹജമായ ഉദയങ്ങളാണു്. ഒരിക്കൽ ആ ബോധാതീതനിലയിൽ സ്ഥിതിചെയ്യുമ്പോൾ, കവിയിൽനിന്നു മഹനീയതത്വങ്ങളും, ഉൽകൃഷ്ടാശയങ്ങളും പുറപ്പെടണം. ഗണിതശാസ്ത്രജ്ഞനോ തത്വജ്ഞാനിയോ അവന്റെ പ്രത്യക്ഷവ്യക്തിസത്തയെ സ്വയം തള്ളിക്കളയുമ്പോൾ, ഏററവും ദുർഘടങ്ങളായ പ്രശ്നങ്ങളുടെപോലും അത്ഭുതകരങ്ങളായ പരിഹാരങ്ങൾ അവനിൽ നിന്നു് ഉദിക്കണം. ഒരു പ്രശ്നപരിഹാരമോ, കണ്ടുപിടിത്തമോ അവനിൽ ഉണ്ടാകുമ്പോൾ, അപ്രത്യക്ഷമായ അഹംഭാവം 'ഞാൻ' വന്നു് അതിന്റെ മാന്യതയ്ക്കു മോഹിക്കുന്നു എന്നാൽ സ്വായത്തമാക്കാൻ തോന്നുന്ന, 'എന്റെ സ്വന്തം' ആക്കാൻ മോഹിക്കുന്ന ഈ ചൈതന്യം നിലവിൽ ഇരിക്കുന്ന കാലത്തോളം ഒരു കണ്ടുപിടിത്തവും, ഉണ്ടാകുന്നതല്ല; "ഞാൻ" എന്ന ഭാവന സ്വയം പരിത്യജിച്ചാൽ മാത്രമേ, മുകളിൽ വിവരിച്ച മതതത്വം സ്വതന്ത്രമാകുമ്പോൾ മാത്രമേ, വിജയവും ജ്ഞാനവും തിരനീക്കിത്തള്ളി രിക്കിപ്പുറപ്പെടുകയുള്ളൂ.

2. രണഭൂമിയിലെ ഒരു യുദ്ധവീരനെ നമുക്കു പരിശോധിക്കാം. ശക്തിയുടെ അത്യാധിക്യംകൊണ്ടു് അവൻ ഭ്രാന്തനായിരിക്കുന്നു; സംസ്രഷ്ടങ്ങൾ അവനു സ്മരമില്ല; അവന്റെ സ്വന്തശരീരംപോലും സത്യമാണെന്നുള്ള കാഴ്ചയില്ല. അവനു ശരീരവും മനസ്സും ലോകവും യാതൊന്നും ഓർമ്മയില്ല; അവന്റെ ചൈതന്യങ്ങൾ ഉത്തേജിതാവസ്ഥയിൽ പ്രോജ്ജ്വലിക്കുന്നുണ്ട്. ശരീരത്തിന്റെ പിന്നിലുള്ള മഹനീയമായ "അജ്ഞേയമം" എന്നതിൽ അവൻ സമ്പൂർണ്ണം ലയിച്ചിരിക്കുന്നുവെന്നു അവന്റെ ശരീരത്തിലെ ഓരോ രോമവും ഉൽഘോഷിക്കുന്നു മനസ്സിനും സമസ്തപ്രപഞ്ചത്തിനും പിന്നിലുള്ള മഹാസത്വത്തിൽ അവൻ നിമഗ്നനായിരിക്കുന്നു. ഇങ്ങിനെ കാണികൾക്കു് അപ്രതിരോധ്യവും അഗമ്യവും

ആയ ധൈര്യവും, വീര്യവും അജ്ഞേയമായ ലോകത്തിൽനിന്നു പ്രത്യക്ഷമായ സംഭവാത്മകലോകത്തിലേയ്ക്കു് ജ്വലിച്ചു പ്രകാശിക്കുന്നതുപോലെ ഇരിക്കുന്നു. എന്നാൽ ആ വീരാത്മാവിനു്, അറിയാതെതന്നെ, ഉദിക്കുന്ന പരാക്രമശക്തി, മതത്തെക്കാൾ അതായതു്, മറകൾക്കപ്പുറം നില്ക്കുന്ന ശക്തിവിശേഷത്തിൽ നിമഗ്നനാകുന്നു എന്നതിനെക്കാൾ, ഒട്ടും അധികമൊന്നും അല്ല; ലവലേശം ഭിന്നമൊന്നും അല്ല.

3 പ്രേമമെന്ന പദം എത്രമാത്രം പ്രിയപ്പെട്ടതാണു്! പഴഞ്ചൊല്ലു ഘോഷിക്കുന്നതുപോലെ "എല്ലാവനും ഒരു പ്രേമിയെ പ്രേമിക്കണം." മിക്ക ദൃഷ്ടാന്തങ്ങളിലും, ഒരു പരിശുദ്ധനായ ഹിന്ദുവിനു് പ്രേമം അഥവാ ഭക്തി തികഞ്ഞില്ല എന്ന ഒരു പോരായ്മയേ തീരേണ്ടതുള്ളൂ. ദിവ്യപ്രേമത്തിനുവേണ്ടി സകലതും ആനന്ദപൂർവ്വം സന്ത്യജിക്കാൻ തയ്യാറുള്ള ചില ഉൽകൃഷ്ടാത്മാക്കളുണ്ടു്. പ്രേമത്തിന്റെ ഉറവസ്ഥാനം കണ്ടുപിടിക്കാൻ നമുക്കൊന്നു പരിശ്രമിക്കാം.

ചൈതന്യമഹാപ്രഭു അല്ലെങ്കിൽ ഒരു ഇംഗ്ലീഷുകവിയായിരുന്ന ജോൺ ബനിയൻ—ഇവരെപ്പോലെയുള്ള മാതൃകാഭക്തോത്തമന്മാരെ അവരുടെ അസാധാരണമായ ഭക്തിപാരവശ്യം, അഥവാ, പ്രാർത്ഥനാകാലത്തിലെ ആനന്ദതുന്ദിലാവസ്ഥകൊണ്ടു വിശേഷിപ്പിച്ചു മാററിനിർത്താം. അത്രയ്ക്കുള്ള അത്യുച്ചാവസ്ഥയിൽ ഉയർത്തിനിർത്തപ്പെട്ട പ്രേമം ലജ്ജ, സാധാരണ ലോകവഴക്കം, പ്രപഞ്ചം—ഇവയെ സംബന്ധിച്ച ചിന്തകൾക്കു് അതീതമായിരിക്കുന്ന അവസ്ഥയും, ചെറിയ സത്തയുടെ കെട്ടുപാടുകളിൽനിന്നുള്ള മുക്താവസ്ഥയും ആണു സൂചിപ്പിക്കുന്നതു് എന്നുള്ളതു പ്രത്യേകം പറയേണ്ടതായിട്ടില്ല. നികൃഷ്ടവസ്തുക്കളോടു പ്രയോഗിക്കപ്പെടുന്ന പ്രേമം അനുഭവിക്കാൻ ഭാഗ്യംസിദ്ധിച്ചവർപോലും, പ്രത്യക്ഷത്തിൽ പരസ്പരവിരുദ്ധമെന്നു തോന്നിക്കുന്ന ഒരു സംഗതിക്കു് സാക്ഷ്യംവഹിക്കും. അതായതു്, അത്യുന്നതപ്രേമം, പ്രേമവിഷയത്തിന്റെയും, പ്രേമകർത്താവിന്റെയും (പ്രേമിയുടെയും) ചിന്തയ്ക്കു് അതീതമായിനില്ക്കുന്നു. ഇങ്ങിനെ ഈ അർത്ഥത്തിൽ പ്രേമവും മതവും പരസ്പരം അനിഷേധ്യമായ സാത്മ്യംവഹിക്കുന്നു.

4. Ecstasy * (ec = പുറത്തു്, sto = നില്ക്കുക) എന്ന ഇംഗ്ലീഷുവാക്കുതന്നെ കാണിക്കുന്നതു്, ഏതുപാധികളിലും, പരിതഃസ്ഥിതിക

---

* ആനന്ദപാരവശ്യം.

മില്ലം അനാദിവല്പ്പെട്ടാലും, നാനന്ദം ശരീരത്തിനും, മനസ്സിനും, ലോകത്തിനും പുറത്തു്—അപ്പുറത്തു്—നില്ക്കുന്ന ഏതാണ്ടൊന്നിൽ നിന്നു് ഭിന്നമായ യാതൊന്നുമല്ലെന്നാണു്. ഒരു മനുഷ്യന്റെ സ്വന്തം അനുഭവത്തെ പരാമശിച്ചുനോക്കിയാൽ, അവൻ താല്ക്കാലികമായിട്ടെങ്കിലും, ദ്വന്ദ്വത്തിൽനിന്നു്—ദ്വൈതത്തിൽനിന്നു്—ഉള്ള മോചനവും, ആനന്ദവും, ഐക്യവുമടയുന്നുവെന്നു കാണുന്നതാണു്. കാമിക്കപ്പെടുന്ന വസ്തുവും, കാമിക്കുന്ന കമിതാവും ഒന്നായിച്ചേന്നു് ആനന്ദം ഉണ്ടാക്കപ്പെടുന്നു. ഇങ്ങിനെ സ്പഷ്ടമായിത്തന്നെ ആനന്ദത്തിന്റെ പ്രകൃതം മതാനുഭൂതിയാണു്.

ബുദ്ധിയും അതോടുകൂടി ഭൌതികപ്രപഞ്ചം അശേഷവും അജ്ഞേയമായ അജ്ഞേയശത്തേയ്ക്കു്—അപ്പുറത്തേയ്ക്കു്—അലിഞ്ഞുചേരുമ്പോൾ മാത്രമേ, ശ്രേഷ്ഠവും ആശാസ്യവും ആയ ജീവിതലക്ഷ്യങ്ങൾ പ്രാപിക്കപ്പെടുകയുള്ളുവെന്നു മേല്പറഞ്ഞ പ്രസ്താവനകൾ വിശദമായി തെളിയിക്കുന്നു.

എന്നാൽ ഇതു് ഒരുത്തൻ അകാരാദി (നിഘണ്ഡു) നോക്കുന്നതുപോലെയോ, മുങ്ങുകാരൻ സമുദ്രത്തിൽ ചാടി മുങ്ങി താമസിയാതെ മുത്തുപെറുക്കിക്കൊണ്ടു വരുന്നതുപോലെയോതന്നെ, സാവ്വജനീനമായ—സാവ്വലൌകികമായ — അന്തഃസാരത്തിലേയ്ക്കു്—സത്തയിലേയ്ക്കു—ചാടിമുങ്ങുകതന്നെയാണു്.

കൃത്യമായി പറഞ്ഞാൽ, ഇന്ദ്രിയസുഖങ്ങൾ, അവയുടെ സാരാംശത്തിൽ മതാനുഭവമാണു്. എന്നാൽ അവയിൽ അന്തർല്ലീനമായ മതാനുഭൂതിക്രമം ഒരു വൃത്തികെട്ട ഓടയുടെ ദ്വാരത്തിൽക്കൂടി ഡർബാർ ഹോളിലേയ്ക്കു ഉളിഞ്ഞുനോക്കുന്നതിനോടു സാമ്യംവഹിക്കുന്നു. പ്രകൃതംകൊണ്ടു് അവയ്ക്കു തുറന്ന പകൽവെളിച്ചത്തോടു ഏതാണ്ടൊരു സാമ്യമുണ്ടെങ്കിലും, നന്മയെക്കാൾ വളരെയധികം തിന്മചെയ്യുന്ന മിന്നൽപ്രകാശത്തോടാണു് അവയ്ക്കു ശരിയായ സാമ്യമുള്ളതു്. അഥവാ, കുറെക്കൂടി യുക്തമായിപറഞ്ഞാൽ, അവ, * പ്രോമിഥ്യൂസിനെ പോലെ, സ്വർഗ്ഗത്തുനിന്നു് തീ മോഷ്ടിച്ചുകൊണ്ടുവരുകതന്നെയാണു്.

നിയമാനുസൃതമായ കോട്ടവാതിലിൽക്കൂടെ ആനന്ദപൂർണ്ണമായ ഡർബാറിൽ പ്രവേശിക്കുക അസാദ്ധ്യമാണോ? എന്നെന്നും നിലനില്ക്കുന്ന പകൽവെളിച്ചമായി തീരത്തക്കവിധം ഈ പാതിരാമി

---

* ഒരു പുരാണകഥയെ സൂചിപ്പിക്കുന്നു.

നാൽജ്ഞാലയെ അനുസ്യൂതവസ്തുവാക്കാൻ കഴികയില്ലയോ? സാധാരണാർത്ഥത്തിൽ മതത്തിന്റെ ആവശ്യകത ഈ സ്വഭാവത്തിലുള്ള വാസനാസിദ്ധമായ ഒരു ആഗ്രഹത്തിൽ കിടക്കുന്നു. ആ ഫലപ്രാപ്തിക്കായി കഠിനപ്രയത്നംചെയ്യുന്നതു് ഉത്തമമാണു്. മതത്തിന്റെ പ്രാധാന്യത്തെ അപലപിക്കുന്നവർ അവക്കു് എന്തുതോന്നിയാലും, ആത്മഹത്യാശ്രമങ്ങളിൽ ഏർപ്പെടുകയാണു് ചെയ്യുന്നതു. അദൃഷ്ടവും, അദൃശ്യവും ആയതിലേയ്ക്കു്—മായ്ക്കപ്പെടാൻ മേലാത്തതിലേയ്ക്കു്—എത്തിനോക്കാൻ തത്വജ്ഞാനവും സയൻസും ചെയ്ത പ്രയത്നങ്ങളെല്ലാം നിസ്സഹായാവസ്ഥയിൽചെന്നു പരാജയപ്പെടുകയാണു ചെയ്തതു്. കാല,സ്ഥല,കാരണതത്വങ്ങൾ, ദ്രഷ്ടാവിന്റെയോ ദൃശ്യത്തിന്റെയോ ഏതുസ്ഥാനത്തുനിന്നു പരിചിന്തനംചെയ്യപ്പെട്ടാലും, അവയുടെ പ്രകൃതത്തെ കണ്ടുപിടിക്കാനുള്ള ശ്രമങ്ങളെയെല്ലാം എതിക്കുന്നു. ഗവേഷണബുദ്ധിയുടെ മാർഗ്ഗത്തിൽ ഭൌതികവസ്തു, ചലനം, ശക്തി അഥവാ ഓജസ്സു്—എന്നിവയുടെഅന്തിമപ്രകൃതി, കടന്നുപോകാൻവഹിയാത്ത ദുർഘടങ്ങളും തടസ്സങ്ങളും അവതരിപ്പിക്കുന്നു. അണുവസിദ്ധാന്തം(Atomic Theory) പരസ്പരഭിന്നതകളാൽ നിറയപ്പെട്ടിരിക്കുന്നു. * ബോസ്കോവിഷിന്റെ (Boskovich) 'ശക്തികേന്ദ്രസിദ്ധാന്തം' (Theory of Centres of Force) അവസാനത്തിൽ ഇതിൽക്കൂടുതൽ വിജയിക്കുന്നതല്ല. പ്രപഞ്ചത്തിലെ സിദ്ധാന്തപരങ്ങളായ സകല മതസാഹിത്യങ്ങളുടെയും മുഖത്തു് കൂടുതലോ കുറവോ ആയി, അന്ധവിശ്വാസമുദ്ര പതിയ്ക്കപ്പെട്ടിരിക്കുന്നു. ഒരു തത്വജ്ഞാനക്കൂട്ടം മറ്റൊന്നിനെ തകക്കുന്നു. മറ്റേതു് അതിന്റെ മുറയ്ക്കു തിരിയെ പ്രതിക്രിയചെയ്തു ആദ്യത്തേതിനെ നശിപ്പിക്കാൻ മടിക്കുന്നില്ല. ഇതിൽനിന്നൊക്കെ ഒരുകാര്യം സ്പഷ്ടമായിരിക്കുന്നു. അതായതു്, മനസ്സിനു് പ്രകൃതിയുടെ ആന്തരികപ്രകൃതം എന്നും ഒരു അത്ഭുതവും, അഗമ്യവും ആയ രഹസ്യമായിത്തന്നെ അവശേഷിക്കയും പ്രപഞ്ചത്തിന്റെ അഗാധതലങ്ങളെ അളക്കാൻ മനുഷ്യന്റെ ബുദ്ധിക്കു കെല്പില്ലാതിരിക്കയും ചെയ്യുന്നുവെന്നുള്ള സംഗതിയാണിതു്. എന്നാൽ ഒരു അസാദ്ധ്യമായ മോഹമാണെന്നുകരുതി, അന്തർല്ലീനമായ അനാപേക്ഷികവസ്തുവിലേയ്ക്കുള്ള (Underlying Absolute) നമ്മുടെ ഗവേഷണം നാം ഉപേക്ഷിക്കണമോ? തീവണ്ടി, കമ്പിത്തപാൽ, വെടിമരുന്നു് ഇതുകളെപ്പോലെ ഭൌതികജീവിതപ്രായോഗികമായ കണ്ടുപിടുത്തങ്ങളും, ഗവേഷണങ്ങളും ചെയ്യാൻമാത്രമായി നമ്മുടെ ശക്തിയും ഓജസ്സും വിനിയോഗിച്ചാൽ മതിയാകുമോ? അത്തരം കളിപ്പാട്ടങ്ങൾപോലും

* ഒരു സയൻസുവിദഗ്ദ്ധൻ.

നമുക്കു സമാധാനവും, ശാന്തിയും പ്രദാനംചെയ്യുന്നില്ല. പുതിയ പുതിയ ഓരോ സമ്പാദ്യവും അതിന്റെകൂടെ ഉപേക്ഷിക്കാൻ തീരെ തരമില്ലാത്ത അധികമധികം ആർത്തികളും, ദാഹങ്ങളും, മോഹങ്ങളും കൊണ്ടു വരുന്നതിനാൽ, ഭൌതികമായ ആഗ്രഹങ്ങളുടെ—ലൌകികമായ ആശകളുടെ—വ്യർത്ഥത പ്രബലമായി പ്രഖ്യാപനംചെയ്യപ്പെടുന്നു.

ഇപ്രകാരമുള്ള ആലോചനാഗതികൾ നമ്മെ പരിപൂർണ്ണനിരാശാഗർത്തത്തിൽ കൊണ്ടുപോയിത്തള്ളുന്നു. ഉപനിഷത്തുകൾ പറയുന്നു:—"നിരാശപ്പെടരുതു്!" ശാന്തിക്കുവേണ്ടിയുള്ള അഗാധമായ ആർത്തി വ്യർത്ഥമായിഭവിക്കയില്ല. പരമാർത്ഥത്തിനെതിരായി നാം എത്ര നിർബ്ബന്ധപൂർവ്വം കണ്ണടച്ചാലും, നാം സുഖകരമായ ഏകാന്തതയിൽ ഇരിക്കുന്ന ക്ഷണനേരങ്ങളിൽ നമ്മിൽനിന്നു് ശക്തിമത്തായ ഈ ചോദ്യം ഉദിക്കുന്നു:—"ഈ സംഭവങ്ങൾ എല്ലാം എവിടെനിന്നു പുറപ്പെടുന്നു? ഞാനെന്തിനായിട്ടുണ്ടായിരിക്കുന്നു? ഭൂമിയും ആകാശവും എന്തു് അർത്ഥം സൂചിപ്പിക്കുന്നു?"

തത്വജ്ഞാനമോ, സയൻസോ, ഭൌമികമായ പ്രേമമോ മുഖേന അല്ലെങ്കിലും അന്തർജ്ജാതമായ ഈ പ്രശ്നങ്ങൾ അത്യന്താപേക്ഷിതമായി—നിർബ്ബന്ധപൂർവ്വം—ഉത്തരം ആവശ്യപ്പെടുന്നുവെന്നും, ഉത്തരം പറയാതെ നിവൃത്തിയില്ലെന്നും വേദം പ്രഖ്യാപിക്കുന്നു. അനിർവ്വചനീയമായ മായയിൽ (സകല പ്രപഞ്ചത്തിന്റെയും അപരിഹരണീയമായ ഈ കുടിലപ്രമേയത്തിൽ) ഈ പ്രശ്നങ്ങളും ഉൾപ്പെട്ടുപോകുന്നതിനാൽ, അവയെ—അവയുടെ ഗൂഢമായ രഹസ്യങ്ങളെ—സ്പഷ്ടമാക്കാൻ അതിനു കഴിവില്ല. പരുന്തിനു് അതു പറക്കുന്ന അന്തരീക്ഷത്തിനുമുകളിൽ കടക്കാൻ സാദ്ധ്യമല്ലാത്തതുപോലെ, പരിമിതമായ പരിധികൾക്കു് അപ്പുറത്തു കടക്കാൻ ചിന്തകൾക്കു സാദ്ധ്യമല്ല. ചോദ്യകർത്താവും, ചോദ്യവിഷയവും ഇരിക്കുന്നകാലത്തോളം, മായയുടെ ജയിൽഭിത്തികൾ നിലനില്ക്കുന്നതാണു്; കാര്യങ്ങൾക്കു മുകളിലേയ്ക്കുകടക്കാൻ നിർവ്വാഹവുമില്ല, പ്രത്യേകസംസ്കാരം മുഖേന ലക്ഷ്യത്തിൽ എത്താം. അതു പ്രാപിച്ചാൽ ചോദ്യകാരനും, ഉത്തരവും എല്ലാം നശിച്ചുപോകും. സാധാരണസുഖങ്ങളിലും, ആനന്ദത്തിലും, പ്രേമത്തിലും മററും നിന്നു്, അവയ്ക്കു് അടിമപ്പെടാതെ, സ്വാതന്ത്ര്യമായി ഈ ലക്ഷ്യത്തിലേയ്ക്കു വേദാന്തം ഉററുനോക്കുന്നു. അത്തരം ദർശനത്തിൽ ലയിച്ചാൽ ഒരുത്തൻ മനസ്സിനും ബുദ്ധിക്കും ജ്ഞേയമല്ലാത്ത—ഗോചരമല്ലാത്ത—ബ്രഹ്മംതന്നെയാണു്. അത്തരം അനുഭവത്തിലേയ്ക്കു

ഒരു നോട്ടം കിട്ടിയവൻ ഭയത്തിനും ഉൽക്കണ്ഠയ്ക്കും അതീതനാണു്. ഈ അനുഭവം, അഥവാ മതാനുഭൂതി അചഞ്ചലമായ ചാരിത്രശക്തിയെ സുനിശ്ചിതമായി പ്രദാനംചെയ്യുന്നു.

ഇതുമൂലമാണു് മതം അഭിലഷണീയമായിട്ടിരിക്കുന്നതു്.

ഓം! ഓം!! ഓം!!!

## 2· വിമർശനവും സാർവ്വലൌകികപ്രേമവും.

(ഭാരതീയജനങ്ങൾക്കു്; ലോകത്തിനു് ഒരുസന്ദേശവും)

ഏതെങ്കിലും ആശാവഹമായ ഒരു പ്രസ്ഥാനം ആരംഭിക്കപ്പെട്ടപ്പോൾ, ഇൻഡ്ധ്യായിലെ കക്ഷിമത്സരം അതിന്റെ നേതാവിന്റെ സ്വഭാവത്തിലുള്ള ഇരുണ്ടവശത്തിലേക്കു് പൊതുജനശ്രദ്ധയെ ക്ഷണിക്കുന്നു. ഇങ്ങിനെ ഓരോ പുഷ്പവും മുളയിലേ നുള്ളിക്കളയപ്പെടുന്നു. എന്നാൽ ആർക്കാണൊരു കറുപ്പുവശം ഇല്ലാത്തതു്? സ്വാമി വിവേകാനന്ദന്റെ അശനപാനശീലങ്ങൾക്കു് അത്യമിതപ്രാധാന്യം കൊടുത്തുകൊണ്ടു് അദ്ദേഹത്തിന്റെ ആരോഗ്യപ്രദവും ആശാവഹവും ആയ പ്ലാനുകളും സുധീരശാസനങ്ങളും വർജ്ജിക്കപ്പെടുന്നു. കാശിയിലെ സ്വാമി കൃഷ്ണാനന്ദനു് (യഥാർത്ഥത്തിൽ ഇല്ലാത്ത) ഒരു ആക്ഷേപാർഹമായ പ്രകൃതം ഉണ്ടെന്നു പരസ്യപ്പെടുത്തി പൊക്കിപ്രദർശിപ്പിച്ചുകൊണ്ടു് അദ്ദേഹം മുടന്തനാക്കപ്പെടുന്നു.

"സാധാരണ ധർമ്മപ്രസ്ഥാന"ത്തിന്റെയും, "ധർമ്മമഹോത്സവ"യോഗങ്ങളുടേയും നേതൃത്വംവഹിച്ച ആളിനു് വ്യക്തിപരമായ പോരായ്മകൾ ആരോപിച്ചുകൊണ്ടു്, ആ കാരണത്താൽ ആ സ്ഥാപനങ്ങളെ മാററിനിർത്താൻ ശ്രമങ്ങൾ ചെയ്യപ്പെടുന്നു. ഇതു് തീർച്ചയായും ബീഭത്സമായ യുക്തിയാണു്. കഴുതപ്പുറത്തുനിന്നു് വീണതിനു് കഴുതയെ നയിക്കുന്നവനെ കുററംപറഞ്ഞു് ബഹളമുണ്ടാക്കുകയാണു്.

ഇന്നാളൊരുദിവസം കുറെ കുപ്പികളിൽ പാലുംകൊണ്ടു് ഒരു പാൽക്കാരൻ ഒരു വീട്ടിലേക്കു് പോകുന്നതു് രാമൻ കണ്ടു. യദൃച്ഛയാ ഒരു കുപ്പി അവന്റെ കയ്യിൽനിന്നു താഴെവീണുപൊട്ടിപ്പോയി! അവൻ ക്രോധാകുലനായി ശേഷം കുപ്പികളെല്ലാംകൂടി

തെരുവിലേക്കെറിഞ്ഞുകളഞ്ഞു! ജനങ്ങൾ അവരുടെ പരസ്പരപെരുമാററങ്ങളിൽ ഇങ്ങിനെതന്നെയാണ് പ്രവൎത്തിക്കുന്നതു്. ഒരു പ്രത്യേകവിധത്തിൽ ഒരുസ്നേഹിതന് ചില നിസ്സാരദൂഷ്യങ്ങൾ കണ്ടുംകൊണ്ടു് അവൻെറ നല്ലസ്വഭാവങ്ങളോടുള്ള ബഹുമാനം തുത്തുകളയാൻ എന്തൊരു പ്രബലവാസനയാണ് നമുക്കുള്ളതു്.

ജലസമ്മൎദ്ദശാസ്ത്രത്തിൽ (Hydrostatics) മൊത്തസമ്മൎദ്ദമെന്നും (Total pressure) പരിണത സമ്മൎദ്ദമെന്നും (Resultant pressure) നാം വായിക്കുന്നു. ഒരു സാധനത്തിൽ പ്രയോഗിക്കപ്പെടുന്ന മൊത്തസമ്മൎദ്ദം അളവററതായിരിക്കാം. എന്നാൽ പരിണത സമ്മൎദ്ദം (ഫലം) ശൂന്യമായും വരാം. ഇൻഡ്യയിലെ നിരവധി ശക്തികൾക്കു പരിണതഫലം ശൂന്യമായിരിക്കുന്നു. എന്തെന്നാൽ ഓരോന്നും മററതിനെതിരായി പ്രയോഗിക്കപ്പെട്ടു് പരസ്പരം നശിപ്പിക്കുന്നു. ഇതൊരു സങ്കടാവസ്ഥയല്ലയോ? കാരണമെന്താണ്? ഓരോ കക്ഷിയും അയല്ക്കാരൻെറ ദൂഷ്യവശങ്ങളിൽ ശ്രദ്ധ കേന്ദ്രീകരിക്കുന്നതാണ്. ഇങ്ങിനെ ഐക്യമുണ്ടാകാതിരിക്കുന്നു. ശങ്കയെ ആസ്പദീകരിച്ചുള്ള ഈ ശ്രദ്ധാകേന്ദ്രീകരണം ഒരു ദുരന്തശക്തിയായി വ്യാപരിച്ചു് ആക്ഷേപാൎഹമായ സ്വഭാവങ്ങളെ ജനിപ്പിക്കുന്നു. "ഒരുത്തനെ കള്ളനെന്നുവിളിക്കുക, അവൻ മോഷ്ടിക്കാൻ തുടങ്ങും" എന്നചൊല്ല് അനിഷേധ്യമായ ഒരു സാമാന്യതത്വമാണ്.

നമുക്കൊരു പൊതുസ്ഥാനമില്ലയോ? നമ്മുടെ അയല്ക്കാൎക്കു അഭിനന്ദനാൎഹമായ പ്രകൃതങ്ങളില്ലയോ? ഇൻഡ്യയിലെ ഭിന്നഭിന്നകക്ഷികൾക്കു ഐക്യത്തിനുതകുന്ന ബന്ധം യാതൊന്നുമില്ലയോ? പരിശുദ്ധിയുടെയോ, ശുദ്ധിഹീനതയുടെയോ പേരുംപറഞ്ഞു് ഈശ്വരൻെറ രഹസ്യപ്പോലീസിലെ സ്വയംനിയമിതരായ ശിപായിമാരുടെ ഭാഗം അഭിനയിച്ചു്, രാജ്യത്തിനു സഹായകരമായ പൊതുസ്വഭാവമുള്ള ഒരു മനുഷ്യൻെറ രഹസ്യനടപടികളെ ഉററുവീക്ഷിക്കാൻ നമുക്കെന്തവകാശമാണുള്ളതു്? അവൻെറ വ്യക്തിപരജീവിതരീതി അവനും അവൻെറ ഈശ്വരനും തമ്മിലുള്ള ഒരു പ്രമേയമാണ്. അതിൽ ഇടപെടുവാൻ നാമാരാണ്? അന്യന്മാരെപ്പററി നീതിന്യായവിചാരംചെയ്യാൻ നാം ചെലവുചെയ്യുന്ന ശക്തിതന്നെയാണ് നമ്മുടെ ആദൎശങ്ങളോടു അടുത്തു ജീവിക്കാൻ നമ്മെ പ്രാപ്തരാക്കുവാൻ ആവശ്യമുള്ളതു്. ബാഹ്യനിൎബ്ബന്ധങ്ങൾ മൂലം ഒരു മനുഷ്യൻ തരിമ്പുപോലും അധികം നീതിമാനാകുമോ? കാലാനുരൂപമായ, നടപ്പനുസരിച്ചുള്ള പ്രശംസാപ്രാൎത്ഥിയായ നടത്ത സ്വീകരിക്കുന്നവൻ പരിശുദ്ധനാണെന്നുപറയാമോ?

അതും പരിശുദ്ധിയുംതമ്മിൽ കൂട്ടിക്കഴക്കരുതു്. അങ്ങിനെചെയ്യുന്നതു് ബലഹീനതയാണു്. മുള്ളുണ്ടെന്നുവച്ചു് നാം റോസാപ്പൂവിനെ ഉപേക്ഷിക്കുന്നില്ല. ഒരു പലഹാരവ്യാപാരി ഉമിനീർജിവികമായിരിക്കാം; എന്നാൽ അതുകൊണ്ടു അയാളുണ്ടാക്കുന്ന മധുരപലഹാരങ്ങൾ നാം ഭക്ഷിക്കാതെയിരിക്കേണ്ട ആവശ്യമില്ല. ഒരു മനുഷ്യനിലേയ്ക്കുചെല്ലുന്നതല്ലാ അവനെ മലിനപ്പെടുത്തുന്നതു്, അവനിൽനിന്നു പുറത്തേക്കുവരുന്നതാണു്. വിവേകാനന്ദസ്വാമി ചില വസ്തുക്കൾ ഭക്ഷിക്കയും, കുടിക്കുകയും ചെയ്തുവെങ്കിൽ അതുകൊണ്ടെന്തു്? അദ്ദേഹത്തിൽനിന്നു സുഖകരമായ ശാസനങ്ങൾ വരുന്നിടത്തോളം അദ്ദേഹത്തിന്റെ ഉള്ളിലേക്കു പോകുന്നതെന്നും നാം ഗൗനിക്കേണ്ടതില്ല. ഒരു മനുഷ്യന്റെ ശാസനങ്ങളും ഉപദേശങ്ങളും അവയുടെ സ്വന്തം യോഗ്യതനോക്കി നാം സ്വീകരിക്കണം; ഉപാധ്യായന്റെ വ്യക്തിഗുണം പരിഗണിച്ചല്ലാ; * യൂക്ലിഡിന്റെ വ്യക്തിവിശേഷങ്ങളുമായിട്ടു് ക്ഷേത്രഗണിതപാഠങ്ങൾക്കെന്തുകാര്യമാണുള്ളതു്? ചിത്രകാരൻ ഒരുകുരൂപിയാണെന്നുവച്ചു് അവനെഴുതിയ മനോജ്ഞമായ ചിത്രം നാം തള്ളിക്കളയണമോ? സർ ഫ്രാൻസിസ്ബേക്കൺ കയ്ക്കൂലിവാങ്ങിയതുകൊണ്ടു് അദ്ദേഹത്തിന്റെ ഉൽഗ്രഥനയുക്തിശാസ്ത്രം നാം ഉപേക്ഷിക്കണമോ? ഈ ഇരുപതാം ശതാബ്ദത്തിൽ വിവേകബോധത്തിലേക്കുണർന്നു്, വ്യക്തിത്വങ്ങളും ശാസനങ്ങളും കൂട്ടിക്കലർത്താതിരിക്കാൻ നമുക്കു കാലംകടന്നുപോയി. ഒരു മലിനമായ കുളത്തിൽ വളരുന്നുവെന്നുവച്ചു മനോഹരമായ താമർപ്പൂവു് നാം പരിത്യജിക്കണമോ?

ചപ്പുചവറുകൾ തള്ളിക്കളയുന്നതു്, ചത്തമൃഗങ്ങളുടെ അസ്ഥി തൊടാൻ പേടിക്കുന്നതു്, ഒരുവക നാസാരോഗ്യപദ്ധതിയെ പുലർത്തി വൃത്തികേടെന്നു പറയപ്പെടുന്ന സകലവിധ സാധനങ്ങളും കണ്ടാൽ മൂക്കുചീറുന്നതു്—ഇതാണു് ഇൻഡ്യായുടെ ദാരിദ്ര്യത്തിനു ഏററവും വലിയ കാരണം. നീചവസ്തുക്കളെന്നുവിളിക്കപ്പെടുന്ന ഇതേ സാധനങ്ങളെ വേണ്ടതുപോലെ പ്രയോജനപ്പെടുത്തുന്നതുകൊണ്ടാണു് യൂറോപ്പും മററു പരിഷ്കൃതരാജ്യങ്ങളും ഐശ്വര്യമായിരിക്കുന്നതു്. മലീമസമായ വളത്തിൽനിന്നല്ലയോ സുന്ദരസുരഭിലങ്ങളായ ഉദ്യാനങ്ങൾ ഉയരുന്നതു്? അമേരിക്കായിലും, യൂറോപ്പിലും ഉരുക്കുയന്ത്രങ്ങളിലും, വ്യവസായശാലകളിലും അത്യത്ഭുതശക്തികൾ ഉണ്ടാക്കുന്നതു് ഏററവും വൃത്തികെട്ട പുകയും, മലിനമായ കല്ക്കരിയും വേണ്ടതുപോലെ ഉപയോഗിച്ചിട്ടാണു്.

---

* ഒരു ക്ഷേത്രഗണിതപണ്ഡിതൻ

× ഒരു ഇംഗ്ലീഷുസാഹിത്യകാരനും തത്വജ്ഞാനിയും.

സേവകവാനരങ്ങളെ ആശ്ചൎയ്യകരമായ സൈന്യവിശേഷമാക്കിത്തീൎത്തതിലാണു് ശ്രീരാമന്റെ മാഹാത്മ്യം ഇരിക്കുന്നതു്. പരിശുദ്ധരും ഭക്തരും ആയവരോടുകൂടി ആൎക്കു സമാധാനമായി ജീവിച്ചുകൂടാ? എന്നാൽ പാപികളെയും, നീചരെയുംപോലും വിസ്താരമേറിയ സഹാനുഭൂതിയും മാതൃസഹജമായ ഹൃദയവുംകൊണ്ടു് കൈവിടൎത്തി ആലിംഗനംചെയ്യുന്നവൻ ഒരു മഹാത്മാവുതന്നെയാണു്. യഥാൎത്ഥാത്മാവാകുന്ന സൂൎയ്യനെ നിസ്സാരങ്ങളും ക്ഷുദ്രങ്ങളുമായ ഭോജനശാലാന്ധവിശ്വാസങ്ങൾ (Kitchen Superstitions) ആകുന്ന പൊടിപടലത്തിൽ ഗ്രഹണമഗ്നനാക്കാൻ ശ്രമിച്ചു് നമ്മുടെ ജീവിതം തുലയ്ക്കരുതു്. അതുകൊണ്ടു് ആധ്യാത്മികവും. ശാരീരികവുമായ അധഃപതനം ഭവിക്കുന്നതാണു്. വിദേശികളുടെ സ്പൎശംകൊണ്ടു് അപരിമേയവും അനശ്വരവും ആയ ആത്മാവിനെ മലിനീകരിക്കാനനുവദിക്കുന്ന അടുക്കളമതം തീൎച്ചയായും പരിതാപകരമാണു്. കീറിപ്പറിഞ്ഞ, നാറിപ്പുകഞ്ഞ, ജാതിവസ്ത്രങ്ങളുടെ അടിയിലേക്കുനോക്കുക; ഞാൻ പ്രാൎത്ഥിക്കുന്നു. നിങ്ങളാരു്? അപരിമിതവും പരിപാവനവും, അനന്തവും ആയ നിഖിലാത്മാവാണു് നിങ്ങളുടെ ആത്മാവു്. പരമാൎത്ഥതയിൽ ആന്തരികമായ ഈ സമത്വം വിഗണിക്കുന്നതാണു് പ്രപഞ്ചത്തിൽ ദ്രോഹമെന്നുതോന്നപ്പെടുന്ന സകലത്തിന്റെയും ഉത്ഭവത്തിനു് മൂലം.

തെററായി നയിക്കപ്പെടുന്ന ആവേശംകൊണ്ടു് നീതിശാസ്ത്രജ്ഞന്മാർ അവരുടെ സമീപവാസികളുടെ വ്യക്തിപരമായ നടത്തയെ ഭൎത്സിക്കയും എതിൎക്കയും ചെയ്യുമ്പോൾ നദിയുടെ മുകൾപ്പുറപ്പിലുള്ള നുരയും പതയും തള്ളിനീക്കാൻമാത്രം ശ്രമിക്കയേചെയ്യുന്നുള്ളു. യഥാൎത്ഥകാരണത്തിൽ—അടിയിലെ നിമ്നോന്നതസ്ഥാനത്തു്—അവർ അടുക്കുന്നതേയില്ല.

നഷ്ടപ്പെട്ടവരെ രക്ഷിക്കാൻ പുറപ്പെട്ടു് ചുററിനടക്കുന്ന നിങ്ങളാരു്? നിങ്ങൾതന്നെ സ്വയം രക്ഷിതരാണോ?

സ്വയം സ്വന്തജീവൻ രക്ഷിക്കുവാൻ ശ്രമിക്കുന്നവൻ അതു് നഷ്ടപ്പെടുത്തണമെന്നു് നിങ്ങൾ അറിയുന്നില്ലേ? നിങ്ങളിപ്പോൾ നഷ്ടപ്പെട്ടവരിൽ ഒരുത്തനാണോ? നിങ്ങൾനഷ്ടപ്പെട്ടവരിൽ ഒരുത്തനാകുമോ? കഴിയുമോ? എന്നാൽ ഉത്തിഷ്ഠത! ഒരു രക്ഷിതാവാകുക!!

ബുദ്ധനൊരു കൊട്ടാരവേശ്യയുടെ ഗൃഹത്തിലെ സാധാരണ സന്ദൎശകനായിരുന്നു. "ആദ്യത്തെ കല്ലു് ആരെറിയും?" എന്ന ചോദ്യത്തിന്റെ കൎത്താവു് (യേശുക്രിസ്തു) ഒരിക്കലും "മാന്യ"യല്ലാ

തിരുന്ന മാലിന്യമറിയത്തിന്റെ സമ്പർക്കംകൊണ്ടു് ലജ്ജിതനായിരുന്നില്ല. ഹേ! മാന്യതാഹീനമാന്യതേ! പരസ്പരം തെററുകളെ ഊന്നി കററപ്പെടുത്തിക്കൊണ്ടു് നാം ജീവിക്കുന്നിടത്തോളം നാട്ടിൽ ഐകമത്യമോ പ്രേമമോ ഉണ്ടാകയില്ല. വളർന്നവരായാലും, കുഞ്ഞുങ്ങളായാലും, തനിക്കു് ഓമനയായ കുഞ്ഞുമകനോടു് മാതാവിനുണ്ടാവുന്ന ഹൃദയസംസ്കാരം രക്ഷിച്ചു് നമ്മിൽ പുലർത്തിക്കൊണ്ടുവരുന്നതിലാണു് ജീവിതമാകുന്ന കലയിലെ വിജയകരമായ രഹസ്യം കിടക്കുന്നതു്. യഥാർത്ഥവിദ്യാഭ്യാസം എന്നാൽ ഈശ്വരദൃഷ്ടിയിൽക്കൂടി പ്രപഞ്ചത്തെ വീക്ഷിക്കാൻ പഠിക്കുകയെന്നാണു് അർത്ഥം.

എല്ലാവരും എല്ലാപതനങ്ങളിലുംക്കൂടി കടന്നുപോകണം. ശാരീരികമായി ഓരോരുത്തർക്കും ശൈശവം, കൌമാരം മുതലായതെല്ലാം കടക്കാനുള്ളതുപോലെതന്നെ, നൈതികവും ആത്മീയവുമായ സരണികളിലും ശൈശവം മുതലായതു് ആവശ്യമാണു്; മാത്രമല്ലാ, ഒഴിക്കാൻ പാടില്ലാത്തതുമാണു്. പാപികളെന്നു് വിളിക്കപ്പെടുന്നവർ എന്റെ നൈതികശിശുക്കളാണു്, ഒരു കുഞ്ഞിനു അതിനു് സ്വന്തമായിട്ടൊരു പ്രത്യേകകൌതുകമില്ലയോ? താഴ്ന്നവരെന്നു നിങ്ങൾ അബദ്ധമായി വിളിക്കുന്നവർ ഇനിയും എഴുന്നേററിട്ടില്ല; അത്രയേ ഉള്ളു. നിങ്ങൾ ഒരുകാലത്തിരുന്നതുപോലെതന്നെ. അവർ സർവ്വകലാശാലയിലെ പുതു വിദ്യാർത്ഥികളാണു്.

"നിങ്ങൾക്കു് പാപത്തെ വെറുക്കുകയും, പാപികളെ സ്നേഹിക്കയുംചെയ്യാം" എന്ന പ്രസ്താവനയുടെ മറവിൽ പരസ്പരവിരുദ്ധതയെ ഒളിച്ചുകൊണ്ടു് ചിലർ സാർവ്വജനീനപ്രേമത്തെക്കുറിച്ചു് വളരെയധികം ചെല്ലപ്പാടുണ്ടാക്കുകയും, എന്നിട്ടും, അവരുടെ ജനങ്ങളുടെ സ്വഭാവത്തിലെ മലിനസ്ഥാനങ്ങളിൽ കണ്ണുറപ്പിച്ചുനിറുത്തുകയും ചെയ്യുന്നു.

ഹേ! പ്രിയജനങ്ങളേ! മാലിന്യം കാണുന്ന ദിക്കിൽ, അതു് കാണുന്നിടത്തോളം, നിങ്ങൾക്കു് സ്നേഹിപ്പാൻ ഒരിക്കലും കഴിയുകയില്ല. സ്നേഹമെന്നാൽ സൌന്ദര്യം കാണുന്നതാണു്.

ഇരുട്ടിനോടു് മല്ലിടുന്നതുമൂലം അതു് നീക്കാവതല്ല. ഒരു ഇരുട്ടുമുറിയിൽ എല്ലാവശങ്ങളിലേയ്ക്കും നാം കല്ലപെറുക്കിയെറിയുന്നുവെങ്കിൽ, നാലുപാടും പ്രഹരിക്കുന്നുവെങ്കിൽ, കണ്ണാടികളും മേശകളും, മഷിക്കുപ്പിയും തട്ടിത്തകർക്കുന്നുവെങ്കിൽ, അതുകൊണ്ടു് ഇരുട്ടുനീങ്ങുമോ? പ്രകാശം അകത്തു കൊണ്ടുവരുക. ഇരുട്ടു ഉണ്ടായിരുന്നതേ ഇല്ലെന്നാകും. അതിനാൽ സംഹാരപരമായ വിമ

ശനം, തണുപ്പിക്കൽ, നിരുത്സാഹപ്പെടുത്തൽ ഇവയടങ്ങിയ പദ്ധതി കാൎയ്യങ്ങളെ നന്നാക്കുന്നില്ല. വേണ്ടതു് സൃഷ്ടിപരവും, ഉത്സാഹപ്രദവും, ആശാവഹവും, സ്നേഹപൂൎണ്ണവും, പ്രേരണാകരവും ആയ മനോഭാവമാണു്. ഓടകളിലെ മലിനതയെല്ലാം തെരുവുകളിൽ പ്രദർശിപ്പിച്ചാൽ അതു് ഉൽകൃഷ്ടീകരണഫലം ഉണ്ടാക്കുമോ? ഒരിക്കലുമില്ല. അതുപോലെ അന്യന്മാരുടെ കുററങ്ങൾ ബലമായി പ്രകീൎത്തിക്കുന്നതുകൊണ്ടും ഒരു ഗുണവും ഉണ്ടാകയില്ല. സമാധാനവും സൽബുദ്ധിയും ആയ ശുദ്ധജലപ്രവാഹം ഓടകളിലും വൃത്തികേടുകളിലും അടിച്ചുകയറി കഴുകി നിൎമ്മലമാക്കട്ടെ! അക്ബർചക്രവൎത്തി ഒരു വരവരച്ചിട്ടു് അതിനെ വെട്ടിക്കുറയ്ക്കുകയോ മായ്ക്കുകയോ ചെയ്യാതെയും, അതിനെ ഒരുവശത്തുനിന്നും ഒന്നും ചെയ്യാതെയും, അതു് ചെറിയതാക്കാൻ അദ്ദേഹത്തിന്റെ ബുദ്ധിമാനായ ബേർബൽ എന്ന സഖാവിനോടു് ആവശ്യപ്പെട്ടതായി പറയപ്പെട്ടിരിക്കുന്നു. അയാൾ ആ വരയ്ക്കു സമീപം വലിയൊരുവരവരച്ചു് അക്ബറിന്റെ വരയെ ചെറുതാക്കിപോലും! അതങ്ങിനെതന്നെയാണു്. വലിയവര വരയ്ക്കുന്നതാണു് ബുദ്ധി പുറമേനിന്നു പറഞ്ഞുകൊടുത്തു് ജനങ്ങളെ നിങ്ങളുടെ ആഗ്രഹംപോലെ പഠിപ്പിക്കുന്നതിനെക്കാൾ ഏററവും നല്ല വിമർശനം അവരുടെ ഉള്ളിൽനിന്നു് ബോധ്യപ്പെടാൻ അവരെ സജ്ജീകരിക്കുന്നതാണു്. അകമേനിന്നു തന്റെ വര ചെറുതാണെന്നു് ബേർബൽ അക്ബറിനെ ബോദ്ധ്യപ്പെടുത്തിയതുപോലെതന്നെ. മുറുമുറുക്കുകയും, പരാതിപ്പെടുകയും ചെയ്യുന്നതു് "ഹാ! കഷ്ടം! പനിനീർപ്പൂ വടവൃക്ഷമാകുന്നില്ലല്ലോ! ഇതെന്തു്!" എന്നു വിളിക്കുന്നതിനോടു് തുല്യമത്രേ. ഓരോന്നിലുമുള്ള സൌന്ദൎയ്യവിലാസം നമുക്കു് വീക്ഷിക്കാം. "ദുഷ്ടതയ്ക്കെതിരായി കരയ്ക്കരുതു്". എന്നാൽ നല്ലതിന്റെ ഭംഗികൾ ജപിക്കുക." എല്ലാജീവന്റെയും മുന്തിരിങ്ങായിൽനിന്നു് ഞാൻ മധുരമധു പിഴിഞ്ഞെടുക്കുന്നു

പ്രിയപ്പെട്ട വിമർശകാ! ഞാൻ നിന്നെ സ്നേഹിക്കുന്നു; എന്നാൽ നിങ്ങൾ വിമർശിക്കുന്ന മനുഷ്യനെ ഞാൻ സമമായി പ്രേമിക്കയും വിലമതിക്കയും ചെയ്യുന്നു.

* * * *

മത്സരം—ജീവിതമത്സരത്തിൽ ജയിക്കുന്നതു് എന്തു്? പ്രേമം.

ഹൃദയങ്ങളെ സന്തോഷിപ്പിക്കയും, തലകളെ ഔന്നത്യത്തിൽ നിൎത്തുകയും, സ്നേഹപരിചൎയ്യകളിൽ കരങ്ങൾ വ്യാപരിപ്പി

ക്കുകയും ചെയ്യുവാൻ കഴിയുന്ന വർഗ്ഗങ്ങൾ, അവയുടെ ജനങ്ങൾ എണ്ണത്തിൽ കുറവായിരുന്നാലും, ഭിന്നിക്കുന്ന ശക്തികളോടുകൂടിയ ലക്ഷോപലക്ഷം ജനങ്ങൾക്കെതിരായി മത്സരിക്കുമ്പോൾ വിജയ ശ്രീലാളിതങ്ങളായി ഭവിക്കുന്നു.

മത്സരം മൂന്നുതരത്തിൽ ഉണ്ടു്. (1) തുല്യമല്ലാത്തതിനോടു്; (2) തുല്യത്തോടു്; (3) പ്രകൃതിക്കെതിരായിട്ടു്.

അസൂയയും, അഹമഹമികാ ചൈതന്യവും കക്ഷിഭാവനയും മൂലം തുല്യമായതിനോടു മത്സരിക്കുന്നതിനു് ഉള്ള ശക്തിയെ ക്ഷയിപ്പിക്കുന്നതിനുപകരം, ആ തുല്യത്തോടു യോജിപ്പുണ്ടാക്കിയാൽ, അസമാനത്തോടുള്ള മത്സരത്തിൽ സുനിശ്ചിതമായ വിജയം സമ്പാദിക്കപ്പെടുന്നു.

"ക്രൌര്യത്തിൻെറ സകല രൂപങ്ങളും ഭയാശീലത്തിൽനിന്നു ആരംഭിക്കുന്നു" എന്ന പഴഞ്ചൊല്ലു് അത്യന്തം സത്യമാണു്.

അസമമായതിനോടുപോലും പ്രേമംപുലർത്തുന്നിടത്തു് പ്രകൃതിക്കെതിരായുള്ള മത്സരത്തിൽ വിജയവും, വളർച്ചയും മുൻകൂട്ടി ഉറപ്പിക്കാം. ഭൗതികശക്തികളെ ജയിക്കുക—പ്രാകൃതികമത്സരങ്ങളെ എതിരിടുക—അപ്പോൾ സുഗമമായിത്തീരുന്നു. "ഞാൻ സകലത്തിൻെറയും ഭരണചൈതന്യമാണു്" എന്ന സത്യം ഭൌതികതലത്തിൽ സാക്ഷാല്ക്കരിക്കുന്നതും, പ്രകൃതിയോടുള്ള എല്ലാ മത്സരവും ഒന്നുതന്നെയാണു്.

ലോകത്തിൽ വിമർശനചൈതന്യം ഇത്ര സാമാന്യമായി കാണപ്പെടുന്നതു് എന്തുകൊണ്ടു്?

വിമർശനചൈതന്യം വെറുപ്പുണ്ടാക്കുന്നതാണു് എന്നു തോന്നപ്പെടുന്നു. എന്നാൽ പ്രായേണ അതു് ആത്മരക്ഷാപരവും, തന്നെത്താൻ സാധൂകരിക്കാൻ കരുതുന്നതും ആയ സ്വാതന്ത്ര്യപൂരണാർത്ഥി കൊണ്ടു് ഉണ്ടാകുന്നതാണു്. ഒരു ശീലമോ, അഭ്യാസമോ ഇല്ലായ്മചെയ്യുന്നതിനു്, സകല ദുഷ്ഫലങ്ങളെയും കാണിച്ചുകൊടുത്തുകൊണ്ടുള്ള ഒരു കർക്കശവിമർശനം ആവശ്യമാണു്. ആ ശീലംകൊണ്ടു് അന്യന്മാർ സങ്കടപ്പെടുന്നതുകാണുമ്പോൾ, പ്രചരിക്കാവുന്ന അതിൻെറ നിർദ്ദേശത്തെ ഭയന്നിട്ടു് അവരുമായിട്ടുള്ള കൂട്ടുകെട്ടുകൂടാതെ കഴിക്കാൻ നാം പ്രകൃത്യാ ആഗ്രഹിക്കുന്നു. പുതിയ ഒരു ശീലം രൂപവല്ക്കരിക്കാനും, നവമായൊരു വീക്ഷണകോണം ഉണ്ടാക്കാനും പഴയതെല്ലാം തകർത്തുംവെച്ചു വേണ്ടിവരും. ലോക-

ത്തിന്ന നന്നാകാൻ സൌകൎയ്യമുള്ളകാലത്തോളം, വിമൎശനചൈത ന്യവും, താരതമ്യംകാണുവാനുള്ള ഉത്സാഹവും ഉണ്ടായിരിക്കും. താര തമ്യവിവേചനവും വിമൎശനവും ചെയ്യാനുള്ള ചൈതന്യമല്ലാ അന ഭിലഷണീയവും പരിഹരണീയവും ആയിരിക്കുന്നതു്; എന്നാൽ അതിലുള്ള വിഷക്കത്താണു്. ഇതു സംബന്ധപ്പെട്ട കക്ഷികൾക്കു ഒരു വ്യക്തിതബോധംകൊടുക്കുന്നു. നമ്മിലും അന്യരിലും "പാപം" ഉണ്ടാക്കുന്ന ഏക കാരണമായ, മാററപ്പെടാവുന്ന, "ചെറിയഞാൻ" എന്ന ബോധത്തെ നമുക്കു ദൂരെയെറിയാം. അപ്പോൾ സകല വേദനയുംമാറി ചുററുമുള്ള ജനങ്ങളുടെയും പ്രവൃ ത്തികളുടെയും നേരേ ശാസ്ത്രീയമായ ഉദാസീനഭാവവും, താത്വ ജ്ഞാനികമായ ശാന്തിയും വഹിച്ചുകൊണ്ടു നോക്കാൻസാധിക്കും. ഒരു രസായനശാസ്ത്രജ്ഞനോ, സസ്യശാസ്ത്രജ്ഞനോ എല്ലാത്തി നെയും ഏററവും നിൎവ്വികാരനായും, കൃത്യമായും, സൂക്ഷ്മമായും പരി ശോധിച്ചു്, അവരുടെ പരിചിന്തനവിഷയമായ രസായനപദാൎത്ഥ ങ്ങളിലോ, സസ്യങ്ങളിലോ ചുററിപ്പിണഞ്ഞുപോകുമെന്നു ഭയംകൂ ടാതെ, വ്യാപരിക്കുന്നു. എല്ലാ റോസാകളും, പുഷ്പങ്ങളും, മരുഭൂമി കളും, തോട്ടങ്ങളും, മനുഷ്യരും, സ്ത്രീകളും, മൃഗങ്ങളും, സസ്യങ്ങളും, എറുമ്പുകളും, മേഘങ്ങളും പര്യവേക്ഷിച്ചുകൊണ്ടും അവയെ യെല്ലാം സഹായിച്ചുകൊണ്ടും ഒരു സാക്ഷിയായിനില്ക്കുന്ന സൂൎയ്യനെ പ്പോലെ നാം നില്ക്കേണ്ടതാണു്.

പ്ലേഗിൽനിന്നു രക്ഷപ്രാപിക്കണമെങ്കിൽ, ആരോഗ്യനിയമ ങ്ങൾ അനുസരിച്ചു ജീവിക്കുകമാത്രമാണു് ഏകമാൎഗ്ഗം. വൈദേശി കരാഷ്ട്രതന്ത്രങ്ങളിൽനിന്നു രക്ഷസമ്പാദിക്കാൻ ആദ്ധ്യാത്മികാരോ ഗ്യനിയമപ്രകാരം ജീവിക്കുന്നതാണു് ഏക പരിഹാരം; അതായതു് അയല്ക്കാരനെ പ്രേമിക്കുക എന്ന നിയമം.

ശരിയായ ത്യാഗങ്ങൾമാത്രം നാം ചെയ്യുന്നപക്ഷം ഐശ്വൎയ്യ പൂൎണ്ണരായിരിക്കുന്നതു്, നരകിച്ചു ജീവിക്കുന്നതുപോലെ തന്നെ എളു പ്പമാണു്. "ത്യാഗം—(യജ്ഞം) പാപത്തെ പരിഹരിക്കുന്നു" എന്ന പ്രമാണം പണ്ടത്തെ നല്ലകാലത്തെപ്പോലെ ഇന്നും സത്യ മായിരിക്കുന്നു. നിരപരാധികളായ മൃഗങ്ങളെ അന്യൎക്കുവേണ്ടി ഹോമിക്കുന്നതല്ലാ, പിന്നെയോ നമ്മുടെ കക്ഷി പക്ഷപാതചൈ തന്യവും, ജാതിചിന്തകളും, സ്പൎദ്ധകളും മററുമാണു് പ്രേമകുണ്ഡ ത്തിൽ ഹവനദ്രവ്യം—ഹവിസ്സു് ആകേണ്ടതു് എന്നുമാത്രമെ ഉള്ളു. അതു ഈ ലോകത്തിൽതന്നെ നമുക്കു സ്വൎഗ്ഗം സംജാതമാ ക്കുന്നു.

## വിമർശിക്കപ്പെടുന്ന മനുഷ്യനോട്

വിമർശനം നിരപ്പുവരുത്തുന്ന—സമീകരിക്കുന്ന—ഒരുത്തനെ പ്പോലെയാണ് വരുന്നത്; അധികം സൌന്ദര്യശാലികളായി വളരു വാൻ അതു് നമ്മെ സഹായിക്കുന്നു; സർവ്വജ്ഞനായ ഈശ്വരൻെറ ഖണ്ഡനപരമായപദ്ധതിയാണതു്. വിമർശനമാകുന്ന കത്രികകൾ ന മ്മെ സന്ദർശിക്കുമ്പോൾ നിങ്ങളുടെഅകത്തു് എന്താണ് സഞ്ചരിക്കു ന്നതെന്നു അന്തഃപരിശോധനചെയ്തു സൂക്ഷിക്കുക. ക്ഷുദ്രഭാവനകളി ലേക്കും വികാരങ്ങളിലേക്കും താഴോട്ടിറങ്ങാൻ ഒരുവാസന അവിടെ ഉണ്ടായിരിക്കണം; ഇവിടെയാണ് താക്കീതു കിടക്കുന്നതു്. പാറ കൾകൊണ്ടു സങ്കലിതമായ ദ്രോഹകരമായ ഒരു നദിയിൽക്കൂടി ലോ ലദുർബ്ബലനൌകക്കാരനായ ഒരു മനുഷ്യനെ അജ്ഞാതമായ സമു ദ്രത്തിലേയ്ക്കു പ്രവാഹം ഒഴുക്കിക്കൊണ്ടുപോകുമ്പോൾ, അവനു സ്ഥിതിഗതികളുടെ ആപത്തുകളെപ്പററി ഓർമ്മയും കരുതലും ഉണ്ടാ യിരിക്കുന്നു. അവൻെറ വഞ്ചി പാറകളിൽ തട്ടുമ്പോൾ ഒരുവൻ ജാഗ്രതയോടുകൂടിയിരിക്കണം. ഈ തട്ടൽ പ്രയോജനകരമല്ലെ ങ്കിൽ അതിനെ അവൻ ഗൌനിക്കേണ്ടതില്ല; ഗൌനിക്കയുമില്ല. നാം വേദനയെന്നു അറിയുന്നതും, പറയുന്നതും ആയ വസ്തു ആവശ്യ മായ ഒരു ആപൽസൂചനയാണ്. സത്യസന്ധതയിലേക്കുള്ള അത്തരം പ്രേരണ ജീവപ്രാണികൾക്കു ആവശ്യമത്രെ.

നിങ്ങളുടെ യഥാർത്ഥസത്തയായ ഈശ്വരനിലേയ്ക്കു് നിങ്ങളെ ഉണർത്തുന്നതിനു നിങ്ങളുടെ സ്നേഹിതന്മാരുടെയും ശത്രുക്കളുടെയും വേദനാകരമായ വിമർശനം ഒരു ദുഃസ്വപ്നമാണ്. നിങ്ങൾ ഉണർന്നു എഴുനേല്ക്കുമ്പോൾ ആ ദുഃസ്വപ്നം എവിടെ? അതുണ്ടായിരുന്നിട്ടേ ഇല്ലെന്നുമാത്രം. പ്രേമനിയമത്തെസംബന്ധിച്ചിടത്തോളം നാം ശരിയായനിലയിൽ സ്വയം പ്രതിഷ്ഠിക്കുന്നനിമിഷത്തിൽ സകല നഷ്ടവും അനുകൂലമായ ലാഭംതന്നെയായി പരിണമിക്കുന്നു. പാവ പ്പെട്ട സിൻഡ്രെലാ അവളുടെ പാദരക്ഷ കളഞ്ഞുപോയി; അവ ളുടെ നിരപരാധിത്വം അതിനെ ശിരിയെ ആകർഷിക്കയും, ജീവിത കാലം മുഴുക്കെ ഭർത്താവായി രാജാവിനെ സമ്പാദിക്കയുംചെയ്തു. *

എന്നാൽ നാം സമസ്തത്തോടും ഐക്യത്തിൽ ഏർപ്പെട്ടിരിക്കു മ്പോൾ, ചരിയന്മാർ നമ്മെ സമീപിക്കാർ സാഹസപ്പെടുകയില്ല. വീട്ടിൽ വെളിച്ചമില്ലാതെയിരിക്കുമ്പൊഴാണ് കള്ളന്മാർ അതിൽ ഒളിച്ചു ഇഴഞ്ഞുകയറുന്നതു്. മനുഷ്യനേതാവായിരിക്കാൻ യോഗ്യ തയുള്ള ഒരാൾ സഹായികളുടെ ബുദ്ധിമന്ദതയെക്കുറിച്ചു് ഒരിക്കലും

* ഒരു പുരാണകഥ.

പരാതിപറയാറില്ല; അനുയായികളുടെ അവിശ്വാസ്യതയെയോ, മനുഷ്യജാതിയുടെ കൃതഘ്നതയെയോ അഥവാ, പൊതുജനങ്ങളുടെ അഭിനന്ദനരാഹിത്യത്തെയോസംബന്ധിച്ചു മുറുമുറുക്കാറില്ല. ജീവിതമാകുന്ന വലിയ കളിയുടെ ചെറിയ ഒരംശമേ ഇതുകൾ എല്ലാം ആകുന്നുള്ളു. അവയെ കണ്ടുമുട്ടുകയും, അവയുടെ മുമ്പിൽ തോൽവിയിലും നിരുത്സാഹതയിലും മുഴുകി അടിപണിയാതിരിക്കയുംചെയ്യുന്നതാണ് ശക്തിയുടെ അന്തിമമായ തെളിവ്. അനാവശ്യമായ തേയ്മാനവും, മനസ്സിന്റെ സാഹസജന്യമായ കേടുപാടുകളും കൂടാതെ കഴിച്ചാൽ ഏററവും തൃപ്തികരമായി സാധിക്കാൻപാടില്ലാത്ത ഏതൊരുകാര്യ്യം ഈ പ്രപഞ്ചത്തിൽ ഉണ്ടു്?

പ്രേമമേ! സുമധുരപ്രേമമേ! യുഗേയുഗേ
നീ മമ വാതിൽതുറന്നങ്ങിനെതന്നുഭംഗ്യാ.
ചിലപ്പോൾ മിത്രാമിത്രസംഘത്തിൻപുറകിലാ-
യൊളിച്ചും, വിമർശനപ്രശംസാവാക്യങ്ങളിൽ
ചിലപ്പോൾ മറഞ്ഞൊട്ടുമാറിയും, സുഖഗർവ്-
ജാലത്തിൽനഷ്ടപ്പെട്ടും, വേദനാകഷ്ടതാദി
സ്ഥിതികൾതന്നിൽ ചിലസമയം മങ്ങിനിന്നും,
സുതരാം ജീവിതത്തിൻ കഠിനപരീക്ഷയിൽ
അസ്പൃഷ്ടമായിനിന്നും, ലാഭനഷ്ടാദികളിൽ
നിഷ്പ്രഭം മറവിയിൽലയിച്ചുംവർത്തിപ്പൂനീ.
പ്രേമമേ! സുമധുരപ്രേമമേ! യുഗേ യുഗേ
നീ മമ വാതിൽതുറന്നങ്ങിനെതന്നുഭംഗ്യാ.

*　*　*

ദുർഘടഘട്ടങ്ങളും, ആഹ്ലാദകാര്യ്യങ്ങളും,
കർക്കശംസംഘട്ടനംചെയ്യുള്ള മർദ്ദനങ്ങൾ
നിഷ്കരുണമായുള്ളോരടികൾ, ഇടികളും,
ദീർഘനിശ്വാസങ്ങളും, പുഞ്ചിരികളുമെല്ലാം
ആശ്ചര്യ്യരസായനശാസ്ത്രമെന്നതിനോടും,
വിചിത്രതരമാകുമുജ്ജ്വലവിദ്യുത്തോടും,
വിശുദ്ധികർമ്മവിധം, മോചനകരമപ-
ഗ്രഥനക്രിയാവിധം, പ്രേമങ്ങൾ, വിദ്വേഷങ്ങൾ,
കൃത്യങ്ങൾ, മമതകൾ, അനുരക്തികൾപിന്നെ
വീറററവിയോഗങ്ങൾ ക്ഷോഭങ്ങൾ— ഇവചേർന്ന-
ഖനിയിൽനിന്നു—മമ ഹൃദയമതിൽനിന്നു
മണിയൊന്നമേയമായ് മഹിമാതിശായിയായ്

'റേഡിയം' * എന്ന നാമത്തോടുകൂടുണ്ടാകുന്നു!
അത്ഭുതകഥയിതു വിചിത്രമെന്തോ! ഹന്ത!
(പ്രേമമേ! സുമധുരപ്രേമമേ! സുപ്രേമമേ!)
നീ മമവാതിൽത്തുറന്നേല്പിച്ചു യുഗേ യുഗേ.

* * *

എന്നുടെഹൃദയമാം "റേഡിയ"ത്തിങ്കൽനിന്നു
ചിന്നുന്ന നാലുപാടും / എക്സ്റെയ് കിരണങ്ങൾ
സകലവിധമായ വസ്തുജാലങ്ങൾക്കവ
സകലവശത്തു,മംശങ്ങളിലെല്ലാത്തിലും
സുപ്രകാശഗാമിത്വം (Transparency)നല്കുന്നു!പരമമാ-
മത്ഭുതം! ഇതിൻകലാചാതുര്യം മഹാത്ഭുതം!
പ്രേമമേ! സുമധുരപ്രേമമേ! സുപ്രേമമേ!
നീ മമവാതിൽത്തുറന്നേല്പിച്ചു യുഗേ യുഗേ.

* * *

നിശിതമാക്ഷേപാസ്ത്രം, സകലമിളക്കവും,
ഭൃശമാം താങ്ങുകളും. ശത്രുക്കൾ, മിത്രങ്ങളും
വാണിജ്യാലയങ്ങളും, നിന്നൊളിമതിലുകൾ;
കാണില്ലിവകയൊന്നും അന്ധകാരമായ് മേലിൽ.
മണികൾമണേ! നിന്നെസ്സകലവസ്തുക്കളും
ഗുണിതശോഭം പ്രകാശിപ്പിച്ചുല്ലസിക്കുന്നു!
വിശുദ്ധറേഡിയമേ! മാമകാന്തരാത്മാവേ! സർവ-
കോശവും, പെട്ടികളും ശാപവും പൂട്ടും കെട്ടും
വാതലും കുഴൽകളും ദുർഗ്ഗന്ധസമ്പാദ്യവും
നിതരാം വിറകുപോൽ നീ ദഹിപ്പിച്ചീടുന്നു.
സത്യമേ! മമാത്മാവേ! വിശുദ്ധറേഡിയമേ!
കൃത്യമായ് നിഖിലവ്യാളജികളം മഹാശനാ!
പ്രേമമേ! സുമധുരപ്രേമമേ! സുപ്രേമമേ!
നീ മമ വാതിൽത്തുറന്നേല്പിച്ചു യുഗേ യുഗേ.

* * *

വിശദവീക്ഷണം.

കട്ടികൾ എല്ലാത്തിനെയും മനുഷ്യമൂർത്തിയാക്കുന്നു. ഒരു മേഘഗർജ്ജനം ദൂരെയെങ്ങോനിന്നുള്ള ക്രോധാവിഷ്ടനായ ഒരു മനുഷ്യന്റെ അലർച്ചയല്ലാതെ വേറൊന്നുമല്ല. അതുപോലെ വളന്ന

* പ്രഭാതിശയവും അനന്തശക്തിയും ഉള്ള ഒരു ലോഹം.

/ അത്ഭുതശക്തിയുള്ള രശ്മികൾ.

പ്രായംചെന്ന കുട്ടികൾ അവരുമായി സമ്പർക്കത്തിൽ ഏർപ്പെടുന്നവ ർക്കെല്ലാം ഒരുവക കെട്ടിപിടിച്ച വ്യക്തിത്വബോധം ആരോപിക്കുന്നു. ഏതെങ്കിലും ഒന്നു കാഴ്ചയ്ക്കു തെററിപ്പോകുമ്പോൾ പ്രേമനിയമത്തി നനുരൂപമായി നമ്മെ തന്നത്താൻ നിർത്തുന്നതിനുപകരം നാം സാ ഹചര്യങ്ങളുമായി മല്ലിടാൻപോകുന്നതു് നമുക്കു ദൃഷ്ടിഗോചരമല്ലാ ത്ത ഒരു ദിക്കിൽനിന്നു സ്നേഹിതന്മാർ അയയ്ക്കുന്ന പ്രതികൂലസന്ദേ ശങ്ങൾകേട്ടു കോപിച്ചു ടെലഫോൺ വാർത്താഗ്രാഹിയന്ത്രം എറി ഞ്ഞു പൊടിക്കുന്നതുപോലെ മാത്രമാണു്.

ആസ്ട്രേലിയായിലെ കറുത്തജാതിക്കാർ "മെൽക്കം" എന്നു വിളിക്കപ്പെടുന്ന ഒരുവക ചടങ്ങനുസരിച്ചു് രഹസ്യമന്ത്രങ്ങളും അതു പോലെയുള്ള മററു വിദ്യകളും പ്രയോഗിച്ചു തന്നത്താൻ മഴപെയ്യി ക്കുന്നുവെന്നു വിശ്വസിക്കുന്നു. കീർത്തിമാനായ ഒരു പ്രമാണി പറ യുന്നു:— "ഞങ്ങളുടെ യാത്രയിൽ ശക്തിമത്തായ കൊടുങ്കാററും വർഷ പാതവും ഞങ്ങളെ ബാധിക്കുമ്പോൾ എന്റെ കറുത്ത കൂട്ടുകാർ സ ദാ ഇതരന്മാരോടു കോപാകുലരായിത്തീരാറുണ്ടു്. (മഴയ്ക്കു കാരണ ക്കാരായ മററു കറുത്തമനുഷ്യരാണിവർ") ഈ പുരാതന കറുപ്പുവ ർഗ്ഗക്കാരിലെപ്പോലെയുള്ള അതേ പഴയ ഇരുണ്ട അജ്ഞാനം അയ ല്ക്കാരുടെ തെററുകൾമൂലം ഏതുവിധവും ക്രോധാവിഷ്ടരാകയും പരി ഭ്രമിക്കയും ചെയ്യുന്നവർക്കും ഉണ്ടെന്നു ഗണിക്കാവുന്നതാണു്. മഴ പെയ്യുന്നു; അതിന്റെ പിന്നിൽ വ്യക്തിപരമല്ലാത്ത പ്രകൃതിനിയമ മല്ലാതെ വേറൊന്നുമില്ല. പുഷ്പം വികസിക്കുന്നു; ഇവിടെയും അതേ നിയമം പ്രകടമാകുന്നതാണു്. അതുപോലെതന്നെ യൂദാസ് ഇസ്കാ രിയററിനു് അറിഞ്ഞുകൂടെങ്കിലും അവന്റെ ചതിയനായ ചുംബന ത്തിൽ പ്രേമനിയമത്തിന്റെ ശക്തിപൂർണ്ണമായ വ്യാപാരമല്ലാതെ വേറൊന്നും ഇല്ല. ആ കൈതവചുംബനത്തെ ഉടനെ പിന്തുടന്ന സംഭവങ്ങൾ കൂടാതിരുന്നുവെങ്കിൽ ഇതുവരെ ക്രിസ്തുവിനെ ആർ ഓർമ്മയായിരുന്നു? *

ക്ഷമായാചനംചെയ്യുന്ന സഹോദരന്മാരോടു മനോഹരനായ ജോസഫ് പറയുന്നു: "നിങ്ങളെല്ലാം എന്നെ കിണററിൽ തള്ളിയി ട്ടതു്; പ്രേമമാകുന്ന പ്രഭുവാണു്. ഈജിപ്ററിൽ എന്നെ ഉയർത്തു ന്നതിനുവേണ്ടി എന്റെ സ്വന്തം സഹോദരന്മാരെക്കാൾ ഉത്തമ രായ പ്രേമികളെ അദ്ദേഹം കണ്ടില്ല".

സമസ്തവും ക്ഷണികങ്ങളും മാറുന്നതും എന്റെ വിരലുകളിൽ ഉരുകുന്നതും ആയി തോന്നപ്പെടുന്നു. യാതൊരു വസ്തുവിനും സ്ഥിര

* ബൈബിൾകഥ.

§ ഇതും ഒരു ബൈബിൾ കഥതന്നെ.

ആയോ, വ്യക്തിവിശേഷതചമോ ഉണ്ടെന്നുള്ള ബോധം പാലിക്കാവ ല്ല. പിന്നെ ഞാൻ എങ്ങിനെ വിമർശിക്കും? കുറപ്പെടുത്തും? ഇടിവാൾ മിന്നുമ്പോൾ അതിവേഗത്തിൽ ഓടുന്ന ഒരു തീവണ്ടിയോ അഥവാ പായുന്ന മേഘക്കഷണങ്ങളോ കാണപ്പെടുന്നു; അവ വെറു തേ നില്ക്കുന്നവെന്നു നാം വിചാരിക്കുന്നു. എന്നാൽ അതിനെപ്പററി കൂടുതൽ അറിയുമ്പോൾ നാം നേരേമറിച്ചു വിചാരിക്കുന്നു. മായ യുടെ ക്ഷണികമായ പ്രകാശത്തിൽ മാത്രമാണു ജനങ്ങൾ ഇതുപോ ലെ പദാൎത്ഥങ്ങളെ കാണുന്നതു്. ആ അടിസ്ഥാനത്തിൽ മാത്രമാ ണു് സ്ഥിരതയും, വ്യക്തിപ്രത്യേകതകളും, സമ്പാദ്യങ്ങളും മററും സംബന്ധിച്ച ബോധം അവർ കെട്ടിപ്പടുക്കുന്നതു്. ഇതിനെയാണു് ലൌകികജ്ഞാനം എന്നു പറയുന്നതു്. ശാശ്വതമായ സത്യത്തി ന്റെ പകൽപ്രകാശത്തിൽക്കൂടെ വസ്തുക്കളെ നോക്കുക; അകത്തെ അപ്രമേയത്തെവെച്ചുനോക്കുക; നിങ്ങൾ അന്തമില്ലാത്ത, 'ശാശ്വത ശാന്തി'യോടു് ഐക്യപ്പെട്ടിരിക്കുന്നു.

മനുഷ്യരാശിയുടെ വാദപ്രതിവാദങ്ങളും, യുക്തിപ്രയോഗ ങ്ങളും പ്രയോജനഹീനമാണെന്നു സദാ തെളിയുന്നു. അഭിപ്രായഭി ന്നതകളെ യുക്തിവാദംകൊണ്ടു പരിഹരിക്കാനുള്ള ശ്രമങ്ങളെല്ലാം ശണ്ഠ വർദ്ധിപ്പിക്കയും, അസംതൃപ്തിയും, അസന്തുഷ്ടിയും ഉണ്ടാക്കി വെക്കയും ചെയ്യുന്നു. എന്തുകൊണ്ടു്? മേല്പുരകെട്ടുംമുമ്പു് അസ്ഥി ഭാരം ശരിയായി കെട്ടിപ്പടുക്കാത്തതുകൊണ്ടു്. ആദ്യം ഹൃദയത്തെ ജയിക്കുക; പിന്നിട്ടു യുക്തിയോടു് അഭ്യൎത്ഥിക്കുക. ബുദ്ധി നിരാശ പ്പെടുന്നിടത്തു പ്രേമത്തിനു് ആശയുണ്ടു്. പഴയ നീതികഥകളിൽ പറയപ്പെടുന്ന യാത്രക്കാരന്റെ കോട്ടിനെ അഴിപ്പിക്കാൻ കാററിനു കഴിഞ്ഞില്ല; എന്നാൽ ഉഷ്ണത്തിനു അതു സാധിച്ചു.

ചിന്തകളെയും വിശ്വാസപ്രമാണങ്ങളെയും സംയോജിപ്പി ക്കാൻ ജനങ്ങൾ വളരെയധികം പരിശ്രമിക്കുന്നു. ആത്മാക്കളുടെ ഐക്യത്തിനു അവർ കാത്തിരിക്കുന്നില്ല. പ്രത്യക്ഷത്തിൽ കാണ പ്പെടുന്ന രൂപങ്ങൾക്കും, തോന്നുന്ന അവസ്ഥകൾക്കും അടിയിൽ കടന്നുനില്ക്കുകയോ, താഴ്ന്നുനിന്നുനോക്കുകയോ ചെയ്യുന്നതാണു് മനസ്സിലാക്കുക എന്നുപറയപ്പെടുന്നതു്. (Under=കീഴെ, stand=നി ല്ക്കുക, Understand=മനസ്സിലാക്കുക )ഇതിനെകൊണ്ടുവരുന്നതു പ്രേ മമാണു്. നിങ്ങൾ എല്ലാത്തെയും ഭാവനചെയ്യാതെ എല്ലാത്തെയും അറിയുന്നില്ല. താഴുന്നിടത്തോളം നിങ്ങൾ ചിന്തിക്കേണ്ടതില്ല. (Think=ചിന്തിക്കുക, sink=താഴുക ) അതായതു്, താഴുന്നതാണു് ചിന്തിക്കുന്നതിനെക്കാൾ അധികം ആവശ്യം. ഇനി പ്രേമം നിയ

മലംഘനംചെയ്യുന്നുവെങ്കിൽ, അതു നിയമത്തിന്റെ പൂൎത്തീകരണത്തിന്—അതിനെ മാനിച്ചനുസരിക്കുന്നതിന്—വേണ്ടിമാത്രമാണ്. വേറെ ഏതെങ്കിലും നിയമത്തെ ലംഘനംചെയ്യുന്നുവെങ്കിൽ അതു വിപ്ലവവും, മതഭ്രാന്തുമാണ്. പ്രേമം മാത്രമേ ദിവ്യനിയമം ആയിട്ടുള്ളു. മററു നിയമങ്ങളെല്ലാം സംവിധാനംചെയ്യപ്പെട്ട പിടിച്ചുപറിയാണ്. പ്രേമത്തിനുമാത്രമേ നിയമലംഘനംചെയ്യാനവകാശമുള്ളൂ. പ്രേമംമുഖേന ഉടമസ്ഥാവകാശം നേടുന്നതു് സ്വൎഗ്ഗീയപദ്ധതിയാണ്. അതല്ലാ, നിയമംമുഖേന അതു നേടുകയാണെങ്കിൽ ആ നേട്ടം നിയമവിരുദ്ധവും അത്രെ.

ഇൻഡ്യൻ രാഷ്ട്രീയപ്രവൎത്തകരെ! പ്രതിഷേധവിമൎശനങ്ങളും ഹൃദയം നീറുന്ന പരാതിപറച്ചിലും അടങ്ങിയ പ്രവൃത്തിപരിപാടികൾ നിങ്ങൾ പ്രയോഗിച്ചു പരിശ്രമിച്ചുവരുകയാണ് ചെയ്യുന്നതു്. എന്നാൽ സ്ഥിതിഗതികൾ പ്രതിദിവസം അധികമധികം മോശമായി അധഃപതിച്ചു വരുകയാണ്. നമുക്കിനി ശരിയായമാൎഗ്ഗം പരിക്ഷിച്ചുനോക്കാം. എതിർകക്ഷി തെററുചെയ്യുന്നെങ്കിൽ, അതിനുപകരം തെററുചെയ്യുന്നതു് മുമ്പേത്തതിനൊയുള്ള കറുപ്പിന്റെകൂടെ വേറൊരു കറുപ്പുകൂടി ചേൎക്കുകമാത്രമേ ആകുന്നുള്ളൂ; എന്നാൽ അതുകൊണ്ടു് വെളുപ്പുവരുകയില്ല. തന്നോടു ബഹുമാനംകാണിച്ചില്ലെന്ന കാരണത്താൽ ഒരു വൃദ്ധമാന്യൻ ഒരു ബാലനെ ശാസിക്കാൻ തുടങ്ങുകയായിരുന്നു. അയാൾ പറഞ്ഞു:—"എടാ! മണ്ടശ്ശിരോമണി! നീയെന്താണ് അപമൎയ്യാദ കാട്ടുന്നതു്?" ബാലൻ ഉത്തരം പറഞ്ഞു:—"സർ! ഞാൻ അധികപ്രസംഗിയായിപ്പോയി! എന്തെന്നാൽ അങ്ങു പറഞ്ഞതുപോലെ ഞാൻ മണ്ടനാണ്. എന്നാൽ അങ്ങിപ്പോൾ വളരെ ബുദ്ധിമാനാണ്; അങ്ങു യോഗ്യമായവിധത്തിൽ പെരുമാറുക!!"

വിദ്യുച്ഛക്തി പ്രസരിപ്പിച്ച ഒരു സാധനം, മറെറാരു സാധനത്തോടു തൊടാതെ അതിനടുപ്പിച്ചു വെക്കുകമാത്രം ചെയ്താൽ, ആ മറേറപദാൎത്ഥത്തിൽ ആകഷണംമൂലമെന്നു പറയപ്പെടുന്ന ഒരു ശക്തി ഉല്പാദിപ്പിക്കുകയാണ് ഫലം; അതായതു് എതിർസ്വഭാവമുള്ള വിദ്യുച്ഛക്തി അതിൽ പ്രചോദിതമാകുന്നു. യഥാൎത്ഥമായ സ്പൎശമാണ് സജാതീയമായ ശക്തിയെ ഉല്പാദിപ്പിക്കുന്നതു്. അതുപോലെ ജാതിഭാവനകളും, കലഭാവനകളും, ആഭിജാത്യങ്ങളും ആക [illegible]
[illegible]
സ്ഥാപിക്കാൻ നിങ്ങൾ മുതിന്നാൽ നിങ്ങൾ ആപൽക്കരമായ [illegible] അകപ്പെടുന്നതേ ഉള്ളൂ. നിങ്ങൾ ആഗ്രഹിക്കുന്ന

തിന വിപരീതമായ ഫലമാണുണ്ടാകുന്നതു്. നിങ്ങൾ ഒരു മനുഷ്യനെ സ്നേഹിക്കാതെ അവനെ അറിയാൻ കഴികയില്ല.

യുക്തിയുക്താശയില്ലാത്തിടത്തു സ്നേഹത്തിനു് ആശിക്കാം.

കണ്ഠത്തിൽ അണിയുന്ന ആഭരണങ്ങളെപ്പോലെയാണു് ജനങ്ങൾ മതങ്ങളും, വിശ്വാസപ്രമാണങ്ങളും, വർഗ്ഗഭേദങ്ങളും സ്വീകരിച്ചു് അണിയുന്നതു്. സകലവിധം നന്മയും ഫലവും അവയിൽ ഉണ്ടെന്നു ആരോപിക്കയും ഭാവിക്കയും ചെയ്യുന്നു. എന്നാൽ ഇതൊക്കെയായിട്ടും നാം നേടുന്നതായ സ്വല്പം ഈ ഓമനവിദ്യകളെ ആശ്രയിക്കാതെ ലഭിക്കുന്നതുമാത്രമാണു്. നമ്മുടെ പൌരുഷം നമുക്കു വീണ്ടെടുക്കാം. വാത്സല്യം വളരെതോന്നുന്ന അന്ധവിശ്വാസങ്ങളുടെ മുകളിൽ കയറിനില്ക്കാം. നാമത്രുപങ്ങളായ കളിപ്പാട്ടങ്ങളെ നിങ്ങൾ എത്രകാലം ആലിംഗനംചെയ്തുകൊണ്ടിരിക്കും?

അതേ! ഒന്നിനുപുറമേ ഒന്നായി നിങ്ങൾ നിങ്ങളുടെ ഓമനസ്സുദ്ധികളും, പ്രിയപ്പെട്ട സമ്പാദ്യങ്ങളും, ബന്ധിക്കുന്ന മമതകളും, വശീകരിക്കുന്ന ആസക്തികളും ഉപേക്ഷിക്കതന്നെവേണം. നിങ്ങളുടെ സമ്പാദ്യങ്ങൾ നിങ്ങളെ സമ്പാദിക്കയും, ബാധാവിഷ്ടരാക്കുകയുംചെയ്യുന്നു. വേലിവെച്ചു നിങ്ങളെ അകത്തോട്ടു ബന്ധിക്കാതെ, പുറത്താരെയും വേലിവെച്ചു പുറംതള്ളാവതല്ല. ഖേദനാകരമായ ഈ നഗ്നീകരണക്കൊള്ളയിൽ ഒളിച്ചാണു് ആനന്ദയുക്തമായ വിജയമാകുന്ന നിധികുംഭം കിടക്കുന്നതു്. രാമനു് ഏറ്റവും പ്രിയപ്പെട്ട ഈശ്വരനാമം "ഹരിഃ"എന്നതാണു്; എന്തെന്നാൽ അതിന്റെ അക്ഷരാർത്ഥം "കൊള്ളക്കാരൻ" എന്നാണു്. ഹേ! മാധുര്യധാമമായ ഹരേ! ചിലർ ആക്ഷേപം പറഞ്ഞേക്കാം:—"ഹാ! ഞാൻ സ്നേഹിച്ചുകൊണ്ടു ശത്രുവിനു കീഴ്പ്പെട്ടുചെന്നാൽ അവൻ എന്നെക്കൊന്നുതിന്നും!" രാമൻ പറയുന്നു:—"അല്ലയോ! വഞ്ചിതനായ—വ്യാമുഗ്ദ്ധനായ—വഞ്ചകാ! നീ എപ്പൊഴെങ്കിലും വാസ്തവത്തിൽ ഇതു പരീക്ഷിച്ചു നോക്കിയിട്ടുണ്ടോ?"

ജീവിതത്തിന്റെ കവാടങ്ങളിലെല്ലാം "Pull" (വലിക്കുക) എന്നെഴുതിയിരിക്കുന്നു. എന്നാൽ നിങ്ങൾ അതു് തെറ്റിച്ചുവായിച്ചുകൊണ്ടു "തള്ളാൻ" (Push) തുടങ്ങുന്നു. ഈ സ്ഥിതിയിൽ കതകു എങ്ങിനെതുറക്കും? തള്ളുന്നതു് യുക്തിവാദംചെയ്യുന്നതാണു്; വലിക്കുന്നതു നിങ്ങളുടെ അകത്തേയ്ക്കു പ്രേമംമുഖേന ആകർഷിക്കുന്നതുമത്രെ. പ്രചോദനമാകുന്ന ഈ ജൂബിലിഹോളിലേയ്ക്കുള്ള പ്രവേശനദ്വാരം ഹൃദയമാണു്; തല ബഹിർഗമനദ്വാരവും അത്രെ. പ്രേമം പ്രചോദിപ്പിക്കുന്നു, തല സമർത്ഥിക്കുന്നു, ചിന്തയ്ക്കു മുമ്പേ

സഭാ ഭാവന - വികാരം—ഉണ്ടു്; വസ്ത്രങ്ങൾക്കുമുമ്പേ ശരീരം ഉള്ളതുപോലെ. ഒരു വ്യക്തിയുടെ വികാരങ്ങളെ ഭേദഗതിചെയ്യുക; അപ്പോൾ അയാളുടെ ചിന്താഗതി മുഴുവനും വിപ്ലവകരമായി ഭേദപ്പെടുന്നതാണു്.

ജീവനെന്നാലെന്താണു്? തടസ്സങ്ങളുടെ ഒരു പരമ്പര! അതേ! ജീവന്റെ പുറവശത്തു ജീവിക്കുന്നവൎക്കു് അതങ്ങിനെതന്നെയാണു്; എന്നാൽ ജീവനെ (അഥവാ പ്രേമത്തെ)പോലെ, അതായതു്, ജീവനായിട്ടു ജീവിക്കുന്നവനു് അങ്ങിനെയല്ല. പരദൂഷണം ചെയ്യുന്നവരുടെയും, കാഴ്ചകളിൽ വിശ്വസിക്കുന്നവരുടെയും ലജ്ജാകരമായ "മാന്യത"യ്ക്കു ലജ്ജാവിഹീനദാസന്മാരായിരിക്കുന്നവരുടെയും കൂട്ടുകെട്ടുപോലെ അത്ര വിഷസങ്കുലമായിട്ടു വേറൊന്നും ഇല്ലെന്നുള്ളതു് ശരിതന്നെ. എന്നാൽ പ്രേമമാകുന്ന പ്രബൃഹ ജ്വാലയംഅടിച്ചു താമസിക്കുന്നിടത്തു അധികപ്രസംഗികൾ എത്തിനോക്കാൻ ധൈൎയ്യപ്പെടുന്നതല്ല. അവരുടെ സമ്പൎക്കം വൎജ്ജിക്കേണ്ട ആവശ്യമില്ല. അവരുടെ സേവനങ്ങൾ ആവശ്യപ്പെടാതെ, അനാവശ്യമായി ഇടപെടുന്നവർ നിങ്ങളെ സമീപിക്കുന്നുവെങ്കിൽ നിയമം നിയമമല്ല; പ്രകൃതിയുംവെറും ഒരു അലങ്കോലത്തിൽ കവിഞ്ഞു യാതൊന്നുമല്ല.

റൈറാങ്ങ് — ഇംഗ്ലീഷു് എന്ന ഗ്രന്ഥത്തിൽ പഞ്ചാബിലെ ഫാനിമത്തു്, അസീസു് എന്ന ഒരു സ്കൂൾമാസ്റ്ററെപ്പററി പറയുന്നുണ്ടു്. പാവപ്പെട്ട ഈ വാദ്ധ്യാർ തന്റെ ശിഷ്യരിൽ ഒന്നായ ഷഹീദിനോടു പ്രണയബദ്ധനായി പ്രേമഭ്രാന്തിൽപെട്ടു. തന്റെ ശിഷ്യരുടെ കയ്യെഴുത്തു പരിശോധിക്കുന്നസമയം, ബോധരഹിതനായ നമ്മുടെ സ്കൂൾമാസ്റ്റർ തന്റെ സ്കൂളിലെ പുതുവിദ്യാൎത്ഥിയും, തന്റെ ശിഷ്യ മാസ്റ്ററുംആയ ഷഹീദിന്റെ വൃത്തികെട്ട, അവ്യക്തമായ വരകൾ വെച്ചുകൊണ്ടാണു് (മാതൃകയ്ക്കു) പരിക്ഷിക്കാറുപതിവു്. കൊള്ളാം! ഭംഗിയായി! എത്രശരി! പ്രേമാഭാവംകൊണ്ടു നമ്മുടെ കണ്ണുകൾ മഞ്ഞളിച്ചു പോകുമ്പോഴാണു് തെററുകൾ കാണാനിടവരുന്നതു്. പ്രബുദ്ധവായ പ്രേമം നമ്മുടെ ഹൃദയത്തിൽ കുടിയേറിപ്പാൎപ്പുതുടങ്ങിയാൽ പകലോടുപകൽ ചേൎന്നതുപോലെ, രണ്ടാമതും ഒരു സൂൎയ്യൻ ആകാശമണ്ഡലത്തെ അലങ്കരിക്കുന്നതുപോലെ, ആയിത്തിരും.

## സത്യസന്ധത

പരിശുദ്ധിയുടെ പേരുംപറഞ്ഞുകൊണ്ടു ചിലർ നാഥനായ പ്രേമത്തോടു കയക്കുന്നുണ്ടു്. പ്രേമംകൂടാതെ പരിശുദ്ധിക്കു ഒരു നിമിഷംപോലും ശ്വസിച്ചുകൊണ്ടു ജീവിക്കാമെങ്കിലേപോലെ!

ചിലർ പ്രേമംമൂലം മരിക്കുന്നു; മററുചിലർ ദ്വേഷംമൂലം മരിക്കുന്നു. വിരോധം ഉള്ളിൽവെച്ചുകൊണ്ടു് ബൈബിളിലെ പരീശന്മാരുടെ ബാഹ്യമായ പരിശുദ്ധിനാട്യം നടിക്കുന്നതു്, യഥാർത്ഥവും എന്നാൽ ജനസമ്മതിയില്ലാത്തതും ആയ പ്രേമത്തെക്കാൾ വളരെഅധികം ആപൽക്കരമായ ഒരപരാധമാണു്. ലോകത്തിനു അശുദ്ധിയുടെ അടിമകൾ വേണ്ടിടത്തോളമുണ്ടു്; എന്നാൽ പക്ഷേ സന്മാർഗ്ഗത്തിന്റെ പേരിൽ ബലഹീനത ഒളിച്ചുവെക്കുന്ന ശുദ്ധിയുടെ അടിമകൾ അധികം ആപൽക്കാരികളാണു്. സത്യനിഷ്ഠരായിരിക്കുവിൻ! നിങ്ങളോടുതന്നെ സത്യസന്ധമായി പെരുമാറുവിൻ! നിങ്ങളുടെ അനുഭവം അനുസരിച്ചുതന്നെ ജീവിക്കുവിൻ! അനുഭവത്തെക്കാൾ ശക്തികൂടിയ വേറൊരു ഗുരുവില്ല. തന്റെ സ്വന്തം പരിചയത്തിൽകൂടിയല്ലാതെ ഹൃദയശുദ്ധി സമ്പാദിച്ച ഒരു മനുഷ്യൻ ഒരിക്കലും ഉണ്ടായിട്ടില്ല. ബാഹ്യമായ ശുദ്ധിയുടെ വെറും നിസ്സാരമായ അംശത്തിനു് അനർഹമായ പ്രാമാണ്യം കൊടുക്കുന്നതു്, എന്നുമാത്രമല്ല ലൈംഗികവിദ്വേഷംതന്നെ, യഥാർത്ഥവും ഏകപരിശുദ്ധിയും ആയ ആത്മസാക്ഷാൽക്കാരത്തിൽനിന്നു നിങ്ങളെ അകററിനിത്തുന്നു. യഥാർത്ഥ ചലനവൃത്തരേഖയെ വിട്ടുംവെച്ചു്, അതിൽനിന്നു വ്യതിചലിച്ചുപോകുന്ന രേഖയിൽകൂടി ചലിക്കുന്നതാണു്, സ്ത്രീപുരുഷഭിന്നതാബോധത്തിന്റെ അഭാവത്തോടുള്ള കണക്കററ ബഹുമാനവും പ്രായോഗികമായ ശക്തിഹീനതയും

പ്രകൃതിപ്രതികൂലമായി സന്മാർഗ്ഗം കൊണ്ടുനടന്നു് വില്ക്കുന്ന കച്ചവടക്കാർ ജനങ്ങളെ വിട്ടുകളയുമെങ്കിൽ, ആരോഗ്യപാലനത്തിനുള്ള വെറും ഒരു നിയമംപോലെ, മുറപ്രകാരം ശരീരശുദ്ധിക്കായി കൈകഴുകാൻ ഒരുത്തൻ പഠിക്കുന്നതുപോലെ, അത്ര സുഗമമായും, പ്രകൃതിസഹജമായും അവർ ശാരീരികവും, മാനസികവും ആയ നൈർമ്മല്യം എന്നു പറയപ്പെടുന്നതു് പഠിച്ചുകൊള്ളും. വിഷയവാസനയ്ക്കെതിരായി ബഹളംകൂട്ടുന്നതു്, ദിവ്യമായ മനുഷ്യപ്രകൃതിക്കു് സ്വയമേ ഇല്ലാത്തതായ ഒന്നിനെ സൃഷ്ടിക്കുകയാണു് ചെയ്യുന്നതു്. നിങ്ങളുടെ ശക്തി അധികം ഉന്നതമായ സംഗതികളിലേയ്ക്കു നയിക്കുവിൻ! ശാരീരികവിഷയത്തിന്റെ മണം ജനിപ്പിക്കുന്ന യാതൊന്നിനെയുംപററി വിചാരിക്കാൻ നിങ്ങൾക്കു് സമയമുണ്ടായിരിക്കയില്ല.

മനുഷ്യരെ സ്വയം ചിന്താശീലരാക്കി പരിശീലിപ്പിക്കുന്നതിനുപകരം അവരെ മസ്തിഷ്കപരമായി പാപ്പരാക്കാൻ ഉദ്യമിക്കുന്ന സ്കൂളുകാർ ഉണ്ടു്. വെറും ഉപദേശങ്ങളും, തത്വങ്ങളും പറഞ്ഞുകൊടുക്കുന്നതു് സാന്മാർഗ്ഗികദാരിദ്ര്യം സൃഷ്ടിക്കുകയാണു്. വിവര

മില്ലാത്ത ബാലികാബാലന്മാരിൽ മതവിശ്വാസങ്ങൾ കുത്തിക്കയററുന്നതു് ആദ്ധ്യാത്മികദാരിദ്ര്യം ഉല്പാദിപ്പിക്കുകയത്രെ. ആത്മീയനിമ്നത്വവും, മതപരമായ അസഹിഷ്ണുതയും (മതഭ്രാന്തു്) അനുക്രമമായി ഒരേരോഗത്തിന്റെ ശാന്തവും പ്രവൃത്തിപരവും ആയ രണ്ടുഭാഗങ്ങളാണു്.

എല്ലാനദികളും ഒരേസമുദ്രത്തിൽ ചെന്നുവീഴുന്നു. സകലപ്രേമങ്ങളും ഒരേ പ്രേമത്തിൽ ഒഴുകിച്ചേരുന്നു. ഈശ്വരന്റെ നെഞ്ചത്തു് സൌന്ദര്യം വളരുന്നു. ഈ കമലം ബ്രഹ്മാവിന്റെ നാഭിയിൽനിന്നുദിക്കുന്നു. സൌന്ദര്യത്തെ പ്രേമിക്കുന്നവൻ ജലത്തിൽ ഉറങ്ങുന്ന ഏകനിൽക്കൂടി അതിനെ പ്രാപിക്കയും സ്വായത്തമാക്കുകയും ചെയ്യണം. സൌന്ദര്യം നിശ്ചയമായും ആത്മാവിന്റെ ഭവനമാണു്; ആത്മാവിന്റെ ഭക്ഷണം സൗന്ദര്യവുമത്രെ. സൗന്ദര്യബോധം ഇല്ലാത്ത ഒരു ആത്മാവു് രാജദ്രോഹം, കൃത്രിമങ്ങൾ, നാശങ്ങൾ ഇവയ്ക്കുമാത്രമേ യോഗ്യനാകുന്നുള്ളു. എന്നാൽ സൌന്ദര്യം എവിടെയാണു്? നീലനേത്രങ്ങളുടെ തിളക്കത്തിലൊ, റോസാപുഷ്പംപോലെ കമനീയമായ കവിൾത്തടങ്ങളിലോ, കുയിൽനാദത്തിലോ, ഭംഗിയുള്ള ഭൂതലക്കാഴ്ചകളിലോ, ലളിതകലകളിലോ ആണോ സൌന്ദര്യം സ്ഥിതിചെയ്യുന്നതു്? അതു അവിടെയെല്ലാം ഉണ്ടു്; എന്നാൽ അവിടെമാത്രമല്ല; അവിടെ പരിമിതമായിട്ടിരിക്കുന്നില്ല. വസന്തകാലം ആനന്ദം കൊണ്ടുവരുന്നതുവരെ വർഷകാലമത്രയും അതിനുവേണ്ടി കാത്തിരിക്കണമെന്നുകരുതുന്നതു് ദയനീയമായ സൌന്ദര്യവാസനയാണു്. തൃപ്തികരമായ ഒരു പ്രത്യേകസ്വരം തന്റെ ചെവിയിൽ പതിക്കുന്നതുവരെ, നൂറുപ്രാവശ്യം തന്റെ ചപലസംഗീതരുചിക്കു പരിഭവവും, ക്ഷതവും ഉണ്ടാക്കിവെക്കാൻ ഇടകൊടുക്കുന്ന സംഗീതപ്രേമിയുടെ സ്ഥിതി അനുകമ്പാർഹമത്രേ ഭൂതലപ്രകൃതിക്കാഴ്ചകളും, ആരാമങ്ങളും, സൌഭാഗ്യകരമായ കൂട്ടുകെട്ടും, മധുരമധുരമായ വാക്കുകളും, തന്നിൽനിന്നു പുറത്തുള്ള വസ്തുക്കളും ആശ്രയിച്ചുമാത്രം ആനന്ദമാസ്വദിക്കുന്നവൻ ഭാഗ്യഹീനനാണു്.

ചുററുപാടുകളിലുള്ള സകലത്തിലും സൌന്ദര്യത്തിന്റെ പരിശു [illegible] ന്നു.

പൂജ്യപുരാതനശിരസ്കനായ സൂര്യൻ തൻെറ സഞ്ചാരങ്ങളിൽ പ്രകാശമല്ലാതെ മററുയാതൊന്നും ഒരിക്കലും കണ്ടെത്തിയിട്ടില്ല. മുക്തന്മാരുടെ പ്രേമിപ്രഭാവത്തിൻകീഴിൽ കാട്ടിലെ പ്രാകൃതമൃഗങ്ങളുടെപോലും പ്രേമസ്വഭാവം വീണ്ടെടുക്കപ്പെടുകയും, ഉത്തേജിതമാകയും ചെയ്യുന്നതിനെപ്പററി യോഗദർശനത്തിൽ പ്രസ്താവിക്കുന്ന ആ സൂത്രം—പാഠം - തെററാണോ? ജീവത്തായ ഈ പ്രേമം അല്ലാ സകലമതങ്ങളുടേയും സ്വർഗ്ഗരാജ്യം എങ്കിൽ അതു് എന്നെന്നേയ്ക്കും ഒരു സ്വപ്നമായിത്തന്നെയായിരിക്കേണ്ടതാണോ?

## പരിശുദ്ധിയെന്നാൽ എന്തു ?

യാചിച്ചുകൊണ്ടിരിക്കുന്ന, കെഞ്ചിക്കൊണ്ടിരിക്കുന്ന പരിമിതിയുടേയും വ്യക്തിത്വത്തിൻേറയും ചിന്തകളാൽ മലിനപ്പെടുത്തപ്പെടാതെ നമ്മുടെ ഈശ്വരത്വം പരിപാലിക്കുന്നതാണ് പരിശുദ്ധി. ബാഹ്യപ്രേരണാബലങ്ങൾക്കു് വശംവദരാകാതെയിരിക്കുന്നതാണു് പരിപൂർണ്ണപരിശുദ്ധി. പ്രാപഞ്ചികമായ ആകർഷണങ്ങൾക്കും, വെറുപ്പുകൾക്കും മുകളിൽ നിൽക്കുന്നതു് – സൌജന്യങ്ങളോ, തുറിച്ചു നോട്ടങ്ങളോകൊണ്ടു് ഇളകാതിരിക്കുന്നതു്—ആകർഷണങ്ങളും വിദ്വേഷങ്ങളും സ്പർശിക്കാനിടകൊടുക്കാതെയിരിക്കുന്നതു്—ഭിന്നമായി യാതൊന്നും കാണാത്ത പരിശുദ്ധാത്മാവിനെ സാക്ഷാൽക്കരിച്ചു് അതുമുഖേന ഇതെല്ലാം സാധിക്കുന്നതു് – ഇതാണു് പരിശുദ്ധി. പരിശുദ്ധൎക്കുമാത്രമേ പ്രകൃതിയെ ആസ്വദിച്ചു് രസിക്കാൻ തരമുള്ളൂ. ആ പ്രകൃതിയിൽ സകല നാമരൂപങ്ങളിലും ഒരു കണ്ണാടിയിലെ പ്രതിബിംബമെന്നതുപോലെ, തങ്ങളുടെ ആഭ്യന്തരസ്വർഗ്ഗരാജ്യം പ്രതിഫലിപ്പിച്ചുകൊണ്ടു് അവൎക്കു് ഭൂതലക്കാഴ്ചകളിലും വശീകരണശക്തമായ രമണീയകതകളിലുംനിന്നു ആനന്ദമെടുത്തു ആസ്വദിച്ചുകൊണ്ടിരിക്കാം. ഒരു സൌന്ദര്യവതിയായ സ്ത്രീ തൻെറ കണ്ണാടിയിൽ നോക്കി മന്ദഹസിക്കുന്നതുപോലെ അവരതു അനുഭവിച്ചു് രസിക്കുന്നു. പരമാൎത്ഥമായ പരിശുദ്ധതയിലും നിങ്ങൾക്കു് പ്രേമം കണ്ടുപിടിക്കാം. പക്ഷേ അവിടെ പ്രേമത്തിലേയ്ക്കു് താഴുകയല്ല, ഉയരുകയാണു് ചെയ്യുന്നതു്. പ്രചോദകമായ പ്രേമം ക്ഷീണിപ്പിക്കുന്ന അനുരക്തിയോ, ചപലമായ മനഃക്ഷോഭമോ അല്ല. യഥാൎത്ഥ പരിശുദ്ധിമാത്രമേ യഥാൎത്ഥപ്രേമമാകുന്നുള്ളൂ. യഥാൎത്ഥപ്രേമം തന്നെയാണു് യഥാർത്ഥമായ, നിർവ്വ്യാജമായ പരിശുദ്ധിയും. ചില സമയം ആസക്തിക്കു് പ്രേമമെന്ന പേർ കിട്ടാറുള്ളതുപോലെ, സാന്മാൎഗ്ഗികമായ ബലഹീനത പരിശുദ്ധിയുടെ രൂപത്തിൽ നടക്കുന്നതുംകാണാം.

നിങ്ങൾ ഒരു വസ്തുവിനോടു് ആസക്തരായിരുന്നാൽ അതിനെ ആസ്വദിക്കാൻ നിങ്ങൾക്കു് സാധ്യമല്ലാ. ഉദാസീനമനസ്സനായ ഒരു പ്രകൃതിപ്രേമിക്കു ഒരു പൂങ്കാവനം ആസ്വദിക്കാൻ കഴിയും; എന്നാൽ ആ വനത്തിൻെറ ഉടമസ്ഥനെന്നു പറയപ്പെട്ടുന്നവനു് ആ പുഷ്പിക്കുന്ന സമ്പാദ്യം ശാശ്വതമായ പര്യാകുലതയ്ക്കും സൈ്വരക്കേടിനും ഒരു ഹേതു മാത്രമാണു്. ഈ പരിശുദ്ധി അഥവാ പ്രേമം (പ്രാപഞ്ചികവിശാലബോധം) ആണു് നമുക്കെല്ലാം ആവശ്യം. മററു സകല വസ്തുക്കളും നമ്മിൽ വന്നുചേരാൻ ബാദ്ധ്യതപ്പെട്ടവയാണു്.

## അതെങ്ങിനെവരുന്നു?

നിങ്ങളുടെ ആധുനികാവസ്ഥ എന്തുതന്നെ ആയിരുന്നാലും, അതിനെ പ്രകീർത്തിക്കുക; "ഇപ്പോൾ" എന്നതു പൊക്കിപ്പുകഴ്ത്തുന്നതുകൊണ്ടു് ഈശ്വരബോധം സ്വമേധയാ നിങ്ങളിലേയ്ക്കുദിക്കുന്നു. ആത്മസാക്ഷാൽക്കാരം ദൂരെ എവിടെയോ ഇരുന്നാലത്തെപ്പോലെ, അതിൻെറ പുറകേ ഓടുന്നതുകൊണ്ടു് അതു ലഭിക്കുന്നതല്ലാ. തൻെറ ബാലക്രീഡകളിലും, ചാപല്യങ്ങളിലും, ചഞ്ചലമോഹങ്ങളിലും സത്യസന്ധതയും ആത്മാർത്ഥതയും പ്രകടിപ്പിക്കുന്ന ശിശു ശൈശവത്തെ അതിക്രമിച്ചുപോകുന്നു; പുരുഷപ്രാപ്തിനേടുന്നു. പ്രായംകൂടിയ കുട്ടികളുടെ രീതികൾ അനുകരിക്കുന്നതുകൊണ്ടു അങ്ങിനെ വളരുകയില്ല.

## സൗന്ദര്യം എന്നാൽ എന്തു്?

ത്യാഗം; ദുരഭിമാനജീവിതം ത്യജിക്കുക. തീച്ചയായും, തീച്ചയായുംവ്യക്തിത്വപരമായ ഞെങ്ങിഞ്ഞെരുങ്ങിയ ജീവിതം നഷ്ടമാകുന്നേതിലാണു് എന്നെന്നും നിലനില്ക്കുന്ന സനാതനജീവൻ ആവസിക്കുന്നതു്. തന്നിലേക്കു ലയിപ്പിക്കുന്ന, സ്വാത്മാന്വേഷണംചെയ്യുന്ന, പിടിച്ചു സ്വന്തമാക്കുന്ന വാസന, സൂര്യരശ്മികളിലെ സകല വർണ്ണങ്ങളും ചാടിപ്പിടിച്ചു സംഭരിക്കുന്ന പ്രകൃതം, വസ്തുക്കളെ കറുത്തതും, ബീഭത്സവും, കുരൂപവും ആക്കിത്തീക്കുന്നു. പരിശുദ്ധവും, വിശാലവും, സ്വതന്ത്രവുമായി ആ രശ്മികളെ ത്യജിക്കുന്നസ്വഭാവം വസ്തുക്കളെ പ്രകാശമാനങ്ങളും, വെളുത്തവയും ആക്കുകയും ചെയ്യുന്നു. സകല വശീകരണങ്ങളുടെയും പ്രേമത്തിൻെറയും കേന്ദ്രവും മദ്ധ്യബിന്ദുവും ആയ സൂര്യൻ തൻെറ ചുററിലും സദാസമയവും വെളിച്ചവും ചൂടും ചിതറിച്ചുകൊണ്ടിരിക്കുന്നു.

ഉറച്ചുനില്ക്കുന്ന അഹങ്കാരത്തിനുള്ളിൽ നിബന്ധിക്കപ്പെട്ടുകിടക്കുന്നവർ അല്ലാത്തതിനാലാണു് കുഞ്ഞുങ്ങൾ മാധുര്യധാമങ്ങളായിരിക്കുന്നതു്. ആത്മത്യാഗവും സ്വാർത്ഥരഹിതമായ ഭക്തിയുംകൊണ്ടു നമ്മെ പ്രീണിപ്പിക്കുന്നവർ നിർവിഘ്നം നമ്മെ വശീകരിക്കയും ആകർഷിക്കയുംചെയ്യുന്നു. പ്രേമിയെ സകലരും സ്നേഹിക്കുന്നു മതപരമായ വാദപ്രതിവാദങ്ങളെ! തത്വജ്ഞാനയുക്തിവാദങ്ങളെ! നിങ്ങൾ മറയത്തുപോകുവിൻ! എനിക്കതറിയാം. സൌന്ദര്യം പ്രേമമാണു്; പ്രേമം സൌന്ദര്യവുമാണു്. രണ്ടും ത്യാഗവുമാണു്. ഇംഗ്ലണ്ടിലെ സന്യാസിയുടെ (എഡ്വർഡ് കാർപ്പെൻറർ) വാക്കുകളിൽ "നിങ്ങളെപ്പററി സ്വയം ചിന്തിക്കുന്ന പ്രകൃതം തീരെ ഉപേക്ഷിച്ചാൽ അല്ലാതെ ആനന്ദമില്ല; എന്നാൽ നിങ്ങളതു് അംശികമായി ചെയ്യരുതു്. ചെറിയ സ്വാർത്ഥത്തിൻെറ ചെറുകണികപോലും ശേഷിച്ചിരുന്നാൽ അതു സകല കാര്യങ്ങളെയും നശിപ്പിച്ചുകളയും. അതു പ്രയാസമില്ലാത്ത പണിയാണെന്നു ഞാൻ പറയുന്നില്ല; എന്നാൽ അതല്ലാതെ വേറെ പരിഹാരമില്ലെന്നു എനിക്കറിയാം."

അല്ലയോ! ജീവിക്കുന്ന മനുഷ്യാ! പ്രേമംതന്നെയായി ജീവിക്കുന്നതു് സാരമായ കാര്യമാണു്. ബുദ്ധന്മാരുടെയും, ക്രിസ്തുക്കളുടെയും, സ്വാമിമാരുടെയും,കഴിഞ്ഞകാലത്തെ മററു പൂജാവിഗ്രഹങ്ങളുടെയും അപൂർണ്ണമായ ദൃഷ്ടാന്തങ്ങൾകൊണ്ടു മറയ്ക്കപ്പെടരുതു്. "ഏകൻ മാത്രമായാലും, മനുഷ്യൻെറ ഇച്ഛയ്ക്കുമുമ്പിൽ ചരിത്രം അമ്പരിച്ചു റിന്നുപോകുന്നു." കാലം, കാരണം എന്നീ ഉപാധികളിൽ ഭ്രമിച്ചു ഭയന്നുപോകരുതു്. പ്രേമമായി ജീവിക്കുക. സകല നിയമങ്ങളും നിങ്ങളിൽ ലയിച്ചുനില്ക്കും. ആഭ്യന്തരശ്രുതിയോടു യോജിച്ചു ജീവിക്കുക; സമയം അപ്പോൾ നിങ്ങൾക്കു താളംപിടിച്ചുകൊണ്ടു നില്ക്കും

അല്ലയോ! ചെറുഘടികാരസൂചികളേ! എന്തു ലോഹകരങ്ങൾ ഇരുമ്പുകൈകൾ—കൊണ്ടുനിങ്ങൾ പ്രപഞ്ചത്തെ ഭരിക്കുന്നു! മരണമില്ലാത്ത – അമർത്ത്യനായ—മനുഷ്യൻ പ്രതിക്രിയാ കാഠിന്യത്തോടെ * ഡയലിൻെറ ഹ്രസ്വമായ പരിധിക്കുള്ളിൽ അടിമയായി പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു! നിയതിയുടെ വിധിവൈപരീത്യം! ഐക്യനിയമത്തിലും പ്രകൃതിയുടെ ദാർഢ്യത്തിലും വിശ്വാസവിഹീനരായ ജനങ്ങൾ ഭയാകുലരായിഭവിക്കുന്നു. ഹാ! വിശ്വാസരാഹിത്യമേ! മററു ദേഹങ്ങളിൽ മററാരോ ജീവിക്കുന്നു എന്ന വിധം ശങ്കിക്കയോ? രാമൻ വാച്ചോ, നാഴികമണിയോ സൂക്ഷി

* നാഴികമണിയുടെ മുഖതലം.

ക്കയോ ഉപയോഗിക്കയോ ചെയ്യുന്നില്ല; എന്നിട്ടും ഒരിക്കലും സമയംതെററിക്കാറുമില്ല. പ്രേമവാസനകളുമായി യോജിച്ചുപോകാൻ സമയം നിർബ്ബന്ധിതമത്രെ. ഒരു കാററാടിയന്ത്രം വേണ്ടതുപോലെ പ്രതിഷ്ഠിക്കപ്പെട്ടട്ടെ, നാലുവശത്തുനിന്നുമുള്ള കാററുകൾ അതുമായി ഇണങ്ങി യോജിച്ചു പ്രവൎത്തിച്ചുകൊള്ളും. അതുപോലെ പ്രകൃതി സ്വമേധയാ നിങ്ങളുമായി സഹകരിച്ചു പ്രവൃത്തിചെയ്തുകൊള്ളും. നിങ്ങൾ പ്രേമത്തിൽ കേന്ദ്രീകരിക്കപ്പെടുമ്പോൾ, സകല അത്ഭുത ക്രിയകളും സാധ്യമായിത്തീരുന്നു.

നമ്മുടെ ക്ഷുദ്രസൗജന്യങ്ങളും, ഔദാൎയ്യവും, മൎയ്യാദകളും കണ്ടു് ഈശ്വരന്മാർ രഹസ്യമായിച്ചിരിക്കുന്നു! അഹോ! നമുക്കു ഏററവും സമീപസ്ഥനായ ആത്മാവിനോടുതന്നെ ഭക്തിവിശ്വാസങ്ങളെ പുലൎത്താതെയിരുന്നുകൊണ്ടു്, ദൂരസ്ഥന്മാരായ അയല്ക്കാരോടു ഭക്തിവിശ്വാസങ്ങൾ പ്രകടിപ്പിക്കാൻ ശ്രമിക്കുമ്പോൾ നാമെന്തു പരിഹാസ്യമായ കള്ളംപറഞ്ഞു അപരാധംചെയ്യുന്നു! കഷ്ടംതന്നെ! പാവപ്പെട്ട ഒരു യാചകൻ മണിസൗധത്തിലെ ഗൃഹനായികയോടു ഭക്ഷണം യാചിക്കുന്നു. അവളോ (ദരിദ്രാത്മാവു്!) വീടില്ലാത്ത ഈ ഭിക്ഷുസഞ്ചാരിയുടെ സ്വാതന്ത്ര്യത്തെക്കുറിച്ചസൂയപ്പെടുന്നു! ഭിക്ഷക്കാരൻ പോയശേഷം അവൾ ഭൎത്താവിന്റെ സമീപത്തുചെന്നു തന്റെ അമ്മ മരിച്ചതായി ലററർ വന്നിരിക്കുന്നുവെന്നു വ്യാജംപറഞ്ഞു് സങ്കടം നടിക്കുന്നു. അവൾക്കു അമ്മ വല്ല സ്വത്തും വച്ചിട്ടുണ്ടായിരിക്കാമെന്നു മോഹിച്ചു് അവളെ മരിച്ച അമ്മയുടെ സമീപത്തുപോകാൻ ഭൎത്താവു് അന്നു വൈകിട്ടനുവദിക്കുന്നു. ഭാൎയ്യ അടുത്ത റെയിൽവേസ്റ്റേഷനിൽ പോയി ററിക്കററുംവാങ്ങി വണ്ടികയറി പുറപ്പെടുന്നു. പാരവശ്യംനിറഞ്ഞ ദീർഘമായ ജയിൽവാസംകഴിഞ്ഞു പുറത്തുവിടപ്പെട്ട ഒരു പക്ഷിയെപ്പോലെ അവൾ വനങ്ങളിലേക്കു പായുന്നു. ദീർഘമായി തന്നെ അവശതപ്പെടുത്തിയിരുന്ന ഭാരമെല്ലാം കാട്ടിൽവെച്ചുള്ള ഒരു പൊട്ടിച്ചിരിയോടുകൂടി ദൂരെത്തള്ളുന്നു. സ്വതന്ത്രയായി അവൾ അലഞ്ഞുതിരിയുന്നു; നാട്ടിൻപുറത്തെ കൃഷിവലന്മാരോടു ഭക്ഷണംവാങ്ങിഭുജിക്കുന്നു. സൂൎയ്യൻ അസ്തമിച്ചപ്പോൾ ഒരു വയ്ക്കോൽപടപ്പിൽ അവൾ കിടന്നുറങ്ങുന്നു. അടുത്ത പ്രഭാതത്തിൽ അവൾ തന്റെ സുഖകരമായ അലഞ്ഞുതിരിച്ചിൽ തുടങ്ങുന്നു. അതാ! അവൾക്കു പൂൎണ്ണഭയകാരണമായ ഏതു ശബ്ദമാണവൾ കേൾക്കുന്നതു്? തലേന്നാളത്തെ ഭിക്ഷക്കാരനുമായി അവളുടെ സ്വന്തഭൎത്താവു തെണ്ടിത്തിരിയുന്നു! അവളെപ്പോലെതന്നെ അവനും ഗാൎഹികസമാഗമമാകുന്ന മുഷിപ്പൻഭാരംകൊണ്ടു ക്ലേശിക്കയായിരുന്നു; ഗാൎഹസ്ഥ്യഖേദംകൊണ്ടു

വിഷമിക്കയായിരുന്നു. കുറേക്കാലത്തേക്കു അയാൾക്കു സ്വാതന്ത്ര്യവും വിശ്രമവും തികഞ്ഞ ജീവിതം ആവശ്യമായിരുന്നു. എന്നാൽ, ഭാൎയ്യാഭൎത്താക്കന്മാർ രണ്ടുപേരും ഹൃദയത്തിലെ അസംതൃപ്തി പരസ്പരം അറിയിച്ചിരുന്നില്ല. എന്തെന്നാൽ ഭക്തി—പ്രേമം—ഇല്ലാഞ്ഞിട്ടാണെന്നു തോന്നിയെങ്കിലോ എന്നു് അന്യോന്യം അവർ ഭയപ്പെട്ടിരുന്നു. അന്യന്മാരെ പ്രീണിപ്പിക്കാനുള്ള നമ്മുടെ സങ്കടങ്ങളെല്ലാം ഈ സ്വഭാവം വഹിക്കുന്നതാണു്. നിങ്ങളുടെ സ്വന്തസത്തയോടു സത്യസന്ധനായിരിക്കുക; രാത്രി പകലിനെ പിന്തുടരുന്നതുപോലെ, അപ്പോൾ മററാൎക്കും നിങ്ങളോടു അസത്യസന്ധനായിരിക്കാൻ കഴികയില്ല. ആദാമിന്റെയും ഹവ്വായുടെയും * കാൎയ്യത്തിൽ എന്നതുപോലെ ഇന്നും ലജ്ജയെ ഒളിക്കണമെന്ന ബോധമാണു് മററു സകല പാപങ്ങളുടെയും ജനയിതാവായിരിക്കുന്നതു്. ഇതരന്മാരുടെ സാന്നിദ്ധ്യംകൊണ്ടു ബന്ധം തോന്നുന്നതു പരമാത്മാവായ ഏക ദൈവത്തിനെതിരായി ഏററവും കഠിനമായ അപരാധംചെയ്യുകയാണു്. ഒരുവന്റെ സ്വന്തം ഉന്നതസത്തയോടു ആത്മാൎത്ഥമായി പെരുമാറുന്നവൻമാത്രമേ പ്രപഞ്ചത്തിനു പ്രകാശമായിട്ടിരിക്കുന്നുള്ളു. അത്യുൽകൃഷ്ടമായ വ്യക്തിപരത്വം അത്യുൽകൃഷ്ടമായ പരോപകാരപ്രസക്തിയാണു്. വാസ്തവത്തിൽ അതിനെ പരോപകാരപ്രസക്തിയെന്നുപറയുന്നതുതന്നെ തെററാണു്. അന്യന്മാൎക്കു നന്മചെയ്യുന്നുവെന്നുള്ള അബദ്ധപ്രസ്താവനതന്നെ നമ്മുടെ ഘനകേന്ദ്രം - ശക്തികേന്ദ്രം (Centre of Gravity) നമ്മിൽനിന്നു പുറത്തു തള്ളുകയാണു്. "ആകൎഷണനിയമം" (Law of Gravitation) കണ്ടുപിടിച്ചതിനാൽ ന്യൂട്ടൺ മനുഷ്യജാതിയുടെ ഏററവും വലിയ സംരക്ഷകന്മാരിൽ ഒരാളാണെന്നു സ്വയം തെളിയിച്ചിട്ടുണ്ടു്. എന്നാൽ ആ കണ്ടുപിടിത്തം നിർവ്വഹിച്ച സമയത്തു് അദ്ദേഹം ഇതരന്മാരെപ്പററി നിശ്ചയമായും ചിന്തിച്ചിരിക്കയില്ല. സകല അസംബന്ധനാമങ്ങളും നമുക്കു പരിത്യജിക്കാം. "മറേറ ജനലിൽക്കൂടി ഒരു ബാലൻ ഉളിഞ്ഞുനോക്കിയുംവെച്ചു്, ഈ ജനാലിൽക്കൂടെയാണു് താൻ നോക്കിയതു എന്നു അവൻ പറയുന്നുവെങ്കിൽ, അവനെ പ്രഹരിക്കുക" എന്നു ഡോക്ടർ ജോൺസൺ പറയുന്നു.

## പ്രേമമോ നിയമമോ?

രാമൻ സിദ്ധാന്തങ്ങളെ ആസ്പദീകരിച്ചുള്ള നിയമത്തെയല്ലാം ഉന്നയിക്കുന്നതു്; പിന്നെയോ സംഭവഗതിയുടെ യുക്തിബന്ധത്തെ

* ബൈബിൾ അനുസരിച്ചു ആദ്യമനുഷ്യനും സ്ത്രീയും.

യാണു്. “നിയമം അതു് അനുവദിക്കുന്നു” എന്നുള്ള മൊഴി കേൾക്കുന്നിടത്തെല്ലാം പുള്ളി ദ്രോഹംചെയ്യാൻ മുതിരുകയാണെന്നു നിങ്ങൾ ഓൎമ്മിക്കുക. പ്രേമത്തിൽ ജീവിക്കുന്നവൻ സാധാരണ നിയമത്തിനുമുകളിൽ ഈശ്വരനിയമമായിത്തന്നെ ജീവിക്കുന്നു. (Lives above law as Law). നിസ്വമസാധുവായ ഏകനിയമം പ്രേമംമാത്രമാണു്. പ്രേമത്തിൽ ജീവിക്കുന്നതു് നിങ്ങളോടുതന്നെ സത്യസന്ധനായി ജീവിക്കുന്നതാണു്. യഥാൎത്ഥമായ നിയമം “ഞാൻതന്നെ”യാണു്. എനിക്കു നിയമം പ്രഖ്യാപിച്ചുതരുന്നതു അതിനെ എന്നിൽനിന്നകററുവാനത്രെ. ശ്വസിക്കാനും, വളരാനും, കളിക്കാനും, ജീവിക്കാനും കല്പനകൊടുത്തുകൊണ്ടു് ശിശുവിനു് നിയമങ്ങൾ പറഞ്ഞുസ്ഥാപിച്ചുകൊടുക്കണമോ? അതിൻെറ ജീവൻതന്നെ നിയമമല്ലയോ? സ്വതന്ത്രമായ ഒരു പക്ഷിയെപ്പോലെ അതു പാടുകയും, ചിരിക്കുകയും, സംസാരിക്കയും സ്വമേധയാ ചെയ്യുന്നു. അധികാരധാരികളായ സന്ദൎശകർവന്നു പാടാനും, ചിരിക്കാനും, പറയാനും അതിനോടു അപേക്ഷിക്കുന്നു. പെട്ടന്നു കുട്ടി സകലതും നിൎത്തിക്കളയുന്നു. അതിനു് പ്രകൃതിസിദ്ധമായ കളിവാക്കുകൾ, ആ വാക്കുകൾക്കു വിജാതീയമായ ബോധം കുട്ടിക്കുണ്ടാകുന്ന ക്ഷണത്തിൽ, പ്രകൃതിപ്രതികൂലമായിഭവിക്കയും, മാറുകയും ചെയ്യുന്നു. ഒരു സ്വതന്ത്രജീവിതംനയിച്ചു്, തന്നോടുതന്നെ വിശ്വാസംപാലിച്ചു്, ദിവ്യമായ സാഹസികത്വം ഉൾക്കൊണ്ടു ജീവിക്കുന്നവൻ പ്രാപഞ്ചികനിയമങ്ങളും താനുംതമ്മിൽ സാത്മ്യംപ്രാപിക്കയും, ആ നിയമങ്ങളെല്ലാം അവനു് സത്യമായിത്തീരുകയും ചെയ്യുന്നു. അവൻ ഒന്നും വെറുക്കുന്നില്ല; ഒന്നിൽനിന്നും സങ്കോചിക്കുന്നില്ല; ഒന്നിൽനിന്നും ഒഴിഞ്ഞുമാറി താഴുകയും ചെയ്യുന്നില്ല.

രോഗമെന്നതു എന്താണു്? പ്രേമാഭാവംകൊണ്ടുള്ള സങ്കോചം, ചുരുങ്ങൽ, നിഴലുകളുടെ ആട്ടത്തിനു മുമ്പിൽനിന്നു വിറയ്ക്കുക; ആപത്തിനെപ്പററിയുള്ള ദിവാസ്വപ്നംകണ്ടു നിലവിളിക്കുക; പരമാൎത്ഥത്തിൽ ഭയപ്പെടാൻ യാതൊന്നും ഇല്ല. സകല ചുററുപാടുകളിലും, സകല ഭാവിയിലും, സകല ദൂരത്തിലും ഒരൊററ പരമമായ ആത്മാവേ സന്നിധാനംചെയ്യുന്നുള്ളു. അതു എൻെറ സ്വന്തം ആത്മാവുതന്നെയുമത്രേ. ഞാനാരെ ഭയപ്പെടുന്നു? രാത്രി പകലിനെപ്പോലെ നല്ലതാണു്. സൂൎയ്യപ്രകാശംപോലെ കൊടുങ്കാററും ആവശ്യമത്രെ. പലപ്പോഴും ഒരുപോളക്കണ്ണടച്ചുറങ്ങാതെ രാത്രികൾ കഴിഞ്ഞിട്ടുണ്ടു്. എന്നാൽ രാമൻ പഴയതുപോലെ, പകൽസമയം ഊൎജ്ജിതമായിരിക്കുന്നു എന്തുകൊണ്ടെന്നാൽ, ക്ഷീണം വരുന്നതു ഉറക്കത്തിനുവേണ്ടിയുള്ള പൎയ്യാകുലത്വംമൂലമാണു്. അല്ലാതെ അധി

കവും നിദ്രാഭാവംകൊണ്ടല്ലാ. ഈശ്വരനായ പ്രേമം നമ്മെ ഉണൎത്തിനിൎത്തുമ്പോൾ സൂക്ഷിപ്പുകാൎക്കു എന്തുസുഖമാണു്? ശരീരഘടനയ്ക്കു് ഹൃദ്യമായ ഭക്ഷണം വേണ്ടിവരുമ്പോൾ. അതു ആസ്വദിക്കപ്പെടുന്നു. എന്നാൽ പലപ്പോഴും ഭക്ഷിക്കാനുള്ള കൌതുകം തോന്നാതിരിക്കെ, ഉപവാസം അതേവിധം സുഖമായി ആസ്വദിക്കപ്പെടുന്നു. പ്രേമം കൊടുങ്കാറ്റുകളിൽ സവാരിചെയ്യുന്നതിനാൽ കണ്ണുനീരുകളുടെ മഴയും കൊടുങ്കാറ്റും ആനന്ദവൎഷം കൊണ്ടുവരുന്നു. ചിരിയാകുന്ന നദികൾ സ്വതന്ത്രമായി ഒഴുകുന്നു. അതായാൽ അന്തൎഭവിക്കുന്ന ആനന്ദം കണ്ണുനീരിലെ ആനന്ദത്തെക്കാൾ ഒട്ടും അധികമോ കുറവോ അല്ല. ഞാൻ എന്തിനെ എതിൎക്കും? ഞാൻ എന്തിൽനിന്നു തെറ്റി ഒഴിയും? ഞാൻ തന്നെ സകലത്തും ആയിട്ടിരിക്കുമ്പോൾ, ഞാൻ എന്തിൽനിന്നു മാറിനില്ക്കും? ഹാ! എന്തൊരു പരമമായ സാഹസികത്വം, ധൂൎത്തു്?

ജ്വരം എനിക്കു ഒരു സന്ദൎശനം തന്നാൽ ഞാൻ കോപിക്കുന്നില്ല; ഞാനതിനെ ഒരു സുഹൃത്തിനെപ്പോലെ സ്വീകരിക്കുന്നു; അപ്പോൾ മറ്റുവിധത്തിൽ വെളിപ്പെടുത്താൻ തരമില്ലാത്ത ആത്മീയസത്യങ്ങൾ മിന്നിപ്രകാശിക്കുന്നു; സകലത്തും ആരോഗ്യമത്രെ. ഉണൎന്നിരിക്കുന്നതു് ഒരുതരം ആരോഗ്യമാണു; ഉറക്കം ആരോഗ്യത്തിന്റെ മറ്റൊരു രൂപമാണു് സൌമ്യമായ ശാന്തിസുന്ദരമാണു്, എന്നാൽ കഠിനജ്വരത്തിന്റെ കൊടുങ്കാറ്റിനും അതിനു് പ്രത്യേകമായ ഒരു കൌതുകം ഉണ്ടു് പാരമാൎത്ഥമതം ഈശ്വരനിൽ (God) വിശ്വസിക്കുന്നതിനെക്കാൾ നന്മ (Good) യിൽ വിശ്വസിക്കുന്നതാണു് എന്നു വിവക്ഷിക്കുന്നു അരോഗവും നിരപരാധവുമായ ചെവിക്കു് ഈയോളിയൻസംഗീതം * (Aeolian Music) പോലെ അല്ലാതെ, ഇതുവരെ യാതൊരുകൊടുങ്കാറ്റും മാരിയും മറ്റൊന്നുമായിത്തീൎന്നിട്ടില്ല.

ഇടിയുടെ നാദത്തിൽ ഇതുൽഘോഷിക്കപ്പെടട്ടെ — "ബാഹ്യപ്രേരിതമായ ചുമതലയുടെയോ, 'നീ ഇതുചെയ്യണം. നീ അതുചെയ്യരുതു്' എന്നിത്തരത്തിലുള്ള സജാതീയമായ വിധിനിഷേധകല്പന (Categorical Imperatives) കളുടെ പരമ്പരയുടെയോ ഒരു കണികയെങ്കിലും കളിയാടുന്നകാലത്തോളം, ആദ്ധ്യാത്മികവളൎച്ചയ്ക്കോ യഥാൎത്ഥ പരിശുദ്ധിക്കോ സ്ഥാനമുണ്ടായിരിക്കയില്ല. ഈ വിധിനിഷേധങ്ങൾ (മദ്ധ്യമപുരുഷരീതിയിൽ ശാസനാരൂപത്തിൽ ഉള്ള കല്പനകൾ) നമ്മിൽ പരിമിതമായ ഒരു വ്യക്തിത്വബോധം സജീ

* ഒരു പൌരാണികകഥ സൂചിപ്പിക്കുന്നു.

വമായി നിലനിൽക്കുന്നു. പരിമിതത്വം ഉള്ളിടത്ത് ആനന്ദമില്ല; ആകർഷണങ്ങളിലോ, എതിർപ്പുകളിലോനിന്നു മോചനമില്ല; ആസക്തിയില്ല, വെറുപ്പിലുംനിന്നു മുക്തിയില്ല; ചാഞ്ചല്യത്തിലും ഭ്രമത്തിലുംനിന്നു രക്ഷയുമില്ല. മററു ശരീരങ്ങളാൽ ചുററപ്പെട്ട സ്ഥലത്തിൽ ഒരു പരിമിതശരീരം സ്ഥിതിചെയ്യുമ്പോൾ അതിനു് ഒരു ആകർഷണദ്വാരംകൊടുക്കാതെ, ആകർഷണത്തിൻെറയും ദ്വേഷത്തിൻെറയും നിയമങ്ങളുടെ കണ്ണിൽ മണ്ണിടാനോ പ്രകൃതിയെ ചതിക്കാനോ, ബാഹ്യപ്രേരണകളിൽനിന്നു് ഒഴിഞ്ഞുനില്ക്കാനോ എങ്ങിനെകഴിയും? ഭിന്നങ്ങളായ ഇന്ദ്രിയങ്ങളുടെ ധർമ്മങ്ങളിൽ വ്യത്യാസമുണ്ടെന്നു കാഴ്ചയ്ക്കു തോന്നിയാലും, മനുഷ്യൻ അവൻെറ ഒരു ശരീരത്തെ സംബന്ധിച്ചിടത്തോളം, സത്തയുടെ—ആത്മാവിൻെറ—ഏകതാബോധത്തിൽ ജീവിക്കുന്നു; ഒരേ 'ഞാൻ' തന്നെ കാണുകയും, കേൾക്കുകയും, നടക്കുകയും മററും മററും ചെയ്യുന്നു. അതുപോലെ നിഖിലപ്രപഞ്ചത്തിൽ മുക്തപുരുഷൻ—ജീവന്മുക്തൻ—പ്രപഞ്ചാത്മാവിൻെറ ഐക്യബോധത്തിൽ ജീവിക്കുന്നു. ഒരു ശരീരത്തിൽ ഭക്ഷണത്തിൻെറ ദഹനം, രോമത്തിൻെറ വളർച്ച മുതലായ ക്രിയകൾ സ്വയമേവ നടക്കുന്നവിധംതന്നെ, സകലഭിന്നതകളും തന്നത്താൻ നടന്നുകൊള്ളുന്നു. ഒരുത്തൻെറ അപരിമിതത്വം സാക്ഷാല്ക്കരിക്കുന്നതിലും, ഭിന്നതാബോധം ജയിക്കപ്പെടുന്നതിലും, സർവ്വസ്വവുമായിട്ടു നമുക്കുള്ള ഏകതാഭാവന പ്രാപിക്കുന്നതിലും, താരങ്ങളും, ഭൂപ്രകൃതിക്കാഴ്ചകളും, നദികളും സമസ്തവും എൻെറ സ്വന്തമാണെന്നു സാക്ഷാല്ക്കരിക്കുന്നതിലും, പ്രേമംമുഖേന സകലതും സ്വായത്തമാക്കുന്നതിലുംകൂടിമാത്രമേ നമ്മുടെ മേൽ ബാഹ്യവശീകരണങ്ങൾക്കുള്ള സ്വാധീനശക്തി നശിക്കയുള്ളു.

വലിയ സൂര്യൻ പ്രകാശിക്കുമ്പോൾ ചെറിയ മിന്നാമിനുങ്ങുകൾ എന്തു പ്രകാശം പുറപ്പെടുവിക്കും? എനിക്കു സമസ്തവും സൗന്ദര്യമാകുകയും, ഞാൻ അതുതന്നെയാകുകയുംചെയ്യുമ്പോൾ ഞാൻ എന്തിൻെറ പുറകേ ഓടും? സകല വശീകരണവിഷയങ്ങളും പ്രലോഭനീയവസ്തുക്കളും ആയിട്ടു് ഐക്യമടഞ്ഞ ഒരു മനുഷ്യനെ ആകർഷിക്കാൻ പ്രപഞ്ചത്തിൻെറ സമ്പാദ്യങ്ങളെല്ലാം തിരഞ്ഞാലും എന്താണുള്ളതു്?

പ്രകാശങ്ങളുടെ പ്രകാശത്തെ കൈതവത്തിൻെറപുറകിൽ ഒളിച്ചുവെക്കാൻ ആവശ്യപ്പെടുന്ന പിശുനനായ മോഷ്ടാവു് എന്തു ദ്രോഹം പ്രവർത്തിച്ചിട്ടില്ലാതെയും, പ്രവർത്തിക്കാതെയും ഇരിക്കുന്നു? ഇതു പരമാത്മാവിനോടു ആത്മഹത്യാകരമായവിധം കളവുകാണി

ച്ചുകളിക്കയാണു് - ഈശ്വരനല്ലാതെ താൻ സ്വയം വേറൊന്നാണെന്നു പരിഗണിക്കയാണു്; ഇതു പരമദ്രോഹംചെയ്യുകയല്ലയോ?

നന്മയായിരിക്കിലും, തിന്മയായിരിക്കിലും
ഞാൻമമദേഹംകൊണ്ടു ചെയ്യുന്നപ്രവൃത്തിയും,

പുണ്യമായാലും മഹാപാപമായാലും മനോ-
മണ്ഡലംതന്നിൽനടന്നിടുന്ന വൃത്തികളും,

നാണക്കേടെന്നുള്ളതും, കീർത്തിയെന്നുചൊൽവതും,
പ്രീണനപ്രശംസയും, നിന്ദാവാചകങ്ങളും

ഇക്കളികളിലൊന്നും ലവലേശവുമെന്നി
ലേൽക്കില്ലാ,. മമനിറംമാറുവാൻശക്തമല്ലാ.

സകലംമഹത്വത്തിൻപ്രളയം; വേറൊന്നില്ലാ;
തികവിൽനന്ദിയാരോടാണുഞാൻചൊല്ലിടേണ്ടു?

ഞാനെങ്ങുതിരിഞ്ഞാരെനോക്കുന്നു പൂർണ്ണാനന്ദം
'മാനാരീ തേജസ്സും' എന്നിൽതാൻതെളിയവേ?

---

## തൊഴിലും പ്രേമവും

പാവപ്പെട്ട തൊഴിലാളിയുടെ ആത്മാവിനു ഭക്ഷണംകൊടുക്കുക; അവനു പ്രേമം കൊടുക്കുക; അവന്റെ ശരീരത്തിനു ഭക്ഷണംവേണമെന്നു ചോദിക്കാതെകണ്ടുപോലും അവൻ നിങ്ങൾക്കു വേലചെയ്തുതരും. പണിക്കാരനെ സ്നേഹിക്കുക; നിങ്ങളുടെ വേലയെ അവൻ സ്നേഹിച്ചുകൊള്ളും. സ്നേഹംമൂലം നടത്തപ്പെടുന്ന പണി—അതിനെ വേലയെന്നു പറയാമോ? പാടില്ലാ, അതു് ആഹ്ലാദകരമായ കളിയാണു്.

കലയെന്നാൽ എന്താണു്? നാം സ്പർശിക്കുന്നതിൽ എല്ലാം സൌന്ദര്യംവരുത്തുക ഭൂമിയിലാകട്ടെ, സ്വർഗ്ഗത്തിലാകട്ടെ, സൌന്ദര്യത്തെ പുറത്തേയ്ക്കു് ആകർഷിക്കുന്നതു് (തുറന്നുവിടുന്നതു്) എന്താണു്? എന്തുകൊണ്ടു്? പ്രേമമല്ലാതെ വേറെയെന്താകും?

ഇങ്ങനെ നമ്മുടെ വേലക്കാരിൽ പ്രേമചൈതന്യം പ്രകാശിക്കുമ്പോൾ വ്യവസായം കലാവിദ്യയാകയും, വ്യാവസായികകലകൾ എന്നു പറയപ്പെടുന്നതു് ഉണ്ടാകയുംചെയ്യുന്നു. ഇക്കാലത്തു് ഇൻ

ഡ്യായിൽ സ്വകപോലകല്പിതമായ സംവിധാനവും—അതായതു് സ്വയമേ സൃഷ്ടിചെയ്യുന്ന പ്ലാൻ—സൌന്ദര്യബോധാത്മകമായ തൊഴിൽസാമർത്ഥ്യവും, വ്യാവസായികകലാവിദ്യയും പേരുപറയാൻ തക്കതായിട്ടു് ഇല്ലാത്തതെന്തുകൊണ്ടാണു്? എന്തുകൊണ്ടു്? വേലക്കാരിൽ ലവലേശം പ്രേമം ചെലവുചെയ്യാത്തതുകൊണ്ടു്. പാവപ്പെട്ട കൂലിപ്പണിക്കാർ ഹൃദയപൂർവ്വം സ്വാഗതംചെയ്യപ്പെടുന്നതിനുപകരം, അവരുടെ സ്വന്തകുടിലുകളിൽനിന്നുപോലും ബഹിഷ്കരിക്കപ്പെടുന്നു.

വേലയെ — വേലക്കാരനെ — നിന്ദിക്കുന്നിടത്തു സ്തംഭനവും, നാശവും, മരണവും ആണു് ഉണ്ടാകുന്നതു്; കലാവിദ്യ ശ്രമാവഹവും (laborous) ആയിത്തീരുന്നു. വേലയെ പ്രേമിക്കുന്നിടത്തു് ജീവനും പ്രകാശവും നിലനില്ക്കുന്നു; പണി കലാവിശേഷമായിഭവിക്കയുംചെയ്യുന്നു. ഹാ! പ്രേമമാകുന്ന പ്രഭോ! അവിടുന്നു് ഒരുനിലയിൽ എത്തിയോ? പ്രേമമെന്നുപറഞ്ഞാൽ ആ ദിവ്യാഗ്നികുപകരം, കാമാതുരതയുടെയും കാമയില്ലായ്മയുടെയും ചിന്തപ്രിയപ്പെട്ട ജനങ്ങളിൽ ഉണ്ടാകത്തക്കവണ്ണം ആ പദം അത്ര കറുത്തമായി തെററിദ്ധരിക്കപ്പെട്ടുപോയി! ചിലപ്പോൾ അവർ ദിവ്യപ്രേമം, ഭക്തി, ഉപാസന എന്നിവയെപ്പററി പൊക്കപ്പുകഴ്ത്തിപ്പറയുന്നു. എന്നാൽ അനുഷ്ഠാനമാർഗ്ഗത്തിൽ അതു ചില സംസ്കൃതമന്ത്രങ്ങളും, സൂക്തങ്ങളും, കീർത്തനങ്ങളും ഉറക്കെയുറക്കെ വിളിച്ചുചൊല്ലുകമാത്രമായിപ്പരിണമിച്ചിരിക്കുന്നു. അവർ പറയുന്നതെന്തെന്നു മനസ്സിലാക്കുകയോ,—അതിൻെറ സാക്ഷാൽക്കാരകാര്യം പിന്നെ പറയേണ്ടതില്ലല്ലോ—ഗ്രഹിക്കാൻ ശ്രമിക്കയോ ചെയ്യുന്നില്ലതാനും. വെടിമരുന്നു കൂടാതെയുള്ള വെറും വെടിയുണ്ടകൾ! ചൈതന്യത്തിൻെറ ആത്മാർത്ഥമായിട്ടെരിയുന്ന ഹൃദയത്തിൻെറ വ്യാജപ്പകർപ്പു്!

ക്ഷേത്രങ്ങളിൽനിന്നു് ഏററവും പരിപൂർണ്ണമായ—അവക്കിറുപ്പുള്ളിടത്തോളം ഭംഗിയേറിയ—സംഗീതത്തോടു സംയോജിപ്പിച്ചു് നാട്ടുഭാഷയിൽ പ്രാർത്ഥനകളും കീർത്തനങ്ങളും പാടിക്കേൾക്കാറുണ്ടു്. എന്നാൽ ഹാ! കഷ്ടം! കഷ്ടം!! പവിത്രീകരിക്കുന്ന ഒരൊററ പ്രേമബാഷ്പകണികപോലും ഇല്ല അവിടെ!

അനുഗ്രഹിക്കപ്പെട്ട ഹിന്ദുസ്ഥാനികളേ! (ഇൻഡ്യാക്കാരേ!) നിങ്ങളെ സ്വയം പാപികളെന്നും, അടിമകളെന്നും വിളിച്ചുകൊണ്ടു് ഈശ്വരനെ കബളിപ്പിക്കാമോ, അദ്ദേഹത്തിൻെറ പ്രേമം കൈ

ക്കലാക്കാനോ സാധിക്കയില്ല. നിങ്ങൾ ചിന്തിക്കുന്നതുപോലെ യാണു നിങ്ങൾ പരിണമിക്കുന്നതു്. കർമ്മത്തിന്റെ അഭേദ്യമായ നിയമം പ്രതികാരശക്തിയോടുകൂടി പ്രവർത്തിക്കുന്നു; പാപികളെന്നും അടിമകളെന്നും പറഞ്ഞു പ്രാർത്ഥിക്കുമ്പോൾ, അതു നിങ്ങളെ അപ്രകാരം ആക്കിത്തീർക്കുന്നു. അതു ഭക്തിയേ ആകുകയില്ല.

എന്റെ സ്വന്തം ദരിദ്രധനികരേ! നിങ്ങൾ പൊക്കിക്കെട്ടുന്ന വെളുത്ത അംബരചുംബികളായ ക്ഷേത്രങ്ങളും, സ്ഥാപിക്കുന്ന ശിലാവിഷ്ണുവിഗ്രഹങ്ങളും നിങ്ങളുടെ ഹൃദയത്തിലെ ജ്വരത്തിനെ ശമിപ്പിക്കുന്നില്ല. നിങ്ങൾ സങ്കടപ്പെടുകയാണെന്നു് എനിക്കറിയാം. നിങ്ങളുടെ അഭിമാനം അതു സമ്മതിക്കാതിരുന്നേക്കാം. ക്ഷുൽപിപാസിതരായ ദരിദ്രനാരായണന്മാരെയും, നാട്ടിലെ വേല ചെയ്യുന്ന വിഷ്ണുക്കളെയും നിങ്ങൾ ആരാധിക്കുവിൻ! സാധുക്കളായ ഭാരതീയവിദ്യാർത്ഥികളെ പ്രയോജനകരമായ കലകളും, വ്യവസായങ്ങളും പഠിപ്പിക്കാൻ അമേരിക്കായിലേക്കയയ്ക്കുവിൻ! അവർ തിരിയെവന്നു് ഇൻഡ്യായിൽ നൂറുകണക്കിനല്ല, ആയിരക്കണക്കിനു പട്ടിണികിടക്കുന്ന സാമാന്യജനങ്ങളെ സ്വയംസഹായികൾ—സ്വാശ്രയികൾ—ആക്കാൻ സഹായിക്കും.

ഒരു മനുഷ്യൻ നീസാമി എന്ന ഗ്രന്ഥകാരന്റെ "ലെയിലിയും മജ്ഞുണനും" എന്ന പുസ്തകം വായിച്ചു. അതിൽനിന്നു ലെയിലിയുടെ പടം വെട്ടിയെടുത്തു മാറത്തുവെച്ചു് ആശ്ലേഷിക്കയും, ചുംബിക്കയും, ഓമനിക്കയും ചെയ്തുകൊണ്ടിരുന്നു എന്തു കാണ്ടു്? "ഞാൻ ലെയിലിയോടു പ്രേമാവിഷ്ടനായിത്തീർന്നിരിക്കുന്നു" എന്നു ഈ മഠയൻ മറുപടിപറഞ്ഞു. ഭോഷൻ! പാവപ്പെട്ട മജ്ഞുണന്റെ പ്രാണപ്രേയസിയെ കരസ്ഥമാക്കുന്നതു നിഷ്ഫലമാണു്. മജ്ഞുണന്റെ ജ്വലിക്കുന്ന പ്രേമം നിങ്ങൾക്കുണ്ടാകട്ടെ! എന്നാൽ പ്രിയതമ നിങ്ങളുടെ സ്വന്തം ജീവനുള്ള ഒന്നായിരിക്കട്ടെ!

ഇൻഡ്യായിലെ ഭക്തജനങ്ങളെ! ഗോപിമാരുടെയും, ചൈതന്യദേവന്റെയും പ്രിയതമനെ സ്വീകരിക്കാൻ നിങ്ങളെല്ലാം വളരെ തയ്യാറായിരിക്കുന്നു; എന്നാൽ ആ ഗോപികളുടെയും ഗൌരാംഗന്റെയും പരിശുദ്ധമായി ജ്വലിക്കുന്ന വികാരഭാരം നിങ്ങൾക്കെന്തുപേക്ഷണ്ടു്? നിങ്ങൾ ആ മധുരഗോപാലന്റെ പ്രിയപ്പെട്ട വാത്സല്യഭാജനമാകണമെങ്കിൽ, ദിവ്യപ്രേമംമുഖേന ചണ്ഡാലനിലും, മോഷ്ടാവിലും, പാപിയിലും, വിദേശിയിലും, സകലത്തിലും അദ്ദേഹത്തെ കാണുകയും വെറും ശിലാവിഗ്രഹങ്ങളിൽ അദ്ദേഹത്തെ സങ്കുചിതനാക്കി വെക്കാതിരിക്കയും ചെയ്യണം.

ഭക്തി (പ്രേമം) എന്നതു് നിലവിളിക്കുകയോ, യാചിക്കയോ ഒക്കെ ചെയ്യുന്ന പ്രതിലോമാവസ്ഥയല്ല. അതു സമത്വത്തിന്റെയും, പ്രകാശിക്കുന്ന മാധുര്യത്തിന്റെയും ദിവ്യമായ ധൃതിന്റെയും അവർണ്ണനീയമായ ബോധമാണു്, നാം നോക്കുന്നേതിലെല്ലാം സർവ്വസ്വത്തെ കാണുന്നതാണു് അതു്; കണ്ണു പതിയുന്നിടത്തെല്ലാം നിങ്ങളുടെ സ്വന്തജീവൻ കാണുന്നതാണതു; സർവ്വവും സൌന്ദര്യമാണെന്നും അതു ഞാൻതന്നെയാണെന്നും സാക്ഷാൽക്കരിക്കയാണതു്. തൽ ത്വം അസി അഥവാ അതു നിങ്ങൾ ആകുന്നു.

മോഷ്ടാവേ! പ്രദൂഷണവക്താവേ! പ്രിയപ്പെട്ട
ദൃഷ്ടി! ഹേ! കൊള്ളക്കാരാ! വരുവിൻ! നിങ്ങളെല്ലാം,
സ്വാഗതം! ഹാ!ഹാ! നിങ്ങളാരുമേപേടിക്കേണ്ടാ,
സ്വാഗതം! നിങ്ങൾക്കുള്ളതാണുഞാൻ; എന്നാത്മാതാൻ
നിങ്ങടെയാത്മാ; അതേ! ലേശവുംമടിക്കേണ്ടാ
നിങ്ങൾക്കുവേണമെങ്കിൽഇഷ്ടംപോലെടുക്കുവിൻ!
യോഗ്യമാണെന്നുനിങ്ങൾചിന്തിക്കുന്നുണ്ടെന്നാകിൽ
നിഷ്ക്രമിക്കുവിനെന്റേതായുള്ളതെല്ലാംകൊണ്ടു്;
ഇശ്ശരീരത്തെയൊരുതാഡനംകൊണ്ടോ, പക്ഷേ
നിശ്ശേഷമല്ല ല്പമായ്തന്നെയോ ഹനിക്കുവിൻ!
ദേഹമങ്ങെടുക്കുവിൻ! ദൂരത്തുപൊയ്ക്കൊള്ളുവിൻ!
ഈ ഹിതംപ്രാപിക്കുവിൻ! പേരുമെൻപെരുമയും
കൊണ്ടുപോകുവിൻദൂരെ! കൊണ്ടുപോകുവിൻദൂരെ!
കണ്ടുകൊള്ളുവിൻ തിരിഞ്ഞെന്നെയേകനെമാത്രം!
എത്രയോരക്ഷാപൂർണ്ണൻ! സുഖിഞാൻസുഭാഗ്യവാൻ!
അത്യലംസലാം! പ്രിയപ്പെട്ടവർകളേ!സലാം!

* * * *

മുസൽമാന്മാരെ! നിങ്ങളെന്നെ പക്ഷേ തല്ലിക്കൊന്നേക്കാം. എന്നാൽ എന്റെ ഹൃദയം നിങ്ങളോടുള്ള പ്രേമംകൊണ്ടു ജ്വലിക്കുന്നു. ക്രിസ്ത്യാനികളേ! നിങ്ങളെന്നെ തൂക്കിലേറ്റിയേക്കാം. ഞാൻ നിങ്ങളെ പ്രേമിക്കുന്നു. പറയരേ! തൂപ്പുകാരേ! നിങ്ങളുടെ മലിനമായ, രോഗഗ്രസ്തമായ കുടിലുകളിൽ ആരും പ്രവേശിക്കയില്ലെങ്കിലും നിങ്ങളുടെ കൂടെ രാമൻ അവിടെ കാണപ്പെടും.

നടിക്കപ്പെട്ട പ്രേമം, വ്യാജഭാവനകൾ, പ്രകടിതമാകുന്ന ഹൃദയസ്തോഭങ്ങൾ—ഇവയെല്ലാം ഈശ്വരനിന്ദയാണു്. നീചവികാരധൂമപടലങ്ങളോടുകൂടിയായാലും, ആത്മാർത്ഥമായ—സത്യമായ—തീയാണാവശ്യം.

കീഴ്നടപ്പുകൾ, ആചാരങ്ങൾ, മാമൂലുകൾ, അനുരഞ്ജനം, ലജ്ജയും പേടിയും പ്രശംസയും അടിമയായിരിക്കുക—ഇവയെല്ലാം ഒരു യുവാവിന്റെ ഹൃദയത്തിന്റെ അഗാധതകളിൽ കത്തിക്കൊണ്ടിരിക്കുന്ന പരമാത്മഭാവനയായ തിപ്പൊരിയെ ഞെക്കി ഞെരുക്കിക്കൊല്ലുന്ന ഉമിയുടെയും കരിയുടെയും ഒരു കുന്നുതന്നെയാണു്. മായികപ്രപഞ്ചക്കാഴ്ചകളാകുന്ന മൃതഭാരം മുമ്പേതന്നെ അവനെ അമർത്തുന്നതിനു പുറമേയാണിതുകൂടെ വരുന്നതു്. ഹാ! സത്യമേ! സ്വാതന്ത്ര്യം! നീ മാത്രമാണെന്റെ ബന്ധു, സ്നേഹിതൻ, കാമുകൻ പ്രാണനാഥൻ, എന്റെ ആത്മാവും.

രാജാക്കന്മാരേ! നിയമങ്ങളേ! സമുദായങ്ങളെ! നിങ്ങളുടെ ഹൃദയങ്ങൾ അനുഗ്രഹിക്കപ്പെടട്ടെ! എന്നാൽ രാമനിൽനിന്നു് എന്തെങ്കിലും രാജി—വിട്ടുവീഴ്ച—പിടിച്ചെടുക്കുവാൻ നിങ്ങൾക്കു ശക്തിയില്ല. നിങ്ങളുടെ ഭീഷണികളും, സൗജന്യങ്ങളും, തുറിച്ചുനോട്ടങ്ങളും അങ്ങു സൂക്ഷിച്ചുവെച്ചുകൊള്ളുവിൻ! എന്റെ രാജാവു്—ക്രൂരഹൃദയനായ സത്യം—ചക്രവർത്തിമാരുടെയും, സ്വേച്ഛാധികാരികളുടെയും, ഏകാധിപതികളുടെയും ഏകോപിച്ചുള്ള പരമ്പരകളെക്കാൾ ബലവത്തരനാണു്!

* പനാമാ റയിൽപാതയിലെ ഓരോ കെട്ടിനുംവേണ്ടി ഓരോ മനുഷ്യജീവൻ ചെലവായിട്ടുണ്ടെന്നു പറയപ്പെടുന്നു. ഇതു സത്യമായാലും അല്ലെങ്കിലും, കക്കശസത്യത്തിന്റെ എഴുന്നള്ളത്തു മനുഷ്യകപാലങ്ങളാൽ നിബന്ധിതമായ നിരത്തിൽക്കൂടിയായിരുന്നു എന്നുള്ളതിനു യാതൊരു സംശയവുമില്ല. സത്യത്തിന്റെ രാജകീയമായ പാദാഘാതം പതിച്ചു അനുഗ്രഹിക്കപ്പെട്ട ശിരസ്സുകൾ സുവസംപൂർണ്ണങ്ങളത്രേ!

സത്യസന്ധതയില്ലാത്തിടത്തു് പ്രേമം ഉണ്ടായിരിക്കാവതല്ല. കഠിനഹൃദയനായ സത്യത്തിന്റെ പ്രതിപുരുഷൻ (വൈസറോയി) ആണു് പ്രേമപ്പട്ട. ഇതു തിരിച്ചാണെന്നും വന്നേയ്ക്കാം. പക്ഷേ രണ്ടും ഒന്നുതന്നെയാണെന്നും വരാം.

"എന്നാലോതിനാനീശൻ:-"പവിത്രതരമാന-
മൊന്നെനിക്കേകീടേണം; തീയിതുധൂമാവൃതം."
ജ്വലിക്കും സുമാധുര്യംകലരും കടഗന്ധ-
മൊലിക്കും പ്രേമാക്ഷികൾഎത്രയുംഗഹനങ്ങൾ;

* അമേരിക്കയിലെ.

അവർതൻ കടാക്ഷങ്ങൾ സമ്മേളിച്ചുനില്ക്കുന്നോ-
രവിടംപറുദീസാ—സംസർഗ്ഗീയസ്ഥാനം ലക്ഷ്യം.
അതുകളുടെപ്രാപ്തി ഗംഭീരതരംതന്നെപോലും,
അതിരില്ലാത്ത കാഴ്ചയായിട്ടുനില്ക്കുംദൃഢം;
സൂര്യസംസ്ഫുടമാകുമന്നേത്രങ്ങൾ നക്ഷം
ആര്യഗോളത്തിന്റായുമക്ഷമമായ്ഭവിക്കുന്നു.

(ഇമേഴ്സൺ)

പർവ്വതങ്ങളിൽനിന്നു പതിക്കുന്ന ഹേ! ജലപാതങ്ങളേ! നിങ്ങൾ ഗർജ്ജിക്കുവിൻ! ഹേ! സമുദ്രമേ! നീ അലറുക! അല്ലയോ! മൃത്യുഗഹ്വരമേ! വിളറുന്ന നക്ഷത്രങ്ങളുടെ കീഴിൽ നീ മുറവിളിക്കൂ! കീഴിലെ അന്ധകാരക്കൂപം അതാ! എന്നാൽ ഹാ! വനങ്ങളുടെയും, പർവ്വതങ്ങളുടെയും, സമുദ്രങ്ങളുടെയും മുകളിൽ, മരണത്തിന്റെ കരാളാന്ധകാരഗഹ്വരത്തിന്റെ ഉയരെ, പ്രകാശപ്രവാഹത്തിന്റെ ഗതിവേഗത്തിൽ, ഹേ! മഹാമനസ്കാ! അവിടുന്നു സവാരിചെയ്യുന്നുവെന്നു്, എന്റെ പ്രേമപ്രഭോ!, ഞാൻ അറിയുന്നു. ക്ഷുൽപ്രപീഡിതരായ കാറ്റുകളും, തരംഗങ്ങളും, ഹേ! ക്രൂരസത്യമേ!, അവിടുത്തെ നായാട്ടുനായ്ക്കളത്രെ. അവിടുന്നോ സനാതനനായ വേട്ടക്കാരനും!

+ ഗലീലിയായിലെ സന്ധ്യാമൂടൽ വെളിച്ചത്തിൽ അവൻ അവരെ (ശിഷ്യന്മാരെ) പണിയെടുത്തും, കരഞ്ഞും, അലഞ്ഞും, ഇഴഞ്ഞും, പരിഭ്രമിച്ചു തോണിതള്ളിയുംകൊണ്ടു് ഇരിക്കുന്നതായി കണ്ടു. എന്തെന്നാൽ കാറ്റും പിശറും അവർക്കു എതിരായിരുന്നു. എന്നാൽ നാഥനു് പണിചെയ്യലോ, തുഴച്ചിലോ യാതൊന്നും ഉണ്ടായിരുന്നില്ല. ജലങ്ങളിന്മേൽ സഞ്ചരിക്കാമെന്നു നിശ്ചയമുള്ള അദ്ദേഹത്തിനു് കൊടുങ്കാറ്റിലും മഴയിലും എന്തുകൊണ്ടു ഉറങ്ങിക്കൂടാ! അഹോ ആനന്ദം! എന്റെ പ്രേമം (ഈശ്വരൻ) കാറ്റുകളിലും കല്ലോലങ്ങളിലും സവാരിചെയ്യുന്നു!

ജപ്പാനിൽ മുന്നൂറുകൊല്ലത്തെ പ്രായമുള്ള വൃക്ഷങ്ങൾ, ഉള്ളിസസ്യങ്ങളെപ്പോലെ, കുറിയവരാക്കപ്പെട്ടു സൂക്ഷിക്കപ്പെടുന്നുണ്ടു്. അവയുടെ ബാഹ്യവളർച്ചയെ തടഞ്ഞോ ഇങ്ങിനെ ചെയ്യപ്പെടുന്നതു? അല്ല; പിന്നെയോ! അവയുടെ ആഭ്യന്തരമായ ചെറുവേരുകൾ മുറിച്ചുകളഞ്ഞും, ഭൂമിയിൽ ആ വേരുകൾ ആഴത്തിലേയ്ക്കു താഴാൻ അനുവദിക്കാതെ തടഞ്ഞുംകൊണ്ടാണു്. തന്മൂലം വൃക്ഷങ്ങൾക്കു അന്തരീക്ഷത്തിലേയ്ക്കു ഉയരാൻ സാധിക്കുന്നില്ല.

---

+ ബൈബിൾകഥ.

പ്രകൃതിക്കു പ്രതികൂലമായവിധം വിദ്യാഭ്യാസം ചെയ്യിക്കുന്നവർ ഇങ്ങിനെ സ്ത്രീപുരുഷന്മാരുടെ പ്രകൃതിസഹജമായ വളർച്ചയെ നശിപ്പിക്കുന്നു.

മഠയന്മാരായ സന്മാർഗ്ഗവാദികളേ! മതരാക്ഷസരേ! കൈവിട്ടുമാറുവിൻ! യുവജനസംഘങ്ങളോടു കല്പനകൊടുത്തു് അവരെ നയിക്കുവാൻ നിങ്ങൾക്കവകാശമില്ല. ആർക്കെങ്കിലുമുള്ള ഒരൊററ അവകാശം സേവനംചെയ്യാൻ മാത്രമാണു്. പ്രകൃതിക്കു സ്വാതന്ത്ര്യമായ വ്യാപാരസൗകര്യം അനുവദിച്ചുകൊടുത്താൽ അവൾക്കു തെററൊന്നും പററുകയില്ല. ഏററവുംചെറുതായ അണുവിന്റെ രൂപത്തിൽനിന്നു് ദിവ്യമനുഷ്യരൂപംവരെ മനുഷ്യനെ പരിണമിപ്പിക്കുവാൻ പണിപ്പെടുന്ന നിയമം അഥവാ ഈശ്വരൻ പരിപൂർണ്ണമായി വിശ്വാസയോഗ്യനാണു്.

മനുഷ്യന്റെ സ്വഭാവബുദ്ധി 'മൃഗീയവികാരം' എന്നു പേർകൊടുത്തിരിക്കുന്നതിനെ നിയന്ത്രിക്കുന്ന വിഷയത്തിൽ കന്നുകാലികളും ഇതരമൃഗങ്ങളും വളരെയധികം ക്രമാനുസാരികളും, പരിശുദ്ധരും, ഉത്തമസ്വഭാവികളും ആയിരിക്കുന്നതെന്തുകൊണ്ടു്? "നീയതുചെയ്യുക; ഇതു ചെയ്യരുതു്" എന്നീവക ആജ്ഞകൾകൊണ്ടു് അവയെ ആരും ഏററിയാത്തതുകൊണ്ടാണു് എന്നുള്ളതു് സുവ്യക്തമത്രേ. വിധിനിഷേധങ്ങളും, ബാഹ്യനിർബ്ബന്ധങ്ങളുമല്ലാ, ശുശ്രൂഷയും സ്നേഹവും ആണു് വളർച്ചയ്ക്കുള്ള അന്തരീക്ഷം പ്രദാനംചെയ്യുന്നതു്.

നമുക്കെങ്ങിനെ പുഷ്പങ്ങൾ വളർത്താം? അവയെ സ്നേഹിച്ചുകൊണ്ടു്; തീരെ അനുകൂലമല്ലാത്ത ശീതോഷ്ണാവസ്ഥയിൽ ഒരു സ്ത്രീ സുന്ദരമായ പുഷ്പങ്ങൾ നട്ടുവളർത്തി. "നിങ്ങളെങ്ങിനെ ഇതു സാധിച്ചു"? "ഞാനവയെസ്നേഹിച്ചു; ഉപായങ്ങൾ സ്വയമേ ഉദിച്ചുവന്നു." പ്രേമത്തിന്റെ സുഖപ്രദമായ ചൂടുമാത്രമേ വളർച്ചയ്ക്കനുകൂലമായി വരൂ, അതു വ്യവസായങ്ങളെ മനോഹരകലാനിർമ്മിതിയാക്കി നമ്മുടെ വേലയ്ക്കു ഭംഗികൊടുക്കുന്നു.

പ്രേമത്തിനെ അനുരക്തിയുമായി കൂട്ടിക്കുഴയ്ക്കരുതു്. നിങ്ങളുടെ ഭാര്യാപുത്രാദികൾ, നിങ്ങളുടെ വാത്സല്യങ്ങളെ ഹ്രസ്വപരിധികളിൽ ബന്ധിച്ചിടുന്ന വേലികളാകാതെ പ്രപഞ്ചത്തിലാസകലം, പ്രേമം പ്രസരിപ്പിക്കുന്ന കേന്ദ്രങ്ങളാകണം ജ്ൻപോൾറിഷ്ടർ പറയുന്നു: "ഞാൻ എന്നെക്കാൾ എന്റെ കുടുംബത്തിനെ സ്നേഹിക്കുന്നു; എന്റെ കുടുംബത്തെക്കാൾ എന്റെരാജ്യത്തെ സ്നേഹിക്കുന്നു; രാജ്യത്തേക്കാൾ സർവ്വപ്രപഞ്ചത്തെയും സ്നേഹിക്കുന്നു"

യുദ്ധങ്ങൾക്കു പോയപ്പോൾ ലവ്ലേസ് മക്കാസ്റ്ററോടു പറഞ്ഞ വാക്കുകൾ (അല്പം ഭേദത്തോടുകൂടി) എത്ര ശ്രേഷ്ഠമായി

രിക്കുന്നു: – "എറിക്ക്" നിന്നെ അത്ര അധികം സ്നേഹിക്കാൻ തരമില്ല; പ്രിയതമേ! ഞാൻ രാഷ്ട്രത്തെ അതിലുമധികം സ്നേഹിക്കുന്നല്ലൊ ×"

സൂര്യനെപ്പോലെ യഥാർത്ഥപ്രേമം ജീവാത്മാവിനെ വിജൃംഭിപ്പിക്കുന്നു മഞ്ഞുകട്ടിപോലെ സംഗം (മോഹം) ആത്മാവിനെ മരവിപ്പിച്ചു സങ്കോചിപ്പിക്കുന്നു.

* മോശയുടെ ഒന്നാമത്തെ നിയമത്തിൻെറ അർത്ഥം "നിനക്ക് പ്രേമമല്ലാതെ വേറൊരീശ്വരനും ഉണ്ടായിരിക്കരുതു്" എന്നാണു്. സ്വർഗ്ഗവാസിയായ നാഥൻ പ്രേമത്തിൻെറ ഗംഭീരമായ സിംഹാസനത്തിൽ കാമത്തിൻെറയും, ആസക്തിയുടെയും യാതൊരു വിഗ്രഹങ്ങളെയും പ്രതിഷ്ഠിക്കാൻ അനുവദിക്കുന്നില്ല.

തൻെറ ഏകപുത്രൻ മരിച്ചുപോയെന്നു് ഒരു സ്ത്രീ രാമനോടു് സങ്കടം പറഞ്ഞു. രാമൻ ചോദിച്ചു:— "നിങ്ങൾക്കു ഒരു കാപ്പിരി (നീഗ്രോ) ബാലനെ ദത്തെടുത്തു് സ്വന്തം മകനെപ്പോലെ താലോലിക്കാമോ ? നിങ്ങൾ അതിനു തയ്യാറുണ്ടോ?" "ഇല്ല" എന്നു അവൾ ഉത്തരം പറഞ്ഞു. "എന്നാൽ അതുകൊണ്ടാണു് നിങ്ങൾക്കു നിങ്ങളുടെ മകൻ നഷ്ടപ്പെട്ടതു്." പുറംതള്ളുന്ന ആസക്തിയല്ലാ, ഉൾക്കൊള്ളുന്ന പ്രേമമാണു് സ്വർഗ്ഗരാജ്യത്തിനെ തുറന്നു വികസിപ്പിക്കുന്നതു്.

മററുള്ളവരുടെ നന്ദികേടിനെപ്പററി ജനങ്ങൾ പരാതി പറയുന്നു. എന്തോ സ്വല്പം നന്മചെയ്യാനിടയായതിനു് പലിശ പിരിക്കാൻ വന്നിരിക്കുന്ന ഷൈലോക്കുകൾ (പിശുക്കന്മാർ) ക്ഷുദ്രന്മാരായ മുറുമുറുപ്പുകാരേ! ശാന്തി! ശാന്തി!! ഈശ്വരനു് ഒരു കൈമാത്രമല്ലാ ഉള്ളതു്; സകല കൈകളും അദ്ദേഹത്തിൻേറതാണു്. എല്ലാ ദൃഷ്ടികളും ഈശ്വരൻെറ കണ്ണുകളാണു്. എല്ലാ മനസ്സുകളും ഈശ്വരമനസ്സാണു്. ആരോടെങ്കിലും നിങ്ങൾക്കുള്ള കൊടുക്കൽവാങ്ങലുകളിൽ, കൊടുക്കുകയും വാങ്ങുകയും ചെയ്യുന്നതു ഒരേ കയ്യുകൊണ്ടാണോ അല്ലയോ എന്നു നിങ്ങൾ സൂക്ഷിച്ചിട്ടുണ്ടോ മറേറക്കയ്യും ഉപയോഗിച്ചിരിക്കാം. അതുകൊണ്ടെന്തു്? നിങ്ങളുടെ ഇടപാടുകാരൻ കൈകളല്ലാ, പിന്നെയോ കൈകളെ പ്രവൃത്തി ചെയ്യിക്കുന്നവനാണു്.

---

* ബൈബിൾ പഴയ നിയമത്തിലെ ഒരു നേതാവു്.

× ഷേക്സ്പിയർ നാടകത്തിലെ ഒരു പിശുക്കപാത്രം.

അതുപോലെ, നിങ്ങളുടെ ജോലി ഈശ്വരനോടു (നിയമം) കൂടിയുള്ളതാണ്; മിത്രങ്ങളെന്നോ, അമിത്രങ്ങളെന്നോ തോന്നുന്ന വെറും രൂപങ്ങളോടല്ല. ഈശ്വരൻ കടംവീട്ടുന്നതിന് ഒരിക്കലും വീഴ്ചവരുത്താറില്ല — നിസ്വാർത്ഥപരമായ പ്രവൃത്തിയെല്ലാം ഈശ്വരനെ കടക്കാരനാക്കുന്നു. വാങ്ങിയ കൈകൊണ്ടല്ലായിരിക്കാം അദ്ദേഹം തിരിയെ തരുന്നത്; വേറൊരു കൈകൊണ്ട് (ആൾ) ആയിരിക്കാം; നിങ്ങൾക്കു പലിശസഹിതം തിരിയെക്കിട്ടും.

അശാന്തഹൃദയനായ നാസ്തികാ! നീയെന്തിനു കരയുകയും, ഭ്രമിക്കുകയും ചെയ്യുന്നു? നിങ്ങളുടെ സ്വന്തം മാധുര്യവാനായ ആത്മാവ് — സത്ത (ദിവ്യനിയമം) — പ്രപഞ്ചത്തിന്മേൽ ഏകാധിപത്യം കർത്തകയായി വഹിക്കുന്നു. ഭരിക്കാൻ വേറൊന്നുമില്ല; വേറൊരുമില്ല.

## വിഗ്രഹാരാധനയെന്നാൽ എന്ത്?

അവ്യക്തീഭൂതമായ (മൂടപ്പെട്ട) വ്യഷ്ടിയെ (അവിഭാജ്യം) യഥാർത്ഥാത്മാവിനെ അഥവാ നിയമത്തെ മറന്നുവിടത്തക്കവണ്ണം നിങ്ങളുടെ ശത്രുമിത്രങ്ങളായ രൂപങ്ങളിൽ വ്യക്തിവിശേഷത്വം (പ്രത്യേകത്വം) യഥാർത്ഥത്വം — ഉണ്ടെന്നബോധം അത്രമാത്രം ആരോപിക്കുന്നതാണ്.

കാട്ടുകളുടെയും, ഭൂപ്രകൃതിക്കാഴ്ചകളുടെയും, നദികളുടെയും, തടാകങ്ങളുടെയും, പച്ച മലകളുടെയും സന്ദർശനം നമ്മെ ഉത്തേജിപ്പിക്കയും ഉയർത്തുകയും, വശീകരിക്കയും, ആനന്ദപുളകിതരാക്കുകയും ചെയ്യുന്നതെന്തുകൊണ്ടു? എന്തുകൊണ്ട്? അതു നമ്മളിൽനിന്നു നമ്മുടെ പരിമിതവ്യക്തിത്വബോധം നീക്കുകയും, തെരുവുകളിലെ ജനപരമ്പരകളിൽ നമ്മെ അമർത്തിവെക്കുന്ന, വെച്ചുകെട്ടിയ നാട്യങ്ങളെ ദൂരീകരിക്കയും ചെയ്യുന്നതുകൊണ്ട്. അനുഗൃഹീതവൃക്ഷലതാദികളും പ്രിയപ്പെട്ട ജലവും അവയുടെ അവ്യക്തീഭൂതമായ ലാളിത്യത്തിൽ, പോരാ, മാധുര്യത്തിൽ, നമ്മിൽ ചെറുപ്പബോധം ഒട്ടും തള്ളിക്കയറുന്നില്ല. റോസാകുസുമാരാമങ്ങളിലും, വൃക്ഷങ്ങൾ നിറഞ്ഞ തോട്ടങ്ങളിലുംനിന്നു നമ്മെ പ്രചോദിപ്പിക്കുന്ന ആ അവ്യക്തിപരജീവിതശ്വാസം സ്ത്രീപുരുഷസംഘങ്ങളിൽതന്നെകണ്ട് പ്രപഞ്ചം നിശ്ശേഷം ഒരു നന്ദനാരാമമാക്കിത്തിരിക്കുന്നവൻ അതീവഭാഗ്യവാനത്രെ.

## ജ്വലിക്കുന്ന വിഭ്രമം

ദീപാളിച്ചെലവുകാരിയായ പ്രകൃതി ദിവസംതോറും ലക്ഷോപലക്ഷം ധാതുവർഗ്ഗങ്ങളെയും, സസ്യജാലങ്ങളെയും, മൃഗാവലിക

ളെയും വൃഥാ ബലികഴിച്ചു ധൂൎത്തടിക്കാൻ അനുവദിക്കുന്നതായി തോന്നുന്നു. കൊള്ളാം! അങ്ങിനെതന്നെയിരിക്കട്ടെ! മണിക്കൂർ തോറും ലക്ഷക്കണക്കിന് ജീവിതങ്ങളും നിധികളും വലിച്ചെറിഞ്ഞു കളിക്കാൻ പ്രകൃതിക്കും രാമനും നല്ല കഴിവുണ്ട്. വസ്തു എവിടെ നഷ്ടമാകും? എവിടെപ്പോയാലും അതു എന്നിലാണ്. ഞാൻ ഇൻഡ്യായിൽ ആയിരുന്നപ്പോൾ പുരാതനഭാരതത്തിലെ ഭീമസമ്പത്ത് എൻെറ ഇടത്തെകീശയിലായിരുന്നു; അതിപ്പോൾ തൂത്തുവാരി ഇംഗ്ലണ്ടിലേക്കു കടത്തപ്പെട്ടപ്പോൾ അതെൻെറ വലത്തെ കീശയിലാണ്. ഞാൻ സമുദ്രം ആണ്; വേലിയിറക്കവും, വേലിയേറവും രണ്ടും എൻേറതാണ്. പ്രതികൂലഭാവവും, പ്രതിക്രിയയും പുഷ്ടിപ്പെടുത്തുന്നതുകൊണ്ടല്ലാ, എന്നാൽ നിങ്ങളുടെ ഭാഗം—പ്രേമം പ്രവൎത്തിക്കുന്നതുകൊണ്ടാണ് എന്തെങ്കിലും നന്മയുണ്ടാകുന്നതു് പ്രേമം സൎവ്വസ്വത്തെയും ജയിക്കുന്നുവെന്നതു് ഒരു സാഹസികമായ ജല്പനമല്ല. ആൎത്തിപെരുത്ത സമ്പാദ്യം—സംഭരണം—മാത്രമല്ലാ സ്വായത്തീകരണം. "കർപ്പൂരമേ! കർപ്പൂരമേ! നീ ഇവിടെ ഇരിക്കു; ഞാൻ നിൻെറ ഉടമസ്ഥനാണ്" എന്നു കല്പിച്ചുകൊണ്ട് ഒരു ചെറുകഷണം കർപ്പൂരംപോലും നിങ്ങൾക്കു സൂക്ഷിക്കാവതല്ല. എന്നാൽ പ്രേമംമുഖേന പ്രപഞ്ചം നിശ്ശേഷം "എൻെറ സ്വന്തം, എൻെറ സ്വന്തംതന്നെ" എന്നു് ഭാവനചെയ്യാം. ന്യായമായ ഉടമസ്ഥന്ന പ്രേമംമുഖേന മാത്രമേ പ്രാപിക്കാൻ തരമുള്ളു. മനുഷ്യൻെറ സ്വാൎത്ഥവാസനകൾ നിയമസാധുവാണെന്നു പറഞ്ഞാലും, സകല ഉടമസ്ഥതയും മോഷണവും, കൊള്ളയും. ദിവ്യനിയമലംഘനവും ആണ്. തൻെറ പേർഷ്യൻ വിജയം തൊണ്ണൂറായിരം മനുഷ്യമസ്തകങ്ങൾകൊണ്ട് ഒരു ഗോപുരം പണിയിച്ച് ആഘോഷിച്ച ആ നിഷ്ഠുരഹൃദയനായ * ടാമർലെയിൻ † ഹാഫിസ്സിനെ തൻെറ മുമ്പിൽ ആനയിക്കാൻ ആജ്ഞകൊടുത്തു. എന്തെന്നാൽ ഹാഫിസ്സ് തൻെറ സുപ്രസിദ്ധ കാവ്യഗ്രന്ഥത്തിൽ താഴെപ്പറയുന്നവിധം ചേൎത്തിരുന്നു:—

"അഗർ അൻററക്ക്-ഇ-ഷിറാസി"—ആദിയായവ.

"ഷിറാസ്സിലെ ആ തുൎക്കി എൻെറ ഹൃദയം കൊള്ളചെയ്യുങ്കിൽ."

"മാധുൎയ്യവാനായ ആ ക്രൂരൻെറ മുഖത്തുള്ള കറുത്ത മറുക കിട്ടുമെങ്കിൽ, സാമർക്കണ്ട്, ബൂക്കാറാ എന്നീ നഗരങ്ങൾ കൊടുത്തുകളയാം"

---

* ഒരു യുദ്ധാപരാക്രമി, ചരിത്രപുരുഷൻ-(തൈമൂർ)

† പേർഷ്യൻ കവി.

"നിൻെറ മാഠ്യുള്ളവേണ്ടി എൻെറ രണ്ടു വലിയ നഗരങ്ങൾ കൊട്ടത്തുകളയാമെന്നു സമ്മതിക്കത്തക്കവണ്ണം ധൈര്യപ്പെട്ട മനുഷ്യൻ നീയാണോ?" എന്നു തൈമൂർ അലറിക്കൊണ്ടു ചോദിച്ചു. ഭീതിരഹിതനായ കവി പറഞ്ഞു:— "അതേ! പ്രഭോ! അത്തരം ഔദാര്യകൃത്യങ്ങൾ മുഖേന ഞാൻ സകലത്തും നഷ്ടപ്പെടുത്തി."

കവി സത്യം പറഞ്ഞിരുന്നില്ല. വസ്തുത ഈ രൂപത്തിൽ പ്രസ്താവിക്കപ്പെടേണ്ടതായിരുന്നു:— "സകലത്തും പ്രേമത്തിനായി സമപ്പിച്ച എനിക്കു രണ്ടു ലോകവും കൊട്ടത്തുകളയത്തക്കവിധം സമ്പത്തുണ്ടു്. എന്നാൽ ഹേ! ക്രൂരപുരുഷാ! സമ്പാദ്യത്തിനുള്ള ജാഗ്രമൂലം നീ കാൽ നഷ്ടമാക്കി; ഹൃദയനിയന്ത്രണം നഷ്ടമാക്കി; എന്നിട്ടും നിന്നെ കഴിച്ചിടാൻമാത്രം ഭൂമി ഇനിയും ലഭിച്ചില്ല". "ഒരു മനുഷ്യനു കൈവിട്ടവൻ സാധിക്കുന്ന വസ്തുക്കളുടെ അനുപാതമനുസരിച്ചാണു് അവൻെറ സമ്പന്നത സ്ഥിതിചെയ്യുന്നതു."

സകല ദീർഘദർശിമാരുടെയും കവികളുടെയും, നിരീക്ഷകന്മാരുടെയും, ഗവേഷകന്മാരുടെയും പ്രചോദനത്തിൻെറ ജനനസ്ഥാനം— കലയിലായാലും, സയൻസിലായാലും, തത്വശാസ്ത്രീയ സ്വപ്നങ്ങളിലായാലും വേണ്ടതില്ലാ—പ്രേമംതന്നെയായിരുന്നു. ചില ദൃഷ്ടാന്തങ്ങളിൽ അതു് മറച്ചിരിക്കുകയും പ്രകടതരമായിരുന്നുവെന്ന വ്യത്യാസമേ ഉള്ളൂ. കൃഷ്ണൻ, ചൈതന്യൻ തുളസിദാസൻ, ഷേക്സ്പിയർ, യേശു, രാമകൃഷ്ണൻ—എല്ലാവരും പ്രേമാവിഷ്ടരായിരുന്നിടത്തോളം പ്രചോദിതരായിരുന്നു.

ശരീരമാംസത്തോടുള്ള ബന്ധം കഴുകിക്കളഞ്ഞു നിമ്മലമാക്കപ്പെട്ട പ്രേമം ആധ്യാത്മികതേജസ്സാണു്. ഹാ! കഷ്ടം! ഭയശീലരായിരുന്ന ദീർഘദർശികൾക്കു് അവരുടെ പ്രചോദനത്തിൻെറ യഥാത്ഥരഹസ്യം ജനങ്ങളോടു തുറന്നു പറഞ്ഞുകൊടുക്കാൻ ധൈര്യമോ പ്രകാശമോ ഇല്ലായിരുന്നു. എല്ലാപ്പേരും!— ആ രഹസ്യം പ്രേമം അഥവാ തത്ത്വമസി ആണു്; കണ്ണുകൾ പതിക്കുന്നിടത്തെല്ലാം "അതു നീയാണു്."

നൈരാശ്യത്തിൻെറ വൈമനസ്യത്തോടുകൂടി, ഗ്രഹങ്ങളാകുന്ന ജ്യോതിസ്സുകളെപ്പോലെ, ജനങ്ങൾ സൂര്യൻെറ നേരെ പ്രയാണം ചെയ്യുന്നു. പ്രേമത്തിൻെറ ഈ പ്രകാശനത്തിൽ, അവർ പ്രചോദിതരായ ദീർഘദർശികളത്രെ എന്നാൽ, കുറേക്കഴിയുമ്പോൾ, കേന്ദ്രീകരണശക്തി അഥവാ ആത്മീയനിശ്ചലരൂപശക്തി അവരെ ചുററി പ്രദക്ഷിണംവെപ്പിക്കയും, സൂര്യനിൽനിന്നു സദാ അകലെ നിത്തുകയും, മക്കടമുഷ്ടിക്കാരായ മതഭ്രാന്തന്മാർ ആക്കിത്തീർക്കയും

ഭിന്നഭിന്നവിശാലപ്രമാണങ്ങളായ വൃത്തരേഖകളിൽ ബന്ധിച്ചു നിൎത്തുകയും ചെയ്യുന്നു. മധ്യകേന്ദ്രബിന്ദുസ്ഥിരമായ സത്യത്തിൽ നിന്നു് വളരെ അകലെയുള്ള ചക്രത്തിൽ ചിലർ വലംവെക്കുന്നു; മററുചിലർ അടുത്തടുത്തുള്ള വൃത്തരേഖകളിൽ കറങ്ങുന്നു. രാമൻ ഈ മഹാപ്രേമമായ സൌരയൂഥം വളരെ ആസ്വദിക്കുന്നു. എന്നാൽ അടുത്തടുത്തു (ഉപ)ചെന്നു് പ്രകാശത്തെ രീച്ചുയായും (നി) സമീപിച്ചു്, "ഞാൻ, നീ; എൻേറതു്, നിൻേറതു്, കൈവശം, സമ്പത്തു" എന്നീ സകലബോധവും നഷ്ടമാക്കി (ഷദ്ദ്) ചെറിയ അഹംഭാവനാസത്ത (അഥവാ ജീവൻ)യെ ജ്യോതിസ്സുകളുടെ ജ്യോതിസ്സിൽ—ഉപനിഷത്തിൽ (തത് ത്വം അസി)—"അതു നീയാകുന്നു" എന്നതിൽ ഹോമിക്കുന്ന ശലഭത്തിൻെറ ഭാഗം അഭിനയിക്കാൻ ശ്രമിക്കുന്നതാരു്?

പരിഷ്കാരത്തിൻെറ ക്ഷുദ്രാഹങ്കാരികളേ! നിങ്ങളുടെ സയൻസുകളും, കലകളും ഞങ്ങൾ അംഗീകരിക്കാം; എന്നാൽ അതുകളെ വളരെയധികം തള്ളിക്കയററിക്കൊണ്ടുവരരുതു്; ഗ്രഹങ്ങളെയും ഉപഗ്രഹങ്ങളെയുംപോലെ, പ്രപഞ്ചത്തിലെ സയൻസുകൾക്കു ചുററി പ്രദക്ഷിണംചെയ്യാനുള്ള സൂൎയ്യൻ പ്രഭുവായ പ്രേമമാണു്.

മനുഷ്യനിൽനിന്നു വളരെയകലെയെന്നനിലയ്ക്കാണു് ഭൂഗൎഭശാസ്ത്രം ധാതുക്കളെയും കല്ലുകളെയും വിവരിക്കുന്നതു്. അവയെക്കാൾ അല്പംകൂടെ ഉയൎന്ന, അടുത്ത വിഷയത്തെപ്പററി സസ്യശാസ്ത്രം പ്രതിപാദിക്കുന്നു. നക്ഷത്രശാസ്ത്രം—ജ്യോതിശ്ശാസ്ത്രം—വളരെ ദൂരത്തിലുള്ള നക്ഷത്രാദികളെപ്പററി പ്രസ്താവിക്കുന്നു. ശരീരശാസ്ത്രം ബാഹ്യമായ അസ്ഥികൂടത്തെ—മനുഷ്യൻെറ അസ്ഥികളെ പരാമൎശിക്കുന്നു. മനഃശാസ്ത്രം മനസ്സിൻെറ ധൎമ്മകൎമ്മങ്ങളെപ്പററിപ്പറയുന്നു. എന്നാൽ പ്രേമം മനുഷ്യനിലെ യഥാൎത്ഥ പരമാൎത്ഥത്തെയും അതുപോലെ പ്രകൃതിയിലുള്ള സത്യത്തെയും പരാമൎശിക്കുന്നു. അതു ഒരു കലയും ശാസ്ത്രവും കൂടിയാണു് മഹത്വമേറിയ സൂൎയ്യൻ—പ്രേമാഗ്നി—അഥവാ കേവലതത്വബോധം—എന്നതിൽനിന്നുള്ള സ്ഫുലിംഗങ്ങൾമാത്രമാണു് സയൻസിൻെറ കണ്ടുപിടിത്തങ്ങൾ.

ബാലനായ ഫ്രാൻക്ലിൻ * പട്ടംപറപ്പിച്ചപ്പോൾ, അദ്ദേഹത്തിൻെറ അച്ഛൻ ബഞ്ചമിൻ ചരടിൽകൂടി കടക്കുന്ന അയസ്കാന്തസൂചി പരിശോധിച്ചു നിരിക്ഷിച്ചുകൊണ്ടിരുന്നു. എത്ര നിശ്ചഞ്ചലമായി, ശ്വാസരഹിതമായി അദ്ദേഹത്തിൻെറ ദേഹം വൎത്തിച്ചി

* ലോകപ്രസിദ്ധനായ ഒരു മഹാൻ.

രുന്നു എന്നു് സൂക്ഷിച്ചുനോക്കുക! തന്റെ ശരീരം സ്ഥിതിചെയ്യുന്ന ഭൂമിയിൽ നിന്നു വേർതിരിഞ്ഞ ഒരു അസ്തിത്വം—സത്ത അദ്ദേഹത്തിനു ഉള്ളതായി തോന്നുന്നുണ്ടോ? ചുററുപാടുകളുമായി അദ്ദേഹം ഐക്യംതന്നെ പ്രാപിച്ചിട്ടില്ലേ? അദ്ദേഹത്തെ ഒരുക്ഷണം പാറപോലെയെന്നുതന്നെ വിവരിക്കാം. അദ്ദേഹത്തിന്റെ നെഞ്ചു പ്രകൃതിയുടെ സ്പന്ദിക്കുന്ന നെഞ്ചിനോടു യോജിച്ചു അടിക്കുന്നു; ഇങ്ങിനെ പ്രകൃതിയുടെ രഹസ്യങ്ങൾ തന്റെ രഹസ്യങ്ങൾ ആയിത്തീരുന്നു. വാനത്തെ മിന്നൽ ഭൂമിയിലെ വിദ്യുൽപൊരികളോടു സാത്മ്യം അടഞ്ഞതാണെന്നു തെളിയിക്കുന്നു. അകത്തെ പ്രകാശത്തോടു ഏകത്വം അടഞ്ഞിരിക്കയാണെന്നു് പുറത്തെ വെളിച്ചവും കാണിക്കുന്നു.

പ്രേമം അഥവാ ഐക്യഭാവന രണ്ടുപേർതമ്മിൽ വ്യാപരിക്കാൻ ഇടവരുമ്പോൾ, ഭിന്നതാവ്യാമോഹം ഒടിമറയുന്നു. ഒരു കക്ഷിയുടെ ഹൃദയവികാരങ്ങൾ മറേറകക്ഷിയുടെ വികാരങ്ങളായി ത്തീരുന്നു. ഒരു നെഞ്ചകത്തു സഞ്ചരിക്കുന്ന ഒന്നു് മററുള്ള ഏതിലും പ്രകടിതമാകുന്നു; പരഹൃദയ ജ്ഞാനശക്തി സ്ഥാപിക്കപ്പെട്ട ഒരു സത്യമായിഭവിക്കുന്നു; സ്പഷ്ടമായ ഒരു പരിക്ഷണം നമുക്കു് ഇതിൽനിന്നു ലഭിക്കയുംചെയ്യുന്നു.

"മയി സർവ്വമിദം പ്രോതം-സൂത്രേ മണിഗണാ ഇവ" (ഗീത) "വിവിധ മണികളിൽക്കൂടി ഒരു നൂൽതന്നെ കടന്നുപോകുന്നതു പോലെ നിശ്ചയമായും ഇതിലെല്ലാംകൂടി ഞാൻ വ്യാപിച്ചു നില്ക്കുന്നു."

നിൻപ്രേമംപോലെ നരാ!
സംപ്രാപിക്കുന്നു നീയുമിഷ്ടകളേ;
സാമ്പ്രതമീശ്വരനാകാം,
നിൻ പ്രതിപത്ത്യാ ഭവിച്ചിടാം പൊടിയായ്.

നമ്മുടെ സ്വന്തം ഹൃദയത്തെ ഭുജിക്കുന്നതു്—അഹോ!, എന്തൊരു അനുഗൃഹീതമായ ഭക്ഷണം! ആസ്വാദ്യമായ ഭക്ഷണം! സുഖകരമായ ഭക്ഷണം! മററു യാതൊന്നും ഇത്രയ്ക്കു മധുരമല്ല! രാമന്റെ ദൃഷ്ടാന്തത്തിൽ പലപ്പോഴും ക്ഷീരം ഈ ഭക്ഷണത്തിനു നല്ലൊരു ഉപദംശമായി ഭവിക്കുന്നു!

ചന്ദനങ്ങളിച്ചേറി; കാണുന്നിതവരത്തു്;
സാന്ദ്രമാസ്വദിക്കുന്നു നിൻനെററിപ്രഭതൊനും.
പെരിയ കൂട്ടംജനം ത്വരിതംവന്നുചന്ത
പരിചിൽക്കൂടീടുന്നു; ഞാൻപ്രഭാജന്മസ്ഥാനം
ആകിയനിന്നെത്തന്നെനോക്കിനോക്കിയങ്ങിനെ—

യാക്രൂതമെററുദീർഘംനില്ക്കുന്നശ്രദ്ധാപൂർവം;
വേണ്ട മേ ശസ്ത്രക്രിയാ! ഡോക്ടരുമാരുംവേണ്ടാ!
കണ്ടാലുമെൻെറദുഃഖം സകലമാനന്ദമേ!
പൌരരേ!സലാം!പോകിൻ! നഗരങ്ങളെ!സലാം!
വരുവിൻ! തലകറക്കീടുമൌന്നത്യങ്ങളേ!
മ മൂലേ! നന്മേ! തിന്മേ! ഫാഷനേ! കീഴ്നടപ്പേ!
ശരമേ! നിയമമേ! യുദ്ധമേ! മിത്രങ്ങളേ!
ശാത്രവബന്ധുബന്ധജാലമേ! സ്വത്തുക്കളേ!
ചിത്തക്ഷോഭമേ! സുബദ്ധാനുബന്ധവ്രജങ്ങളേ!
വന്ദനമെല്ലാത്തിനും! വന്ദനം സ്ഥലകാല–
ബന്ധമേ! സലാം! ദൂരെനില്ക്കുവിൻ സകലത്തും,
വന്ദനം പ്രപഞ്ചമേ! ദിവസരാത്രികളേ!
വന്ദനം! സുമനാനപ്രഭകൾ പ്രേമം മമ!
ദിനമാണെൻെറപ്രേമം; രാത്രിയാണെൻെറപ്രേമം;
ലീനമാകുന്നിതെന്നിൽ തമസ്സും വെളിച്ചവും;
എന്തൊരാനന്ദം! ഹാഹാ! എന്തൊരുമനശ്ശാന്തി!
ഹന്ത! മാം എൻപ്രേമവുമായ് വിട്ടു! സലാം!സലാം!

* * * *

പ്രീതാരുണനത വക്ത്രാമണവാട്ടി
വെളിച്ച പ്രേമസമീപേനില്ക്കെ,
"അപ്പട്ടെ"ന്നു കണ്ണിണകൊണ്ടു ധരപ്പിച്ചു
നീട്ടുമ്പോൾ പ്രാണനെ യ വേളിക്കായി
"പോകുന്നു ഞാനച്ഛാ! പോകുന്നു ഞാനമ്മേ!
പോകുന്നു സോദരി! ഗൃഹമേ! ഞാൻ;
സോദരാ! വന്ദനം! പോകട്ടെ! രോമാഞ്ച–
ക്ഷേത്രമേനി വിറച്ചിട്ടുന്നു,
തൊണ്ടയടയുന്ന തോഴിമാരേ!പാരം
കുണ്ഠിതമില്ല ഞാൻ പോയിടട്ടെ!"

* * * *

"സൌന്ദര്യശോഭമീലോകത്തിലേയ്ക്കിന്നു
സ്വാഗതം!സ്വാഗതം! നിങ്ങൾക്കെല്ലാം.
ഈശ്വരൻ തന്നുടെ മംഗലദർശനം
ശാശ്വതംനമ്മൾക്കു സ്വാഗതംതാൻ.
എന്നാലിതോർക്കുവിൻ! അന്ത്യമാണീമൊഴി;
വന്നിങ്ങുമൂടുന്നു രോമാഞ്ചവും;
തൊണ്ടയടയുന്ന തോഴിമാരേ!പാരം–
കുണ്ഠിതമില്ലഞാൻ പോയിടട്ടെ"

ഭിന്നഭിന്നവസ്തുക്കൾ—വലുതും, ചെറുതും, സുന്ദരവും, വൃത്തികെട്ടതും, ബീഭത്സവും, രസകരവും—എല്ലാം—സകലതും—സജീവ്പ്രേമത്തിൻെറ വിചിത്രരേഖകൾ മാത്രമാണു്; ഓരോന്നും ഒരേപ്രേമത്തെ സൂചിപ്പിക്കുന്നു; എൻെറ സ്വന്തം ചൈതന്യത്തെ കാണിക്കുന്ന ലിപികൾ! പ്രിയപ്പെട്ട പ്രഭുവിനെ വർണ്ണിക്കുന്ന വിചിത്രചിത്രങ്ങൾ! അതേ പ്രണയിതാവിനെ—ആത്മാവിനെ—വസ്ത്രം ധരിപ്പിക്കാനുള്ള മനോഹരവസ്ത്രവിശേഷങ്ങൾ!

ഹാ! എന്തൊരു സൗന്ദര്യസമുദ്രം! എന്തൊരു പ്രേമസമുദ്രം! കാന്തിതുളുമ്പുന്ന വധൂമുഖംപോലെ കാമുകനു കറുത്ത പൂഞ്ചായലും ഹൃദയാവർജ്ജകമത്രെ. അതുപോലെ രാമനു് രാത്രിയും പകൽപോലെ സ്വാഗതാർഹമാണു്; മൃത്യുവും ജീവൻപോലെ മധുരമാണു്; ജ്വരവും ആരോഗ്യംപോലെ സ്വീകാര്യമാണു്; ശത്രുക്കളും സ്നേഹിതരെപ്പോലെ പ്രിയപ്പെട്ടവരാണു്.

തൻെറ സ്വത്തുക്കൾ മോഷ്ടിക്കപ്പെട്ടുപോയവൻ എത്രമാത്രം അനുഗൃഹീതനാണു്! തൻെറ ഭാര്യ ഓടിപ്പോയവൻ മൂന്നിരട്ടി അനുഗൃഹീതനത്രെ! എന്നാൽ ഇതുകൊണ്ടു സർവ്വപ്രേമത്തിലേയ്ക്കു അവനു നേരിട്ടു സമ്പർക്കം ലഭിക്കണമെന്നുമാത്രം ഒരു ഉപാധിയുണ്ടു്. മുസൽമാന്മാരുടെ ഇതിഹാസം മാമൂൽ—അനുസരിച്ചു് ഒരുകാലത്തു് അബ്രഹാമിനു കടൽയാത്രചെയ്വാൻ കൌതുകം തോന്നി. കപ്പലിൻെറ വിനീതനായ കപ്പിത്താനായിരിക്കാൻ വിസർ അഥവാ വരുണൻ തയ്യാറായി. അബ്രഹാം ആദ്യം വിഡ്ഢിത്തംകൊണ്ടു അതനുവദിച്ചുപോയി പക്ഷേ പുനരാലോചനയ്ക്കുശേഷം വിസറിനോടു മാപ്പു ചോദിച്ചുകൊണ്ടു് അദ്ദേഹം പറഞ്ഞു:—"ഉദാരനായ സഹോദരാ! ക്ഷമിക്കണം. പ്രേമത്തിൻെറ കൈകൊണ്ടു നേരിട്ടു നയിക്കപ്പെടുവാൻ ഞാൻ ആഗ്രഹിക്കുന്നു. എനിക്കൊരു കപ്പിത്താൻ ഇല്ലാതിരിക്കുകയാണു് ഇഷ്ടം സമുദ്രങ്ങളുടെ നാഥനായ അങ്ങു് നയ്‌പ്പെടുത്താൽ, യാത്ര സുരക്ഷിതമായിരിക്കും; എന്നാൽ ഹാ! കഷ്ടം! അതു വളരെയധികം സുരക്ഷിതമായിപ്പോകും! അതു നിങ്ങളെ ആശ്രയിക്കാൻ എന്നെ പ്രേരിപ്പിക്കും; ഈശ്വരാശ്രയത്തിൽനിന്നു എന്നെ അതു തടയും. എൻെറയും ഈശ്വരൻെറയും ഇടയ്ക്കു സദയം നില്ക്കാതിരിക്കുക. ദൈവത്തിൻെറ മടിയിൽ നേരിട്ടു വിശ്രമിക്കുന്നതാണു് എൻെറ സോദരനായ വിസറിൽപോലും സുഖിക്കുന്നതിനെക്കാൾ എനിക്കു ആനന്ദപ്രദമായിരിക്കുന്നതു്."

നിരാശാതപ്തനും നിരസ്തനുമായ പ്രേമി പറയുന്നു:—"ഹേ! വിദ്യുൽപ്രവാഹമേ! അടിച്ചുമിന്നുക; അല്ലയോ! മേഘനാദമേ!

അലറുക! ഘോരവർഷമേ കൊടുങ്കാറേറ! തകർക്കുവിൻ! അല്ലയോ! കാററുകളേ ക്രൂരവിൻ! ഞാൻ നിന്നെ വന്ദിക്കുന്നു; നിന്നോടു കൃതജ്ഞനായിരിക്കുന്നു; നമസ്കാരം! ഹേ! അനുഗ്രഹിക്കപ്പെട്ട ഇടിമുഴക്കമേ! ഒരു നിമിഷനേരത്തേക്കെങ്കിലും എന്നെ ആശ്ലേഷിക്കാൻ ലളിതാംഗനായ പ്രിയതമനെ നീ ഭയപ്പെടുത്തി പ്രേരിപ്പിക്കുക. ജീവിതത്തിലെ കയ്പുകൾ എത്രമാത്രം അളവററ മധുരങ്ങളാണു്! നിൻെറ മുന്തിരിങ്ങായിൽനിന്നു് ഈശ്വരനായ പ്രേമത്തിൻെറ ആസ്വാദ്യവേദനകൾ നിറഞ്ഞ മധുരമധു നമുക്കു ഞെക്കിപ്പിഴിഞ്ഞെടുക്കാമല്ലൊ!

ജീവനെയങ്ങെടുത്തുകൊണ്ടീശ! നീ
പാവനഹവിസ്സാക്കുക നിന്നിലേ,

നീ മമ മനമങ്ങോട്ടുചേർത്തു നൽ-
പ്രേമമേ! നിന്നിൽ മഗ്നമായ്നിത്തണേ!

കണ്ണുകളങ്ങെടുത്തുകൊണ്ടീശ്വരാ!
പൂർണ്ണമായ്നിൻലഹരിയിൽമുക്കണേ!

ഏങ്കരങ്ങളെടുത്തു വിയപ്പിക്കും
നിങ്കലേപ്പണിചെയ്യിക്ക സത്യമേ!

പ്രിയപ്പെട്ട അനുഗൃഹീതനായ വായനക്കാരാ! നിങ്ങൾക്കെപ്പോഴെങ്കിലും പ്രേമത്തിൽ ലയിച്ചു നഷ്ടപ്പെടാൻ, പോരാ, പ്രേമത്തിൽ ചേന്നു് ഉയരാൻ, സിസ്സ്വാർത്ഥപ്രേമത്തിൽ, സകലത്തു പ്രേമത്തിനപ്പിച്ചുകൊണ്ടു് ഉയരുവാൻ ഉള്ള അധികാരം—അവകാശവിശേഷം—ഉണ്ടായിട്ടുണ്ടോ? എന്നാൽ താഴെപ്പറയുംപ്രകാരം ഉള്ള ആശയങ്ങളെ ആസ്വദിക്കത്തക്കനിലയിൽ നിങ്ങൾ സ്ഥിരപ്പെടുണം.

"ചെരിപ്പുനിമ്മിക്കുവാൻ 'ടൈഫി'ൻെറ മൃദുചമ്മ-
മുരിച്ചങ്ങെടുത്താലും; അതിനെക്കുത്തിക്കെട്ടാൻ

ഞങ്ങൾതൻഹൃദയത്തിൻ ഗ്രന്ഥികൾ വലിച്ചെടു-
ത്തങ്ങിനെ യഥായുക്തമുപയോഗിച്ചുകൊള്ളാം.

അപ്പാദങ്ങളിൽതൊടാൻ കാംക്ഷിക്കും ചുണ്ടുകളിൽ
തൃപ്പാദംവെച്ചു ചവിട്ടീടുക നിസ്സങ്കോചം."

"പരമാനുഗൃഹീതനായകാ! കൈവരിക്ക
ചരണാബ്ജത്തിലെന്നെ വിനീതദാസനാക്കി."

പ്രേമത്തിനു് അനുഗ്രഹിക്കയും, സുന്ദരമാക്കുകയും ചെയ്യാൻ പാടില്ലാത്ത ഉദ്യോഗം — പണി — എന്താണുള്ളതു്?

"പ്രഭുജി! മൈ ചരണോംകീ ദാസി."

(പ്രഭോ! ഞാൻ പാദപത്മത്തിലെ ദാസിയാണു്.)

പ്രേമം സ്ഥിതിചെയ്യുന്നിടത്തു വലുതുമില്ല, ചെറുതുമില്ല; താഴ്ന്നതുമില്ല, നാം ഉയർന്നതുമില്ല പ്രേമചൈതന്യം നമ്മേ പ്രേരിപ്പിച്ചു പണിയെടുക്കുമ്പോൾ കഠിനജോലിപോലും സ്വർഗ്ഗീയമായി ഭവിക്കുന്നു. സ്വാർത്ഥതല്പരത അത്യുന്നതസ്ഥാനത്തെപ്പോലും മുഷിപ്പിക്കുന്നതും, പ്രയാസകരവും ആക്കിത്തീർക്കുന്നു. ജീവിതത്തിൽ നിങ്ങളുടെ സ്ഥാനം എവിടെയായിരുന്നാലും, പ്രേമം അതിനെ മധുരമാക്കുന്നു. ഉടമസ്ഥതാചൈതന്യം — കൈവശാധികാരം — നമ്മിൽ വെച്ചിരിക്കുമ്പോൾ അതിൽനിന്നാണു് സകല കുഴപ്പങ്ങളും, കഷ്ടതകളും, കൊടുങ്കാറ്റുകളും, വേദനയും, നൈരാശ്യവും ക്ഷണം ചാടിപ്പുറപ്പെടുന്നതു്. ഞാൻ നരകത്തെ പ്രേമിക്കയാണെങ്കിൽ, അതിൽനിന്നു് എനിക്കു ദണ്ഡം എങ്ങിനെ, എവിടെ ഉണ്ടാകും? നാം ഉണർന്നെഴുന്നേറ്റു പ്രേമത്തിന്റെ ആശ്ലേഷങ്ങൾക്കു കീഴ്വഴങ്ങുന്നതിനു് അവൻ നമ്മെ ശല്യപ്പെടുത്തുന്നതുപോലെയാണു് നമ്മുടെ ദുർഗ്ഘടങ്ങളും, സങ്കടങ്ങളും, ആപത്തുകളും എല്ലാം. ഈ കുത്തുകളും, തള്ളലുകളും, കലുക്കലുകളും, തലോടൽകളും എല്ലാം മധുരപ്രേമത്തിൽനിന്നല്ലാതെ വേറെങ്ങുംനിന്നു വരുന്നതല്ല. മാധുര്യവാനായ ഹരി, ഈശ്വരൻ, തന്റെ പ്രേമം കോരിച്ചൊരിഞ്ഞു നിങ്ങളെ ഉണർത്തുന്നു!

എന്നാലങ്ങുത്തിഷ്ഠത! ജാഗ്രത! സഗൗരവം
നിന്നുണർന്നുയർന്നപ്പോൾ വേണ്ടപോൽ പ്രവർത്തിക്ക.

* * *

താലവൃക്ഷങ്ങൾവിട്ടും നെടുവീർപ്പുകേൾക്കുന്നോ?
മാലെഴുമെൻനെഞ്ചിലെ നെടുവീർപ്പുതാനതു്.

നിന്നുടെചുണ്ടിൽനിന്നിട്ടുത്തരം ലഭിപ്പാനും,
നിന്നുടെകണ്ണുകളിൽ നോക്കിക്കൊണ്ടിരിപ്പാനും,

മാമകഹൃദന്തരം നൊന്തുംകൊണ്ടിരിക്കുന്നു,
സീമാഹീനമായതിൻ നെടുവീർപ്പുതാനെല്ലാം.

എന്നാലങ്ങുണരുക! പെട്ടെന്നിന്നെഴുന്നേല്ക്കു!
ഒന്നുനോക്കുക! ഹൃദ്യപ്രേമമേ! നമിക്കുന്നേൻ.

ഉണൎന്നെഴുന്നേല്ക്കു! മൽപ്രിയകേവലമേ!
ഉണൎന്നു നിന്റെനെഞ്ചു തുറന്നുതന്നാലുംനീ

*          *          *

വളൎന്നുകൊണ്ടു ഹിമസംഘാതം ഹിമാലയേ
തളച്ചുവന്നിടാതെ കാണപ്പെട്ടീടുന്നില്ലേ?

ഇവന്റെ ജ്വലൽപ്രേമം തണുപ്പിക്കില്ലായതു
വിനാശമെന്നാത്മാവിൽ തൃപ്തിയുമുണ്ടാക്കില്ലാ.

എന്നാലുറങ്ങുന്നാലും; ജാഗ്രതവരിച്ചാലും,
നന്നായിട്ടുണൎന്നെഴുന്നേറ്റാലും ക്ഷണംതന്നെ.

പാവനജലധാരയൊഴുക്കിക്കൊണ്ടു ഗംഗാ-
ദേവിശബ്ദിക്കുന്നതു കേൾക്കുന്നില്ലയോ മന്ദം?

എന്നാലെന്നാത്മാവിന്റെ വികാരാൎത്തിയതിൽ—
നിന്നധികമാണല്ലോ; ജാഗ്രത! ഉത്തിഷ്ഠത!

*          *          *

വിനോദകരമായ ഭയം

“ഒരൊററക്കാശിനും വകയില്ലാത്തുള്ള
ദരിദ്രനിപ്പുരുഷൻ”—പറയുന്നു ലോകം.

അവന്നു നഷ്ടമായ്ഭവിക്കുവാനൊന്നു-
മവന്റെകൈവശമിരിക്കുന്നുമില്ലാ.

പെരിയമോഷ്ടാക്കൾ വരുന്നെന്നു കേട്ടു
പരിഭ്രമിച്ചുപോയ് അവനെന്നാകിലും.

എവിടെപ്പോകിലുമവർ വരുമെന്നു
വിവശനായവൻ കരുതിനാൻ സാധു.

ഭയപ്പെട്ടീവിധം വലഞ്ഞു പാഞ്ഞവൻ
കയറുന്നു കുന്നിൻമുകളിൽ സത്വരം;

അവിടേന്നു പടുകുഴികളിലേയ്ക്കു
വിവൎണ്ണനായ്ചാടി മുനമ്പിലെത്തുന്നു.

പരിഭ്രമഭയപരവശതയാൽ
ശരീരവും, തന്റെമനസ്സും, സൎവ്വവും

തെരിക്കുന്നേപോഞ്ഞു പെരുക്കുന്നു പല-
തരപ്രദേശത്തും നെട്ടവീർപ്പോടവൻ;

നശിക്കുവാനവനൊരുവകയില്ലാ
വിശപ്പടക്കുവാൻനിവൃത്തിയുമില്ലാ.

"ഒരുകാശുപോലും വകയില്ലാതുള്ള
ദരിദ്രനിപ്പയ്യൻ"—പറയുന്നുലോകം.

ഇതുതാൻ ലൗകികമനുഷ്യ! നിന്നുടെ
സ്ഥിതിയെന്നു മർത്ത്യാ! ധരിക്കുക ചെമ്മേ.

നിറഞ്ഞൊരജ്ഞാനം, നെറിയററ ഭയം
കറക്കുന്നു നിന്നെപ്പരവശനാക്കി.

പരിശുദ്ധാത്മാവേ! സഖേ! ഭ്രമിക്കൊല്ലാ,
ധരിക്കുകനിന്നെശ്ശരിക്കുതാൻ സ്വയം.

തിരുടന്മാരെയും, കളവുകളെയും
കുറിച്ചുള്ളഭയമകലെത്തള്ളെടോ!

ഉണർന്നെഴുന്നേററു പരിശോധിച്ചാലും
ഗുണമതേ! നീയാരതുദർശിച്ചാലും!

ഒരുവകയില്ലാ നിനക്കു പോകുവാൻ
ഒരുഭയത്തിനുമവകാശം നാസ്തി.

ഒരുവകദോഷം നിനക്കെൻമിത്രമേ!
വരുവതിനുണ്ടോ? പരിശോധിച്ചാലും.

പെരുകുന്ന നിന്റെ വിചാരമൊന്നുതാൻ
വിരട്ടുന്നു നിന്നെസ്സകലകാലവും.

## പ്രായോഗികബുദ്ധി

സഹാനുഭൂതിതോന്നാതെ ഒരു ഫർലോംഗ് ദൂരം നടക്കുന്നവൻ അവന്റെ ശവമൂടുപടത്തിൽ മൂടിക്കൊണ്ടു ശ്മശാനത്തിലേയ്ക്കു നടക്കുകയാണു്.

ജ്ഞാനവും (ബുദ്ധിയും) പാണ്ഡിത്യവും ഒന്നല്ലാ, അവ തമ്മിൽ എല്ലായ്പ്പോഴും യോജിപ്പുമില്ല. പാണ്ഡിത്യം സദാ ഭൂതകാലത്തേക്കു പുറകോട്ടു നോക്കുന്നു; ബുദ്ധി ഭാവിയിലേയ്ക്കും നോക്കുന്നു.

അടുത്തതിനി ചെയ്യേണ്ടതെന്താണെന്നു് അറിയുകയാണു് ബുദ്ധിയെന്നു വിവരിക്കപ്പെട്ടിരിക്കുന്നു. അതു ചെയ്യുന്നതാണു് നന്മ.

നന്മയില്ലാത്ത ബുദ്ധി മാംസത്തിന്റെ അലസതയാണ്. എന്നാൽ ഇച്ഛ പ്രവൃത്തിയായും, സയൻസ് കലയായും, ജ്ഞാനം ശക്തിയായും പരിണമിക്കുന്നതുപോലെ, ബുദ്ധി നന്മയായിത്തിരിയുന്നു. ചിന്ത പ്രവൃത്തിയിലേക്കു പരിവർത്തനംചെയ്യാത്തപക്ഷം അവിടെ മാനസികമായ അജീർണ്ണവും സാന്മാർഗ്ഗികമായ മലബന്ധവും ഉത്ഭവിക്കുന്നു. വെറും തത്വചിന്തകൾമാത്രം വഹിച്ചുകൊണ്ട് കാലുകൾ ഇല്ലാതെയിരിക്കുന്ന മനുഷ്യൻ മസ്തിഷ്കംവീർത്ത ശതപാത്തുകൾ (centipedes=ഒരുതരം ക്ഷുദ്രജന്തുക്കൾ) ആണ്. ഒരു അമ്മേരിക്കൻ വിനോദകവി പറയുന്നു:—

"മാനവരെയും പലവസ്തുക്കളെയുംപററി
ഞാനതിമാത്രം ചിന്തചെയ്തല്ലോ ബഹുകാലം,

എന്നുടെ മാമൻ പതിവായിട്ടുചൊല്ലുംപോലെ-
"യിന്നരർപ്രാർത്ഥിക്കുമ്പോൾ പണിയുംചെയ്തീടേണം-

വേലചെയ്യാതെകണ്ടു പ്രാർത്ഥനമാത്രംചെയ്താൽ
ഫലമുണ്ടാകയില്ല ലവലേശവും" ദൃഢം.

നിനക്കുണ്ടാശയെങ്കിൽ ചത്തപോലിരുന്നുകൊ-
ണ്ടനക്കംവിട്ടുകണ്ണിൽ കണ്ണുനീർവാർത്തുവാർത്തു

യാചിച്ചാൽ അശ്രുവൊന്നും സാധിപ്പിക്കില്ലാമോഹം
നീ ചതുരമായ് വിയർത്തങ്ങിനെചെയ്യു പണി.

എന്നുടെമാമൻ പതിവായിട്ടു ചൊല്ലുംപോലെ-
"യിന്നരർ പ്രാർത്ഥിക്കുമ്പോൾ പണിയുംചെയ്തീടണം."

ബാഹ്യപരിതഃസ്ഥിതികളോടു കൃത്യമായും, സുരക്ഷിതമായും അനുകൂലിക്കുന്നതിനുള്ള ശക്തിയാണ് സുബോധത്തിന്റെ പ്രധാന പ്രകൃതം. ആവശ്യത്തിനനുരൂപമായി പ്രവർത്തിക്കാൻ പ്രാപ്തിയില്ലായ്മ ഭ്രാന്തിന്റെ സ്വഭാവമാണ്. "മാറിക്കൊണ്ടിരിക്കുക; അല്ലെങ്കിൽ നശിക്കുക" എന്നുള്ളതു് പ്രകൃതിയുടെ ഗൗരവമേറിയ താക്കീതാണ്. കാലത്തിന്റെ പുരോഗതിക്കനുരൂപമായി ചരിക്കുക, എന്നാൽ ജീവിതമത്സരത്തിൽ നിങ്ങൾക്കു വിജയം സമ്പാദിച്ചുനിൽക്കാം. (ഭാരതമേ! ഇതു നോട്ടുചെയ്യുക)

കൃഷ്ണന്റെ ലളിതവും രക്ഷാകരവും ആയ ഉപദേശത്തിൽ സകല പ്രായോഗികബുദ്ധിയുടെയും ചൈതന്യം ചുരുക്കത്തിൽ ക്രോഡീകരിക്കപ്പെട്ടിട്ടുണ്ട്. "നിന്റെ അധികാരം കർമ്മംചെയ്യാൻ മാത്രമാണ്; കർമ്മഫലത്തിൽ നിനക്കു് ഒരധികാരവുമില്ല. കർമ്മ-

ങ്ങളുടെ ഫലം നിന്നെ ബാധിക്കാതിരിക്കട്ടെ, എന്നാൽ നീ അകർമ്മത്തിൻെറ അടിമയാകയുമരുതു്.''

''കർമ്മണ്യേവാധികാരസ്തേ, മാ ഫലേഷു കദാചന,
മാകർമ്മഫലഹേതുർഭൂഃ, മാ തേ സംഗോസ്ത്വകർമ്മണി.
യോഗസ്ഥഃ കുരു കർമ്മാണി സംഗം ത്യക്ത്വാ ധനഞ്ജയ!
സിദ്ധ്യസിദ്ധ്യോഃ സമോ ഭൂത്വാ സമത്വം യോഗ ഉച്യതേ.''

സദാ ജീവിതമത്സരത്തിൽ ഇടപെട്ടിരിക്കുക; അതാണു് നിൻെറ ധർമ്മം. ഒരു പ്രണയിതാവു തൻെറ പ്രണയിനിയെ പ്രീണിപ്പിക്കുന്നതിനെക്കാൾ അധികം ശക്തിയായിട്ടു് ഒരു യഥാർത്ഥ വീരാത്മാവു് പ്രവൃത്തിയെ കാമിക്കുന്നു. രണഭൂമിയിൽ മരിച്ചാൽ സ്വർഗ്ഗത്തിനോ, അഥവാ, സത്യത്തിനോ നിങ്ങൾ കീർത്തി വർദ്ധിപ്പിക്കുന്നു. (അതായതു്, പരിണാമഗതിക്കും, പ്രാപഞ്ചികപുരോഗമനത്തിനും സഹായംചെയ്തു് ഏററവും യോഗ്യതയുള്ളതിനെ അവശേഷിപ്പിക്കുന്നു.) വിജയംവരുന്നപക്ഷവും നിന്നിൽക്കൂടി സത്യം (സത്തു്)—യഥാർത്ഥശക്തി പ്രകാശിക്കുന്നു. പോരിൽ നശിക്കുന്ന ആ ദേഹമോ, ഈ ദേഹമോ അല്ലാ ജയിക്കുന്നതു്; പിന്നെയോ? നീതന്നെയാകുന്ന സത്യമാണു് വാസ്തവത്തിൽ ജയിക്കുന്നതു്. നീ സദാ വിജയപൂർണ്ണനാണു്. സത്യത്തിൻെറ ചൈതന്യം ജീവൻെറ ഓജസ്സായി പരിലസിക്കുന്നു.

ഹതോ വാ പ്രാപ്സ്യസി സ്വർഗ്ഗം, ജിത്വാ വാ ഭോക്ഷ്യസേ മഹീം
തസ്മാദുത്തിഷ്ഠ! കൗന്തേയ യുദ്ധായ കൃതനിശ്ചയഃ
സുഖദുഃഖേ സമേ കൃത്വാ ലാഭാലാഭൗ ജയാജയൗ
തതോ യുദ്ധായ യുജ്യസ്വ നൈവം പാപമവാപ്സ്യസി.

ആത്മീയവളച്ച് വിജയത്തിൻെറ യഥാർത്ഥമാനദണ്ഡമാകയാൽ—ബാഹ്യലാഭനഷ്ടങ്ങൾ മാനദണ്ഡമല്ലാത്തതിനാൽ — തോൽവി വിജയംപോലെതന്നെ മഹത്വമുള്ളതാണു്.

''അല്ലയോ! ഭാഗ്യവാനായ വീരയോദ്ധാവേ! നിനക്കു കളിക്കളത്തിൽ (പ്രപഞ്ചത്തിൽ) ഇരിക്കാൻ ഇടകിട്ടിയല്ലോ! തകർക്കുക! തകർക്കുക!'' (പേർഷ്യൻ പദ്യം)

ഒരു മനുഷ്യൻ കടന്നുപോയിട്ടുള്ള പരീക്ഷകളുടെ തോതനുസരിച്ചു് അവൻെറ ചാരിത്രശക്തിയും നിലനില്ക്കുന്നു; വർദ്ധിക്കുന്നു.

"ഭൂതലമിനസത്തെപ്പരുക്കനാക്കിത്തീർക്കും
ഏതൊരുദുർഘടവും സ്വാഗതാർഹമാമപ്പോൾ;

നില്ക്കാനമിരിക്കാനും സമ്മതിക്കാതെതള്ളി-
നീക്കുന്ന കുത്തോരോന്നും മുമ്പോട്ടു നയിക്കുന്നു;

നമ്മുടെ സുഖങ്ങളിൽ മുക്കാലംശവും നോവാം,
നമ്മളെന്നാലും ക്ലേശം നിസ്സാരമെന്നുതള്ളി

കഷ്ടതതാങ്ങി വേലചെയ്യണം; പഠിക്കണം
ക്ലിഷ്ടതയുടെകണക്കങ്ങിനെ മറക്കണം.

സോത്സാഹം പ്രവൃത്തിക്ക; വേദനാമുഷിവുകൾ
നിസ്സാരം അവമൂലം വെറുപ്പുതോന്നീടേണ്ടാ.

ഇതിലുണ്ടൊരു വിരോധാഭാസം; സുഖിപ്പിക്കു-
ന്നതു നമ്മളെക്കളിയാക്കുകെക്രൂടിച്ചെയ്യും.

തോൽവിയെന്നിപ്പേരോരോന്നും സംഗതി ക്രമംകൊണ്ടു
നൽവിജയമായ്ത്തന്നെവരുന്നു ജീവിതത്തിൽ."

* * * *

## പ്ലാനില്ലാത്ത പ്ലാൻ

എന്നാൽ കീഴ്നടപ്പും, ബാഹ്യസംഭാഷണരീതിയും തള്ളിക്കളഞ്ഞു്, അഗാധമായ അന്തഃകരണത്തിലെ അനുഭവംകൊണ്ടു ലഭിക്കുന്ന വസ്തുതകളെ നേരിട്ടു എടുത്തുനോക്കിയാൽ, അറിഞ്ഞോ, അറിയാതെയോ തന്റെ ഈശ്വരത്വത്തിൽ ദൃഢമായിട്ടടിയുറയ്ക്കാത്ത ഒരുത്തനിലേയ്ക്കു ജീവൻ കുത്തിക്കയററിവെക്കുന്നതിനു്, ബുദ്ധിപൂർവ്വമെന്നു പറയപ്പെടുന്ന സകല ഉപദേശങ്ങളും, കർമ്മാനുഷ്ഠാനനിയമങ്ങളും, അധികാരപ്രയുക്തമായ ചുമതലകളും, ആജ്ഞാപനസ്വരത്തിൽ "അരുതു്, ചെയ്യു" എന്നും മററും കല്പിക്കുന്ന വിധിനിഷേധങ്ങളും വെറും നിഷ്ഫലപ്രയത്നങ്ങളാണെന്നു നാം കാണുന്നു ഇവ ബാഹ്യപ്രയുക്തമായ വിദ്യുൽപ്രസാരണങ്ങൾ ആണു്. അതുകൾ എത്ര നന്നായാലും മൃതശരീരത്തിന്റെ ചില മാംസപേശികളെ ഇളക്കുമായിരിക്കാമെന്നേ ഉള്ളൂ. യഥാർത്ഥമല്ലാത്ത, വ്യാജചൈതന്യത്തിൽ കവിഞ്ഞു യാതൊന്നും പ്രചോദിപ്പിക്കാൻ അവയ്ക്കു കഴിവില്ല.

"ബലംകൊണ്ടു പ്രേരിപ്പിക്കപ്പെടുന്നതു" ബലവത്താകയില്ല."

പ്രേമം വീട്ടുപണിയുന്നില്ലെങ്കിൽ, അതു് പണിയുന്നവർ വെറുതെ വേലയെടുക്കുകയാണു്. "പ്രതിഭയുടെ അത്ഭുതകർമ്മങ്ങൾ പ്രയത്നത്തിന്റെ അത്ഭുതകർമ്മങ്ങൾതന്നെയായിട്ടാണു് എല്ലായ്പോഴും ഇരിക്കുന്നതു്" എന്നുള്ളതു് സത്യമാണു്. എന്നാൽ അന്യ

ന്മാരുടെ കണ്ണിൽ "വേദനാകരമായ ശ്രമം" ആണെന്നു തോന്നപ്പെടുന്നതു് സദാ ആ പ്രതിഭയ്ക്കു ഏററവും ആസ്വാദ്യമായ ക്രീഡാവിലാസമാകുന്നു.

നിർജ്ജീവവും, രുചിഹീനവും ആയ—'ഞാൻ' എന്ന വ്യക്തിസത്ത ചെയ്യാനുള്ള—പണി ഞാൻ ചെയ്യാതെയിരിക്കുന്നതാണു് ഉത്തമം. ആത്മാവിന്റെ ബഹിർഭാഗത്തേയ്ക്കു പ്രവാഹംപോലെ നിങ്ങളിൽക്കൂടി പരിശ്രമം—പണി—സ്വയം നടക്കുന്നില്ലെങ്കിൽ, അതു് മനസ്സില്ലാമനസ്സോടെ നിങ്ങൾ ചെയ്യുന്നതു്, അതു് ചെയ്യാനുള്ളതിനു് നിസ്സാരമായ ഒരു സമാധാനം സമ്പാദിക്കാൻവേണ്ടി മാത്രമാണു്. അങ്ങിനെ അലസവും, മന്ദവും, രുചിഹീനവും ആയ പണി, മാന്യതയും കൃതജ്ഞതയും നേടാൻവേണ്ടി, ഈ ചെറിയ മായാസത്ത (അഹങ്കാരബോധം) ഞെങ്ങിഞെരുങ്ങിച്ചെയ്യുന്നതു് അടിമത്തത്തിന്റെ കൂടപ്പിറപ്പാണെന്നു ശങ്കരൻ വർണ്ണിച്ചിട്ടുണ്ടു്.

ഒരു കുട്ടി ഉല്ലാസമായി തെരുവീഥികളിൽ വിസിൽ—ഊത്തുകുഴൽ—അടിച്ചുകൊണ്ടിരുന്നു. ഒരു പോലീസുകാരൻ തടുത്തു. കുട്ടി ഉത്തരംപറഞ്ഞു:—"ഞാൻ വിസിൽ അടിക്കുന്നോ? ഇല്ല. സർ! വിസിൽ തന്നത്താൻ അടിക്കയാണു്."

ഒരു കുയിലോ, വാനമ്പാടിയോ വൃക്ഷത്തിന്റെ ശിഖരത്തിൽ കയറിയിരുന്നു് സ്വച്ഛന്ദം വിഹരിക്കട്ടെ! പൂർണ്ണവും, ആസ്വാദ്യവും ആയ ഗാനം പെട്ടെന്നു അതിൽനിന്നു ഒഴുകാൻ തുടങ്ങും.

ചെറുവ്യക്തിസ്സത്തയെ അപരിമിതസത്തയിലേയ്ക്കു വലിച്ചെറിയുക! ഓജസ്സ്, പ്രകാശം, പ്രേമം—എന്നിതുകളായ സച്ചിദാനന്ദത്തിലേയ്ക്കു്—അതുമായിട്ടുള്ള ഐക്യത്തിലേയ്ക്കു്—നിങ്ങൾ ഉണരുക. പെട്ടെന്നു് കേന്ദ്രീയാനന്ദം നിങ്ങളിൽനിന്നു് സൌഭാഗ്യകരവും, പൌരുഷദ്യോതകവും ആയ പണിയുടെയും, ജ്ഞാനത്തിന്റെയും നന്മയുടെയും രൂപങ്ങളിൽ പ്രവഹിച്ചുതുടങ്ങും. ഇതാണു് ദിവ്യപ്രചോദനത്തിന്റെ ജീവൻ; ഇതാണു് നിങ്ങളുടെ ജന്മാവകാശം.

"തന്നിൽനിന്നവൻ പാഞ്ഞു പുറത്തുപറക്കുന്നു,
ചെന്നുനില്ക്കുന്നു സൂര്യൻതന്റെ സ്ഥാനത്തുങ്കൽ
ഭാഗികദൃഷ്ടിയെന്യേ സർവ്വസൃഷ്ടിയും മൊത്തം
സുഗമം ദർശിക്കുന്നു; സർവ്വവുമൊരുപോലെ
ഹൃദ്യമായ് പ്രേമിക്കുന്നു; സർവ്വാശിസ്സുമേകുന്നു;
ഹാർദ്ദമായതൊക്കയും നന്നൊന്നുവിളിക്കുന്നു.

(കോളറിഡ്ജ്)

* ഷോപ്പ്നോർ പറയുന്നു:—"തന്നിൽത്തന്നെ ആനന്ദം കണ്ടെത്താൻ വളരെ വിഷമമത്രേ; എന്നാൽ വേറൊരിടത്തും അതു കാണ്മാൻ അസാധ്യവുമത്രെ!!

ബുദ്ധിമത്തായ 'ചെറിയ ഞാൻ' എന്നതിനു് എതിരായിട്ടു്–(അല്ലാതെ അതുമുഖേനയല്ലാ)–ആണു്–അവ്യക്തിപരമായിട്ടാണു്–സകല മഹൽപ്രവൃത്തിയും ചെയ്യപ്പെടുന്നതു്, നിഷ്പക്ഷമായ സാക്ഷിപ്രകാശംപോലെ സൂര്യൻ തന്റെ ജന്മസിദ്ധമായ മാഹാത്മ്യത്തിൽ ഭാസിക്കുകമാത്രമേ ചെയ്യുന്നുള്ളൂ. നോക്കുക! ഹിമനിർമ്മിതമായ തൊട്ടിൽകളിൽനിന്നു നദീശിശുക്കൾ ഉറന്നു പുറപ്പെടുന്നു; മന്ദമാരുതൻ ഉല്ലാസപൂർവ്വം നർത്തനംചെയ്യുന്നു; പ്രകൃതിസമസ്തവും പ്രവൃത്തിചെയ്യുന്നു; മൃഗങ്ങൾ ഉണരുന്നു; സസ്യങ്ങൾ മേലോട്ടു വളരുന്നു; ചെമ്പകങ്ങളും റോസാകളും പൂത്തു വികസിക്കുന്നു; സൂര്യന്റെ പ്രഭാപൂരിതമായ ഗാംഭീര്യത്തിൽ—സാന്നിധ്യത്തിൽ—അതുകൊണ്ടുമാത്രം, പുരുഷന്മാരുടെയും, സ്ത്രീകളുടെയും കുഞ്ഞുങ്ങളുടെയും തിളങ്ങുന്ന നേത്രാംബുജങ്ങൾ വികസിച്ചു ശോഭിക്കുന്നു.

അല്ലയോ! അനുഗ്രഹീതമായ ഏകമേ! സർവ്വത്തിന്റെയും ആത്മാവും, പ്രകാശത്തിന്റെ ഉല്പത്തിസ്ഥാനവും, ആനന്ദത്തിന്റെ ഉറവയും ആയി നീ സ്വയം വിലസുകമാത്രമേ വേണ്ടൂ; അപ്പോൾ ശക്തിയും, ജീവനും, പ്രവൃത്തിയും പ്രകൃത്യാ നിന്നിൽനിന്നു പ്രസരിക്കാൻ തുടങ്ങും; പുഷ്പം വിരിയുകയും, സൗരഭ്യം പരക്കുകയും സ്വയം ചെയ്യുന്നതാണു്.

നീന്താൻ പഠിക്കാത്ത ഒരുവൻ യദൃച്ഛയാ ഒരു തടാകത്തിൽ വീണുപോയാൽ, വെള്ളം അവനെ പ്രകൃത്യാ പൊക്കിപ്പിടിച്ചുനിർത്തും. എന്നാൽ അവൻ മനഃസ്വാസ്ഥ്യവും ശാന്തിയും കളഞ്ഞു കൈകാലുകൾ നിരാശയോടെ അടിച്ചു കുഴയ്ക്കുകയാണെങ്കിൽ, നിസ്സഹായനായി മുങ്ങിച്ചാകുന്നതാണു്. അതുപോലെ, സംഭ്രമവും ഉൽക്കണ്ഠയുംകൊണ്ടു കുഴഞ്ഞു ക്ലേശിക്കുന്ന 'ചെറിയ വ്യക്തിസ്സത്ത' (ഞാൻ) മനുഷ്യനെ മുക്കിക്കൊല്ലാനുള്ള കല്ലുകെട്ടിയാണെന്നു ജലാൽ-ഇൗ-റൂമി × പറയുന്നു.

"കാന്താരാന്തരംതന്നിൽ ഇസ്രയേൽക്കാർക്കു സ്വർഗ്ഗീ-
യാന്തരിക്ഷത്തിൽനിന്നുപൊഴിഞ്ഞു "മന്നാ" ഭക്ഷ്യം;

എന്നാലാ മോശയുടെ ജനസംഘത്തിൽ ചിലർ
'മന്നാ'കൊണ്ടായില്ലെന്നുമുള്ളിയും വേണമെന്നും

* ജർമ്മൻ വേദാന്തി.
× പേർഷ്യൻകവി.

കൃതഘ്നരായിട്ടാക്ഷേപോക്തികൾ പലതരം
നിതരാം പറകയാൽ 'മന്നായും' നഷ്ടമായി".

തലയെ വേദനിപ്പിക്കുന്നതും, പുറം കനിപ്പിക്കുന്നതും, നെഞ്ചെടപ്പിക്കുന്നതും എന്താണ്? കാലിന്മേൽ നടക്കുന്നതിനുപകരം തലകുത്തി നടക്കുന്നതാണ്'. നിങ്ങളുടെ പാദങ്ങൾ ഭൂമിയിൽ ഇരിക്കട്ടെ. തല സ്വർഗ്ഗീയാനന്ദം ആസ്വദിച്ചുകൊണ്ടു വായുവിൽ ഉയന്നു പൊങ്ങി നില്ക്കയും ചെയ്യട്ടെ. ദൈവികനിശ്ചയങ്ങൾ കീഴ്മേൽ മറിക്കരുത്. ഭൂമി തലയിൽ കയററിവെക്കരുത്; അങ്ങിനെ ചെയ്യുന്നതു സുബോധജീവിതമെന്നു വിളിക്കരുത്; ദിവ്യവും യഥാത്ഥവുമായ ആത്മാവിനെക്കാൾ ഈ കാഴ്ച്ചകളെ ഗുരുതരമായി പരിഗണിക്കരുതു്.

'ക്രൺ' എന്ന സസ്യം അന്വേഷിച്ചു കാട്ടിൽനടന്ന ഒരു മനുഷ്യൻ വടവൃക്ഷങ്ങളെ തന്റെ കാലുകൊണ്ടു ചവട്ടിത്താഴ്ത്തിയെന്നു പറയപ്പെട്ടിരിക്കുന്നു പ്രിയജനങ്ങളേ! പൂർണ്ണാനന്ദസ്വരൂപിയായ ആത്മാവിനെ വിട്ടുകളയത്തക്കവണ്ണം നിസ്സാരലാഭനഷ്ടങ്ങൾക്കു വില വെക്കാൻ നിങ്ങൾ ശ്രദ്ധിക്കുന്നതെന്തിനു്? കത്തവ്യഭാരംകൊണ്ടു് അമത്തപ്പെട്ടു, ചുമതലാച്ചുമടുകൊണ്ടു ഞെരുക്കപ്പെട്ടു, മാന്യതപേറുന്ന (വ്യാജ)വ്യക്തിയാണോ പരമാത്ഥത്തിൽ എന്തെങ്കിലും പരിശ്രമിക്കുന്നതു്? കുതിരപ്പുറത്തു കയറിയിരിക്കുന്ന ഒരു ഈച്ചയ്ക്കും താനാണു് കുതിരയെ നടത്തുന്നതും, വണ്ടിവലിക്കുന്നതും എന്നു ഇതേ കണക്കിൽ അഭിമാനിക്കാം.

പരിപൂർണ്ണാനന്ദമായ സത്യത്തിന്റെ പ്രോജ്വലൽപ്രവാഹമാർഗ്ഗത്തിൽ 'ചെറിയ ഞാൻ' ആയ അഹങ്കാരത്തെ തള്ളിവിട്ടു തടസ്സമുണ്ടാക്കരുതു്. യാതൊരു യഥാത്ഥാത്മാവിന്റെ സന്നിധാനംകൊണ്ടു് ക്ഷുദ്രാണുജീവികൾ സ്വയം അറിയാതെതന്നെ ദിവ്യമായ മത്ത്യരൂപംവരെ പരിണാമഗതിയിൽ ഉയന്നുവരുന്നുവോ, ആ പരമാത്മാവു്—ദിവ്യനിയമം ഇപ്പോഴും സന്നിഹിതമാണു്. ആ ശക്തിയിൽ വിശ്വസിക്കുക; വിശ്വസിക്കുക, ആ ഈശ്വരൻ മൃതനോ, നിദ്രാണനോ അല്ലാത്തതിനാൽ പതനമുണ്ടാകുമെന്നു ഭയപ്പെടാനില്ല.

"വാരിധിതടംതന്നിൽ പക്ഷികൾ പ്രവാഹത്തിൻ
ത്വരിതഗതിയറിയാതെകണ്ടുറങ്ങുംപോൽ

ഈശ്വരൻതന്മേൽ—അപ്രമേയത്തിൽ—താരാഗണ-
ഭാസ്കരന്മാരെച്ചുററുമാനന്ദേ—സുഖ്യപ്പു നാം".

എന്നു് അമേരിക്കായിലെ ബ്രഹ്മചാരി— തോറൊ * പറയുന്നു.

"ഈശനിൽസമർപ്പിക്കും സർവ്വംചെയ്തു നമ്മി-
ലാശിസ്സു വർഷിക്കുന്നിതദ്ദേഹം സുഖതരം;
നമ്മുടെസ്വന്തമെന്നു കരുതിക്കൊള്ളുന്ന
കർമ്മങ്ങൾ ജഗന്നാഥൻ കൈവിട്ടതന്നെനില്ക്കും."

നിങ്ങളെ സ്വയം ഉപാധികളുടെയും സാഹചര്യങ്ങളുടെയും അടിമയെന്നും, തടവുപുള്ളിയെന്നും ഭാവന ചെയ്യുന്നതിനുള്ള മറെറാരു പേരാണു് കഷ്ടതയും വേദനയും. നാം ഒറെറതിരിഞ്ഞു്— വേർതിരിഞ്ഞു്—നില്ക്കുന്നുവെന്നുള്ള നിരീശ്വരപരമായ വ്യാമോഹങ്ങളെ കടഞ്ഞെറിയുക. ബാഹ്യപ്രകൃതിയുടെ ഭരണാധികാരിയായ ആത്മാവു്, നിങ്ങളുടെ സ്വന്തം അന്തര്യാമിയായ ആത്മാവിൽനിന്നു ഭിന്നനായിരുന്നാൽ, കൈകൾ ചുരുട്ടി, തലതാഴ്ത്തി നശിപ്പിക്കപ്പെടുകയല്ലാതെ നിങ്ങൾക്കു ഗത്യന്തരമൊന്നുമില്ല. എന്നാൽ വാസ്തവത്തിൽ ഒരുപുറത്തു സാഹചര്യങ്ങൾകൊണ്ടു നിങ്ങൾ ബന്ധിക്കപ്പെട്ട തടവുകാരനായി പ്രത്യക്ഷീഭവിക്കുമ്പോൾ മറുപുറത്തു നിങ്ങൾതന്നെ ആ സാഹചര്യങ്ങളും പരിതഃസ്ഥിതികളും ആയി പ്രത്യക്ഷപ്പെടുകയാണു ചെയ്യുന്നതു്. കണ്ണാടി എന്നിലും (എന്റെ കയ്യിൽ) ഞാൻ കണ്ണാടിയിലും ഇരിക്കുന്നു.

"ഞാനൊരു മുട്ടുകേട്ടു—കതകിൽ ശക്തിയേറും
കനത്തതട്ടുകേട്ടു—ചോദിച്ചേൻ "ആരാണു ഹേ!"
അത്ഭുതപ്പെട്ടു മൂർച്ഛിച്ചതുപോൽ നില്ക്കുന്നേരം
ഉത്ഭവിച്ചിതു മന്ദമായൊരു മൃദുശബ്ദം;
കരുണാമസൃണമാം മധുരപ്രേമം ചൊല്ലി
"അറികില്ലയോയെന്നെ? നീതാനീമുട്ടുന്നതു്."

മുസൽമാന്മാരുടെ മതഗ്രന്ഥങ്ങളുടെ യഥാർത്ഥവ്യാഖ്യാനം അനുസരിച്ചു്, മനുഷ്യനിലുള്ള പരമദൈവത്തെ അംഗീകരിപ്പാൻ കൂട്ടാക്കാഞ്ഞ ദൈവദൂതൻപോലും നാശനരകത്തിലേക്കു് എറിയപ്പെട്ടു. (അലസ്തു കലുബാല മുതലായതു നോക്കുക); മനുഷ്യനിലെ (അഹമദ്) ഈശ്വരനെ(അഹദ്) സാക്ഷാല്കരിക്കമൂലം അതിനീചപാപിഷ്ഠന്മാർപോലും സ്വർഗ്ഗരാജ്യത്തിനു് അവകാശികളാകുന്നു.

"എന്റെ ആത്മാ മററു സകലത്തിന്റെയും ആത്മാവാണു്" എന്നുള്ള പ്രായോഗികവും സജീവവുമായ ദർശനം ആണു് പരമാർത്ഥവും, രക്ഷാപ്രദവും ആയ ഇസ്ലാം (ശ്രദ്ധ, വിശ്വാസം).

---

* അമേരിക്കയിലെ ഒരു കവിവര്യൻ.

വെറും വിശ്വാസം എന്നു വിളിച്ചാൽ അതിനോടു മറ്റും ദയോ, നീതിയോ ചെയ്യുന്നതായിവരുന്നില്ല. അതു് "അന്തിമമായ സയൻസ്" അഥവാ വേദാന്തം, അല്ലെങ്കിൽ ജ്ഞാനം ആണു്; അതു കലാവിദ്യകൾക്കെല്ലാം കലാവിദ്യയാണു്.

ഡോക്ടർ ഡി. എസ്. ജോർഡൻ പറയുന്നതു് സത്യത്തിന്റെ അന്തിമമായ പരീക്ഷ "നമുക്കതിനെ പ്രായോഗികമാക്കാമോ? നമ്മുടെ ജീവിതത്തെ നമുക്കതിൽ വിശ്വസിച്ചുനിർത്താമോ?" എന്നുള്ളതാണു് എന്നത്രേ.

സകല സംഭവപരമ്പരകളുടെയും അകമേ ലയിച്ചുകിടക്കുന്ന വസ്തുവിൽ നിങ്ങൾക്ക നിങ്ങളുടെ ജീവനും സർവ്വസ്വവും സുരക്ഷിതമായി സമർപ്പിക്കാവുന്നതാണു് "ഞാനും എന്റെ പിതാവും ഒന്നാണു്." "അതു നീയാകുന്നു." (തത് ത്വം അസി).

ആകർഷണനിയമം (Law of Gravity) പോലും നിങ്ങളുടെ വിശ്വാസത്തെ വഞ്ചിച്ചുവെന്നുവരാം എന്നാൽ ആദ്ധ്യാത്മിക നിയമം ഒരിക്കലും ചതിക്കുന്നതല്ല. ഈ ഐക്യം ഭാവനചെയ്യുക; അപ്പോൾ സകല സൃഷ്ടികളും നിങ്ങളുടെ സ്വന്തശരീരംപോലെ പെരുമാറുന്നതുകാണാം. ഹേ! മായാമഗ്നനായ മരണരഹിതാ! സ്വർണ്ണവും വെള്ളിയും നിങ്ങളുടെ ജീവനെ സുരക്ഷിതമാക്കുക (insure)യില്ല. പ്രാണനു് ജീവൻ കൊടുക്കുന്നതും, സ്വർണ്ണത്തിനും വെള്ളിക്കും ശോഭകൊടുക്കുന്നതും, സൂര്യനും താരങ്ങൾക്കും പ്രഭകൊടുക്കുന്നതും നീതന്നെയാണു്.

പുറമേനിന്നുള്ള അഭിപ്രായവിമർശനങ്ങളുടേയും കീഴ്നടപ്പുകളുടെയും വസ്തുക്കളുടേയും ഭാരം ഭീമമായ ഹിമാലയങ്ങളെപ്പോലെ അവരുടെ പുറത്തു് (അല്ലാ, നെഞ്ചത്തു്) ഇരുന്നു ഒരടിപോലും മുമ്പോട്ടുവെയ്ക്കാൻ അനുവദിക്കാത്തതുകൊണ്ടു ജനങ്ങൾ ത്വരിതമായി പുരോഗതി അടയുന്നില്ല. അനാരോഗ്യപ്രദമായ അന്ധവിശ്വാസങ്ങളിലും, പരിമിതികളിലുംനിന്നു നിങ്ങളെ സ്വയം സ്വതന്ത്രനാക്കുക. എപ്പോഴെങ്കിലും പ്രപഞ്ചം നിങ്ങളുടെ മനസ്സിൽ പ്രവേശിച്ചാൽ അതിനെ അലിയിച്ചുകളയുന്ന ഒരു ദ്രാവകം അതിൽ ഉണ്ടായിരിക്കണം.

ആത്മജ്ഞാനമാകുന്ന സർവ്വലോകവ്യാപിയായ ലയദ്രാവകം പ്രപഞ്ചത്തെയെല്ലാം ഉള്ളിൽ അലിയിച്ചുനിർത്തുകയും, എന്നാലും അതോടുകൂടി അതു പഴയതുപോലെ കേടില്ലാതെ നില്ക്കുയും ചെയ്യും. നിങ്ങൾ ശരിക്കു ചിന്തിക്കുന്നപക്ഷം ആകാശം കീഴോട്ടു പതി

ക്കയോ, ഭൂമി പിളക്കുകയോ എന്തു സംഭവിച്ചാലും നിങ്ങളുടെ കവാ ത്തിനു അതു് അനുരൂപമായ സംഗീതം (ബാൻഡു)പോലെയായി രിക്കും. ശത്രുവിനു നിങ്ങളെയോ നിങ്ങൾക്കു ശത്രുവിനെയോ കാണാൻ കഴികയില്ല. അവനെപ്പററി ചിന്തിക്കാൻപോലും നിങ്ങ ൾക്കു സാധിക്കയില്ല.

സംഗീതത്തിൽ (കാര്യകാരണങ്ങളെപ്പോലെ) ഭിന്നഭിന്നസ്വര ങ്ങൾ മുമ്പിലും പിമ്പിലും, പിമ്പിലും മുമ്പിലും ആയി അനുക്രമ മുറയിൽ പിന്തുടരുന്നു. സ്വരങ്ങളുടെ താരതമ്യസാമ്യങ്ങളെ പരി ശോധിക്കുന്നതുകൊണ്ടുമാത്രം രാഗം ഗ്രഹിക്കാൻ തരമില്ല. എന്നാൽ ആ സംഗീതത്തെ പ്രചോദിപ്പിച്ച ഗഹനഭാവനയുമായി അവയ്ക്കുള്ള സംബന്ധം ആസ്വദിച്ചുനോക്കിയാൽ അതു ഗ്രഹിക്കാം. ആ ഭാവനയാണു് സംഗീതത്തെ താങ്ങുന്നതും, അതിൻെറ ഉല്പത്തി സ്ഥാനമായിരിക്കുന്നതും, അതിൻെറ പ്രകടനത്തിൽനിന്നുണ്ടാകുന്ന ഫലവും ആദ്യവസാനവും ആയി ഭവിക്കുന്നതും.

അതുപോലെ ബാഹ്യനിയമങ്ങളും പുറത്തുനിന്നുള്ള ഹേതു ക്കളുംകൊണ്ടു പ്രകൃതിയെ വിവരിക്കാൻ—വർണ്ണിക്കാൻ—ആവതല്ല. എന്നാൽ "മനുഷ്യശരീരമായിത്തീരുന്ന അതിൻെറ പരിവർത്തനം കൊണ്ടു" നമുക്കു് അതിനെ വിവരിക്കാം.

നിങ്ങൾ സമസ്തവും ഭാവനചെയ്തു സാക്ഷാൽക്കരിക്കാതെ ആ സമസ്തത്തെ അറിയാവതല്ല. പരമാർത്ഥത്തിലേയ്ക്കു മുങ്ങുക; നാമ രൂപങ്ങൾക്കു് അടിയിൽപോയി അളക്കുക; കാടുകളിലും ഭൂമിയിലും സ്വാതന്ത്ര്യമായി പ്രവേശിക്കുക, പർവ്വതങ്ങളിലും നദികളിലും, പക ലിലും, രാത്രിയിലും, മേഘങ്ങളിലും, താരങ്ങളിലും, സ്ത്രീകളിലും, പുരു ഷന്മാരിലും, മൃഗങ്ങളിലും, ദേവന്മാരിലും ഓരോന്നിൻെറയും, എല്ലാ ത്തിൻെറയും സത്തയെന്ന നിലയിൽ പ്രവേശിക്കുക, ഇതാണു് ജീ വൻ, ഇതാണു് ആത്മജ്ഞാനം, ഇതാണു് പ്രായോഗികബുദ്ധി.

സമസ്തപ്രപഞ്ചവും താനും ഒന്നാണെന്നു ഭാവനചെയ്യുന്നാവ നമായി ആ പ്രപഞ്ചം സമസ്തവും സഹകരിച്ചു പണിചെയ്യാൻ നിർബ്ബന്ധിതമായിരിക്കുന്നു. സത്യത്തിൻെറ സജീവബോധമാകുന്ന പൂർണ്ണജ്ഞാനം കാരണതലത്തിൽ (Causal plane) സാക്ഷാൽക്കരിക്ക പ്പെടുമ്പോൾ, അതു പ്രേമശക്തിപ്രവാഹമായിത്തീരുന്നു; അതായതു സമസ്തവുമായിട്ടുള്ള സാത്മ്യഭാവനയും, സർവ്വസ്വവും ചേർന്ന ശാശ്വ തമായ ആനന്ദധോരണിയും. ഫലാന്വേഷണമോ, പ്രതിഫല യാചനയോ, പകരം ചോദ്യമോ (എന്തെന്നാൽ മാനസികതല ത്തിൽ അതു് ത്യാഗമായി സ്വയം പ്രകാശിക്കുന്നു) കൂടാതെ അതു്,

ഉജ്വലൽപ്രഭാവനായ ആദിത്യനെപ്പോലെ അത്യാശ്ചയ്യകരമായ ഓജസ്സായും, ശക്തിയേറിയ പ്രവൃത്തിയായും ബാഹ്യതലത്തിൽ പ്രകടിഭവിക്കുന്നു.

അതിനാൽ കമ്മത്തിൽ പ്രവത്തിക്കുന്ന പ്രേമംമുഖേന ത്യാഗമാകുന്ന ജ്ഞാനം സാക്ഷാൽക്കരിക്കുക.

മാററത്തെക്കുറുസുന്നില്ലാ; മൃത്യുവിൻഭയത്തിൻെറ-
യിററമിങ്ങെനിക്കില്ലാ; ജനിച്ചതില്ലാ ഞാനും;
മാതൃതാതന്മാർകളുമുണ്ടായിട്ടില്ലാ, ശുദ്ധ-
പൂതമാം സത്തും, ചിത്തും, പൂൎണ്ണാനന്ദവുമഹം. 1

ഞാനതുതന്നെ നൂനം ഞാനതുതന്നെ നിത്യം,
ഞാനൊരുദുഃഖത്തിനും കാരണമാകുന്നില്ല,
ആൎത്തിയുമെനിക്കില്ലാ, ശത്രുവുമെനിക്കില്ലാ,
ശത്രുവല്ലൊരിക്കലും സച്ചിദാനന്ദമഹം. 2

ഞാനതുതന്നെ നൂനം ഞാനതുതന്നെ നിത്യം
ഞാനരൂപിയുമളവററവൻ താനുംതന്നെ,
കാലദേശാതീതനായ്, സമസ്തത്തിലും വ്യാപി-
ച്ചീലോകാസ്പദമായി പ്രപഞ്ചാനന്ദമായി 3

ഞാനഖിലഗൻ പൂൎണ്ണസച്ചിദാനന്ദം തത്വം
ഞാനതുതന്നെ നൂനം ഞാനതുതന്നെ നിത്യം
ദേഹമോ, ശാരിരികമാററമോ നാസ്തി മമ,
നാഹമിന്ദ്രിയജാലം, ഇന്ദ്രിയവിഷയവും, 4

ഞാനത്രേ സച്ചിദാനന്ദാഖ്യമാം പൊരുൾ സ്വയം
ഞാനതാകുന്നു നൂനം ഞാനതാകുന്നു നിത്യം.
പാപമല്ല ഞാൻ തെല്ലും, പുണ്യവുമല്ലാ മന്ദി-
രോപാസനാദ്യമല്ല, ക്ഷേത്രവുമല്ലാ ഗ്രന്ഥം. 5

തീൎത്ഥയാത്രയോ മതഗ്രന്ഥമോ ഞാനല്ലെന്നാൽ
അത്ഭുലം സച്ചിദാനന്ദാഖ്യമാം തത്വമേകം.
ഞാനതുതന്നെ നൂനം ഞാനതുതന്നെ നിത്യം
ഞാനതുതന്നെ നൂനം ഞാനതുതന്നെ നിത്യം. 6

... ... ... ... ... ... ... ...

എന്നുടെഹൃദയമാം ക്ഷേത്രത്തിൽ പ്രേമപ്രഭാ-
കന്ദളം തേജോരാശിപൊഴിച്ചീടുന്നു ഭംഗ്യാ;

കണ്ടകങ്ങളായ്ത്തോന്നും വസ്തുക്കൾ ഉണ്ടെന്നാലും
വിണ്ടലത്തിങ്കൽ പ്രേമസുമങ്ങൾ സ്വാതന്ത്ര്യമായ്
സൗരഭ്യം പരത്തുന്നു; തിളയ്ക്കുമാഹ്ലാദത്തിൻ
സ്ഥിരമാമുറവകൾ മിന്നിക്കൊണ്ടൊഴുകുന്നു.

ദിവ്യമാരുതപക്ഷവ്രജത്തിൽ മനോന്മാദ-
നവ്യസംഗീതസുധാ കളിയായൊലിക്കുന്നു.

എന്തൊരു രസം! ശാന്തി! ആനന്ദം! സുഖശ്രുതി!
ഹന്ത! ദിവ്യമാം പരമാനന്ദം രുചിപ്രദം!

പരമഗാനാമൃതമുരുള്ളമൊഴുക്കിലെൻ-
പരിചര്യയും ചെയ്യുന്നരികേ ലസിക്കുന്നു.

ആനന്ദപ്രശംസകൾ സ്വാതന്ത്ര്യഗീതങ്ങളാൽ
മാനിച്ചുസ്വർണ്ണവർണ്ണപ്പക്ഷികൾ പാടീടുന്നു.

ലജ്ജാസുന്ദരവരവസന്തസന്താനങ്ങൾ
ഊർജ്ജിതസ്വരങ്ങളാൽ സ്വാഗതംചെയ്തീടുന്നു

തരുണപ്രഭാതത്തിൻ റോസാപ്പൂവർണ്ണമാന്ന-
കിരണവ്യൂഹം നഗകാനനമൈതാനങ്ങൾ

വാപികളിവയെല്ലാം അങ്ങലങ്കരിച്ചിതാ!
വ്യാപിച്ചു ചാഞ്ചാടുന്നു ദൂരദൂരമായ് ഭംഗ്യാ.

അമൃതശീതരുചി കാർമേഘംവർഷിക്കുന്നി-
തമരമനോജ്ഞമാം മഴതൻജലം ചുറ്റും.

വിശാലചക്രവാളേ വശ്യവർണ്ണങ്ങൾ ചാർത്തി
വിശദമിന്ദ്രചാപം വിവിധം നിറംതേയ്പൂ.

ശോഭായമാനഹിമബിന്ദുമുത്തുകൾ ഹൃദി
ശുഭനാം ദിനേശനെ വഹിച്ചുനിൽപൂ കാൺക!

എന്തൊരാനന്ദം! പ്രേമപ്രകാശദിനകരൻ-
സന്തതംവിരാജിക്കും ജീവന്റെദിനകരൻ

ഞാനത്രേ സുഖപ്രദൻ, ഞാനത്രേ പ്രിയതമൻ
ആനന്ദപ്രദൻ അടുത്തടുത്തുവന്നീടുന്നു.

... ... ... ... ... ... ... ...

മന്ദസ്മേരോദ്യന്മുഖം, സുകടാക്ഷവീക്ഷണം,
സുന്ദരഗാനാലാപലാസ്യകൗതുകപൂർവ്വം.

എന്നുടെപ്രാണപ്രിയൻ ഓമന അടുത്തടു-
ത്തിന്നിതാവന്നീടുന്നു നല്ലൊരുല്ലാസപൂർവ്വം.

നിശ്വാസാൽ വണങ്ങിഞാൻ; ഉത്തരമവനൊന്നും
ശാശ്വതൻപറഞ്ഞില്ലാ; പ്രാൎത്ഥിച്ചേൻ, കമ്പിട്ടേൻഞാൻ.
പെട്ടെന്നുപോയ്മറഞ്ഞാൻ "കഷ്ടം! ഈവിധമെന്നെ
കൊട്ടുന്നതെന്തു ? നിൽക്കൂ! നിൽക്കൂ! പൊയ്ക്കളയാതെ."
"ഇല്ലില്ലെ"ന്നവൻ മെല്ലെച്ചൊല്ലിനാൻ,ഭയാപൂൎവ്വം
തെല്ലെൻെറദേവാ! വസിച്ചീടുകിന്നെന്നോടൊത്തു്"
ഉത്തരംചൊന്നാൻ:—"നീയെന്നരികത്തിരിക്കുമോ?
സത്വരമെന്നാൽഞാനും നിന്നോടൊന്നിച്ചുവാഴാം."
"എന്നോടുപറഞ്ഞാലും?" എന്നുഞാൻ; "അഗാധമാം
നിന്നന്തരംഗമൌനംപ്രാപിക്കൂ" എന്നവനും.
"നിന്നെഞാനാശ്ലേഷിച്ചു ചുംബിച്ചുകൊള്ളട്ടേ,നീ
നിന്നതിനനുവാദംമൽപ്രിയ തന്നീടണം."
"നീ നിന്നെത്തന്നെപ്പുണൎന്നുമ്മവെച്ചാലും, നിന്നിൽ
ഞാനൊന്നായ്‌വൎത്തിക്കുന്നു; കാണാത്തതെന്തു?ചൊൽക."
എന്നുടെരൂപംദിവ്യം; ഞാൻനിൻെറപ്രതിബിംബം;
അന്വേഷിക്കുവാനെന്തീരൂപമാലോചിക്കാതെ?
അല്ലയോ! വശീകരഗേഹമേ! നിന്നോടൊത്തി—
ട്ടല്ലയോശയിക്കുന്നു ഞാനിഹ,പുറത്തെല്ലാം
ഓടിപ്പോകുന്നുനീയു,മിങ്ങനെയെന്നിൽമാന—
ക്കേടുചേൎക്കുന്നു, പുറത്തോടാതെയിരുന്നാലും."
മാററത്തെക്രൂസുന്നില്ലാ, മൃത്യുവിൻഭയത്തിൻെറ—
യിററുമിങ്ങെനിക്കില്ലാ, ജനിച്ചതില്ലാഞാനും;
മാതൃതാതന്മാർകളുമുണ്ടായിട്ടില്ലാ.ശുദ്ധ—
പൂതമാം സത്തും, ചിത്തും, പൂൎണ്ണാനന്ദവുമഹം.
ഞാനതുതന്നെന്തനം, ഞാനതുതന്നെനിത്യം
ഞാനതുതന്നെന്തനം, ഞാനതുതന്നെ നിത്യം.

രാമൻ,

അമേരിക്ക.

ഓം! ഓം!!

---

## 3. യജ്ഞത്തിൻെറ ചൈതന്യം

ബ്രഹ്മാവിൻെറ മഹനീയയജ്ഞഭൂമിയായ പുഷ്കരത്തിൽ രാമൻ വസിക്കുന്ന സമയം ഇൻഡ്യായിൽ രാഷ്ട്രീയൈക്യം പുനഃ സ്ഥാപിക്കുന്നതിനുവേണ്ടി ഒരു നല്ല മാർഗ്ഗമെന്നനിലയിൽ പഴയ യജ്ഞചടങ്ങുകൾ പുനരുദ്ധരിക്കുന്നതിൻെറ അഭിലഷണീയതയെ പ്പററി അഭിപ്രായം ആവശ്യപ്പെട്ടുകൊണ്ടു രാമനൊരു കത്തുകിട്ടി. ആ കത്തിനു അടിയിൽപറയുന്ന മറുപടി കൊടുക്കപ്പെട്ടു:—

അത്യുത്തമമായ നന്മയ്ക്കുപേരില്ല;
സത്തമശ്ശുദ്ധിതോന്നും വെറും ലജ്ജപോൽ.

വാസ്തവജ്ഞാനമരക്ഷിതം പോലെയാം,
അത്യത്ഭുതംപോലെ തോന്നാം നിജം ഗുണം.

"മാററമില്ലാമാററ"മാണതി സുസ്ഥിരം
ഏററംമുഴങ്ങുന്നശബ്ദമാണശ്രുതം.

പാർത്താൽമഹത്തമമായുള്ളവസ്തുവോ
മൂർത്തിസ്വരൂപമെടുക്കുന്നതുമില്ല.

"ഞാൻ ഹിമാലയങ്ങളിലെ വടവൃക്ഷങ്ങൾക്കും അശോകവൃ ക്ഷങ്ങൾക്കും എൻെറ ചൂടും വെളിച്ചവും പ്രദാനംചെയ്യുന്നതു പോലെ, നിങ്ങൾക്കു അവ തരുകയില്ല. ആ ഭംഗിയേറിയ പർവ്വ തരുക്കൾക്കു ഞാൻ നേരെ കൊടുക്കുന്ന നന്മയും ശക്തിയുംകൊണ്ടു നിങ്ങൾ വളൎന്നു വികസിക്കണം" എന്നിങ്ങനെ ബോംബേയിലെ മാവുകളോടു സൂര്യൻ പറയുന്നപക്ഷം ആ ബോംബേമാവുകൾ നശിക്കയേ ഉള്ളു. തോട്ടത്തിലെ ഫലവൃക്ഷങ്ങളിൽ പതിക്കുന്ന വെയിൽകൊണ്ടു ജീവിക്കണമെന്നുവന്നാൽ, പുരയിടങ്ങളിലെ പ്രസൂ നലതകൾ വിഷമിക്കയേ ഉള്ളു. അതുപോലെ, ബുദ്ധനോ, ക്രിസ്തു വിനോ, മുഹമ്മദിനോ ലഭിച്ച വെളിച്ചം—വെളിപാടു—കൊണ്ടു ഷേക്സ്പീയക്കോ, ന്യൂട്ടനോ, സ്പെൻസക്കോ ജീവിക്കാൻ പററുകില്ല. അങ്ങിനെതന്നെ നമുക്കെല്ലാവക്കും നമ്മുടെ സ്വന്തം പ്രശ്നങ്ങൾ പരിഹരിക്കാനുണ്ടു്. നമുക്കു നമ്മുടെ സ്വന്തം കണ്ണുകൊണ്ടു നോക്കിക്കാണേണ്ടതുണ്ടു്. അല്ലാതെ, നിങ്ങളുടെ ഏററവും പൂജ്യ രായിരുന്ന പഴയ കാലത്തെ ഋഷിമാരുടേയും മുനിമാരുടേയും കണ്ണു കളിൽക്കൂടി ഉളിഞ്ഞുനോക്കിയാലാവുകയില്ല.

ഓരോ സ്മൃതിയും (നിയമവും) എഴുന്നേററുനിന്നു പറയുന്നു:— "ഇങ്ങിനെയെല്ലാം. നാം ഇന്നലെ നിശ്ചയിച്ചിരുന്നു. എന്നാൽ

ഇപ്പോൾ, ഇന്നു്, നിങ്ങളീ ചരക്കിനെ എങ്ങിനെ പരിഗണി ക്കുന്നു?" ഓരോ സ്ഥാപനവും നാം നമ്മുടെ സ്വന്തരൂപംകൊത്തി പുറത്തിറക്കുന്ന നാണയംപോലെയാണു്. ക്ഷണം അതു തിരിച്ചു റിയാൻപാടില്ലാതെ തേഞ്ഞുമാഞ്ഞുപോകുന്നു. കാലക്രമേണ അതു തിര്യേ കമ്മട്ടത്തിലേയ്ക്കു പോകണം. രൂപംകൊടുക്കുകയും, അഴി ക്കുകയും വീണ്ടും രൂപംകൊടുക്കുകയും ചെയ്യുന്ന പണിയിൽ പ്രകൃ തീദേവി ബഹുചതുരയാണു്. ജീവിതത്തിന്റെ പ്രധാനസ്വഭാവം "മാററമില്ലാത്ത മാററ"മാണു്.

യാതൊരാളിന്റെ ഭാവി പുറകിലും, ഭൂതകാലം സദാ മുൻവ ശത്തും ഇരിക്കുന്നുവോ അയാളുടെ നില വളരെ പരിതാപകര മാണു്. താഴെപ്പറയുന്ന ചിന്തകളിൽ ഓരോന്നും ഗീതയിലും, മനുസ്മൃതിയിലും, ശ്രുതിയിലുംനിന്നു പ്രമാണങ്ങൾ ചൂണ്ടിക്കാണിച്ചു സമർത്ഥിക്കാവുന്നതാണു്. എന്നാൽ മനഃപൂർവ്വം, കരുതിക്കൂട്ടി നാമതു വേണ്ടെന്നുവെക്കുകയാണു്. എന്തുകൊണ്ടെന്നാൽ ആ പദ്ധതി നമ്മെ നേർവഴിയിൽനിന്നും തെററിച്ചു അപ്രസക്തമാർഗ്ഗ ങ്ങളിൽ കൊണ്ടുവിട്ടു് കറക്കിക്കളയുമെന്നുള്ള ഭയമുണ്ടു്; പ്രധാന കാര്യത്തിൽനിന്നു നമ്മെ വ്യതിചലിപ്പിക്കുമെന്നുള്ള ആപത്തുണ്ടു്. മററു ചിലർ എതിർപ്രമാണങ്ങൾ പൊക്കിക്കൊണ്ടുവരാനും, പദങ്ങ ളാകുന്ന ഉണക്കസ്ഥികൾ കടിച്ചുചവച്ചു് അവരോടു നേരിടാനും ഇടവരുന്നു. എന്നുമാത്രമല്ലാ, ആ രീതിയിൽ അനുലോമപരമായ മറെറാരു പാതകവും അന്തർഭവിക്കുന്നു. അതായതു് വിദ്യാഭ്യാസ ത്തിന്റെ ദുർബ്ബദ്ധസമ്പ്രദായം അതു പ്രോത്സാഹിപ്പിക്കുന്നു. വസ്തു തകളെ പഠിച്ചു പരിശോധിക്കുന്നതിനെക്കാൾ പുസ്തകങ്ങളുടെ പഠനം ശ്രേഷ്ഠതരമാണെന്നു സ്ഥാപിക്കേണ്ടതായി വന്നുകൂടുന്നു.

തന്റെ പ്രകാശം താൻ ഒളിച്ചുവെച്ചുകളഞ്ഞുവെന്നതാണു് മഹാനായ ശങ്കരൻ ചെയ്ത മഹത്തായ തെററു്. കരതലാമലകം പോലെ അദ്ദേഹത്തിനു പ്രാപ്തമായിരുന്ന, അദ്ദേഹത്തിന്റെ വ്യക്തി പരസാക്ഷാൽക്കാരവസ്തുവായിരുന്ന, സത്യത്തിനെ വെളിയിക്കാൻ ആ സാക്ഷാല്ക്കാരത്തെക്കാൾ ഉൽകൃഷ്ടതരമായ പ്രമാണം യാതൊ ന്നും ആവശ്യമില്ലാതിരിക്കെ, പുരാതനവാക്യങ്ങളിൽനിന്നു് അതു ഞെക്കിപ്പിഴിഞ്ഞെടുക്കാൻ തന്റെ സമയം അദ്ദേഹം എന്തിനു ചെലവുചെയ്തു? മററു പലരും വന്നു് അതേ നിസ്സഹായവാക്യ ങ്ങളെയെടുത്തു്, അതേ വാക്യങ്ങളെ മർദ്ദിച്ചു്, അവർക്കിഷ്ടമുണ്ടായി രുന്ന അർത്ഥങ്ങൾ ഉണ്ടാക്കിത്തുടങ്ങി. എത്ര സദുദ്ദേശപ്രേരിതമാ യിരുന്നുവെങ്കിലും ഈ പരിശ്രമം സത്യത്തിന്റെ പുരോഗതിയെ സഹായിക്കുന്നതിനുപകരം അതിനെ തടസ്സപ്പെടുത്തുന്ന ഫലമാ

ണ്ടായതു്. ചുരുക്ക വാക്കുകൾകൊണ്ടുപറഞ്ഞാൽ ഇൻഡ്യയുടെ ആധുനികനാശങ്ങൾക്കെല്ലാം കാരണം പ്രകൃതിസഹജമായ വ്യവസ്ഥാക്രമം കീഴ്മേൽമറിച്ചതാണു്; സജീവമായ സത്തയെ—ചൈതന്യത്തെ—പഴയ പുസ്തകങ്ങളുടെ പ്രേതങ്ങൾക്ക അടിമപ്പെടുത്തിയതാണു്. ശ്രുതിയാകുന്ന സൌന്ദര്യവതിയായ മാതാവിന്റെ സ്ഥിതി സങ്കടകരമായിത്തീന്നിരിക്കുന്നു. അവളുടെ മക്കളിൽ ഒരാൾ അവളുടെ കേശപാശങ്ങളെപ്പിടിച്ചുപറിച്ചൊരുവശത്തേക്ക വലിക്കുന്നു; മറ്റൊരാൾവന്നു വേറൊരുഭാഗത്തേക്ക അവ പിടിച്ചുവലിക്കുന്നു; മൂന്നാമതൊരാൾ പ്രബലമായി ആ ചികുരഭാരം കയ്യിലാക്കി അവന്റെ വശത്തേയ്ക്ക പിടിച്ചുവലിക്കുന്നു. ഇങ്ങിനെയിങ്ങനെ, ഈവിധത്തിൽ ഓരോരുത്തനും അവനിഷ്ടമുള്ളതെല്ലാം ശ്രുതിയുടെ പാവനനാമത്തിൽ സ്വതന്ത്രമായി തള്ളിവിടുവാൻ പരിശ്രമിക്കയും, ഇപ്രകാരം ചാരിത്രത്തിന്റെ സത്യസന്ധതയെ മലിനീകരിക്കയുംചെയ്യുന്നു. പുരാതനഭാരതത്തിലെ മഹഷിമാരേ! ദീർഗ്ഘദശികളേ! ഇതിത്രയ്ക്ക കഷ്ടമായോ? നിങ്ങളുടെ മക്കൾക്ക അവരുടെ ഇപ്പോഴത്തെ ആവശ്യങ്ങളും ഇപ്പോഴത്തെ വസ്തുതകളും സംബന്ധിച്ച പ്രശ്നങ്ങളുടെ പരിഹാരത്തിനു്, ഇപ്പോൾ തീരെ പ്രയോഗസരണിയിൽ ഇല്ലാത്ത ഒരു ഭാഷയുടെ വ്യാകരണനിബന്ധനകൾ അനുസരിച്ചു നടക്കണമെന്ന ദുഃസ്ഥിതി വന്നുചേൎന്നുവോ?

പ്രിയജനങ്ങളേ! നിയമങ്ങളും സ്ഥാപനങ്ങളും മനുഷ്യനുവേണ്ടിയുള്ളവയാണു്; മനുഷ്യൻ നിയമങ്ങൾക്കും സ്ഥാപനങ്ങൾക്കും വേണ്ടിയുള്ളവനല്ല. "ഭാഷ്യഗ്രന്ഥങ്ങൾമുഖേന ഭാവികാലം ഭൂതകാലവുമായി ബലേന ബന്ധിക്കപ്പെട്ടുന്നു" എന്നു ചിലർപറയാറുണ്ടു്. എത്ര ഭംഗിയായ പറച്ചിൽ! എത്ര ചതിയനായ ആശയം! എന്നാൽ നമുക്ക പഴയ വസ്ത്രങ്ങളിൽ വളരെയധികം മുടിപ്പുകളും, തുന്നലുകളും കൂട്ടിച്ചേർപ്പുകളും മുമ്പേതന്നെ ഉണ്ടായിക്കഴിഞ്ഞിട്ടില്ലേ? സത്യം വിട്ടുവീഴ്ചചെയ്യു രാജിക്ക കീഴ്വഴങ്ങണമെന്നില്ല. ലോകമാസകലം സൂര്യനെച്ചുററിത്തിരിയട്ടെ; സൂര്യൻ ലോകത്തെ പ്രദക്ഷിണംവെയ്ക്കേണ്ടതില്ലതന്നെ. ഭൂതവും ഭാവിയും ഭംഗിയായി കൂട്ടിത്തയ്ക്കണമെന്നുള്ള നോട്ടത്തിൽ ഭാഷ്യങ്ങളോ, വ്യാഖ്യാനങ്ങളോ ചമച്ചു് ക്രിസ്ത്യൻബൈബിളിലേയോ മററു മതഗ്രന്ഥങ്ങളിലെയോ സിദ്ധാന്തങ്ങളെ ആധുനികസയൻസിന്റെ കണ്ടുപിടുത്തങ്ങളുമായി സംബന്ധിപ്പിക്കാൻ കഴിഞ്ഞിട്ടുണ്ടോ? ഈശ്വരനിൽനിന്നു പുറപ്പെട്ട ആദിമപരപാവനവാചകങ്ങൾ സ്വയം സംസാരിക്കാൻ അനുവദിക്കപ്പെടണം. ഒരു ജഡ്ജി—ന്യായാധിപതി—യുടെ നിഷ്പക്ഷതാനാട്യം പ്രകടിപ്പിച്ചുകൊണ്ടും, എന്നാൽ ഒരു വക്കീലി

ൻെറ സകല കൃത്രിമവിദ്യകളും പ്രയോഗിച്ചുകൊണ്ടും ഒരു ഭാഷ്യകാരനോ, സ്വയം നിയമിതനായ ശിഷ്യപ്രധാനിയോ വന്നു, ഈശ്വരൻെറ ഉദ്ദേശവും താല്പര്യവും വെളിപ്പെടുത്തിക്കൊടുക്കുന്നതുവരെ അനേകായിരംവഷം ലോകം ഒരു തെററിൽനിന്നു മറെറാരുതെററിലേയ്ക്കു് ഉരുണ്ടുവീണു നരകിക്കണമെന്നും, മാറിമാറിപ്പറഞ്ഞുകൊണ്ടിരിക്കണമെന്നും അദ്ദേഹം കരുതുമെന്നു വിചാരിക്കാൻ തരമില്ലാത്തവിധം ഈശ്വരൻ തീച്ചയായും, അത്രയ്ക്കെങ്കിലും, മയ്യാദയുള്ളവനായിരിക്കണം. പ്രമാണങ്ങൾകൊണ്ടു സത്യം സ്ഥാപിക്കാൻ കഴിയുമോ? സൂയ്യനെ ദശിക്കാൻ ഒരു ചെറുദീപത്തിൻെറ ആവശ്യമുണ്ടോ? ഒരു ലഘുവായ ഗണിതശാസ്ത്ര സത്യത്തിനു് (Mathematical Truth) ക്രിസ്തു, മുഹമ്മദു്, ബുദ്ധൻ, സൌരാഷ്ടർ, വേദങ്ങൾ മുതലായ സകല പ്രമാണങ്ങളും പ്രാമാണികന്മാരും വന്നു സാക്ഷ്യംവഹിക്കുന്നതുകൊണ്ടു ലവലേശമെങ്കിലും ഫലം കൂടുമോ? രസായനിക സത്യങ്ങൾ (Chemical Truths) — അനുഭവം — പരിക്ഷണം കൊണ്ടു നാമവ അറിയുന്നു — നേരിട്ടു കണ്ടറിയുന്നു ആ സത്യങ്ങളെ വെറും വിശ്വാസംകൊണ്ടു തലച്ചോറിൽ കുത്തിനിറയ്ക്കുന്നതു് ബുദ്ധിയെ മഹാപാപമായി തള്ളിത്തകക്കുകയാണു്, "അന്നും, ഇന്നും, എന്നും ഒന്നായിട്ടിരിക്കുന്നതു്" എന്നു വിവരിക്കപ്പെടുന്ന സത്യത്തിനെ ഒരു പ്രത്യേകസംഭവവുമായി കൂട്ടിക്കുഴയ്ക്കരുതു്. സത്യം അതിൽതന്നെ അറിയപ്പെടേണ്ടതാണു്. ഒരു സംഭവം പക്ഷേ നമുക്കു പ്രമാണംകൊണ്ടു വിശ്വസിക്കാം. വേദാന്തത്തിനു തെളിവും യുക്തിവാദവുംപോലും ആവശ്യമുണ്ടോ? എന്തുകൊണ്ടു്? ശരിയായരൂപത്തിൽ അതിനെ പ്രതിപാദിക്കുന്നതുതന്നെ അനിഷേധ്യമായ തെളിവാണു്. ആകർഷകമാണെന്നു തെളിയിക്കാൻ സൌന്ദയ്യത്തിനു ബാഹ്യസ്തുപാശകൾ ഒട്ടും ആവശ്യമില്ല.

വ്യാമോഹിപ്പിക്കുന്ന മന്ത്രങ്ങളും പാട്ടുകളും പാടി—പോരാ, മനോഹരമായ താരാട്ടുകൾ ഗാനംചെയ്തു് — അലസനിദ്ര ദീർഘിപ്പിച്ചും സാമാന്യജനങ്ങളുടെ സാമാന്യജീവിതഗതിയെ സഹായിച്ചും, അജ്ഞാനത്തെ പ്രശംസിച്ചുംകൊണ്ടിരിക്കയാണെങ്കിൽ സംഖ്യാതീതമായി വലിയ ഒരുസംഘം അനുയായിജനങ്ങളെ സമ്പാദിക്കാൻ യാതൊരു പ്രയാസവുമില്ല എന്നാൽ സത്യം യഥാത്ഥമത്രെ; ചലിക്കയോ, ചലിക്കാതിരിക്കയോ ചെയ്യുന്ന രൂപങ്ങളെല്ലാം അയഥാത്ഥവുമാണു്. വെറും വ്യാമോഹനിമ്മിതമായ, വെറുതെ തോന്നപ്പെടുന്ന, രൂപങ്ങൾക്കുവേണ്ടി സത്യത്തെ ഹോമിക്കുന്നവർ നശിക്കട്ടെ! സത്യം അതിൻെറ ഇഷ്ടംപോലെ പൊട്ടിപ്പുറപ്പെടട്ടെ! സത്യസൂയ്യനു് ഉദിക്കാൻ നല്ലവണ്ണം അറിയാം. ബോംബുഷെല്ലുക

ളുടെ മനോഹരഗീതം മുഖേന ദീർഘദീർഘമായ നിദ്രയെ പിടിച്ചു കല്പക്കിയുണർത്തി, അതു ഗർജ്ജിക്കയും ബഹളംക്രൂട്ടുകയും ചെയ്യട്ടെ! ഞാൻ സത്യമാണു് ശ്രുപത്തെ (ശരീരത്തിനെ പൊക്കിയുയർത്തുന്നതിനുവേണ്ടി ഞാൻ ആത്മഹത്യ സഹിക്കയില്ല.

യജ്ഞ പ്രമേയത്തെപ്പററി ഇനി സ്വതന്ത്രമായും നിഷ്പക്ഷമായും, നാനാസ്ഥാനങ്ങളിൽനിന്നും നാമൊന്നു പരിശോധിക്കാം.

സാധാരണ ഗ്രഹിക്കപ്പെട്ടിരിക്കുന്ന അർത്ഥത്തിൽ യജ്ഞത്തിന്റെ സുപ്രധാനവും അത്യന്താപേക്ഷിതവും ആയ ഘടകം അതിലെ പാവനമായ ക്രിയകൾ—ചടങ്ങുകൾ—ആണു്. അതിന്റെ ആധുനികഭക്തന്മാരിൽനിന്നു സർവസാമാന്യമായി പുറപ്പെടുന്ന യുക്തി ഇങ്ങിനെയാണു്: – "ഹവനം വായുവിനെ ശുദ്ധീകരിക്കുന്നു; അതു നന്മയേറിയ സൌരഭ്യങ്ങൾ പ്രദാനംചെയ്യുന്നു." ഇതു വളരെ വിദൂരപ്രാപ്യമായ ഒരു യുക്തിയാണു്. സൌരഭ്യം ഘ്രാണത്തിനു വളരെ ആസ്വാദ്യമായതാണെങ്കിലും, അതു് "ശരീരശാസ്ത്രത്തിലെ വെളുത്ത വ്യാജങ്ങൾ" ആയ ഇതര ഉന്മാദകവസ്തുക്കളെപ്പോലെ, തല്ക്കാലത്തേയ്ക്കു ഒരു ആഹ്ലാദമുണ്ടാക്കിയുംവെച്ചു്, അതിന്റെ പ്രതിസംഘട്ടനംകൊണ്ടു പിന്നീടു ആത്മക്ഷയം ഉണ്ടാക്കിവിടുന്നു. ഭാവിയിൽ ഉപയോഗിക്കാനുള്ള ഓജസ്സിന്റെ കലവറയിൽനന്നു് ഉന്മാദകവസ്തുക്കൾ കടംവാങ്ങുന്നു. എന്നാൽ, ക്രൂട്ടപലിശവ്യവസ്ഥയിൽ അവ കടംവാങ്ങുമെങ്കിലും, മുതൽപോലും തിരിയെ കൊടുക്കുകയില്ലതാനും!

പക്ഷേ, വാസ്തവത്തിൽ ഹവനത്തിന്റെ ഏററവും ചെറുതായ ഒരു ഫലാംശം മാത്രമാണു് സൌരഭ്യം; താരതമ്യേന ഏററവും പ്രധാനമായ ഫലം ഇംഗാലാമ്ലവായുവും (Carbon-dioxide), ആയതു് ബഹുദോഷകരവും ആണു്.

ഇൻഡ്യായ്ക്കു വളരെയധികം വനപ്രദേശങ്ങളും തുലോം കുറവായ ജനസംഖ്യയും ഉണ്ടായിരുന്ന ഒരുകാലം ഇരുന്നു. അക്കാലത്തു് ഘൃതംമുതലായ ഇംഗാലാമ്ലവസ്തുക്കളെ ഹോമിക്കുന്നതുകൊണ്ടു് ഏററവും അപ്രധാനമെങ്കിലും, ഒരു ഫലമുണ്ടായിരുന്നു. സസ്യാദികളുടെ വായവ്യഭക്ഷണമായ ഇംഗാലാമ്ലം പുറപ്പെടുവിച്ചുകൊണ്ടു് അതു കൃഷിയെ സഹായിച്ചിരുന്നു. എന്നാൽ ഇക്കാലത്തു് സംഗതികൾ നേരേ മറിഞ്ഞാണു് ഇരിക്കുന്നതു്. നമുക്കു പ്രായോഗികമായി വളരെ കുറച്ചു വനഭൂമിയേ ഉള്ളൂ. ജനസംഖ്യ കയ്യുംകണക്കുമില്ലാതെ തിങ്ങി വദ്ധിക്കയുംചെയ്തു. അതിനാൽ ഇംഗാലാമ്ലം അന്തരീക്ഷത്തിൽ മുമ്പേതന്നെ അത്യധികം ഉണ്ടു്. അതു ജനങ്ങ

ളെ അലസരാക്കുന്നു. ഇൻഡ്ധ്യയ്ക്കിന്നു് ഇംഗാലാമ്ലമല്ല ആവശ്യം; അളവില്ലാതെ അമ്ലജനകവായു (Oxygen) വും * ഓസോണും (Ozone) ആണു് ആവശ്യം.

ഹവനക്രിയയുടെ, വായുവിനെ ബാധിക്കുന്ന രസായനികഗുണങ്ങൾ (Chemical Results) ജനങ്ങളെ ഭുജിപ്പിക്കുമ്പോഴത്തെ ഫലങ്ങൾ തന്നെയാണെന്നുള്ളതു് സ്മരിക്കപ്പെടട്ടെ. കൃത്രിമമായ അഗ്നികുണ്ഡത്തിന്റെ വായിൽ വിലയേറിയ നെയ്യൊഴിച്ചു നശിപ്പിക്കുന്നതിനുപകരം, ഇപ്പോൾ മനുഷ്യരുടെ ജഠരാഗ്നിയിൽ ഉണക്കു് അപ്പക്കഷണങ്ങളെങ്കിലും എറിഞ്ഞുകൊടുക്കരുതോ? പട്ടിണികിടക്കുന്ന, എന്നാൽ ജീവിച്ചിരിക്കുന്ന, കോടാനുകോടി ദരിദ്രനാരായണന്മാരുടെ മാംസവും അസ്ഥികളും ഈ ജഠരാഗ്നി ഭക്ഷിച്ചുകളയുന്നല്ലോ. ഈ ഹവന ക്രിയയാണു് ഇന്നു ഇൻഡ്ധ്യയിൽ അധികമായിട്ടാവശ്യമുള്ളതു്.

വീണ്ടും, ഒരുദിവസം സഹസ്രക്കണക്കിനു പാവങ്ങൾക്കു ഭക്ഷണംകൊടുക്കുന്നതുകൊണ്ടു് എന്തു ഫലം? അവിവേകപൂർവ്വമായ ഈ ഔദാര്യശീലം—വെറും ഭിക്ഷ കൊടുക്കുന്നതു്—മാന്യന്മാരായ പാപ്പർപുള്ളികളെ ഉല്പാദിപ്പിക്കാൻ മാത്രം സഹായിക്കുന്നു. ഇൻഡ്ധ്യായിലെ ഈ സങ്കടാവസ്ഥയെല്ലാം എന്തുകൊണ്ടു്? അവിവേകപൂർവ്വമായ ഔദാര്യംകൊണ്ടു്? ഒരു ഫ്രഞ്ചുലേഖകൻ പറയുന്നു:—"ഔദാര്യം അതു പരിഹരിക്കുന്നതിന്റെ പകുതി കഷ്ടതയ്ക്കു കാരണമായിത്തീരുന്നു; എന്നാൽ അതു് ഉണ്ടാക്കിവെക്കുന്ന കഷ്ടതയുടെ പകുതിപോലും പരിഹരിക്കാൻ അതിനു കഴിവുമില്ല." ഔദാര്യത്തിന്റെ ഗുണദോഷവിചാരം ചെയ്യേണ്ടതു് കേവലം കൊടുക്കുന്നവരുടെ മനോഭാവം നോക്കിയല്ലാ, ആ ഔദാര്യത്തിന്റെ ഫലങ്ങളെ നോക്കിയാണു്. ദുർബലഹൃദയനായ "യാത്രി"—സഞ്ചാരി—അടുത്ത ലോകത്തിൽ തന്റെ ആത്മാവിനെ രക്ഷിക്കാൻ ഏതാണ്ടുപകാരമുണ്ടെന്നു അഭിമാനിച്ചുകൊണ്ടു് തെണ്ടിത്തിരിയുന്ന, വിട്ടുപോകാതെ അലട്ടുന്ന, അലസനു വല്ലതും എറിഞ്ഞുകൊടുക്കുന്നു. ആ ഉപകാരം എന്തെങ്കിലുമാകട്ടെ, രാഷ്ട്രത്തെ—നാട്ടിനെ—ഇവിടെ, ഇപ്പോൾതന്നെ നശിപ്പിക്കാൻ താൻ എന്തോ ചെയ്യുകയാണെന്നുള്ളതിനു യാതൊരു സംശയവുമില്ല.

നമ്മുടെ മുമ്പിലുള്ള പ്രശ്നം, ശരിയായവിധം ചെയ്യേണ്ട യജ്ഞം ഏതാണെന്നുള്ളതാണു്. അതാണു് ദരിദ്രസംരക്ഷണവും

---

* ശേക്കിയേറിയ ഒരുതരം വാതകം.

ശുശ്രൂഷയും. നമ്മുടെ ഉദ്ദേശം സഫലീകരിക്കത്തക്കവിധം ഈ വഴിക്ക നമുക്കതു ചെയ്യുകയുംവേണം. ഒരു മനുഷ്യനു കൊടുക്കാവുന്ന അതിശ്രേഷ്ഠമായ ദാനം ജ്ഞാനം—(അറിവ്—ആണ് നിങ്ങളിന്നു ഒരുത്തനു് തീററികൊടുത്താൽ, നാളെയും അവനു വിശക്കുന്നുണ്ടു്. എന്നാൽ അവനെ ഒരു തൊഴിൽ പഠിപ്പിച്ചുനോക്കുക; അവൻെറ ജീവിതകാലമെല്ലാം ജീവസന്ധാരണത്തിനു് അതു അവനെ സഹായിക്കും. ജീവിതം പ്രയോജനകരമായി കഴിച്ചുകൂട്ടാനുള്ള ജ്ഞാനം കൊടുക്കേണ്ടതാണു്. ഇപ്പോൾ ചെറുപ്പക്കുത്തിയുടെ പണി പഠിപ്പിക്കുന്നതാണു് അധികം മുഖ്യമായിട്ടുള്ളതു്!

ഇൻഡ്യായിലെ ഓരോ നിവാസിയും സ്ഥാനംകൊണ്ടോ, ധനപുഷ്ടികൊണ്ടോ, ജ്ഞാനംകൊണ്ടോ, ശക്തികൊണ്ടോ തന്നെക്കാൾ താഴ്ന്നനിലയിൽ നില്ക്കുന്നവരെ തൻെറ സ്വന്തം കുഞ്ഞുങ്ങളെപ്പോലെ സഹായിക്കയും, പ്രതിഫലനോട്ടംകൂടാതെ ആത്മീയഭക്ഷണമാകുന്ന പ്രോത്സാഹനവും, ജ്ഞാനവും, പ്രേമവുംകൊണ്ടു് അവരെ ശുശ്രൂഷിച്ചു് (ഒരു മാതാവിനു തൻെറ കുഞ്ഞുങ്ങളെ പരിചരിക്കാൻ കിട്ടുന്ന അവകാശവിശേഷം ആസ്വദിക്കാനുള്ള പരമമായ ആഡംബരംപോലെ) സുഖം കൊയ്യെട്ടുക്കയും, ഭാവനചെയ്യുകയും ചെയ്യട്ടെ. ഇതു അതിശ്രേഷ്ഠമായ നിഷ്കാമയജ്ഞമത്രെ.

ഇൻഡ്യായിലെ കർമ്മകാണ്ഡചരിത്രത്തെക്കുറിച്ചു് വേറൊരു സന്ദർഭത്തിൽ വിശദമായ ഒരു വിവരണം കൊടുക്കാമെന്നു രാമൻ ആശിക്കുന്നു. ആ നല്ല പഴയ കാലങ്ങളിൽ, ജനസമുദായം ഇത്രമാത്രം കൃത്രിമരൂപത്തിൽ അല്ലാതിരുന്ന സമയം, ഭക്ഷണം, വസ്ത്രധാരണം, വാസഗൃഹം എന്നിവയെ സംബന്ധിക്കുന്ന കീഴ്നടപ്പുമാതിരിയും ഇൻഡ്യാനിവാസികളുടെ ശ്രദ്ധയെ വളരെ കുറച്ചുമാത്രം ആകർഷിച്ചിരുന്നപ്പോൾ, ഇന്നും കാശ്മീരത്തിൽ ചില സ്ഥലങ്ങളിലെ സ്ഥിതി കാണപ്പെടുന്നതുപോലെ, ഇൻഡ്യായിൽ മുഴുവനും താനേ വളരുന്ന കാട്ടുവൃക്ഷങ്ങളുടെ ഫലഗണങ്ങൾ അതിസുലഭങ്ങളായിരുന്നപ്പോൾ, അമ്മേരിക്കൻ ഇൻഡ്യാക്കാർ ഇന്നും ജീവിക്കുന്നതുപോലെ, വസ്ത്രധാരണം കൂടാതെതന്നെ ഭാരതീയർക്കു ജീവിക്കാൻ കഴിയുമായിരുന്നപ്പോൾ, തണലുള്ള വൃക്ഷങ്ങളും, ഗുഹകളും, പർണ്ണശാലകളുംകൊണ്ടു് ശരീരരക്ഷയ്ക്കു മതിയായിരുന്ന കാലത്തു്, ഭാവനാപരവും, ശാരീരികവും ആയ ശക്തികൾ പുറത്തുപോകാൻ മററു മാർഗ്ഗമില്ലാതെ തിങ്ങിവിങ്ങി നിന്നിരുന്നതുകൊണ്ടു് അവ ദേവന്മാരുമായിട്ടുള്ള വ്യാപാരങ്ങളിൽ സ്വയം പ്രത്യക്ഷപ്പെടാൻ ആരംഭിച്ചിരുന്നു. അതാണു് നാനാപ്രകാരത്തിലുള്ള യജ്ഞങ്ങൾ. ഈ യജ്ഞ

ങ്ങളെല്ലാം അവയുടെ പ്രാരംഭകാലത്തു് ദേവന്മാരുമായുള്ള ഉദാരവും പ്രത്യക്ഷവുമായ ഇടപാടുകൾ എന്നതിൽ കവിഞ്ഞു് അധികമൊന്നും പ്രധാനമായിരുന്നില്ല. അവയിൽ യാചിക്കയോ, തെണ്ടുകയോ, കെഞ്ചുകയോ, വണങ്ങുകയോ, സ്വയംനിന്ദിക്കയോ, അധഃപതിപ്പിക്കയോ ചെയ്യുന്ന യാതൊരു ഭാവവും അന്തർഭവിച്ചിരുന്നില്ല താനും. പുരാതനന്മാർ മനസ്സിലാക്കിയിരുന്നവിധത്തിൽ, പ്രകൃതിയുടെ ശക്തികളോടു ആരോഗ്യപ്രദമായ തുല്യനിലയിലും, തുല്യരുടെ കരാറുകളിലും അവ നടത്തപ്പെട്ടിരുന്നു. മൂർത്തീകരിക്കപ്പെട്ടിരുന്ന ഭൂതവർഗ്ഗത്തോടു് (പൃഥിവി, അപ്പു്, വായു മുതലായവയോടു്) ഉള്ള ഒരുവക "ഷാപ്പുവ്യാപാരം" ആയിരുന്നു അവ എന്നു പറയാം. എന്നാൽ ആ യജ്ഞങ്ങളിൽ സാധാരണ വാണിജ്യപരമായ പ്രതിഫലതത്വവും "ക്രയവിക്രയ"ചൈതന്യവും ഉൾക്കൊണ്ടിരുന്നുവെങ്കിലും തീർച്ചയായും അവയിൽ "ഇപ്പോഴത്തെ കച്ചവടമനഃസ്ഥിതി" അന്തർഭവിച്ചിരുന്നില്ല.

ഈ യജ്ഞങ്ങളെല്ലാം ഒരു "എങ്കിൽ" പദത്തെച്ചുററി നിലനിന്നിരുന്നു. നിങ്ങൾക്കു മഴവേണം എങ്കിൽ ആയജ്ഞംചെയ്യുക; നിങ്ങൾക്കു സന്താനംവേണം എങ്കിൽ ഈ യജ്ഞംചെയ്യുക; നിങ്ങൾക്കു ജയംവേണം എങ്കിൽ വേറൊരു യജ്ഞം ചെയ്യുക; സമ്പത്തുവേണം എങ്കിൽ വേറെ ഒന്നുചെയ്യുക. ഇങ്ങിനെയിങ്ങിനെ പോയിക്കൊണ്ടിരുന്നു.

ഇങ്ങിനെ ആരംഭത്തിൽ ജനങ്ങളുടെ ആവശ്യങ്ങളായ "എങ്കിൽ" കളിന്മേൽ കൊളുത്തിയിട്ടിരുന്ന ഈ യജ്ഞങ്ങൾ ഒട്ടും നിർബ്ബന്ധമല്ലായിരുന്നു. എന്നാൽ (മററു സകല ധർമ്മങ്ങളെയും പോലെതന്നെ) വെറും ഐച്ഛികംമാത്രമായിരുന്നു. കാലക്രമേണ അവ നടപ്പിനും ലൗകികത്തിനും അധീനമായ ഒരു കാര്യമായിഭവിക്കയും, തന്മൂലം സ്വസ്വാരോപിതമായ നിർബ്ബന്ധമായി പരിണമിക്കയുംചെയ്തു.

ഇൻഡ്യാചരിത്രത്തിൽ പില്ക്കാലം, അവയുടെ സ്ഥാനത്തു പൌരാണികകർമ്മകാണ്ഡം സ്ഥാപിക്കപ്പെട്ടുവെന്നു നാം കാണുന്നു. മഹാഭാരതയുദ്ധംമൂലം കാര്യമായ മാററങ്ങൾ സംഭവിച്ചതായി കാണപ്പെടുന്നു. മതപരവും, രാഷ്ട്രീയവുമായ വിപ്ലവങ്ങളാൽ സാമുദായികസംഘടന തീരെ കീഴ്മേൽ മറിക്കപ്പെട്ടു. പുരാതനദേവന്മാരോടുള്ള പെരുമാററത്തിൻെറ ഭാവവും പകർന്നു. ശാരീരികാവശ്യങ്ങൾ അത്യധികം വദ്ധിച്ചു. യജ്ഞത്തിനുവേണ്ടി ജനങ്ങൾക്കു മാസങ്ങളും വഷങ്ങളും ചെലവാക്കാൻ തരമില്ലാതെ വന്നു. ഇതു

മൂലമാണ് പൌരാണികകമ്മപടലം പഴയ യജ്ഞപദ്ധതികളുടെ സ്ഥാനത്തു പ്രതിഷ്ഠിക്കപ്പെട്ടതെന്നു വിവരിക്കേണ്ടതാണ്. നമ്മുടെ ധമ്മത്തിനു് (മതത്തിനു്) ഏററവും തുച്ഛമായ കേട്ടപോലും വരാതെ നമ്മുടെ കമ്മകാണ്ഡത്തിൽ ആശാസ്യമായ മാററങ്ങഠം വരുത്തുവാൻ നമുക്കു് അവകാശമുണ്ടെന്നു കാണിപ്പാൻ ഇതൊരു ബലമായ പൂവ്വാചാരമാതൃകയായിത്തീരുന്നു.

ഇനിയും രാമൻ ഒന്നുംകൂടി പറഞ്ഞുകൊള്ളട്ടെ. സ്മൃതിയും (നിയമങ്ങഠം), ആചാരങ്ങളും, ക്രിയാകാണ്ഡങ്ങളും എല്ലാം കാലാനുസരണം മാറിക്കൊണ്ടിരുന്നുവെന്നു മാത്രമല്ലാ, ഒരേ രാജ്യത്തിന്റെ ഭിന്നഭിന്നഭാഗങ്ങളിൽതന്നെ ഭിന്നരൂപങ്ങളിൽ നടപ്പിലിരിക്കുകയും ചെയ്തു. ഒരു ജനസമുദായത്തിന്റെ ആരോഗ്യം തുടരെത്തുടരെയുള്ള ചലനത്തെ, വളർച്ചയെ, യഥായുക്തമായ ഭേദഗതിയെ ആശ്രയിച്ചിരിക്കുന്നു. "ഭേദപ്പെടുക, അല്ലെങ്കിൽ നശിക്കുക" എന്നാണ് പ്രകൃതിയുടെ ഗൌരവപൂണ്ണമായ താക്കീതുവാക്യം.

ഇപ്പോഴത്തെ വലിയ പരിണാമതത്വവാദികളിൽ ഒരാളായ പ്രസിഡൻറു് ഡോക്ടർ ഡേവിഡ്സ്റ്റാർ ജോർഡൺ പറയുന്നു:— "സമുദായപരിണാമഗതിയെക്കുറിച്ചുള്ള നമ്മുടെ പരിഗണനയിൽ, സമുദായത്തിന്റെ പരിപൂണ്ണാവസ്ഥ സദാ അപൂണ്ണാവസ്ഥയാണെന്നു തോന്നും. എന്തെന്നാൽ ഉൽക്കൃഷ്ടപരിണാമഗതി സിദ്ധിച്ച ഒരു ജനസമൂഹം ക്രിയാത്മകം—അഥവാ ചലനാത്മകം—ആണ്. നിഷ്ക്രിയാത്മകമായ ഒരു ജനതതി, തടയപ്പെട്ട പുരോഗമനാവസ്ഥയിൽ ഇരിക്കുന്നു. അത്യുൽക്കൃഷ്ടമായി സംസ്കരിക്കപ്പെട്ട—പരിണമിച്ച—ജീവൽസത്വം ഏററവും വലിയ അപൂണ്ണതകളെ കാണിക്കുന്നു." പരിതഃസ്ഥിതികളോടുള്ള ഏററവും സമ്പൂണ്ണമായ അനുരഞ്ജനം, ആ പരിതഃസ്ഥിതികഠം ക്ഷണം മാറുന്നതോടുകൂടി, പുതുക്കിപ്പണിയിക്കേണ്ടതായി വരുന്നു. സകല മത്സരങ്ങളും, മാററവും അവസാനിച്ചു്, സകലതും സുരക്ഷിതവും സുഖപൂണ്ണവുമായി ഭവിച്ചു്, ഒരു നിഷ്ക്രിയാത്മകമായ സത്യയുഗം ഉണ്ടാകുമെന്നുള്ള സ്വപ്നത്തിനു്, മനുഷ്യനെയും പ്രപഞ്ചത്തെയുംപററി നമുക്കുള്ള അറിവു വെച്ചുനോക്കിയാൽ, യാതൊരു പഴുതും വകയുമില്ല.

അതുകൊണ്ടു്, നമുക്കു നമ്മുടെ കമ്മകാണ്ഡം നമ്മുടെ സ്ഥിതിഗതികളോടു അനുരഞ്ജിപ്പിക്കാം വേദകാലത്തെ മഹർഷിമാരുടെ കാലങ്ങളിലെ ആവശ്യങ്ങളല്ലാ നമ്മുടെ ഇന്നത്തെ ആവശ്യങ്ങഠം. സമസ്തകമ്മകാണ്ഡവും തൂങ്ങിക്കിടന്നിരുന്ന കൊളുത്തുകഠം—ആ "എങ്കിൽ"കഠം പാടെ മാറിയിരിക്കുന്നു "നിങ്ങഠംക്കധികം കന്നു

കാലികം വേണമെങ്കിൽ, ഇന്ദ്രദേവതക്കു പൂജകൾ ചെയ്യുക!" അഥവാ "നിങ്ങൾക്കു സന്താനമുണ്ടാകണമെങ്കിൽ, പ്രജാപതിയെ തൃപ്തിപ്പെടുത്തുക" എന്നിങ്ങനെ തുടങ്ങുന്ന പ്രശ്നങ്ങളല്ലാ നമുക്കിപ്പോഴുള്ളവ. ആധുനികകർമ്മകാണ്ഡപ്രശ്നം താഴെ പറയുംവിധം രൂപഭേദം ധരിച്ചിരിക്കുന്നു:—"വ്യവസായങ്ങളും കലകളും അഭിവൃദ്ധിപ്പെട്ട ശക്തിയായി പുരോഗമിക്കുന്ന ഈ ശതാബ്ദത്തിൽ നിങ്ങൾക്കു ജീവിക്കയും, ഇഞ്ചിഞ്ചുകണക്കിനു രാജ്യരാജയക്ഷ്മാരോഗം കൊണ്ടു ക്ലേശിച്ചു മരിക്കാതിരിക്കയും ചെയ്യണമെങ്കിൽ, വിദ്യുച്ഛക്തിയാകുന്ന മാതരിശ്വാവിനെ പിടികൂടുകയും, ആവിയാകുന്ന വരുണനെ സ്വാധീനപ്പെടുത്തുകയും, കാർഷികസയൻസാകുന്ന കുബേരനോടു പരിചയപ്പെടുകയും ചെയ്യുക." ഈ ദേവതകളുടെ മുമ്പിൽ നിങ്ങളെ അവതരിപ്പിക്കാനുള്ള പുരോഹിതൻ ഈ വിജ്ഞാനശാഖകളിൽ പാണ്ഡിത്യം സമ്പാദിച്ചു പഠിപ്പിക്കാൻ കെല്പുള്ള സയൻസുകാരനോ കലാകാരനോ ആണ്.

മതവിരുദ്ധമായ ഭാഷ പ്രയോഗിക്കുന്നുവെന്നു രാമനെ ആരും കുററപ്പെടുത്താൻ തുനിയാതിരിക്കട്ടെ. ഇവിടെ സകലതും മാററത്തിനധീനമാണ്. രാജ്യത്തിന്റെ മുഖം—ഭൂമുഖം—മിക്കവാറും തിരെ മാറിയിരിക്കുന്നു; ഗവണ്മെൻറുമാറി, ഭാഷമാറി, രാജ്യവാസികളുടെ നിറം ഭേദപ്പെട്ടു. വൈദികകാലങ്ങളിലെ ദേവന്മാർമാത്രം അവരുടെ തൊട്ടിലുകളിൽ അങ്ങു്, മുകളിൽ, ദൂരെ, ആടിക്കൊണ്ടു്, വർഷങ്ങളുടെ സംഖ്യകളോടുകൂടി വളരാതെ, നമ്മോടു സ്വതന്ത്രമായി താഴെവന്നു് ഇടപെടാതെ, മനുഷ്യനു പരിചയപ്പെട്ട വിഷയങ്ങളാകാതെ ഇനിയും എന്തിനിരിക്കുന്നു?

ഇൻഡ്യയിലെ പ്രിയപ്പെട്ട അനുഗൃഹീതജനങ്ങളെ! ഏകമായിരിക്കുന്ന സത്തിനെ—ഇടിയിലും, മിന്നലിലും, സൂര്യനിലും, ചന്ദ്രനിലും, വായുവിലും, വഹ്നിയിലും, ജലത്തിലും, പൃഥ്വിയിലും ഇരിക്കുന്ന ഈശ്വരനെ—പൂജ്യപാദന്മാരായ ആ മഹർഷീശ്വരന്മാരെപ്പോലെ, കാണുന്നതിനെ തടയുവാൻ രാമൻ ലവലേശം ഉദ്ദേശിക്കുന്നില്ല. പ്രകൃതിയിൽ ഈശ്വരനെ പ്രകൃതിയായിത്തന്നെ വീക്ഷിക്കുക!

എന്നാൽ ഇനിയും ഏതാണ്ടുകൂടെ വേണം. നിരീക്ഷണശാലകളിലും, സയൻസു മുറികളിലും കൂടി ആ ഈശ്വരനെ കാണണം. ഹോമാഗ്നിയെന്നതുപോലെ നിങ്ങൾക്കു രസായനശാസ്ത്രജ്ഞന്റെ മേശയും ഒരുപോലെ പരിപാവനമായിരിക്കട്ടെ. പഴയ യാഗാഗ്നിയോ, യജ്ഞവഹ്നിയോ, നിങ്ങൾക്കു പുനർജ്ജീവിപ്പിക്കുക സാധ്യ

മല്ല. എന്നാൽ പഴയ പ്രേമത്തിൻെറയും, ഭക്തിയുടെയും, നമസ്കാരത്തിൻെറയും, ആരാധനയുടെയും ചൈതന്യം—ജീവൻ—നിങ്ങൾക്കു പുനർജ്ജീവിപ്പിക്കാം. അതു ചെയ്കയുംവേണം. അധുനാതനാവശ്യങ്ങൾമൂലം നിങ്ങൾക്കു നിർബ്ബന്ധമായിത്തീർന്നിട്ടുള്ള ഇപ്പോഴത്തെ കർമ്മങ്ങളിൽ ആ ചൈതന്യം പ്രവേശിപ്പിക്കയും വേണം. അഗാസ്സിസ്സ് * പറയുംപോലെ "പ്രകൃതിയെ പഠിച്ചറിയുന്നതു് ഈശ്വരചിന്തകളെ വീണ്ടും ഉരുക്കഴിക്കുകയല്ലയോ?" നിങ്ങളുടെ പ്രവൃത്തികളിലെല്ലാം പരിശുദ്ധിയുടെയും ബഹുമാനത്തിൻെറയും ഒരു ചൈതന്യം ശ്വസിക്കട്ടെ! എനിക്കു യാഗാഗ്നികത്തിക്കാൻ സാധിക്കാത്തതിനാൽ, കൊല്ലൻെറ തീ അതുപോലെ പൂർണ്ണമായി ഞാൻ ശുദ്ധീകരിക്കും. പ്രിയപ്പെട്ടവരെ! കർഷകൻെറ കന്താലിയെ ഇന്ദ്രൻെറ രഥമാക്കിത്തീർക്കുവാനുള്ള കെല്പ് നിങ്ങളുടെ "രാമദർശന"ത്തെ (ഈശ്വരദൃഷ്ട്യാ വീക്ഷിക്കുന്നതിനെ) ആശ്രയിച്ചിരിക്കുന്നു. ഈ ഈശ്വരദൃഷ്ടി പൂർണ്ണീകരിക്കുന്നതാണു് യഥാർത്ഥയജ്ഞത്തിൻെറ ജീവൻ.

നിങ്ങളുടെ ഇദാനീന്തനദേശീയനിലയെ പരിഗണിക്കാതെയിരിക്കുന്നതായാൽ നിങ്ങളുടെ ഭാവിജീവിതത്തെ അഥവാ ഭാവിസത്തയെ നിങ്ങൾ തീരെ വിഗണിക്കുകയാണെന്നുവരും. അത്തരം ഭയപ്രദരായ നാസ്തികർ—വിശ്വാസഹീനർ—ആകരുതു്. നിങ്ങളുടെ ജീവിതത്തിലെ പ്രഥമപ്രധാനമായ ചുമതല നിങ്ങളുടെ ഭാവിസത്തയോടുള്ളതാണു്. നിങ്ങളുടെ ഭാവിജീവൻ—നിങ്ങൾ ആയിത്തീരേണ്ട മനുഷ്യൻ—തൻെറ കാലത്തു് യഥാർത്ഥമനുഷ്യനും, സംഭവ്യപുരുഷനും ആകത്തക്കവിധത്തിൽ ഇപ്പോൾ ജീവിക്കുക. അമ്പതുവർഷത്തിനുമേൽ വരുന്ന നിങ്ങളുടെ ഭാവിസത്ത നിങ്ങളെക്കുറിച്ചു് ലജ്ജിക്കാനിടവരാത്തവിധം ഇപ്പോൾ ജീവിക്കുക. ഇൻഡ്യയുടെ ഭാവിശിശുവിൽ നിങ്ങളുടെ ഭാവിസത്ത നിരാശാജനകമായി നശിച്ചുപോകാത്ത വിധത്തിൽ ഇപ്പോൾ ജീവിക്കുവിൻ!

യാഥാസ്ഥിതികഹിന്ദുക്കളേ! നിങ്ങളുടെ മനസ്സാക്ഷിയെ നിർമ്മലമാക്കുക, നിങ്ങൾക്കു പരിചരിക്കാൻ രണ്ടു കർമ്മാധിപതികളെ ആവശ്യമില്ല. നിങ്ങൾക്കു യഥാർത്ഥമായി ആവശ്യമുള്ള വസ്ത്രങ്ങളോടുകൂടി, നിങ്ങളുടെ പൂർവ്വികന്മാർ ഒരു സ്മരണചിഹ്നമെന്നവിധത്തിൽ—കഴിഞ്ഞ ലോകത്തിൻെറ സ്മാരകമെന്നരീതിയിൽ—നിങ്ങൾക്കു സമ്പാദിച്ചുതന്നിട്ടുള്ള അനുയോജ്യമല്ലാത്തുള്ള (Uunsuitable) കാലാനുകൂലമല്ലാത്ത വസ്ത്രങ്ങളെ (Suits) കൂട്ടിച്ചേർക്കേണ്ട കാര്യ

---

* ഒരു തത്വജ്ഞൻ.

മില്ല. മനുഷ്യരെയും രാഷ്ട്രങ്ങളെയും പാപ്പരാക്കുന്ന കുററം—പാപം—നമ്മുടെ സുപ്രധാനമായ ഉദ്ദേശത്തെ വിട്ടിട്ട് നമ്മുടെ സഞ്ചാരസരണിയെ ദൂരത്തുള്ള വേറെ ഒരു കാര്യംനോക്കാൻ തിരിച്ചുവിടുന്നതാണ്. ഉദ്ദേശത്തെ പ്രധാനമായി നോക്കുന്നമനുഷ്യൻ വിസ്താരകാര്യങ്ങളോട് "ഇല്ല, പോ മറയത്ത്!" എന്നു പറയുന്നു.

ദേവന്മാൎക്ക്—ദേവതകൾക്ക്—പൂജചെയ്യുന്നുവെന്നു "യജ്ഞ"പദം വിവക്ഷിക്കുന്നു. വേദഭാഷയിലും പലപ്പോഴും വേദാന്തഭാഷയിലും ദേവൻ എന്നുപറഞ്ഞാൽ എന്താണൎത്ഥം? പ്രകാശവും ചൈതന്യവും കൊടുക്കുന്ന ശക്തി—ഇതാണ്. വീണ്ടും, "ദേവന്മാർ" എന്ന ബഹുവചനരൂപത്തിനു, "ബാഹ്യദൃശ്യശക്തികളായോ, ആന്തരികദ്രഷ്ട്രൃശക്തികളോ കെല്പുകളോ ആയോ ഉള്ള ഭിന്നഭിന്നശക്തി പ്രകടനങ്ങൾ" എന്നാണൎത്ഥം. (External Visible Powers and Internal Seeing Powers=Objective & Subjective Energy) കൂടാതെ,"ആദ്ധ്യാത്മിക"മെന്നതിനെ അപേക്ഷിച്ചുള്ള"ആധിദൈവതം"എന്ന വാക്കിൽനിന്നു സ്ഫുരിക്കുന്നതുപോലെ ദേവത എന്നതു് പലപ്പോഴും ബ്രഹ്മാണ്ഡപരമായി—സാർവ്വലൌകികമായി—സങ്കല്പിക്കപ്പെടുന്ന ഒരു ശക്തിവിശേഷമാകുന്നു. "ചക്ഷുസ്സ്" അഥവാ "കാഴ്ച" എന്നതു ഒരു വ്യഷ്ടിയുടെ കാഴ്ചശക്തി—കാണാനുള്ള കെല്പ്—ആണ്. എന്നാൽ നേത്രേന്ദ്രിയത്തിന്റെ ദേവത സകല ജീവികളിലും ഉള്ള കാഴ്ചശക്തി—ആദിത്യനെന്നു് അറിയപ്പെടുന്നതും, ലോകസാക്ഷിയെന്നോ, ബാഹ്യസൂര്യനെന്നോഉള്ള ഒരു പ്രതിമയാൽ സൂചിപ്പിക്കപ്പെടുന്നതും ആയ—ശക്തിവിശേഷം ആകുന്നു. "കൈകൾ"എന്ന ഇന്ദ്രിയം ഒരു മനുഷ്യന്റെ കൈകളിലെ ശക്തിയെ സൂചിപ്പിക്കുന്നു; എന്നാൽ കൈകളുടെ ദേവതയെന്നതു് സകല കൈകളെയും അനക്കുന്ന ശക്തിവിശേഷമത്രെ. ഈ ശക്തിയെ സാർവ്വലൌകികമായി വീക്ഷിക്കുമ്പോൾ അതിനു കൊടുക്കുന്ന പേരു "ഇന്ദ്രൻ"എന്നാണ്. ഇങ്ങിനെയിങ്ങിനെ മററുള്ളതുകളും. "ഇന്ദ്രിയങ്ങളുടെ ദേവതകളെ"പ്പററി നാം സംസാരിക്കുന്നു. ഈ "ദേവതാ"പദത്തിനു് എന്തെങ്കിലും അൎത്ഥമുണ്ടെങ്കിൽ അതു മേല്പറഞ്ഞ താല്പൎയ്യം മാത്രമാണ്.

ആകട്ടെ! ഒരു യജ്ഞത്തിൽ—യാഗത്തിൽ—ദേവന്മാൎക്കുവേണ്ടി ഹോമിക്കുക എന്നു പറയുന്നതിന്റെ യുക്തിയുക്തമായ താല്പൎയ്യവും ഉദ്ദേശ്യവും എന്തായിരിക്കും? എന്റെ—ഒരു വ്യക്തിയുടെ—കെല്പുകളെല്ലാം അവയ്ക്കനുരൂപമായ സാർവ്വലൌകികശക്തികളിൽ ഹോമിക്കുക—ആഹുതിചെയ്യുക—സമൎപ്പിക്കുക; എന്റെ അയൽ

ക്കാർ ഞാൻതന്നെയെന്നു സാക്ഷാൽക്കരിച്ചു്, എന്റെ ഇച്ഛയെ ഈശ്വരേച്ഛയിൽ ലയിപ്പിച്ചു്, എന്റെ ചെറുസത്തയെ—ചെറിയ അസ്തിത്വത്തെ—സമസ്തത്തിന്റെയും ആത്മാവുമായി സാത്മ്യം—ഐക്യം—വരുത്തുക. ഉദാഹരണത്തിനു്, ആദിത്യനുവേണ്ടി ഹോമിക്കുക, അഥവാ ആദിത്യനെ പൂജിക്കുക എന്നതു് എടുക്കാം. അയോഗ്യമായ പ്രവൃത്തിമൂലം യാതൊരു കണ്ണുകളെയും ദ്രോഹിക്കാതെയിരിക്കണമെന്നു ദൃഢമായി പ്രതിജ്ഞയും തീരുമാനവും ചെയ്യുക—എന്നാണിതിന്റെ അൎത്ഥം. സകല കണ്ണുകളിലും ഈശ്വരനെ കണ്ടും അറിഞ്ഞുംകൊണ്ടു് നിങ്ങളിലേയ്ക്കു തിരിയുന്ന സകല നേത്രങ്ങളിലേയ്ക്കും പ്രേമവും പുഞ്ചിരിയും, ആശീർവ്വാദങ്ങളും പ്രദാനം ചെയ്യുക. ഇതാണു് താല്പൎയ്യം.

ഇന്ദ്രനുവേണ്ടി ആഹുതിചെയ്യുകയെന്നാൽ, നാട്ടിലെ സകല കൈകളുടെയും ഗുണത്തിനായി വേലചെയ്യുക എന്നാണു് അൎത്ഥം. ഓരോന്നും അതിന്റെ യുക്തമായ ഭക്ഷണം ശരിയായ രീതിയിൽ ഭുജിക്കണം. കൈകളും ഭുജത്തിലെ മാംസപേശികളും അവയുടെ വ്യായാമം—പണി—അദ്ധ്വാനം—കൊണ്ടു വളരുകയും പോഷിക്കയും ചെയ്യണം. ഇത്തരത്തിൽ ഇന്ദ്രനെ ഭുജിപ്പിക്കുകയെന്നാൽ, നാട്ടിൽ തൊഴിൽ അന്വേഷിച്ചു നടക്കുന്ന ലക്ഷലക്ഷം ദരിദ്രകരങ്ങൾക്കു തൊഴിൽ ഉണ്ടാക്കികൊടുക്കുക എന്നാണു് താല്പൎയ്യം. അതെ! ഇന്ദ്രനു ഭക്ഷണംകൊടുത്തു തൃപ്തിപ്പെടുത്തിയാൽ, നാട്ടിൽ ഐശ്വൎയ്യം നിറഞ്ഞ അനുഗ്രഹമുണ്ടാകും. സമസ്തകരങ്ങളും പണിയെടുക്കുമ്പോൾ ദാരിദ്ര്യം എവിടെ കാണപ്പെടും? ഇംഗ്ലണ്ടിൽ വാസ്തവത്തിൽ ജനങ്ങൾ ധാന്യങ്ങൾ കൃഷിചെയ്യുന്നില്ല. എന്നിട്ടും, ആ നാടു് ധനപൂൎണ്ണമത്രെ. എന്തുകൊണ്ടു്? കൈകളുടെ ദേവതയായ ഇന്ദ്രനു് (അജീൎണ്ണബാധവരത്തക്കവിധം അധികമായിപ്പോകുന്നുവെങ്കിലും) വ്യവസായങ്ങളും, കലകളും ആകുന്ന ഭക്ഷണം ലഭിക്കുന്നതുകൊണ്ടു്. പൊതുനന്മയ്ക്കുവേണ്ടി നമ്മുടെ കരചരണാദികളെ സംയോജിപ്പിച്ചു പണിയെടുക്കുന്നതാണു് ഇന്ദ്രനുവേണ്ടിയുള്ള യജ്ഞം. സാൎവ്വജനീനക്ഷേമത്തിനായി തലകളെ ഒന്നിച്ചു പ്രവൎത്തിപ്പിക്കുന്നതു ബൃഹസ്പതിയ്ക്കുള്ള യാഗമാണു്. ഹൃദയങ്ങളെ സംയോജിപ്പിക്കുന്നതു് ഹൃദയദേവതയായ ചന്ദ്രനു് ചെയ്യുന്ന യജ്ഞമാണു്. ഇതുപോലെ മററു ദേവതകളുടെ കാൎയ്യവും.

ചുരുക്കത്തിൽ പറഞ്ഞാൽ, ദേവന്മാൎക്കുള്ള യജ്ഞം എന്റെ കൈകളെ എല്ലാ കൈകൾക്കുംവേണ്ടി അഥവാ രാഷ്ട്രത്തിനു മുഴുവനും വേണ്ടി സംഭാവനചെയ്യുകയാണു്; എന്റെ കണ്ണുകളെ സ

മസ്തനേത്രങ്ങൾക്കുമായി, അഥവാ സകല ജനസമുദായത്തിനും വേണ്ടി, ദാനംചെയ്യുകയാണു്; എന്റെ ഹൃദയം സമസ്തഹൃദയങ്ങൾക്കുമായി സമർപ്പിക്കയാണു്; എന്റെ താല്പര്യങ്ങളെ നാട്ടിന്റെ സമസ്തതാല്പര്യങ്ങളിലേയ്ക്കു ലയിപ്പിക്കുകയാണു്; സകലതും എന്റെ സ്വന്തപ്രത്യേകസത്തയാണെന്നു സാക്ഷാൽക്കരിക്കുകയും ഭാവന ചെയ്കയുമാണു്. മററുവിധത്തിൽ പറഞ്ഞാൽ, "തത്വമസി" (നീ അതു് ആകുന്നു; അതു നീ ആകുന്നു) എന്ന തത്വം പ്രായോഗികമായി സാക്ഷാൽക്കരിക്കുകയാണു്. വ്യക്തി—സ്വാത്മപരമായ "മാംസശരീരം" കുരിശിൽ തറച്ചു്നശിപ്പിച്ചുംവെച്ചു്, സമസ്തവുമായിട്ടു പുനർജനിക്കുകയാണു്. ഇതാണു് വേദാന്തം.

സകല ജഗദധിപ! മമ ജീവനെടുത്തുനീ
സംശുദ്ധമായ്നിന്നിലേയ്ക്കു ചേർത്തിടുക!

മമ ഹൃദയമഖിലമയി! സർവ്വസ്വപ്രേമമേ!
മഗ്നമാക്കിടുക! നിന്നിൽനിരന്തരം;

നയനയുഗമഴകിൽ മമ നീയെടുത്താകവേ
നാഥ!നിന്നാൽ മദോന്മത്തമാക്കിടുക!

കരയുഗളമിവിടെ മമ മെല്ലെനീസത്യമേ!
കർമ്മശക്ത്യാവിയർപ്പിക്ക നിൻകാര്യമായ്!

(ഈ പദ്യത്തിൽ "നാഥൻ" എന്നതു് സ്വർഗ്ഗത്തിൽ—ആകാശത്തിൽ—മേഘങ്ങളുടെ തണുപ്പുകൊണ്ടു പനിപിടിച്ചിരിക്കുന്ന അദൃശ്യധൂമകേതുവായ ആളിനെ കുറിക്കുന്നില്ല! "നാഥൻ" എന്നാൽ "സകലതും", "സർവ്വജീവികളും" എന്നാണു് വിവക്ഷിച്ചിരിക്കുന്നതു് )

ഈ യജ്ഞം സകല ജനങ്ങളും ചെയ്യണം. നമ്മുടെ സാർവ്വജനീനമതം ധർമ്മം—ഇതായിരിക്കണം. ഹേ! ഭാരതമേ! ഇതു സ്വീകരിക്കുക! അല്ലെങ്കിൽ, മരിക്കുക! വേറെ പോംവഴിയില്ല.

യജ്ഞോത്സവസന്ദർഭങ്ങളിൽ ദേവന്മാർ പ്രത്യക്ഷമായി കാണപ്പെട്ടുമെന്നു നിങ്ങളുടെ ധർമ്മശാസ്ത്രങ്ങൾ പറയുന്നതു തീർച്ചയായും അക്ഷരംപ്രതി ശരിയാണു് എന്നു രാമൻ നിങ്ങളോടു തീർച്ചപറയുന്നു. എന്നാൽ ഇതുകൊണ്ടു തെളിയുന്നതു് വെറും സാമൂഹ്യധ്യാനശക്തിയാണു്. ധ്യാനത്തിൽ പങ്കുകൊള്ളുന്ന ഏകമനസ്സുരായ

ജനങ്ങളുടെ സംഖ്യ സ്വയംഗുണിതമായിടത്തോളം (അതായതു് ധ്യാനിക്കുന്ന മനുഷ്യരുടെ സംഖ്യയെ തന്നത്താൻ പെരുക്കിയാൽ കിട്ടുന്ന സംഖ്യയോളം) വലുപ്പത്തിൽ ധ്യാനഫലം വർദ്ധിച്ചുകാണപ്പെട്ടുമെന്നു മനഃശാസ്ത്രത്തിന്റെ ഏററവും ഒടുവിലത്തെ ഗവേഷണങ്ങൾ തെളിയിക്കുന്നു. ഇതാണു് സൽസംഗത്തിന്റെ മാഹാത്മ്യം. ഇവിടെ രാമനു് തനിയേ ഇരുന്നു് ഇഷ്ടംപോലെ ഏതു ഭാവനയും സാക്ഷാൽക്കരിക്കാമെങ്കിൽ, ഒരേ ഹൃദയത്തോടു കൂടിയ നൂറുനൂറായിരം ജനങ്ങൾ ഒരേ മന്ത്രങ്ങളും ജപിച്ചുകൊണ്ടു് ഒരേ രൂപത്തെ ധ്യാനിച്ചുകൊണ്ടിരിക്കുമ്പോൾ, ആ രൂപം പ്രത്യക്ഷപ്പെടാതിരിക്കാൻ എങ്ങിനെ കഴിയും?

എന്നാലിതു് എന്തിനെയാണു് കാണിക്കുന്നതു്? ഇത്രമാത്രമാണു്:—നിങ്ങൾ—യഥാർത്ഥാത്മാവു്—സർവ്വസമസ്തം—എല്ലാ ഈശ്വരന്മാരുടെയും ദേവന്മാരുടെയും പിതാവും സൃഷ്ടികർത്താവും ആണെന്നാണു് ഇതു തെളിയിക്കുന്നതു്. നിങ്ങളുടെ സ്വന്തസങ്കല്പസൃഷ്ടങ്ങളായ ഈ ഈശ്വരന്മാരും ദേവന്മാരും പ്രത്യക്ഷവും, എന്നാൽ വെറും മായാജനിതവും, അതിനാൽ വ്യാജവും, പരിമിതവുമായ നിങ്ങളുടെ ചെറു (അഹങ്കാര) സത്തയെ ഭരിക്കയും നിയന്ത്രിക്കയുംചെയ്യുന്നു. നിങ്ങൾ നിങ്ങളുടെ സ്വന്തം വിധിയുടെ കർത്താക്കളാണു്. ഭയത്തിലും മാലിന്യത്തിലും കിടന്നു നരകിച്ചുകൊണ്ടു നീചനായ അടിമയായി ഭവിക്കുക; അല്ലെങ്കിൽ നിങ്ങളുടെ ജന്മാവകാശമായ ഐശ്വരപ്രഭാവത്തിന്റെ മണിക്കിരീടം ധരിച്ചു പരിലസിക്കുക—ഇതിലേതെങ്കിലും നിങ്ങളുടെ ഇഷ്ടാനുസരണം സ്വീകരിച്ചു് അനുഭവിക്കാം. നിങ്ങളുടെ സൌകര്യംപോലെ വർത്തിക്കാം.

പിന്നെയും, ഒരു തത്വമോ, നിർദ്ദേശമോ, ആശയമോ ഉള്ളിലേയ്ക്കു കടത്തി ഉറപ്പിക്കുന്നതിനു് ദൃഷ്ടാന്തരൂപമായ ചില ചിഹ്നങ്ങളും, അടയാളങ്ങളും, ലക്ഷ്യങ്ങളും, ചടങ്ങുകളും ഉണ്ടായിരിക്കുമ്പോൾ അവയിൽനിന്നുണ്ടാകുന്ന അത്ഭുതഫലങ്ങളെ മനഃശാസ്ത്രദൃഷ്ട്യാ രാമൻ അറിയുന്നുണ്ടു്. സ്വയം സമർപ്പണം ചെയ്യുന്നതാണെന്നു സുദൃഢമായി കൈവരിച്ച ഒരു കേന്ദ്രീകൃതശപഥത്തിൽ ആമഗ്നനായ ഒരു മനുഷ്യൻ, സാർവ്വലൌകികഹസ്തങ്ങളിലേയ്ക്കു—പരമേശ്വരനിലേയ്ക്കു്—തന്റെ കരങ്ങളെ (പാണിഗ്രഹണത്തിനെന്നതുപോലെ) നീട്ടുമ്പോൾ, അവന്റെ ഹൃദയം ഭക്തികൊണ്ടു സമ്പൂർണ്ണമായി നിറഞ്ഞും, അവന്റെ ശരീരം ആസകലം ആ പരിശുദ്ധശപഥത്താൽ പ്രകമ്പിതമായും ഇരിക്കുന്നുവെങ്കിൽ—

തൻെറ താഴ്ന്ന നിസ്സാര സ്വന്തസത്തയെ ആ സാൎവ്വലൌകികശക്തിയിലേയ്ക്കു ഒഴിക്കുന്നതിനെ ബാഹ്യമായി സൂചിപ്പിക്കാൻ ഹോമദ്രവ്യങ്ങൾ അഗ്നിയിലേയ്ക്കു അൎപ്പിക്കുകകൂടി ചെയ്യുകയും, തൻെറ ആഭ്യന്തര നിശ്ചയം മന്ത്രജപംകൊണ്ടു പ്രകാശിപ്പിച്ച് ഉച്ചത്തിലുള്ള ഒരു "സ്വാഹ"കൊണ്ടു അവസാനിപ്പിക്കയും ചെയ്യുന്നു. ബാഹ്യമായ അടയാളങ്ങൾ മുഖേന പരിപാവനമായ ക്രിയ (deed)* യിൽ എന്തൊരു പരിശുദ്ധ മുദ്ര (seal) പതിപ്പിക്കപ്പെടുന്നില്ല! എന്നാൽ ഹാ! കഷ്ടമേ! സകലതും മുദ്രമാത്രമായി പരിണമിക്കയും, പ്രവൃത്തി (deed) യൊന്നും ഇല്ലാതിരിക്കയും ചെയ്യുന്നിടത്തു്, ഇവകളികൊണ്ടു എന്തൊരു ഫലം പ്രതീക്ഷിക്കാം? യാതൊരു തത്വമോ, നിൎദ്ദേശമോ, ഇല്ലാതെയും, വെറുംനിരൎത്ഥകമായ രൂപവും ചടങ്ങും വൃഥാ നമ്മുടെ തലയിൽ കെട്ടിവെച്ചുകൊണ്ടും ഇരിക്കുന്നതു് ജീവൻ പൊയ്പ്പോയതിനുശേഷം ശവശരീരം സൂക്ഷിക്കുന്നതുപോലെ മാത്രമാണു്. ആ മൃതശരീരം ഉടനെ ദഹിപ്പിക്കുക തന്നെ; അതിനെ ഇനിയും ശുശ്രൂഷിക്കേണ്ട കാൎയ്യമില്ല. അതു ആപൽക്കരവും, നാശകരവും, ആരോഗ്യഭഞ്ജകവും, ആണു്. സജീവങ്ങളായ—ജീവനുള്ള—പുതിയ രൂപങ്ങളെ പരിചരിക്കുക.

ഒരു നദിക്കു് അതിൻെറ പഴയ ചാലുകളിൽക്കൂടി ഒഴുകുക അധികം എളുപ്പമാണെന്നും, അതിനാൽ അതുപോലെ പഴയ സ്ഥാപനങ്ങൾക്കു പുതിയ ജീവൻ കൊടുക്കാൻ ശ്രമം ചെയ്യണമെന്നും പറയപ്പെടുന്നു! ഇതു് പ്രകൃതിയുടെ ഗതിക്കു പ്രതികടമാണെന്നാണു് രാമൻ പറയുന്നതു്. ഒരിക്കൽ ഉപേക്ഷിച്ച പഴയ ചാലുകളിൽക്കൂടി വീണ്ടും ഒഴുകിത്തുടങ്ങിയ ഒരു നദിയുടെയെങ്കിലും പേരു പറയുക. അഥവാ, പഴയ ജീവൻ നശിച്ചതിനു ശേഷം പുതിയ ജീവൻ പ്രവേശിച്ചതായുള്ള ഒരു സ്ഥാപനത്തിൻെറ ഒരു ഉദാഹരണം എന്നോടു പറയുക. "പുതിയവീഞ്ഞു് പഴയ തോൽക്കുടങ്ങളിൽ നിലനില്ക്കുന്നതല്ല". (ബൈബിൾ) കരിമ്പിൽനിന്നു് അതിൻെറ നീരുവററിപ്പോയാൽ ആ രൂപത്തിൽ അതിൽ നീരു തിരിയെ പ്രവേശിപ്പിക്കുക സാദ്ധ്യമല്ല. ആ ചണ്ടു—കരമ്പിൻെറ കൊത്തു്—തീയ്യിട്ടു ചുടേണ്ടതുതന്നെയാണു്. രൂപങ്ങളും വസ്തുക്കളും അവയുടെ ആകൃതികളും ബന്ധങ്ങളും സദാമാററിക്കൊണ്ടാണിരിക്കുന്നതു്; ഒരിക്കൽ ഉപേക്ഷിച്ച ആകൃതികളിലേയ്ക്കും ബന്ധങ്ങളി

* ഇംഗ്ലീഷിൽ Deed എന്ന പദത്തിനു പ്രവൃത്തി, പ്രമാണം (അഥവാ ആധാരം) എന്നു രണ്ടൎത്ഥമുള്ളതു രണ്ടും ഉപയോഗിച്ചു് ശക്തിമത്തായ ഒരു ശ്ലേഷാലങ്കാരം പ്രയോഗിക്കുകയാണിവിടെ.

ലേയ്ക്കും അവ തിരിയെ കയറുന്നില്ല. യജ്ഞസംബന്ധമായ ആഹുതികളെ ജ്ഞാനാഗ്നിയിലേയ്ക്കു നമുക്കു ബലിയായി സമർപ്പിക്കാം. കാലാനുകൂലമായ സ്വരൂപങ്ങളിൽ യഥാർത്ഥ യജ്ഞചൈതന്യം നമുക്കു പ്രകടിപ്പിക്കണം. സ്വദേശസ്നേഹമെന്നാൽ കഴിഞ്ഞകാലത്തെ മാഞ്ഞുപോയ മാഹാത്മ്യങ്ങളെപ്പററി ഇടവിടാതെ ധ്യാനിക്കുകയാണു് എന്നു കരുതുന്ന ചിലർ ഉണ്ടു്! മാറിവന്ന പുതിയ പരിതഃസ്ഥിതികളിൽ ഒരു പഴയ ഭവനത്തിന്റെ ഭാരം മുഴുവൻ പുറത്തു കയററിവെച്ചു ചുമന്നുംകൊണ്ടു ഇഴയുന്ന അച്ചുകൾ!! ഇപ്പോൾ പ്രയോജനമില്ലാത്ത, വളരെമുമ്പേതന്നെ കാലഹരണപ്പെട്ടുപോയ, പേരേട്ടുകളും കണക്കുപുസ്തകങ്ങളുംവെച്ചു വായിച്ചുകൊണ്ടു കഴിയുന്ന പാപ്പരായ (Bankrupt) ബാങ്കുകാർ!!!. ഇന്ത്യാ എന്തായിരുന്നു എന്നു ആലോചിക്കാൻ സമയം ചെലവാക്കരുതു്. നിങ്ങളിൽ ലയിച്ചിരിക്കുന്ന അനന്തമായ ഓജസ്സു ഉണർത്തി ഉയർത്തി ഇൻഡ്യാ എന്താകണം — ഭാവിയിൽ ഭാരതം എങ്ങിനെയിരിക്കണം — എന്നു പര്യാലോചിച്ചു ഭാവനചെയ്യുക. ഇതാണു് ചെയ്യേണ്ടതു്.

യജ്ഞങ്ങൾ, തീർത്ഥങ്ങൾ, മേളങ്ങൾ, മന്ദിരങ്ങൾ (ക്ഷേത്രങ്ങൾ), നീതിന്യായകോടതികൾ, ക്ലബ്ബുകൾ, വിവാഹമരണസന്ദർഭങ്ങൾ, സഭകളുടെയും സമാജങ്ങളുടേയും വാർഷികങ്ങൾ, അടുത്തകാലത്തു കാര്യാലോചനായോഗങ്ങളും കാൺഗ്രസ്സ് സമ്മേളനങ്ങളും ഇവയെല്ലാം ജനങ്ങളെ ഒന്നിച്ചുചേർത്തുകൊണ്ടുവരുവാൻ ഇൻഡ്യായിലുള്ള സൌകര്യങ്ങളായിരുന്നു. പാശ്ചാത്യനാടുകളിൽ പള്ളികൾ, ഹോട്ടലുകൾ, പ്രദർശനങ്ങൾ, വിനോദയാത്രകൾ, സർവ്വകലാശാലകൾ, പബ്ളിക്ക്പ്രസംഗങ്ങൾ, ക്ലബ്ബുകൾ, രാഷ്ട്രീയസംഘങ്ങൾ മുതലായവ സാമാന്യജനങ്ങളെ സമ്മേളിപ്പിക്കുന്നു. എന്നാൽ സൌമ്യമായ ഒരു ആത്മീയനിരപ്പിൽ — ആധ്യാത്മികനിലയിൽ — നാം മേളിക്കുന്ന കൂട്ടങ്ങളിലാണു് വലിയ ഏകീകരണശക്തികൾ കിടക്കുന്നതു്. അവിടെയാണു് പ്രേമത്തിന്റെ പരിശുദ്ധാമൃതം (സവിത്) ഐക്യത്തെ സ്ഥിരീകരിക്കയും, വിടവുകൾ അടച്ചുറപ്പിക്കയുംചെയ്യുന്നതു്. ഹൃദയങ്ങൾ യോജിക്കുന്നിടത്തുമാത്രമേ ശാശ്വതമായ ഐക്യം സംഭവിക്കുന്നുള്ളു. ചർമ്മങ്ങൾ — തൊലികൾ — മാത്രം സമ്മേളിക്കുന്നതുകൊണ്ടു പ്രോത്സാഹജനകമായ ഗുണങ്ങൾ കൈവരുന്നില്ല. എന്നല്ലാ, പലപ്പോഴും അതുകൊണ്ടു അസൂയയും സ്പർദ്ധയും ഉണ്ടാകുന്നു. ബലപ്രയോഗപ്രേരണകൊണ്ടു ബാഹ്യയോജിപ്പുണ്ടാക്കേണ്ട കാര്യമില്ല. ഹൃദയങ്ങൾ സംയോജിക്കാതെയുള്ള സ്നേഹിതത്വങ്ങൾ, ഉറക്കെപൊട്ടിത്തെറിക്കുന്ന സ്ഫോടനവസ്തുക്കൾ

ചേർന്നിരിക്കുന്നതിനെക്കാൾ ആപല്ക്കരമാണ്. കാലുകളുടെ പരിശ്രമംകൊണ്ടു രണ്ടു ഹൃദയങ്ങൾ സദാ പരസ്പരം അടുക്കണമെന്നില്ല. സുഹൃത്തുക്കളുടെയും അനുഗാമികളുടെയും സാമീപ്യവും സമ്പർക്കവും യഥാർത്ഥത്തിൽ ആവശ്യപ്പെടാനോ, ശ്ലാഘിക്കാനോ ഇല്ല. സകല ജീവൻെറയും ശാശ്വതമായ ഉറവയും, ജന്മസ്ഥാനവും അടുത്തു വരുന്നതുകൊണ്ടാണ് നമ്മുടെചുററും നാം പ്രകൃത്യാ സഖാക്കളെ അടുത്തുകാണാനിടവരുന്നതു്. ചെടികൾ ജലത്തിൻെറ സമീപത്തുനിന്നു അവയുടെ വേരുകൾ ആ വശത്തേക്കു നീട്ടുന്നു. അതുപോലെ സകല ജീവൻെറയും സനാതനഭവനത്തിൽനിന്നു നമുക്കു പുറപ്പെട്ടുചെല്ലാം. നമ്മുടെ സമീപത്തെല്ലാം സജാതീയമായ വളരെ സസ്യങ്ങൾ നമുക്കുകാണാം. സത്യത്തിൻെറ ഉറവസ്ഥാനത്തുനില്ക്കുക മാത്രമാണ് നിങ്ങൾ ആദ്യമായി ചെയ്യേണ്ടതു്.

പിന്നെയും, ഒരു ദൂരദർശിനിക്കണ്ണാടി (Telescope) യിലെ പ്രത്യേക സ്ഫടികച്ചില്ലുകൾ (Lenses) എല്ലാം പരസ്പരം അനുയോജ്യമായി പ്രവർത്തിക്കുന്നതിനു അവയുടെ കേന്ദ്രദീർഘതകൾ (Focal lengths) വേണ്ടതുപോലെ അനുരഞ്ജിപ്പിച്ചുവെച്ചാലേ സാധ്യമാകുന്നുള്ളു. വിഭിന്നജ്യോതിസ്സുകളുടെ (Planets) സഞ്ചാരവൃത്തങ്ങൾ (Orbits) ആനുഭ്രമികങ്ങളായിരിക്കുന്നതിനാൽ സൌരയൂഥം ഒരു സംയുക്തൈക്യത്തിൽ വർത്തിക്കുന്നു. ചില സ്നേഹിതന്മാരെ നാം സ്നേഹത്തിൽ ഒരു ക്രമത്തിൽ അധികം അടുപ്പിച്ചോ, ദൂരത്തിലോ നിർത്തുകയാണെങ്കിൽ, നമുക്കവരുമായി സഹകരിച്ചു ജോലിചെയ്യാൻകഴിയാതെവരാം. സഖിത്വമാകുന്ന സൌരയൂഥത്തിലും ശാശ്വതവും സ്ഥിരവും ആയ സ്നേഹൈക്യം സമ്പാദിക്കാനും പുലർത്താനും ആത്മീയദൂരങ്ങളെ—അകലങ്ങളെ യഥായുക്തം സൂക്ഷിച്ചുനിർത്തേണ്ടതുണ്ടു്. പലപ്പോഴും ജനങ്ങൾ അവർതമ്മിലുള്ള അടുപ്പത്തിൻെറയോ, അകൽച്ചയുടെയോ ക്രമം തെററിക്കുന്നതുമൂലം, സകലരെയും, അവിശ്വസിക്കയോ സംശയിക്കയോ ചെയ്യാൻ തുടങ്ങുന്നു. പ്രേമവും, യോജിപ്പും, ഐക്യവും സമ്പാദിക്കാനും നിലനിർത്താനും ജനങ്ങളിൽ തമ്മിൽ തമ്മിലുള്ള അകലം യഥായുക്തം ഭേദപ്പെടുത്തിവെക്കേണ്ടിവരും.

സകല ജനവിഭാഗങ്ങളെയും ഒന്നിച്ചുവരുത്താനും, അധ്യാത്മാകർഷണശക്തികൾമുഖേന അവരുടെ സ്വന്തത്തിലേയ്ക്കു് അവരെ പതിപ്പിക്കാനും, പ്രവേശിപ്പിക്കാനും, പ്രകൃതിയുടെനിയമങ്ങൾഅനുസരിച്ചു്, അവരുടെ അന്യോന്യസംബന്ധങ്ങളുടെ അകലം ക്രമപ്പെടുത്താനും, ധാരാളം സൌകര്യം കൊടുക്കത്തക്കവിധം ദേശീയമഹോ

ത്സവങ്ങളെ പരിഷ്കരിക്കേണ്ടതാണു്. വർഷകാലദേശീയോത്സവങ്ങൾ തെക്കെ ഇൻഡ്യായിലെ മോഹനകരമായ ശീതോഷ്ണാവസ്ഥയിലും, വേനൽക്കാലമഹോത്സവങ്ങളെ വടക്കേഅററത്തെ പൎവ്വതങ്ങളുടെ മനോഹരക്കാഴ്ചകളിലും, വസന്തകാലമഹോത്സവങ്ങളെ ബംഗാളിലുംവെച്ചു നടത്താമായിരിക്കാം. ഗ്രീഷ്മകാലോത്സവങ്ങൾ പടിഞ്ഞാറെ ഇൻഡ്യായിൽവെച്ചു നടത്താം. ഈ ഉത്സവങ്ങൾ വൎഗ്ഗീയവും സാമുദായികവും ആയ അതിരുകളെ അതിലംഘിച്ചു് സകലജനവിഭാഗങ്ങളുടെയും പ്രാതിനിധ്യം വഹിക്കുന്ന കമ്മിററികളാൽ നയിക്കപ്പെടുന്ന യഥാൎത്ഥദേശീയോത്സവങ്ങൾ ആയിരിക്കണം. അവിടെ കലകളുടെയും വ്യവസായങ്ങളുടെയും പ്രദൎശനങ്ങളും സകലവിധം കച്ചവടങ്ങളും, മ്യൂസിയങ്ങളും, ഗ്രന്ഥാലയങ്ങളും, നിരീക്ഷണശാലകളും, കളിസ്ഥലങ്ങളും, പ്രസംഗവേദികളും, ക്ലബ്ബുകളും. ആലോചനാസഭകളും, കോൺഗ്രസ്സ്കൂടാരങ്ങളും, അന്തിമമായി, എന്നാൽ ഏററവും ആവശ്യമായി, ദേശിയനാടകശാലകളും ഉണ്ടായിരിക്കട്ടെ അവിടെ ഭിന്നഭിന്നസംസ്ഥാനങ്ങളിൽനിന്നു ഭിന്നഭിന്നമതവൎഗ്ഗസ്ഥരായ ജനങ്ങളെ വരുത്തട്ടെ. ജീവിതത്തിലെ ഹാസ്യപ്രധാനവും ഗൌരവപ്രധാനവും ആയ ഭാഗങ്ങളെല്ലാം അവിടെ പ്രകടിപ്പിക്കപ്പെടട്ടെ. അവിടെ സഹോദരികൾ സഹോദരന്മാരോടുകൂടി സഞ്ചരിക്കയും കളിക്കയും ചെയ്യട്ടെ. ഭാൎയ്യമാർ ഭൎത്താക്കന്മാരോടുകൂടി (പുരാതനഭാരതത്തിലേപ്പോലെ) അപ്രകാരം വിഹരിക്കട്ടെ ബോംബേസംസ്ഥാനത്തിലെ പഴയ മാമൂൽ അനുസരിച്ചു് അവരുടെ അമ്മമാരെ മക്കൾ കൊണ്ടുനടക്കട്ടെ. സകലവൎഗ്ഗങ്ങളിലും, ജാതികളിലും, മതങ്ങളിലും ഉള്ള പ്രസംഗകന്മാൎക്കു് അവരുടെ പ്രേമവാക്ചാതുൎയ്യം അഭ്യസിക്കാനുതകുന്ന ഒരു പൊതുപ്രസംഗവേദിയും കൂടി ഉണ്ടായിരിക്കണം.

ദേശീയസാഹിത്യം സൃഷ്ടിക്കയും, പരിഷ്കരിക്കയും, അഭിവൃദ്ധിപ്പെടുത്തുകയും ചെയ്യുന്നതും സജീവങ്ങളായ നാട്ടുഭാഷകൾക്ക ഒരു ഐകമത്യം വരുത്തുന്നതും, ദേശീയൈക്യത്തിനു സഹായിക്കുന്ന ഒരു ഘടകമാണു്.

വിവിധസ്ഥലങ്ങളിൽ സകല മതക്കാരെയും സ്വാഗതംചെയ്തു് അവൎക്കു പ്രവേശിക്കാനും മൌനമായി പ്രാൎത്ഥന നടത്താനും, സഹാനുഭൂതിയും. സ്നേഹവും ദയയും നിറഞ്ഞ നോട്ടങ്ങൾ പരസ്പരം പകരാനും സൌകൎയ്യംകൊടുക്കുന്ന "ഓം മന്ദിരങ്ങൾ" സ്ഥാപിക്കപ്പെടാം. എന്നാൽ അവിടെ അവൎക്കു സംഭാഷണംചെയ്യാൻ ഇടം ആവശ്യമില്ല.

യുവാക്കന്മാർ സംഘംചേൎന്ന് രാമൻെറ പദ്ധതിപ്രകാരം തുറന്ന വായുവിൽ വ്യായാമംചെയ്യാം. മുമ്പു ചൂണ്ടിക്കാണിച്ചതുപോലെ, ഓരോ മാനസികപ്രവൃത്തിയും ദിവ്യമായ മുദ്രകൊണ്ടുറപ്പിക്കുന്നതിന് ഹവിസ്സുകൾ അൎപ്പിക്കുന്ന സമ്പ്രദായത്തെ അനുകരിച്ച്, ഈ യുവാക്കന്മാർ അവരുടെ ഓരോ ശരീരചലനങ്ങളെയും ആത്മീയലക്ഷ്യങ്ങളുടെ പ്രബലസൂചനകളാക്കിത്തീൎത്തുകൊണ്ടിരിക്കണം. കളിസമയത്ത് അനുരൂപമായ ശുദ്ധീകരണമന്ത്രങ്ങൾ നമുക്കു ജപിക്കാം. എന്നാൽ അതു നമുക്കറിയാൻ പാടില്ലാത്ത ഭാഷയിൽ ആയിരിക്കരുത്. ശീതോഷ്ണാവസ്ഥ അനുവദിക്കുന്നതുപോലെ, ആകാശമണ്ഡലത്തിൻെറ മേൽക്കട്ടിയുടെ കീഴേയോ, വൃക്ഷങ്ങളുടെ തണലിലോ, നദീതീരങ്ങളിലെ പച്ചത്തകിടികളിൽ യുവജനങ്ങൾ ഒന്നിച്ചിരുന്നു ഭക്ഷണം കഴിക്കട്ടെ. ഓരോ ഉരുള ഭക്ഷണവും ആഭ്യന്തരവും ബാഹ്യവുമായ ഓങ്കാരജപത്തോടുകൂടി കഴിക്കപ്പെടട്ടെ. "ജ്വലിക്കുന്ന പദങ്ങളും ശ്വസിക്കുന്ന ചിന്തകളും" നിറഞ്ഞ ദേശീയഗാനങ്ങൾ കൂട്ടംകൂടി പാടുന്നതു് ഏകീകരണത്തിനു ശക്തിയേറിയ ഒരു സഹായമാണു്.

ഹവനകൎമ്മങ്ങൾക്കുവേണ്ടി കൃത്രിമമായി അഗ്നിചമയ്ക്കുന്നതിനുപകരം, ഭക്തിമാന്മാരായ യുവാക്കന്മാർ പ്രഭാതസൂൎയ്യൻെറയോ, അസ്തമനസൂൎയ്യൻെറയോ മണ്ഡലത്തിൽനിന്നു മിന്നിപ്പുറപ്പെടുന്ന തേജസ്സ് യാഗാഗ്നിയായിട്ടുപയോഗിച്ച്, തങ്ങളുടെ സങ്കുചിതവും പരിമിതവും ആയ ചെറിയ സത്തയെ (അഹംഭാവനയെ) അതിൽ അൎപ്പിക്കട്ടെ.

> "ശിഷ്യ! നിയുണൎന്നെഴുന്നേല്ക്കുക, ക്ഷീണംവിട്ടു-
> തൽക്ഷണം നെഞ്ചപ്രാതഃശോണരശ്മിയിൽ മുക്കു!"

ആ പ്രഭാപൂരമാകുന്ന സമുദ്രത്തിൽ നീ ചാടി മുങ്ങി, പ്രകാശപ്രവാഹമായിക്കയറിവന്നു്, നിൻെറ ദിവ്യപ്രോജ്ജ്വലതപത്തിൽ നീ തന്നെ പ്രപഞ്ചം മുഴുവനും കുളിപ്പിക്കുക. ഇതാണു് ഹവനം.

സാധാരണജനങ്ങളിൽ പ്രത്യേകിച്ച് സ്ത്രീകളിലും കുട്ടികളിലും (അതായതു് പിൽക്കാലതലമുറകളിൽ) പ്രേമവും, ഐകമത്യവും സ്ഥാപിക്കാനുള്ള ഫലപ്രദമായ ഒരു പദ്ധതിയാണു് നഗരകീൎത്തനങ്ങൾ—നിൎഭയമായി സത്യത്തെ വിളംബരംചെയ്തുകൊണ്ടു തെരുവീഥികൾതോറും സഞ്ചരിക്കുന്ന അത്ഭുതകാഴ്ചകളും, പാടിക്കൊണ്ടും നൃത്തംചെയ്തുകൊണ്ടും പോകുന്ന ഘോഷയാത്രകളും ഭജനസംഘങ്ങളും.

സത്യത്തിന്റെ വിജയത്തിനുവേണ്ടി രാഷ്ട്രത്തിന്റെ ഒരു നായകൻ കർക്കശമായി ദ്രോഹിക്കപ്പെടുകയും, "രക്തസാക്ഷി"യായി മരിക്കയുംചെയ്യുന്നതു് രാജ്യത്തു് ഐകമത്യം കൈവരുത്താൻ ഉള്ള സകല ശ്രമങ്ങളിലുംവെച്ചു് ഏററവും ഫലപ്രദമായ ഒരു ശക്തിയാണു്. എന്നാൽ നിസ്സ്വാർത്ഥതയുടെ 'ജീവന്മൃത്യു'വോ, പോരാ, 'മരിക്കുന്ന ജീവനോ' ആണു് ഒരു രാഷ്ട്രത്തെയെന്നല്ലാ, സകല രാഷ്ട്രങ്ങളെയും അന്തിമമായി ഐക്യപ്പെടുത്തുന്നതു്. ഒരുവൻ ഈശ്വരനിൽ ജീവിക്കട്ടെ, സമസ്ത രാഷ്ട്രവും അവനിൽ കൂടി ഐക്യമടയും.

യൌവനയുക്തർ പട്ടാളവിദ്യാഭ്യാസം (Military Education)-സൈനികപരിശീലനം—ആകുന്ന, രക്തവും അഗ്നിയും മുഖേനയുള്ള ജ്ഞാനസ്നാനത്തിൽകൂടി സഞ്ചരിച്ചു തിരിയെ വരാൻ സൗകര്യപ്പെടുത്തുന്നതു് ധീരതയും, ചാരിത്രസത്യസന്ധതയും, ആത്മത്യാഗചൈതന്യവും, പുണ്യവും വളർത്തുന്ന മാർഗ്ഗമാണു്.

സ്ത്രീകളുടെയും, കുട്ടികളുടെയും, വേലചെയ്യുന്ന വർഗ്ഗക്കാരുടെയും വിദ്യാഭ്യാസം വിഗണിക്കുന്നതു് നമ്മെ താങ്ങിനിൽക്കുന്ന വൃക്ഷശിഖരങ്ങളുടെ മുട്ടമുറിക്കുന്നതുപോലെയാണു്. അത്രമാത്രമല്ല, ദേശീയതാമാകുന്ന വൃക്ഷത്തിന്റെ മുഴവൻ വേരുകളിൽതന്നെ മരണകരമായ വെട്ടുകൊടുക്കുന്നതുപോലെയാണതു്.

മഹർഷിമാരുടെ, ഇരുപതാംശതാബ്ദത്തിലെ സന്താനങ്ങളേ! നിങ്ങൾ നിങ്ങളുടെ ശ്രുതി അഥവാ വേദം പ്രഖ്യാപിക്കുന്ന ശാസനങ്ങളെ മനസ്സിലാക്കുന്നുവെങ്കിൽ, സ്മൃതി നിങ്ങളുടെമേൽ കയററിവെച്ചിട്ടുള്ള വർണ്ണവിശ്വാസപ്രമാണപരിമിതികളുടെ ഹ്രസ്വീകരിച്ചു ഞെക്കിഞെരുക്കുന്ന ചിരട്ടകൾ, നിങ്ങൾക്കു തല്ലിപ്പൊട്ടിച്ചുകളയേണ്ടതാണു്. എന്നാൽ, പരമാത്മാത്മാവിനെ അംഗീകരിപ്പാൻ നിങ്ങൾക്കാവശ്യമില്ലെന്നുവെച്ചാലും, ശ്രുതിയെ ആദരിക്കാൻ ഭാവമില്ലെന്നുവെച്ചാലും, വളരെ ദൂരത്തിലിരുന്ന, വർഷകാലത്തു പയോഗിക്കാൻ നിർബ്ബന്ധിതമായിരുന്ന കുപ്പായങ്ങളെ ഈ ഉഷ്ണവേനലിൽ നിങ്ങൾക്കുപയോഗിക്കണമെന്നുവന്നാൽ, നിങ്ങളുടെ പൂർവ്വികന്മാരുടെ ജ്ഞാനത്തിന്റെ നാമധേയത്തിൽ നിങ്ങളുടെ ആധുനികാവസ്ഥയെ പരിശോധിക്കാൻ ദയാപൂർവ്വം ശ്രമിക്കുവിൻ മനുഷ്യനായി ജനിച്ചവൻ കാലത്തിൽമാത്രമല്ല, സ്ഥലത്തിലുംകൂടി ജീവിക്കുന്നു അക്ഷാംശരേഖാമുറയ്ക്കു് (അതായതു് കാലത്തിൽ— longitudinally) നിങ്ങൾ ഹിമാലയസ്ഥമഹർഷിപുംഗവന്മാരുടെ പാരമ്പര്യതന്തുക്കളിൽ ഉൾപ്പെട്ടിരിക്കാം; എന്നാൽ ഉച്ചരേഖാമുറയ്ക്കു

(അതായതു് സ്ഥലാസ്പദമായി—latitudinally) കലകളും സയൻസുകളും പ്രയോഗിക്കുന്ന യൂറോപ്യനും, അമ്മേരിക്കനും ആയ ഭൗതികവാദിജനങ്ങളോടു നിങ്ങൾക്കുള്ള സമ്പർക്കം—ജീവിതബന്ധം—നിഷേധിക്കപ്പെടാവുന്നതല്ല. പുരാതനഉപനിഷത്തുകളുടെ ജ്ഞാനം സുധീരം അവകാശപ്പെട്ടു് ആവാഹിക്കുകതന്നെ; എന്നാൽ ഭൗതികജീവിതതലത്തിൽ ജപ്പാൻെറയും അമ്മേരിക്കയുടെയും പ്രായോഗികപദ്ധതികളെ സ്വായത്തമാക്കി സ്വയം ലയിപ്പിക്കുന്നതുകൊണ്ടു മാത്രമേ നിങ്ങൾക്കു ജീവിക്കാൻ യോഗ്യതസിദ്ധിക്കൂ. ലളിതമായ ഒരു വടവൃക്ഷച്ചെടി അതിൻെറ വിത്തിൻെറ മാഹാത്മ്യം പ്രകീർത്തിച്ചുകൊണ്ടു വെറുതേയിരുന്നാൽ നശിച്ചുപോകയേയുള്ളൂ. ചുററുപാടുകളിലുള്ള മണ്ണിലും ജലത്തിലും വായുവിലും വെളിച്ചത്തിലുംനിന്നു വസ്തുക്കളെ സംഗ്രഹിച്ചു തൻെറ ജീവിതത്തിലേയ്ക്കു വേലചെയ്തു യോജിപ്പിക്കാൻ അതിനു മടിവരരുതു്. നിങ്ങളുടെ ദേശീയവ്യക്തിത്വത്തിൻെറ പ്രത്യേകതകളെ പരിത്യജിക്കണമെന്നു രാമൻ ലവലേശം പറയുന്നില്ല. എന്നാൽ കഴിഞ്ഞതും വർത്തമാനവും—നടപ്പുകാലം—ചേർത്തുയോജിപ്പിച്ചു ലയിപ്പിച്ചുകൊണ്ടു വളരണമെന്നു രീതിയായും രാമൻ നിങ്ങളോടാവശ്യപ്പെടുന്നു. പാശ്ചാത്യർ നിങ്ങളുടെ പുരാതനദിവ്യജ്ഞാനം അംഗീകരിച്ചു തങ്ങളോടു ചേർക്കുന്നതുപോലെ നിങ്ങൾ അവരുടെ സയൻസും ആവാഹിച്ചു ചേർക്കേണ്ടതാണു്.

ഒരു മരത്തിൻെറ ആരോഗ്യംപോലെ, ഒരു രാഷ്ട്രത്തിൻെറ ആരോഗ്യവും യഥാകാലമുള്ള, മാലിന്യപരമായ, കത്രികാപ്രയോഗത്തെ – അന്യനാടുകളിലേയ്ക്കു കുടിയേറിപ്പാർക്കുന്നതിനെ— ആശ്രയിച്ചിരിക്കുന്നു എന്നു ചരിത്രവും രാഷ്ട്രീയധനശാസ്ത്രവും ഉൽഘോഷിക്കുന്നു. പാവപ്പെട്ട, പട്ടിണികിടക്കുന്ന തൊഴിലില്ലാത്ത ഇൻഡ്യാക്കാരെ, ജനസംഖ്യ വളരെ കുറഞ്ഞ ഇതര രാജ്യങ്ങളിൽ പണിയെടുക്കാൻ അയച്ചാൽ, അവരവിടെ വേലചെയ്തു പജീവിക്കയും, അവരിൽക്കൂടി ഇൻഡ്യാ ദൂരസ്ഥലങ്ങളിൽ വേരോടിക്കയും ചെയ്യും. പഴയ ഇൻഡ്യായുടെ ആലസ്യം ഇതു തകർത്തുകളയും. ഇൻഡ്യാ വഹിക്കേണ്ട ഭാരം അപ്പോൾ വളരെ കുറയുകയും, അന്തരീക്ഷത്തെ മലിനപ്പെടുത്തുന്ന, ക്ഷീണിപ്പിക്കുന്ന, ഇംഗാലാമ്ലവാതകം (Carboric acid gas) ലഘൂഭവിക്കയും ചെയ്യും. നിങ്ങളിതു സ്വമേധയാ —സ്വേച്ഛയാ–ചെയ്യുന്നപക്ഷം നിങ്ങളുടെ വണ്ടിക്കു ദേവന്മാരെ കെട്ടിയതുപോലെ പരിഗണിക്കാം. അല്ലാത്തപക്ഷം, ദേവന്മാരാകുന്ന കൎക്കശശകടചക്രങ്ങൾ യാതൊരു വിശ്രമവുംതരാതെ അവയുടെ മാർഗ്ഗത്തിൽപെടുന്നവരെയെല്ലാം പൊടിച്ചുതകർത്തുകൊണ്ടു പൊയ്ക്കളയുന്നു. നിങ്ങൾ സ്വയം സ്തംഭനാവസ്ഥയിൽനിന്നും ര

ക്ഷിക്കാത്തതുകൊണ്ടു്, അവർ നിങ്ങളുടെ ഹൃദയങ്ങളെ അനുഗ്രഹിക്കുന്നതു ഇത്തരത്തിലായിരിക്കും. നിങ്ങൾക്കിതിൽ ഏതും ഇഷ്ടംപോലെ സ്വീകരിക്കാം ദുർഭിക്ഷതകൊണ്ടും പ്ലേഗുകൊണ്ടും ഈശ്വരൻ തന്റെ മുദ്ഗലമായ കാരുണ്യം മുഖേന ഈ കത്രികാപ്രയോഗം നിർവ്വഹിക്കേണ്ടതായിവരും. "ഒരു മനുഷ്യൻ നിയമാനുസരണം തന്റെ ബോധം പ്രയോഗിച്ചു പ്രവൎത്തിക്കുമ്പോൾ, അവൻ വിജയിക്കുന്നു; പ്രകൃതിയുടെ, കൊള്ളുന്നതും കൊള്ളാത്തതും തിരഞ്ഞെടുത്തുതള്ളുന്ന നിയമത്തെ മനസ്സിലാക്കി അതിനെ ആശ്രയിച്ചുനിന്നുകൊണ്ടു്, മനുഷ്യൻ ബോധപൂർവ്വം പരിശ്രമംചെയ്താൽ അതിൽനിന്നു മത്സരമോചനം സിദ്ധിക്കുന്നു." അത്തരം മനുഷ്യൻമാത്രമെ സ്വതന്ത്രനായി ചരിക്കുന്നുള്ളു.

ചിലർ ഇപ്പോൾ പറയും:—"സാധുക്കളായും തൊഴിലില്ലാത്തവരായുമുള്ള നമ്മുടെ നാട്ടിലെ കുടുംബങ്ങളെ എന്തിനു വീട്ടിൽനിന്നു പുറത്താക്കുന്നു?" ഈ ചോദ്യം "വീടു്" എന്ന ഹ്രസ്വമായ വീക്ഷണപരിധിയെ അടിസ്ഥാനപ്പെടുത്തി പുറപ്പെടുന്നതാണു്. ശരീരം ജനിച്ച മുറിയുടെ നാലു ഭിത്തികൾക്കു പുറത്തേയ്ക്കു എന്തിനു പോകണം! വീട്ടിനെ വിട്ടുംവെച്ചു തെരുവുകളിലേയ്ക്കുപോലും എന്തിനു ഇറങ്ങുന്നു!! നിങ്ങൾ മണ്ണിന്റെയോ ധൂളിയുടെയോ കുഞ്ഞല്ലാ; അതിനെക്കാൾ ഉയൎന്ന സ്വൎഗ്ഗത്തിന്റെ കുട്ടിയാണു്. നിങ്ങൾ സ്വൎഗ്ഗശിശു—പോരാ—സ്വൎഗ്ഗംതന്നെയാണു്. സകല നാടും നിങ്ങളുടെ വീടാണു്. നിങ്ങളെ ഒരു ഒററയിടത്തിൽമാത്രം കുത്തിഉറപ്പിച്ചു നിൎത്തിക്കളയരുതു്. ഇൻഡ്യായ്ക്കിന്നു ലോകത്തിൽനിന്നു പ്രത്യേകം മാറിനിന്നു പ്രത്യേകമായി ജീവിക്കാൻ സാദ്ധ്യമല്ല. ഇൻഡ്യാ തനിയേതന്നെ ഒരു രാജ്യമായിരുന്ന ഒരു കാലമുണ്ടായിരുന്നു; പേർഷ്യായും ഈജിപ്റ്റും അങ്ങനെതന്നെയായിരുന്നു. എന്നാൽ ആവിയും വിദ്യുത്തും (Electricity) മുഖേന ഇക്കാലത്തു കാലവും സ്ഥലവും ഇല്ലായ്മചെയ്യപ്പെട്ടിരിക്കുന്നു. ഒരു തടസ്സമായിനിന്നിരുന്ന സമുദ്രം ഇപ്പോൾ രാജപാതയായിത്തീൎന്നിരിക്കുന്നു. പണ്ടത്തെ നഗരങ്ങൾ ഇപ്പോൾ തെരുവുകളായും, പണ്ടത്തെ നാട്ടിൻപുറങ്ങൾ ഇപ്പോൾ പട്ടണങ്ങളായും ഭേദപ്പെട്ടിരിക്കുന്നു. "ഭൂലോകം" എന്നു പറയപ്പെടുന്ന ഒരു ചെറുരാജ്യത്തിന്റെ തെരുവുകളും പട്ടണങ്ങളുമായി ഇവ പരിണമിച്ചിരിക്കുന്നു. അതിനാൽ "എന്റെ വീടു്" എന്ന ചുരുങ്ങിയ ആശയം നിങ്ങൾ വിശാലതരമാക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. പ്രകൃതിയുടെയും ഈശ്വരന്റെയും കുഞ്ഞുങ്ങളേ! എല്ലാ രാജ്യങ്ങളും നിങ്ങളുടേതാണു്. മനുഷ്യവംശമെല്ലാം നിങ്ങളുടെ സഹോദരീസഹോദരന്മാരാണു്. പ്രയോജനകരമായി പ്രവൃത്തിചെയ്തു ജീവിക്കാവുന്നിടത്തു എവിടെയെ

ങ്കിലും പോകുവിൻ! ഹിന്ദുസമുദായത്തിനു്—ഭാരതീയജനസമുദായത്തിനു് ഒരുമൃതഭാരമായി—മുക്കിക്കൊല്ലുന്നകല്ലുകെട്ടിയായി—കിടന്നു്, മുമ്പേതന്നെ ബന്ധിതരായി കിടക്കുന്ന ലക്ഷലക്ഷം യാചകന്മാരുടെ സംഖ്യ വർദ്ധിപ്പിക്കുന്നതിനുപകരം നിങ്ങൾ വേറെ എവിടെയെങ്കിലും പോകുവിൻ! ഈശ്വരന്റെയും മനുഷ്യസ്നേഹത്തിന്റെയും നാമത്തിൽ പോകുക! പോകുക!

ചിലക്കു് ഇൻഡ്യായുടെ കഷ്ടതകൾ കുറയ്ക്കുന്നതു് ഒരു ദേശീയപ്രശ്നമായിരിക്കാം, രാമനതു് ഒരു അന്തർദ്ദേശീയ (Inter-national) പ്രശ്നമാണു്—അഖിലലോകപ്രശ്നമാണു്. ചിലക്കതു സ്വദേശസ്നേഹപരമായ ഒരു പ്രമേയമായിരിക്കാം, രാമനതു മനുഷ്യപ്രേമപരമായ ഒരു പ്രമേയമാണു്. എന്റെ കണ്ണിന്റെ മുമ്പിൽ കിടന്നു മരിക്കുന്നതിനേക്കാൾ എന്റെ കുട്ടികൾ എന്നിൽനിന്നു ദൂരത്തായാലും എവിടെയെങ്കിലും പോയി ജീവിക്കട്ടെ. കണ്ണുകളിൽനിന്നു ഒലിക്കുന്ന ബാഷ്പധാരയോടുകൂടി രാമൻ നിങ്ങളോടാജ്ഞാപിക്കുന്നു:— "വന്ദനം! പോകുവിൻ!!"

വിദേശനാട്ടുകളിൽ പോയി തന്നത്താൻ കാലക്ഷേപം കഴിപ്പാനുള്ളതിൽ കവിഞ്ഞു്, പ്രാപ്തി സമ്പാദിക്കുന്നുവെങ്കിൽ നിങ്ങൾ തിരിച്ചുവരിക. ജാപ്പനീസ്യുവാക്കന്മാർ പാശ്ചാത്യരുടെ പ്രായോഗികപരിജ്ഞാനം ശീലിച്ചു തങ്ങളുടെ ജന്മദേശത്തേയ്ക്കു കൊണ്ടുപോകുന്നതുപോലെ, നിങ്ങൾ വിദേശത്തുനിന്നു സമ്പാദിച്ച വിജ്ഞാനവുംകൊണ്ടു തിരിയെവന്നു നിങ്ങളുടെ പഴയ നാടിനെ അനുഗ്രഹിക്കുവിൻ! എന്നാൽ വിദേശത്തു നിങ്ങൾക്കു സ്വയംസംരക്ഷണത്തിനാവശ്യമുള്ളതിൽ കവിഞ്ഞ കഴിവുകൾ ഉണ്ടാകാത്തപക്ഷം, നിങ്ങൾ അവിടെത്തന്നെ നിവസിക്കുവിൻ! ഭാരതമാതാവിന്റെ വേദനിക്കുന്ന നെഞ്ചത്തു് തൊഴിലില്ലാതെ ഇഴയുന്ന അട്ടകളെപ്പോലെ ഇരിക്കേണ്ടിവരികയാണെങ്കിൽ, ഇൻഡ്യായിൽ വീണ്ടും കാലുകുത്തുന്നതിനേക്കാൾ, അറബിക്കടലിൽ ചാടി ആ കടലിന്റെ ആതിഥ്യം സ്വീകരിക്കുവിൻ! സ്വഭവനപ്രേമവും യഥാർത്ഥസ്വദേശസ്നേഹവും നിങ്ങളോടാവശ്യപ്പെടുന്നതു് ഇതാണു്.

രാമൻ മനുഷ്യരെപ്പോലെതന്നെ സകല മൃഗങ്ങളെയും, കല്ലുകളെപ്പോലും സ്നേഹിക്കുന്നു. വാനരങ്ങൾ ദൈവങ്ങളെപ്പോലെതന്നെ പ്രിയപ്പെട്ടവയാണു്. എന്നാൽ വസ്തുതകൾ വസ്തുതകൾതന്നെയാണു്. വ്യാജം പറയുന്നവൻ നശിക്കട്ടെ! "ജോൺബുള്ളി"ന്റെ (ഇംഗ്ലണ്ടിന്റെ) മക്കടമുഷ്ടിക്കകത്തുനിന്നു് അയർലണ്ടിനു് അല്പം ആശ്വാസം ലഭിക്കാനുണ്ടായ ഏക മാർഗ്ഗം, പ്രതിവർഷം

സഹസ്രക്കണക്കിനു് അമേരിക്കായിലേയ്ക്കു് അയർലണ്ടുകാർ (Poor Pat) കുടിയേറിപ്പാർക്കാൻ പ്രവഹിച്ചതായിരുന്നു.

ഇൻഡ്യായുടെ അലസവസ്തുക്കളെ—മടിയമനുഷ്യരെ—ക്കൊണ്ടു പ്രിയപ്പെട്ട അമ്മേരിക്കയോ, ഇതര രാജ്യങ്ങളോ അതിഭാരം കൊണ്ടു്—അസഹ്യമായ ചുമടുകൊണ്ടു്—കഷ്ടംപ്പെടാൻ രാമനാവശ്യപ്പെടുകയില്ല. നിങ്ങൾ വിദേശങ്ങളിൽ പോകുന്നതുകൊണ്ടു വാസ്തവത്തിൽ ആ ദേശങ്ങളുടെ ആരോഗ്യത്തിനും സഹായിക്കുന്നു. ഞെങ്ങിഞെരുങ്ങി വളരുന്ന മരങ്ങൾ എല്ലാം ബലഹീനങ്ങളാണു്. ആദ്യത്തെ മൂട്ടിൽനിന്നു് ഒന്നു പറിച്ചെടുത്തു് വേറെ ദൂരെ എവിടെയെങ്കിലും നട്ടുനോക്കുക; അതൊരു രാക്ഷസരാജനെപ്പോലെ വളനുവരും. നിങ്ങൾ മററു വല്ലയിടത്തും പോകുമ്പോൾ, നിങ്ങൾ ചെല്ലുന്നതും വളരുന്നതുമായ നാടിനു് നിങ്ങൾ ഒരു ബഹുമാനമൂർത്തിയായി ഭവിക്കും. ഇപ്പോഴത്തെ ഉന്നതന്മാരായ അമ്മേരിക്കർ അങ്ങിനെയാണു്. അവരിൽ മിക്കവരും ആദ്യം യൂറോപ്പിൽനിന്നു കുടിയേറിപ്പാർത്തവരായിരുന്നു—ദരിദ്രന്മാരായിരുന്നു. പ്രവഹിക്കുന്ന, ചലിക്കുന്ന, കുടിയേറിപ്പാർക്കുന്ന, സുഖകരമായ ഒരു മാററത്തിൻെറ ആവിർഭാവം അഭിവൃദ്ധിപ്പെടുന്ന എല്ലാ നാട്ടുകാർക്കും ഉണ്ടായിരുന്നുവെന്നു ചരിത്രപഠനം തെളിയിക്കുന്നു.

യജ്ഞത്തെക്കുറിച്ചു ചില വാക്കുകൾകൂടി പറയട്ടെ. യജ്ഞം അഥവാ യാഗം ചിലപ്പോൾ ത്യാഗത്തെ സൂചിപ്പിക്കുന്നതായി വ്യാഖ്യാനിക്കപ്പെടുന്നു. "ത്യാഗ"മെന്ന ഉൽകൃഷ്ടപദം ഇവിടെ അനക്കമില്ലാത്ത നിസ്സഹായതയും, ഉദാസീനമായ ബലഹീനതയും ആയി തെററിദ്ധരിക്കരുതു്. അഭിമാനഗൌരവം നിറഞ്ഞ സന്ന്യാസിതപവുമായി അതിനെ കൂട്ടിക്കുഴയ്ക്കരുതു്. യാതൊരു തടസ്സവും ചെയ്യാതെ, ക്രൂരഹൃദയരും, മാംസഭുക്കുകളുമായ ചെന്നായ്ക്കൾക്കു്, പരിപാവനദേവക്ഷേത്രമായ നിങ്ങളുടെ ശരീരം വിഴുങ്ങാൻ കൊടുക്കുന്നതു ത്യാഗമല്ല. അനീതിക്കും അക്രമത്തിനും കീഴ്വഴങ്ങിക്കൊടുക്കുവാൻ നിങ്ങൾക്കെന്തവകാശമാണുള്ളതു്? മാലിന്യത്തിൻെറ അടിമയായ ഒരുത്തനുവേണ്ടി തൻെറ പരിശുദ്ധക്ഷേത്രം (തൻെറ ശരീരം) പരിത്യജിക്കുന്നതു് ഒരു സ്ത്രീയുടെ പുണ്യകരമായ ത്യാഗമല്ല. യഥാർത്ഥത്യാഗം സകലതും സത്യത്തിലേക്കു സമർപ്പിക്കുന്നതാണു്. ഈ ശരീരം, ഈ സ്വത്തു്, ഈശ്വരൻേറതാണു്. നിങ്ങൾ ജാഗ്രതയായിരിക്കുക. നിങ്ങളുടെ പരിശുദ്ധവിശ്വാസത്തിൽ അന്യായവും അപമര്യാദയും കയറി സ്പർശിക്കാതിരിക്കട്ടെ. സത്യത്തിൽനിന്നു അന്യവും, പ്രത്യേകവുമായ ഏതാണ്ടായിട്ടു നിങ്ങളെ സ്വയം മാററിനിർത്തുകയും, മതത്തിൻെറ പേരിൽ പിന്നീടു ത്യാഗം

ചെയ്യാൻ തുടങ്ങുകയും ചെയ്യുന്നതു്, നിങ്ങളുടേതല്ലാത്തതു നിങ്ങൾ സ്വായത്തമാക്കുന്നുവെന്നു സൂചിപ്പിക്കുന്നു. ഇതു പരസ്വം അപഹരിക്കയാണു്. നിന്റേതല്ലാത്തതു എടുത്തു ദാനംചെയ്യാൻ അഭ്യസിക്കുന്നതു്—അതു മഹാപാപമല്ലയോ? സമുജ്ജ്വലിക്കുന്ന 'സത്യ' സൂര്യനായി പ്രകാശിക്കുക! സത്യമായി ഭവിക്കുക! ഇതു മാത്രമേ നിയമസാധുവായ ത്യാഗമാകുന്നുള്ളൂ. ഒരു ക്ഷണനേരം നോക്കുക! നമുക്കതു ത്യാഗമെന്നു വിളിക്കാമോ? അതു ദിവ്യമഹത്വമല്ലയോ? അതേ! ഈശ്വരത്വവും ത്യാഗവും പര്യായപദങ്ങളാണു്. സംസ്കാരവും ചാരിത്രവും അതിന്റെ ബാഹ്യപ്രകടനങ്ങളാണു്.

പണ്ടത്തെ വൈദികകാലങ്ങളിൽപോലും, ചെറിയ അഭിമാനത്തിൽ (അഹങ്കാരം) വേരോടുന്ന കർമ്മകാണ്ഡം യാതൊന്നും അന്തിമസ്വാതന്ത്ര്യത്തെ (മുക്തിയെ) പ്രദാനംചെയ്യുമെന്നു കണക്കാക്കപ്പെട്ടിരുന്നില്ല. ജ്ഞാനത്തിൽനിന്നാണു് എപ്പോഴും മോക്ഷം ഉദിക്കുന്നതു്. തന്മൂലം ചുമതലാഭാരംകൊണ്ടു ഞെരുങ്ങി പരിഭ്രമിച്ചുകൊണ്ടു്, സ്വാർത്ഥതയുടെ പരിഷ്കൃതസേവകനായിരിക്കുന്നവന്റെ ഇപ്പോഴത്തെ കർമ്മകാണ്ഡം അവനെ പാപത്തിൽനിന്നും സങ്കടത്തിൽനിന്നും സംരക്ഷിക്കയില്ല. ലോകത്തിലെ ധനമെല്ലാം അവൻ പക്ഷേ സംഭരിച്ചേക്കാം. എന്നാൽ ഒരുത്തൻ തന്നത്താൻ സകലത്തിന്റെയും ചൈതന്യം–ആത്മാവു്–ആണു് എന്നു് അറിയുന്നില്ലെങ്കിൽ അവനു മനഃശക്തിയും ശാന്തിയും വരുക സാധ്യമല്ല. പ്രപഞ്ചത്തിലെ സകല മാററങ്ങളിലും സാഹചര്യങ്ങളിലും അന്തർല്ലീനമായിക്കിടക്കുന്ന, അവയിൽക്കൂടി നീണ്ടു കോർത്തുകിടക്കുന്ന ഒരുലക്ഷ്യമുണ്ടു്. അതു് ആത്മസാക്ഷാല്ക്കാരമത്രേ. ഒരു മനുഷ്യന്റെ ജീവിതം കൃത്രിമത്വത്തിലും, നിസ്സാരതയിലും, കാഴ്ചകളിലുംമാത്രം പട്ടുത്തുകെട്ടപ്പെട്ടിരിക്കയാണെങ്കിൽ ഓരോ മാററവും പരിഷ്കാരവും ഉണങ്ങിയ ചപ്പുചവറുകളുടെ ഒരട്ടുക്കുമാററി വേറൊരട്ടുക്കു പ്രകടമാക്കുകയല്ലാതെ ഗൂഢമായ നിലം ദൃഷ്ടിഗോചരമാകുന്നില്ലെന്നുള്ളതു നിസ്തർക്കമാണു്. നിങ്ങൾ സ്വയം സമസ്തവുമാണെന്നു ഭാവനചെയ്തു്, പൂർണ്ണമായ ആരോഗ്യം സമ്പാദിക്കാതെയിരിക്കുന്നിടത്തോളംകാലം, നിങ്ങളുടെ പരിഷ്കാരപ്രകടനമെല്ലാംകൂടി വേദനാകരമായ ശരീരബോധത്തിന്റെ വിങ്ങുന്ന വ്രണത്തെ ഒളിച്ചുവെക്കുന്ന തുണി (Linen) വെച്ചുകെട്ടലാകുന്നു. വേദങ്ങളുടെ ജ്ഞാനവിഭാഗങ്ങൾ മാത്രമേ യഥാർത്ഥ വേദമാകുന്നുള്ളൂ. അതുമാത്രമേ ശ്രുതി ഈശ്വരപ്രേരിതമായ വെളിപാടു്) ആയി ഹിന്ദുതത്വശാസ്ത്രത്തിലെ ആറു മാമൂൽ വിഭാഗങ്ങളുടെ കർത്താക്കന്മാരും, ജൈനബൌദ്ധഗ്രന്ഥകാരന്മാരും പരാമർശിക്കുന്നതുമുള്ളൂ. ഹിന്ദുക്കളേ! ഈ ശ്രു

തിയോടു ചേൎന്ന യോജിച്ചുനില്ക്കുവിൻ! ഏതൽക്കാലാവശ്യങ്ങളനുസരിച്ചു സ്മൃതിയും കൎമ്മകാണ്ഡവും വ്യത്യാസപ്പെടുത്തുവിൻ! അങ്ങിനെ ഹിന്ദുക്കളെന്നനിലയിൽ നിങ്ങളുടെ പ്രത്യേകത നിലനിൎത്തുകയും എന്നാൽ പ്രപഞ്ചത്തിലെ യഥാൎത്ഥനായകന്മാരും, ആചാൎയ്യന്മാരുമായിട്ടുള്ള ഹിന്ദുക്കളായി നിങ്ങൾക്ക വ്യാപിക്കയും വളരുകയും ചെയ്യാൻ കഴിയുകയും ചെയ്യും. അങ്ങിനെ പുറംതള്ളുന്ന സ്തംഭനാവസ്ഥയിൽനിന്നു രക്ഷപ്രാപിക്കയും, ഉൾക്കൊള്ളുന്ന നവ്യചൈതന്യം ശ്വസിക്കയും ചെയ്യാം. ആത്മജ്ഞാനംകൂടാതെ പണിയെടുക്കുന്നവൻ, ഇരുട്ടമുറിയിൽ കടന്നു്, തല ഭിത്തികളിൽ തല്ലി മേശമേൽ മുട്ടുതട്ടി മുറിവുണ്ടാക്കി, കസാലമേൽ ഉരുണ്ടുവീണു്, ഇടിയും അടിയും വിവിധമായി സഹിച്ചു വേലചെയ്യുന്ന ഒരാളിനെപ്പോലെ ആകുന്നു. പ്രകാശത്തിൽ-വെളിച്ചത്തിൽ-പ്രയത്നിക്കുന്ന ഒരുത്തനു് ഈ യുദ്ധവും പാടും ഇല്ല. ജ്ഞാനഹീനനായ മനുഷ്യൻ കുതിരയുടെ വാലിൽ പിടികൂടി സദാ തൊഴിയുമേററു് സഞ്ചരിക്കുന്ന ഒരുത്തനെപ്പോലെയാണു്. ജ്ഞാനിയായവൻ സുഗമമായും, പൂൎണ്ണാഹ്ളാദസഹിതനായും കുതിരയുടെ പുറത്തു കയറി സവാരിചെയ്യുന്നു. ആത്മജ്ഞാനം പ്രാപിച്ച മനുഷ്യനു പ്രവൃത്തി പ്രവൃത്തിയേ അല്ല. വസന്തമാരുതൻ പുഷ്പങ്ങളിൽനിന്നും സൌരഭ്യം വഹിച്ചുകൊണ്ടുപോകുന്നതുപോലെയാണു് ഒരു സമചിത്തനായ മനുഷ്യൻ ഏററവും മഹത്തരമായ പണികൾപോലും ചെയ്യുന്നതു്. ആത്മജ്ഞാനിയായ മനുഷ്യൻ യാതൊരു കൎമ്മവും ചെയ്യുന്നേ ഇല്ലെന്നു ശങ്കരൻ പറയുന്നു. ശരിതന്നെ, അവൻെറ നിലയിൽനിന്നു നോക്കുമ്പോൾ ശരിതന്നെ. എന്തെന്നാൽ അവനു കൎമ്മമായി കാണപ്പെടുന്ന യാതൊരു കൎമ്മവും പ്രവൃത്തിയും ഇല്ലാ. എല്ലാം വെറും ക്രീഡയാണു്—എല്ലാം വെറും ലീലയാണു്. സകലതും ആനന്ദമാണു്. നിർബന്ധിതമായ കടമയൊന്നും അവനില്ല. അവൻ സ്ഥിതിഗതികളുടെ നാഥനാണു്. അവനൊരു കുലുക്കവുമില്ല. പരിഭ്രാന്തിയില്ല. അവൻ എല്ലാം പൂൎണ്ണമെന്നു കാണുന്നു. അവൻ കോപിക്കുന്നില്ല, പശ്ചാത്തപിക്കുന്നില്ല. എപ്പോഴും നവീനനായും, എന്നാൽ സുസ്ഥിരനായും നില്ക്കുന്നു. "പ്രവൎത്തിക്കുക" എന്ന ജ്വരത്തിൽനിന്നും അവൻ മുക്തനാകുന്നു.

എന്നാൽ അത്തരമുള്ള ഒരുവൻ അലസനോ, മടിയനോ ആണോ? ഒരിക്കലുമല്ല. ആണെങ്കിൽ "പ്രകൃതിയെ അലസയെന്നും, സൂൎയ്യനെ കുഴിമടിയ"നെന്നും നിങ്ങൾക്ക വിളിക്കാം. നൈഷ്കൎമ്മ്യത്തിൻെറ വിസ്മയകരപ്രവാചകനായിരുന്ന ശങ്കരനെത്തന്നെ നോക്കുക. ഇത്ര വളരെ ജോലി! ഒരേ ഒരു പുരുഷൻ!! ഇത്ര കുറഞ്ഞ കാലംകൊണ്ടു ചെയ്തുതീൎത്തതായ വേറൊരു ദൃഷ്ടാന്തം ചരിത്ര

ത്തിന്റെ സമസ്തപരിധികളിലെവിടെയെങ്കിലും വേറൊന്നു നിങ്ങൾ എന്നെ കാണിച്ചുതരുമോ? അനേകശതം ഗ്രന്ഥങ്ങൾ എഴുതുക, സ്ഥാപനങ്ങൾ രൂപവൽക്കരിക്കുക, രാജാക്കന്മാരെ മാനസാന്തരപ്പെടുത്തുക, ഇൻഡ്യായുടെ നെടുനീളെയും, കുറുകെയും മനോജ്ഞങ്ങളായ സംഘങ്ങൾ നടത്തുക! നക്ഷത്രത്തിൽനിന്നു പ്രകാശം പ്രസരിക്കയും പുഷ്പത്തിൽനിന്നു സൌരഭ്യം പ്രവഹിക്കയും ചെയ്യുന്നതുപോലെതന്നെ അദ്ദേഹത്തിൽനിന്നു വേല ഒഴുകിക്കൊണ്ടിരുന്നു.

മനുവിന്റെ വാചകങ്ങളിൽ പറയുന്ന, ആഭ്യന്തരമാഹാത്മ്യത്തിന്റെ സഹജസിംഹാസനമായ സ്വാരാജ്യത്തിലേയ്ക്കു് ആത്മയജ്ഞിയെ—സ്വയം ത്യാഗംചെയ്തു ഹോമിക്കുന്നവനെ— അവതരിപ്പിക്കുന്ന, ശ്രേഷ്ഠതനിറഞ്ഞ, ബ്രഹ്മയജ്ഞത്തെപ്പററി സ്വല്പം പറയാതെ ഈ പ്രമേയം അവസാനിപ്പിക്കാൻ രാമനു സാധിക്കയില്ല. നിങ്ങളുടെ സ്വായത്തബോധം—സ്വന്തം എന്നുള്ള പ്രത്യേക വ്യക്തിത്വബോധം—ജ്ഞാനാഗ്നിയിൽ ദഹിപ്പിക്കുക; നിങ്ങളുടെ സകല ആസക്തികളും, മമത്വങ്ങളും, മനോരാജ്യങ്ങളും, "എന്റേതു്", നിന്റേതു്" എന്നും മററുമുള്ള വിചാരങ്ങളും സ്നേഹങ്ങളും, ദ്വേഷങ്ങളും, ക്ഷോഭങ്ങളും, കോപങ്ങളും, സൌജന്യങ്ങളും, ലൌകികങ്ങളും, ശരീരവും, ബന്ധുക്കളും, മനസ്സും, രക്തബന്ധങ്ങളും, കുലബന്ധങ്ങളും, പുണ്യങ്ങളും, പാപങ്ങളും, കടങ്ങളും, ചോദ്യങ്ങളും, സകല നാമങ്ങളും, രൂപങ്ങളും, സമസ്താവകാശങ്ങളും, ബാധ്യതകളും, വശീകരണങ്ങളും എല്ലാം പരിത്യജിക്കുക! ദൂരെത്തള്ളിയെറിയുക!! ദിവ്യജ്ഞാനത്തിന്റെ അഗ്നികുണ്ഡത്തിൽ അവയെല്ലാം ഹോമിക്കുക! അവകൊണ്ടു സുഗന്ധദ്രവ്യമുണ്ടാക്കി "തത്ത്വമസി" (അതു നീയാകുന്നു) എന്ന പ്രജ്വലിക്കുന്ന ഹോമകുണ്ഡത്തിൽ അതുകളെ സമർപ്പിച്ചു് അവ ദഹിക്കുമ്പോൾ അവിടെയുണ്ടാകുന്ന മധുരസൌരഭ്യം ആസ്വദിക്കുക!

നിങ്ങളുടെ ഈശ്വരത്വം ഉച്ചൈസ്തരം ഉൽഘോഷിച്ചുകൊണ്ടു സകല പരീക്ഷകളുടെയും ക്ഷീണതകളുടെയും ഉയരെക്കയറുവിൻ! താൻ താൻതന്നെയായിരിക്കുന്ന ഏതൊരു മനുഷ്യനും വഴിമാറിക്കൊടുക്കാൻ പ്രപഞ്ചം സന്നദ്ധമായിരിക്കണം. നിങ്ങളുടെലോകത്തിന്മേൽ ഈശ്വരനായി പ്രശോഭിക്കുവിൻ! അല്ലാത്തപക്ഷം ആ ലോകം നിങ്ങളുടെമേൽ കുതിരകയറും. ആശങ്കകളും അന്ധവിശ്വാസങ്ങളും താലോലിക്കുന്ന മനുഷ്യർക്കു ആശയ്ക്കു വകയില്ല. അവരുടെ "ഞാൻ, ഞാൻ" എന്ന ചിന്തയും പേരും വെറും വ്യർത്ഥമായതുകൊണ്ടു് അവർ തദനുസാരം വ്യർത്ഥമായി പ്രതിജ്ഞചെയ്യുന്നു.

നിങ്ങളുടെ സ്വന്തമായ—നിങ്ങൾതന്നെയായ—ദിവ്യസത്തയെ പ്പററി നിങ്ങൾക്കു സംശയമുണ്ടോ? നെഞ്ചിൽ അങ്ങിനെയൊരു ശങ്കയിരിക്കുന്നതിനെക്കാൾ അവിടെ ഒരു വെടിയുണ്ടയിരിക്കുക യാണു ഭേദം. നിങ്ങളുടെ ഹൃദയം നിങ്ങളെ താങ്ങുന്നില്ലേ? അതി നെ പറിച്ചെടുത്തു ദൂരെയെറിയുവിൻ! ചിരിക്കാൻ സാഹസപ്പെട്ടു യത്നിക്കുവിൻ! സത്യത്തിലേയ്ക്കു കുതിച്ചുചാടുവിൻ!

"നിങ്ങൾ ഭീരുവാണോ?"

"എന്തിനെപ്പററിഭീരു?"

ഈശ്വരനെക്കുറിച്ചോ? അസംബന്ധം!

മനുഷ്യനെക്കുറിച്ചോ? ഭീരുത്വം!!

പഞ്ചഭൂതങ്ങളെക്കുറിച്ചോ? അവയെ എതിർക്കുക!!

നിങ്ങളെക്കുറിച്ചുതന്നെയോ? നിങ്ങളെ സ്വയം അറിയുക!!!

പറയുവിൻ! "ഞാൻ ഈശ്വരനാണു്" എന്നുപറയുവിൻ!

രാമ—സത്യം (Truth)

## 4. വനസംഭാഷണങ്ങൾ

### No. 1.

#### ആധുനികപരിഷ്കാരം

വിവിധനാമരൂപങ്ങൾവഹിക്കുന്ന വൃക്ഷങ്ങളുടെ കീഴിൽ, ഒരു ശീതളസ്പർശമായ പാറ ഉപധാനമായി സേവിക്കെ, മൃദുവായ മണൽ മെത്തയായി ഭവിക്കെ, ഒരു കാൽ മററതിന്മേൽ ശ്രദ്ധാരഹിതമായി താങ്ങി വിശ്രമിച്ചുകൊണ്ടിരിക്കെ, മുഴുഹൃദയവുംനിർത്തി പുതിയ പരിശുദ്ധവായുവും പാനംചെയ്തു്, ആനന്ദത്തിൻെറ പൂർണ്ണതയിൽ കാന്തിമത്തായ പ്രകാശം ചുംബിച്ചുകൊണ്ടു്, ഓങ്കാരമന്ത്രവും പാടിക്കൊണ്ടു്, മുറുമുറെ മൂളിക്കൊണ്ടു് ഒഴുകുന്ന നദിയെ താളംപിടിക്കാൻ അനുവദിച്ചുകൊണ്ടു്, രാമൻ നീണ്ടുനിവിൻ ശയിക്കുമ്പോൾ, പരിഷ്കാരത്തിൻെറ ഏതോ ദുരഭിമാനസന്താനമായ ഒരു സന്ദർശകൻ പകുതി വിനോദസ്വരത്തിൽ താഴെക്കൊടുക്കുന്ന ചോദ്യം രാമനോടു ചോദിച്ചു:—"ഏഷ്യായിലെ അലസത നിങ്ങ

ളെന്തിനു് അമ്മേരിക്കായിലേക്കു വലിച്ചുകൊണ്ടുവരുന്നു? പുറത്തേക്കു പോകുക; വല്ലതും നന്മചെയ്യുക!"

രാമൻ പറഞ്ഞു:-ഹേ! എന്റെ പ്രിയപ്പെട്ട ആത്മാവേ! നന്മചെയ്യുന്നതിനെപ്പറ്റി പറഞ്ഞാൽ, ആ തൊഴിൽ മുമ്പേതന്നെ ശ്വാസംമുട്ടിച്ചു കൊല്ലത്തക്കവിധം, അത്രയധികം ജനനിബിഡമല്ലയോ? എന്നെ തനിയേ വിട്ടുകളയുക; എന്നെയും എന്റെ രാമനെയും."

"അലസത" എന്നോ നിങ്ങൾ പറഞ്ഞതു്? പൌരസ്ത്യമായ അലസത? എന്തുകൊണ്ടു്? അലസതയെന്നാൽ എന്താണു്?

ആചാരങ്ങളും നടപ്പുകളും ആകുന്ന ചെളിക്കണ്ടുകളിൽ കുഴഞ്ഞുമറിഞ്ഞു്, മാമൂലുകളും ഫാഷനുമായ ഒഴുക്കുകളിൽ താനേ അകപ്പെട്ടു ഒഴുകിപ്പോകാൻ സ്വയം അനുവദിച്ചു്, കാഴ്ചകളാകുന്ന കിണററിനുള്ളിൽ ഒരു മൃതഭാരമെന്ന മട്ടിൽ, മുങ്ങിച്ചത്തുകൊണ്ടു്, ഉടമസ്ഥതയെന്ന തടാകത്തിൽ പിടികൂടി മുക്കപ്പെട്ടു്, ഈശ്വരന്റെ സമയം കനകം സമ്പാദിപ്പാൻ ചെലവഴിച്ചു് ജീവിതം നയിച്ചുകൊണ്ടു്, "ഞ്ഞു നന്മ ചെയ്യുകയാണെ"ന്നു പറയുന്നതു് അലസതയല്ലയോ? നിങ്ങളുടെ ജീവിതം പ്രയോഗപഥത്തിൽ ജീവിക്കാൻ അന്യന്മാരെക്കൊണ്ടു അനുവദിപ്പിക്കയും വസ്ത്രധാരണം, തീററി, സഞ്ചാരം, ഉറക്കം, ചിരി, കരച്ചിൽ (സംഭാഷണത്തെപ്പററി ഒന്നും മിണ്ടുകയേ വേണ്ട!) എന്നിതുകളിൽ യാതൊരു സ്വാതന്ത്ര്യവുമില്ലാതെയിരിക്കുകയും ചെയ്യുന്നതു് അലസതയല്ലയോ? നിങ്ങളുടെ ഈശ്വരത്വം നഷ്ടപ്പെടുത്തുന്നതു് അലസതയല്ലയോ? ഈ ധൃതഗതിയും പരിഭ്രമവും കഴുത്തുഞെരിക്കുന്ന ചൂടേറിയ വേഗതയും ജ്വരസമാനമായ ചാട്ടവും എന്തിനു്? അന്യരെപ്പോലെ സർവ്വശക്തമായ ഡോളർ സമ്പാദിക്കാൻ! പിന്നെയെന്തു്? അന്യന്മാരെപ്പോലെ ആനന്ദിക്കാനോ? അല്ല. ആനന്ദത്തിന്റെ പുറകേ ഓടുന്നതാൽ ആനന്ദമില്ല. ഹേ! അഭിപ്രായങ്ങളാൽ വഞ്ചിക്കപ്പെട്ട പ്രിയസ്നേഹിതരേ! നിങ്ങളെന്തിനു് ആനന്ദത്തെ ദൂരത്തു മാററിനിത്തുന്നു? മനോഹരമായ ഈ പർവ്വതനദിയുടെ കരയ്ക്കു് ഈ പ്രകൃതിരമണീയമായ തോട്ടത്തിൽ ഇവിടെ വന്നിരിക്കയും നിങ്ങളുടെ യഥാർത്ഥരക്തബന്ധുക്കളായ-സ്വാതന്ത്ര്യമാരുതൻ, രജതാഭമായ രശ്മിസമൂഹം, ക്രീഡാലോലമായ ജലം, പച്ച ഭൂതലം-നിങ്ങളുടെ രക്തം വാസ്തവത്തിൽ ഉണ്ടാക്കാൻ ഉപയോഗിക്കപ്പെടുന്ന ഈ ബന്ധുക്കളുടെ സഹവാസം ആസ്വദിക്കയും ചെയ്യാത്തതെന്തു്? പരിഷ്കൃതരാജ്യക്കാർ ജാതിചമ്മങ്ങളാൽ പ്രബലമായി മൂടപ്പെട്ടിരിക്കുന്നു. അവർ സഹജീവികളിൽനിന്നു സ്വയം വേർപെടുത്തുകയും തുറസ്സായ സ്വാതന്ത്ര്യ

പ്രകൃതിയിൽനിന്നും, നവ്യവും സുരഭിലവും ആയ പ്രകൃതിജീവിതത്തിൽനിന്നും ഗുഹകളും തുരങ്കകളുമായ അടഞ്ഞ വിരുന്നുമുറികളിലേയ്ക്കു നാടുകടത്തപ്പെടുകയും ചെയ്യുന്നു! വിസ്തൃതലോകത്തിൽനിന്നു അവർ സ്വയം ഓടിക്കയും, സകല സൃഷ്ടികളിലുംനിന്നു ജാതിഭ്രഷ്ടരാകയും, സസ്യങ്ങളിലും മൃഗങ്ങളിലും നിന്നു ബലേന സ്വയം തള്ളി മാറുകയും ചെയ്യുന്നു. ജാതിവലിപ്പത്തിന്റെയും ആഭിജാത്യത്തിന്റെയും മാന്യതയുടെയും ശ്രേഷ്ഠതയുടെയും പദവികളുടെയും ബഹുമാനത്തിന്റെയും നാട്യങ്ങൾ ദുരഭിമാനപൂർവ്വം തങ്ങൾക്കു അവകാശപ്പെട്ടുകൊണ്ടു് അവർ സ്വയം ഖണ്ഡിച്ചു് ഏകാന്തതയിലും സ്തംഭനത്തിലും നിബന്ധിക്കപ്പെടുന്നു. എന്റെ സ്നേഹിതരേ! കാരുണ്യം ഉണ്ടായിരിക്കട്ടെ! നിങ്ങളോടു തന്നത്താൻ കാരുണ്യം കാണിക്കുവിൻ!

അധികം ആവശ്യക്കാരായ ജനങ്ങളുടെ കൈവശത്തിൽനിന്നു ബലേന തൂത്തുവാരി എടുക്കപ്പെട്ടതും, സുസംവിധമായ തന്ത്രങ്ങളിൽ നിങ്ങളുടെ സ്വത്തോടു ചേർക്കപ്പെട്ടതും ആയ ധനം, രോഗം പിടിപ്പിക്കുന്ന ഹോട്ടൽ മദ്യശാലാസത്രകൾ നടത്താനും, വിളറിയ മുഖഭാവങ്ങളും, ആചാരാനുകൂലമായ വീക്ഷണങ്ങളും സമ്പാദിക്കാനും നിങ്ങളെ വൃഥാ ശക്തരാക്കിയേക്കാം. കൃത്രിമതത്വത്തിന്റെ ദുർഗ്ഗന്ധംകൊണ്ടു വീർപ്പുമുട്ടിക്കുന്ന, മുറികൾ എന്നു പറയപ്പെടുന്ന പെട്ടികൾക്കകത്തു് നിങ്ങളെ സ്വയം തടവുകാരാക്കാൻ സഹായിച്ചേക്കാം; ശാരീരികവും മാനസികവുമായി സകലവിധത്തിലുമുള്ള പ്രകൃതിക്കു പ്രതികൂലമായ ലഹരിപദാർത്ഥങ്ങളാൽ ഉദ്ദീപ്തമായ മനശ്ശാന്തിരാഹിത്യത്തിൽ സദാ നിങ്ങളെ നിലനിർത്തുവാൻ ഉപകരിച്ചേക്കാം; എന്നാൽ ആത്മവഞ്ചനയ്ക്കായി മാത്രം ഈ ബഹളമെല്ലാം കൂട്ടുന്നതെന്തിനു്? അത്തരം വെറും സാങ്കല്പികങ്ങളായ രസികത്തങ്ങൾക്കുവേണ്ടി—ആ പേരും പറഞ്ഞു്—യഥാർത്ഥമായ ആനന്ദത്തിൽ നിങ്ങൾക്കുള്ള പിടി വിട്ടുകളയരുതു്. പടപ്പുകളിൽ വീണ്ടും വീണ്ടും തള്ളിയിട്ടു ഫലമില്ല. വരുവിൻ! ഇപ്പോൾ, ഇവിടെത്തന്നെ, ആനന്ദിപ്പിൻ! വരുവിൻ! ഈ പുല്ലിൻപുറത്തു എന്നോടുകൂടി വന്നുകിടക്കുവിൻ!

നിങ്ങളുടെ ജീവനെ സംരക്ഷിക്കുന്നതിനു് (Insure) വെള്ളിയുടെയും, സ്വർണ്ണത്തിന്റെയും കാരുണ്യം പ്രാർത്ഥിച്ചുകൊണ്ടു നിങ്ങളുടെ ജീവിതം നശിപ്പിച്ചുകളയരുതു്. പണം സമ്പാദിച്ചു ധനികനാകുകയും, കൃത്യസമയങ്ങളിൽ കൊടുക്കുകയും ചെയ്യുന്നതുകൊണ്ടു നിങ്ങളുടെ ജീവിതം രക്ഷിതമാകുമോ? അതു വിശ്വസിക്കരുതു്. അല്ലയോ! വഞ്ചിതനായ മരണരഹിതാ! എന്തുകൊണ്ടു ക്ഷുദ്രകൗതു

കല്പദങ്ങളായ പീഠവസ്തുക്കളെക്കുറിച്ചു ഓടിയും ചാടിയുംകൊണ്ടു ജീവിതത്തിൻെറ സമാധാനം അന്വേഷിക്കുന്നു?

"പെരിയതാണുലോകം നമ്മൾക്കു; "താമസിച്ചും,
ത്വരിതമാകട്ടെ"ന്നു വാങ്ങിയും വ്യയംചെയ്തും,
നമ്മുടെ ശക്തിയെല്ലാം വ്യർത്ഥമായ് ക്ഷിദ്രിപ്പിച്ചു.
നമ്മുടേതായിട്ടും നാം നോക്കില്ല പ്രകൃതിയിൽ;
ഹൃദയമശേഷവും വെറുതെ കളഞ്ഞുനാം,
വേദനാകരമായ സമ്മാനം! മഹാകഷ്ടം!
ചന്ദ്രനുവേണ്ടിത്തൻെറ നെഞ്ചകം വഹിക്കുന്നു
മന്ദ്രമംബുധി; സദാസമയം സമീരണൻ
മൂളിക്കൊണ്ടിരിക്കവേ ഉറങ്ങുംപുഷ്പങ്ങൾപോൽ
മേളിച്ചു സംഭരിക്കപ്പെട്ടിട്ടിപ്പോൾ വർത്തിക്കുന്നു.
ഇതിലും, എന്നല്ലാ നാം സകലത്തിലുംനിന്നു
വ്യതിയാനമാന്നല്ലോ, ഭിന്നിച്ചുനില്ക്കുന്നല്ലോ,
ഉത്സാഹം നമുക്കിതിൽ തെല്ലുമേ തോന്നുന്നില്ലാ-
മത്സ്വാമി! സർവ്വേശ്വരാ! ഞാനിതേക്കാട്ടിൽനന്നായ്
പാഷണ്ഡനായിജ്ജീർണ്ണവിശ്വാസപ്രമാണങ്ങൾ
പോഷണകരംഭുജിച്ചങ്ങിനെ ജീവിച്ചീടാം.
അങ്ങിനെ ഞാനീമനോമോഹനമായ മൈതാ-
നങ്ങളിൽനിന്നു് ബലഹീനതകുറയ്ക്കുന്ന
കാഴ്ചകൾനോക്കി രസിച്ചീടട്ടെ! സമുദ്രത്തിൽ
സ്വച്ഛമായ് മുങ്ങിപ്പൊങ്ങും പാശിയെ വീക്ഷിക്കട്ടെ;
അഥവാ പുരാതന"ട്രൈട്ടൺ"തൻ കാഹളത്തിൽ
പ്രഥിതനാദംകേട്ടു സോല്ലാസം രസിക്കട്ടെ.

(വേർഡ്സ്‌വത്ത്)

യൂറോപ്പിലേയും അമേരിക്കയിലേയും. പുരോഗമിക്കുന്നതായി പ്പറയപ്പെടുന്ന രാഷ്ട്രങ്ങൾ നശീകരണത്തിൻെറ പുരോഗമനപഥം നങ്ങളിൽ പ്രവേശിക്കമാത്രമേ ചെയ്തിട്ടുള്ളു. പുരോഗമനമെന്നാൽ ആധ്യാത്മികമോ, ബുദ്ധിപരമോ ആയ പുരോഗമനമെന്നാണർത്ഥം. യഥാർത്ഥ പുരോഗതി വാസ്തവമനുഷ്യനെ സ്പർശിക്കണം; അവൻെറ വെറും നിഴലിൽ അതു സ്വയം നശിക്കരുത്. ഭൗതികസമ്പത്തുക ളുമായിട്ടോ, വേണ്ടാത്ത ആവശ്യങ്ങൾ വർദ്ധിപ്പിക്കുന്നതുമായിട്ടോ അഭിവൃദ്ധിക്കു യാതൊരു ബന്ധവുമില്ല. പുരാതനാര്യന്മാർ ഉൽകൃ

ഷ്ഠഗ്രന്ഥങ്ങൾ എഴുതിക്കൊണ്ടും, നിഷ്കളങ്കസ്വാതന്ത്ര്യജീവിതം നയിച്ചുകൊണ്ടും, ഈ പ്രപഞ്ചത്തിലെ യാതൊന്നും സ്വായത്തമാക്കിവെക്കാതെ കഴിച്ചുകൂട്ടിയ ജീവിതപദ്ധതി യഥായുക്തം ഭേദഗതിചെയ്ത ചരിത്രം. ഇനിയും പുനരാവിഷ്കരിക്കുന്നതാണ്. ആധുനികപരിഷ്കാരം അതിന്റെ പ്രധാനലക്ഷ്യത്തിൽനിന്നു വഴിതിരിഞ്ഞുപോയിരിക്കുന്നു. ധാന്യങ്ങളെയും, ഗോതമ്പിനെയുംപററി പറയുംപോലെ മനുഷ്യനെപ്പററി പറയപ്പെടുന്നു—വിലകൂടിയും, കുറഞ്ഞും. ഇതിനെല്ലാം അപ്പുറത്തേക്കു നാം ഉയരണം. നിങ്ങളെ വിലമതിക്കാൻ യാതൊന്നും ഇല്ല.

നാട്യത്തിന്റെ പ്രിയഭക്തരേ! സന്യാസത്തിന്റെ—ത്യാഗത്തിന്റെ -- ആര്യൻ ആദർശം നിങ്ങൾക്ക് അലസസ്വപ്നമായി കാണപ്പെടുന്നു. നിങ്ങൾ കരുതിയിരിക്കുക! ദയവായി സൂക്ഷിച്ചിരിക്കുക! എന്തൊരു ഭയങ്കരസ്വപ്നത്തിന്റെ സ്വാധീനതയിലാണു നിങ്ങളെന്നു നിങ്ങളെ കുലുക്കിയുണർത്തി ബോദ്ധ്യപ്പെടുത്തുന്ന കാലം സമാഗതമായിട്ടുണ്ട്. പ്രേമത്തിൽക്കൂടെ ത്യാഗംചെയ്യാത്ത മനുഷ്യൻ അധികം പരിചയം സിദ്ധിച്ചവനും, കൂടുതൽ ബുദ്ധിമാനും ആയ വെറും കാട്ടുമനുഷ്യനത്രെ.

പരിഷ്കൃതലോകത്തിന്റെ തട്ടിപ്പും, കൃത്രിമത്വവും, ആചാരാദരവും, ധനഭ്രാന്തുംകൊണ്ടു വശീകരിക്കപ്പെടരുത്. ഇതെല്ലാം ഒരു പരാജയമാണെന്നു തെളിഞ്ഞിരിക്കുന്നു. ഇതെല്ലാം അഗ്നിയിൽ പരീക്ഷിച്ചതിൽ വെറും മരക്കഷണമോ, വയ്ക്കോലോ കച്ചിയോപോലെ നിസ്സാരമാണെന്നു കാണപ്പെട്ടിരിക്കുന്നു. പകുതി ജനസംഖ്യ പട്ടിണികൊണ്ടു മരിക്കുന്നു; ശേഷംപകുതി പൊങ്ങിക്കാണുന്ന ധൂർത്തിന്റെയും, ആവശ്യത്തിലധികമായ ഗൃഹസാധനങ്ങളുടെയും, സെൻറുകുപ്പികളുടെയും, നടിക്കപ്പെടുന്ന ഭാവങ്ങളുടെയും, വിദ്യുൽപ്രേരിതമെന്നപോലുള്ള മര്യാദകളുടെയും, ബഹുവിധം അനർഘമായ ചപ്പുചിപ്പുകളുടെയും, രുചിഹീനവും രോഗകാരണവും ആയ നാട്യങ്ങളുടെയും, വൃത്തികെട്ട ധനങ്ങളുടെയും കീഴിൽ കുഴിച്ചിടപ്പെട്ടുകാണുന്നു.

മാനസികമോ കായികമോ ആയ അദ്ധ്വാനം ചെയ്യുന്നതു് ആരോഗ്യത്തിനും, ദീർഘായുസ്സിനും അനനുകൂലമല്ലാ; എന്നാൽ ഇതിലൊന്നു മററതിന്റെ വ്യയത്തിലാണ് പരിപാലിക്കപ്പെടുന്നതെന്നു മാത്രമേ ഉള്ളൂ. പക്ഷെ ആധുനികലോകത്തിൽ ചിലർ ശരീരപ്രയത്നംകൊണ്ടു ജീവിക്കുന്നു (അഥവാ മരിക്കുന്നു); മററു ചിലർ ബുദ്ധിപരമായ ഫലിദ്രീകരണ(മാനസികതൊഴുക്കം)ത്തിന്റെ

ആഡംബരംകൊണ്ടു നശിക്കുന്നു. ഉണങ്ങിയ അപ്പം കുടുംബത്തിലെ ചില അംഗങ്ങൾക്കു വീതിച്ചുകൊടുക്കുകയും, മററു ചിലക്കു (അതിനെ മയപ്പെടുത്താനുള്ള) വെറും വെണ്ണ വിതരണംചെയ്കയും ചെയ്യുന്നതുപോലെയാണിതു്.

പ്രപഞ്ചത്തിലെ സ്വയംനിന്ദിതങ്ങളായ ദരിദ്രഭവനങ്ങൾക്കാണു് എന്തെങ്കിലും വാസ്തവത്തിൽ ഉള്ളതു്; എന്തെങ്കിലും അവകാശമുള്ളതു് യഥാൎത്ഥ ശൂദ്രക്കാണു്, പണിക്കാക്കാണു്. അപരാധികളായി കരാളമായ തുറുങ്കുകളിൽ സ്വയംബന്ധിക്കപ്പെട്ടിരിക്കുന്നവരാണു് എന്തെങ്കിലും സ്വന്തമായിട്ടുള്ളവർ; സമ്പാദിച്ചു ശേഖരിക്കാൻ മോഹിക്കുന്നവർ അനുകമ്പാപാത്രങ്ങളായ അണുജീവികളാണു്. ഈ ആത്മഹന്താക്കൾ—രാജാക്കന്മാരെന്നും, പ്രസിഡൻറന്മാരെന്നും, തന്നത്താൻ വിളിച്ചുകൊണ്ടും, സമ്പത്തുകളായ വൃത്തികെട്ട പൊടികളിൽ സ്വയം വീൎപ്പുമുട്ടിച്ചു കഴുത്തുഞെരിച്ചു കൊന്നുകൊണ്ടും ഇരിക്കുന്ന ചിലരും, ഡാക്ടർമാരെന്നും, തത്വശാസ്ത്രജ്ഞരെന്നും പറഞ്ഞു സ്വയം കാഹളംമുഴക്കി തമസ്സിൻെറ പടുകുഴികളിൽ തന്നത്താൻചാടി മുങ്ങിച്ചത്തുകൊണ്ടു ചിലരും, ശക്തിയെന്നു പേരുപറഞ്ഞു് ബലഹീനതയുടേയും, സിരാക്ഷീണതയുടേയും ചെളികളിൽ വീണു കുഴയുന്ന ചിലരും, വെറും പരിഹാസ്യമായ നിലയിൽ മൂടുവിട്ട ഉച്ചനാട്യങ്ങൾ കാണിക്കുന്ന, ഉണങ്ങിയ നിലത്തു മീൻപിടിക്കാനുദ്യമിക്കത്തക്കവിധം സ്വയം മാസ്മരിഭ്രതരായവരും, വസ്തുക്കളെന്നും സ്വത്തുക്കളെന്നും ഉള്ള സ്വപ്നഭ്രാന്തിമൂലം നിസ്സഹായരായി നരകമനുഭവിക്കുന്നവരും—ഇങ്ങിനെ സ്വയം ദ്രോഹിതരായ വിചിത്ര സന്യാസിമാൎക്കു മോചനവും ഉണൎച്ചയും ആവശ്യമാണു്. സമ്പത്തിൻെറയും, ജ്ഞാനത്തിൻെറയും, പദവികളുടേയും, സ്ഥാനമാനങ്ങളുടേയും, അധികാരങ്ങളുടേയും അഭിമാനങ്ങളും, അവകാശവിശേഷങ്ങളും, പ്രത്യേക സൌജന്യങ്ങളും നിലംപതിക്കട്ടെ! സമത്വമാണു് സൌഭാഗ്യത്തിൻെറ നിയമം. മൃഗീയമായ കൊതി, പിടിച്ചുപറിക്കാനും, പിടിച്ചുവെക്കാനും ഉള്ള മൃഗീയവാസന, സ്വായത്തമാക്കാനും സംഭരിക്കാനുമുള്ള മൃഗങ്ങളെക്കാൾ കഷ്ടതരമായ സ്വഭാവം—ഇതുകൾ അവരെ പരിഭ്രമിപ്പിച്ചു്, പരിഭ്രാകുലരാക്കി കഷണിപ്പിക്കുന്നു. ദുരഭിമാനത്തിൻെറ സന്നിപാതജ്വരവും, വ്യൎത്ഥമായ അതിമോഹവും തടയപ്പെടട്ടെ; അഭേദ്യമായ സത്യം ഓരോ ചെവികളിലും കുത്തിപ്പാഞ്ഞു കയറത്തക്കവിധം ഘോഷിക്കപ്പെടട്ടെ:—"നീയെന്തെങ്കിലും പദാൎത്ഥം കരസ്ഥമാക്കുന്നതിൻെറ തോതനുസരിച്ചു്, നീതന്നെ കരസ്ഥമാക്കപ്പെടുകയും, ബാധാവിഷ്ടനായി ഭവിക്കയും ചെയ്യുന്നു."

ഹേ! സത്യാന്വേഷണതല്പരാ! പരിഷ്കാരത്തിന്റെ മർദ്ദനം കൊണ്ടു്—പുറവുമുള്ള ലോകത്തിന്റെ രീതികൾമൂലം—ഞെക്കി ഞെരുക്കപ്പെടാതിരിക്കുക. പുരോഗമിക്കുന്നുവെന്നു പറയപ്പെടുന്ന ജനസമുദായങ്ങളുടെ നാട്യങ്ങളും, പ്രകടനങ്ങളുംകൊണ്ടു വഞ്ചിക്കപ്പെടരുതു്. അവരുടെ "വസ്തുതകളും കണക്കുകളും" ഇന്ദ്രിയങ്ങളുടെയും, കടംകഥകളുടെയും, കള്ളക്കഥകളുടെയും വെറും ചെപ്പടിവിദ്യയാണു്. അവരുടെ "കക്ക്ശെക്കാത്തു്" അഥവാ ബലിഷ്ഠയാഥാർത്ഥ്യം" വെറും ക്ഷണിക, ചപലമൃഗതൃഷ്ണയത്രെ. ഈ ഇരുപതാം നൂററാണ്ടിൽ, പുരോഗമിക്കുന്നതായി തോന്നുന്ന ഈ വർഗ്ഗക്കാർ അവരുടെ ഭരണക്രമങ്ങളും, ജീവിതരീതികളും മാററി സ്വാതന്ത്ര്യത്തിന്റെയും വേദാന്തത്തിന്റെയും തത്വങ്ങളെ ആസ്പദമാക്കി പുതിയ തരത്തിൽ രൂപവല്ക്കരണം ചെയ്യുന്ന കാലം വിദൂരമല്ല. ഉടമസ്ഥതാബോധം സന്ത്യജിച്ചു്, വേദാന്തശാസിതമായ ത്യാഗം കൈവരിക്കുന്നതിലാണു് രാഷ്ട്രങ്ങളുടേയും വ്യക്തികളുടേയും മോചനം കിടക്കുന്നതു്. വേറൊരുമാർഗ്ഗവും ഇല്ലതന്നെ.

സംഭരണതൃഷ്ണാജ്വരംകൊണ്ടു കഷ്ടപ്പെടുന്ന സകല പാശ്ചാത്യരാജ്യങ്ങളിലും, സ്വയംഭൃതങ്ങളായ ശക്തികൾ ചിലതു പ്രബലമായി പ്രവൃത്തിപഥത്തിൽ വന്നിട്ടുണ്ടു്. അതുകൾ ക്ഷണത്തിൽ—അതിവേഗം— സ്വയം തോല്പിക്കപ്പെട്ട ധനമോഹികളെ—മുതലാളികളെ—അവരുടെ സമ്പാദ്യസ്വപ്നത്തിൽനിന്നുണർത്തുന്നതാണു്. സ്വാതന്ത്ര്യത്തിന്റെ രാജ്യമായ ലോകത്തെ ത്യാഗത്തിന്റെ ഭരണം അനുഗ്രഹിക്കാൻ ഉള്ളതാണു്.

ചോദ്യം:—നിങ്ങൾ ഒരു പുതിയ മതത്തിനുവേണ്ടി വാദിക്കുകയാണോ?

ഉത്തരം:—രാമൻ യാതൊരു മതത്തിന്റെയും വക്കിൽ അല്ല; സത്യം തന്നത്താൻ അവകാശവാദം ചെയ്യുന്നു. രാമൻ അനങ്ങാതെ, യജമാനനു തടസ്സമുണ്ടാക്കാതെയിരിക്കമാത്രം ചെയ്യുന്നു; സ്വയം പ്രകാശവിധേയനായി, പ്രകാശത്തിന്റെ സഞ്ചാരവീഥിയായി നിലകൊള്ളുന്നു; പ്രകാശം സ്വയം പ്രസരിക്കാനനുവദിക്കുന്നു. അതേതു രൂപത്തിലും പ്രകാശിച്ചുകൊള്ളട്ടെ. ശരീരവും, മനസ്സും, സകലതും അഗ്നിയിൽ ഹോമിക്കപ്പെടട്ടെ! "സന്ദേശം യഥാസ്ഥാനത്തു എത്തിക്കുക; ദൂതൻ സംഹരിക്കപ്പെടുക" എന്ന നിലയെക്കാൾ അധികം ഭാഗ്യമായിട്ടു യാതൊന്നും ഇല്ല.

ചോദ്യം:—നിങ്ങൾ ഒരു പ്രവാചകന്റെയൊ, അപ്പോസ്തോലിന്റെയൊ സ്ഥാനം നടിക്കയാണോ?

ഉത്തരം:—അല്ല. അതെന്റെ പദവിക്കു കുറവാണ്. ഞാൻ ഈശ്വരൻതന്നെയാണ്. നിങ്ങളും അങ്ങിനെതന്നെയാണ്; ശരീരം എന്റെ വാഹനമാണ്.

ചോദ്യം:—അതു് (നിങ്ങളുടെ സന്ദേശം) വിജയിക്കുകയില്ല. അതു സ്വീകരിക്കാൻ ജനങ്ങൾ തയ്യാറല്ല.

ഉത്തരം:—അതുകൊണ്ടെന്തിന്നു്? ഞാൻ (സത്യം) ഈ 'കാശു പിടുത്ത' ചിന്തകളോടുകൂടി സഞ്ചരിക്കുന്നില്ല. യുഗങ്ങൾ എന്റേതാണ്. സനാതനത്വം എനിക്കുള്ളതാണ്. ക്രിസ്തുവിനെ അദ്ദേഹത്തിന്റെ ജനങ്ങൾ ത്യജിച്ചെങ്കിൽ, സമസ്തലോകവും അദ്ദേഹത്തെ സ്വീകരിച്ചു. തന്റെ കാലം തന്നെ തള്ളിക്കളഞ്ഞെങ്കിൽ, പിൽക്കാലങ്ങൾ അദ്ദേഹത്തിന്റേതായി.

ചോദ്യം:—നിങ്ങളുടെ ചിന്താഗതിയെ ചരിത്രം പിൻതാങ്ങുന്നില്ലല്ലൊ?

ഉത്തരം:—നിങ്ങളുടെ ചരിത്രം അപൂർണ്ണമാണ്. ഈ സത്യം എഴുതപ്പെട്ടിരിക്കുന്ന ചരിത്രാദ്ധ്യായം നിങ്ങൾ ഇനിയും വായിച്ചിട്ടില്ല. ഒരേ ഒരു ഏകമനുഷ്യന്റേതായിരുന്നാലും, ഇച്ഛയ്ക്കു മുമ്പിൽ ചരിത്രം ചുളുങ്ങിച്ചുരുളുന്നു. ആഭ്യന്തരകാരണം കൈവിട്ടുംവെച്ചു് ചരിത്രം ലക്ഷണങ്ങളെ മാത്രം പഠിച്ചു സ്വയം നഷ്ടമായി ഭവിക്കുന്നു.

ചോദ്യം:—ഇമേഴ്സന്റെ അഭിപ്രായപ്രകാരം, ഒരേവിധം ഭാവന ചെയ്യുന്നതിലാണ് യഥാർത്ഥ പ്രേമബന്ധം ഇരിക്കുന്നതു്. ഒരു മാതൃക Non-Conformist (ഒരു സമ്പ്രദായത്തോടും യോജിക്കാത്ത ക്രിസ്ത്യാനിയുടെപേർ) ആയ നിങ്ങൾ ആരോടും യോജിക്കുന്നതായി തോന്നുന്നില്ല. എന്തൊരു പ്രേമഹീന ജീവിതമാണ് നിങ്ങൾ ഇഴച്ചുകൊണ്ടു പോകുന്നതു്?

ഉത്തരം:—ഞാൻ എന്റെ ചിത്രങ്ങളെ (ലോകം) ഭിന്നഭിന്ന സ്ഥാനങ്ങളിൽനിന്നു വീക്ഷിക്കുന്നതിൽ ആഹ്ലാദിക്കുന്നു. ഞാനിവിടെ പുറകിൽനിന്നുകൊണ്ടു ഒരു യാഥാസ്ഥിതികന്റെ നിലയിൽ അതിനെ നോക്കുന്നു. മുൻവശത്തവിടെനിന്നുകൊണ്ടു ഒരു പുരോഗമനവിശാലവീക്ഷകന്റെ നിലയിൽ ഞാനതു കാണുന്നു; രാമനെ (പുരാതനമായ പുരാൺ)പ്പോലെ വലത്തുവശത്തുനിന്നു് ഞാനതു പരിശോധിക്കുന്നു; Thundering Dawn (ഗർജ്ജിക്കുന്ന പ്രഭാതം) എന്ന പത്രികയിലെ വിമർ

കനെന്ന നിലയിൽ ഞാൻ ഇടത്തുവശത്തുനിന്നു് അതിനെ പര്യവേക്ഷണം ചെയ്യുന്നു. ഈ സ്ഥാനങ്ങളും, ഭാഗികമായ വീക്ഷണങ്ങളും ഒക്കെ മുഴുവനും എന്റേതാണു്. ഒരു പാൽക്കാരി തയിർകലക്കുമ്പോൾ വലത്തുകയ്യിലും ഇടത്തുകയ്യിലും ഇരിക്കുന്ന കയർ അവൾതന്നെയാണു വലിക്കുന്നതു്. എല്ലാ വീക്ഷണങ്ങളും എന്റെ സ്വന്തം ആകയാൽ, ആരോടെങ്കിലും ഭിന്നിക്കാൻ എനിക്കെങ്ങനെ സാധിക്കും? ഭിന്നഭിന്ന തരംഗങ്ങളിൽ പൊങ്ങിമറിയുന്ന പ്രേമസമുദ്രംതന്നെയാണു് ഞാൻ. ഈ വിധത്തിൽ ഓരോരുത്തരോടും എല്ലാവരോടും ഭിന്നിക്കാൻ ഞാൻ സമ്മതിക്കുന്നു. വരുക; എന്നോടുകൂടി ഈ 'ഭിന്നതയിലെ യോജിപ്പു' ആസ്വദിക്കുക.

ചോദ്യം:— ഇതു ഗൂഢമതം (Mysticism) അല്ലയോ? സമ്പൂർണ്ണമായി വേർതിരിഞ്ഞിരിക്കുന്ന ഒരു വ്യക്തിയോടു മറ്റൊരു വ്യക്തിക്കു എങ്ങിനെ സാത്മ്യംപ്രാപിക്കാൻ കഴിയും?

ഉത്തരം:— ശരിതന്നെ; അതങ്ങിനെയിരിക്കട്ടെ. കാഴ്ചയ്ക്കു നാം ഒന്നല്ലെന്നുള്ളതിൽ ഞാനും ഭ്രമിക്കപ്പെടുന്നു; എങ്കിലും നാം ഒന്നുതന്നെയാണു്.

മുടന്തൻ തത്വജ്ഞാനത്തിനു് ഇതു തെളിയിക്കാൻ പ്രാപ്തിയില്ലാതെ വരാം; ഇന്ദ്രിയങ്ങൾ അതു കാണിക്കാൻ നിസ്സഹായങ്ങൾ ആയിരിക്കാം. എന്നിട്ടും അതങ്ങിനെതന്നെയാണു്. പരമാർത്ഥം സാക്ഷാൽക്കരിക്കപ്പെടുമ്പോൾ, കാഴ്ചകൾ മറയുന്നു. പ്രേമം അതു പ്രത്യക്ഷമാക്കുന്നു. "തത് ത്വം അസി" (അതു നീ ആകുന്നു). ഈശ്വരനായ അതു് നീതന്നെയാകുന്നു.

ചോദ്യം:— ഈശ്വരനെ 'അതുതന്നെ' എന്നു നിങ്ങൾ എങ്ങിനെ വിളിക്കുന്നു?

ഉത്തരം:— ചിലർ ഈശ്വരനെ സ്വർഗ്ഗത്തിലെ പിതാവായി ആരാധിക്കുന്നു. അതിനെ 'അവൻ' എന്നു വിളിക്കുന്നു; മറ്റു ചിലർ ഈശ്വരനെ 'ദിവ്യമാതാവു' ആയി വന്ദിക്കയും, അതിനെ 'അവൾ' എന്നു സംബോധനചെയ്കയും ചെയ്യുണം. (പേർഷ്യൻകവികളെപ്പോലെ) മററുചിലർ ഈശ്വരനെ പ്രിയപ്പെട്ട പ്രണയിനിയെപ്പോലെ ആരാധിക്കുന്നു. അതിനാൽ ഈശ്വരനു് ഏതെങ്കിലും വ്യക്തിപരമായ 'പ്രകരനാ

മം' പ്രയോഗിക്കുംമുമ്പ്, ഈശ്വരൻ 'മിസ്റ്റർ' ആണോ, 'മിസ്സസ്സ്' ആണോ, 'മിസ്സ്' ആണോ എന്നു നാം തീരുമാനിക്കണം.

ചോദ്യം:—അപ്പോൾ ഈശ്വരൻ എന്താണ്?

ഉത്തരം:—'മിസ്സ്'മല്ലാ, 'മിസ്സസ്സ്'മല്ലാ, 'മിസ്റ്ററു'മല്ലാ; പിന്നെയോ മിസ്റ്ററി (Mystery = ഗൂഢതത്വം) ആണ്.

# വനസംഭാഷണങ്ങൾ

## No II

### സ്വത്ത് (Property)

റോട്ടകവലയ്ക്കു മുൻവശത്തുള്ള വഴിയിൽവെച്ചു ചോദിക്കപ്പെട്ട ഒരു മറുപടിയായിട്ടാണ് താഴെപ്പറയുന്നതിന്റെ മുക്കാൽ ഭാഗവും ആദ്യം എഴുതപ്പെട്ടത്.

* * * *

അനുഗ്രഹീതമനുഷ്യാ! "സ്വത്തവകാശങ്ങളെ" (Property Rights) പ്പറ്റി രാമന്റെ അഭിപ്രായങ്ങൾ ഒരിക്കൽ ആവശ്യപ്പെട്ടതു് നിങ്ങൾ ആണോ? നിങ്ങൾ എന്റെ തിരുത്തൽ ക്ഷമിക്കുമെങ്കിൽ ഞാൻ അതിനെ "സ്വത്തുദ്രോഹങ്ങൾ"(Property wrongs) എന്നു പറഞ്ഞുകൊള്ളട്ടെ. (ഇംഗ്ലീഷിൽ Right എന്നതിനു 'ശരി' എന്നും 'അവകാശം' എന്നും അർത്ഥമുണ്ടല്ലോ ) ആകട്ടെ, ആ ചോദ്യം ആരു ചോദിച്ചതായാലും, രാമന്റെ ദൃഷ്ടിയിൽ അതു് നിങ്ങളുടെ ശ്രേഷ്ഠമായ ആത്മാവുതന്നെയാണ്; ഈ ശരീരത്തിലായാലും ശരി; ആ ശരീരത്തിലായാലും ശരി.

(Property) സ്വത്തു് എന്നാൽ എന്തു്?

ഒരുത്തനു് സ്വമേധയാ യോഗ്യമായിട്ടുള്ളതു് (Proper) അഥവാ, ഒരു ജീവിക്കു് അല്ലെങ്കിൽ വസ്തുവിനു് ന്യായ (Right) മായിട്ടുള്ളതു് – ഇതാണു സ്വത്തു് (Property).

നിസർഗ്ഗജമായ ലാഘവം, ക്ഷിപ്രദഹ്യത്വം മുതലായതു് അമ്ലജനകവായുവിന്റെ ഗുണങ്ങൾ (Properties) ആണ്;

എന്നാൽ ആ വാതകത്തെവഹിക്കുന്ന സ്ഫടികപാത്രം അതിൻെറ ഉടമസ്ഥതാവസ്ഥ (സ്വത്തു) ആകയില്ല (Property). അതുപോലെ 'മനുഷ്യത്വം', പോരാ, 'ഈശ്വരത്വം' നിങ്ങളുടെ സ്വന്ത സ്വത്തത്രെ (Property); എന്നാൽ നിങ്ങൾ പാർക്കുന്ന വീടും, ആഭരണങ്ങളും നിങ്ങളുടെ സ്വത്തു് (Property) ആകുന്നില്ല. ജനങ്ങളുടെ ജന്മാവകാശമായ, അവരുടെ നിസർഗ്ഗജമായ, ഈശ്വരത്വം നഷ്ടപ്പെട്ടത്താൻ അവർക്കിഷ്ടമാണു്. എന്നാൽ വീടു്, സ്വർണ്ണം മുതലായതെല്ലാം അവരുടെ വകയാണെന്നു കരുതി, അവയോടു ബലമായി സ്വയം ബന്ധിച്ചുകൊണ്ടു ജനങ്ങൾ എത്ര കഠിനമായി തന്നത്താൻ കളിയാക്കുന്നു! എന്തൊരു വലിയ നേരമ്പോക്കു്!

മനുഷ്യവർഗ്ഗത്തെ അവർ ധരിക്കുന്ന ചെരുപ്പു നോക്കി തരംതിരിക്കുന്നതുപോലെ സമ്പത്തും സ്വത്തും അടിസ്ഥാനപ്പെടുത്തി വിഭാഗങ്ങളും, പ്രത്യേകതകളും ഉണ്ടാക്കുന്നതു് അത്രയ്ക്കു പ്രകൃതി പ്രതികൂലമാണു്.

ആത്മസാക്ഷാൽക്കാരത്തിനു ഏക പ്രതിബന്ധമോ, മറയോ ആയി നില്ക്കുന്നതു് സർവ്വസാമാന്യമായ സ്വായത്തബോധം (Sense of Property)-കെട്ടുകളുടെയും, ബന്ധങ്ങളുടെയും അവകാശങ്ങൾ-മാത്രമാണെന്നു രാമൻ ഇതിനാൽ വിളംബരം ചെയ്യുന്നു. നമുക്കു ഒരു സാധനം കരസ്ഥമാക്കാൻ ആവശ്യംതോന്നുന്ന ആ നിമിഷത്തിൽ ആത്മവഞ്ചന-വ്യാമോഹം-ആകുന്ന പിശാചിൻെറ കൈവശത്തിൽ നാം അകപ്പെടുന്നു 'ത്യാഗം' (അഥവാ, 'സർവ്വസ്വകൈവശം' എന്നു നിങ്ങൾക്കതിനെവേണമെങ്കിൽ വിളിക്കാം) സത്യവുമായി സാത്മ്യംവഹിക്കുന്നതിനാൽ, അതു പരിശുദ്ധവും, കൃത്യവും ആയ വേദാന്തമത്രെ. സമ്പൂർണ്ണമായ പ്രജാധിപത്യം, സമത്വം, ബാഹ്യാധികാരങ്ങളുടെ ഭാരം ദൂരെയെറിയുന്നതു്, വ്യർത്ഥമായ സമ്പാദ്യചൈതന്യം പരിത്യജിക്കുന്നതു്, സകല പ്രത്യേകാവകാശങ്ങളും അധികാരങ്ങളും ഉപേക്ഷിക്കുന്നതു്, ആഭിജാത്യത്തിൻെറയും മേന്മയുടെയും ഭാവങ്ങളെല്ലാം നിന്ദിക്കുന്നതു്, കാഴ്ചയുടെ വല്ലായ്മകളെല്ലാം കടന്നുതള്ളുന്നതു്-ഇതാണു് ഭൌതികതലത്തിലെ വേദാന്തം. ഈ ചൈതന്യത്തെ വേദാന്തം മാനസികവും, ആത്മീയവും ആയ തട്ടുകളിലേയ്ക്കും സംക്രമിപ്പിക്കുന്നു. ശരീരം, ബുദ്ധി, എഴുത്തുജോലി, സംഭാഷണം, വീടു്, കുടുംബം, കീർത്തി, മാന്യത ഇതുകളെല്ലാം ഉൾപ്പെടെ സകലതും, സർവ്വവും, തൻെറ പ്രത്യേക സ്വത്താണെന്നുള്ള അവകാശബോധം പരിവർജ്ജിക്കുന്നതാണു് വേദാന്തം. വേറെ വാക്കുകൾകൊണ്ടു പറഞ്ഞാൽ, സകല വേലികളും അതിരുകളും നശിപ്പിക്കുകയും, അതും

മററുള്ളവരെ അതിത്തിവേലിക്കു പുറത്താക്കുകയും, നിങ്ങളെ അതിത്തിവേലിക്കകത്താക്കി ബന്ധിക്കുകയും ചെയ്യാതിരിക്കുന്നതും, പ്രപഞ്ചത്തിലുള്ള ഓരോ ശക്തിയുടെയും, അണുവിൻെറയും, നക്ഷത്രത്തിൻെറയും, വൃക്ഷത്തിൻെറയും മേൽ ഈശ്വരനെപ്പോലെ നിങ്ങളുടെ പരമാധികാരം പുനഃസ്ഥാപിക്കുന്നതും ആണു് വേദാന്തം. വിശാലമായ ലോകം വേദാന്തം സാക്ഷാൽക്കരിക്കാനുള്ള മാർഗ്ഗം തെളിക്കാനായി സംവിധമായ ബഹുശ്രമങ്ങൾ (പലപ്പോഴും അറിയാതെതന്നെ) ചെയ്തുവരുന്നുണ്ടു്. ലോകമാസകലം സംഭവഗതി അനുസരിച്ചുതന്നെ സന്യാസപതാക പാറിക്കളിക്കാനിടയാകണം.

ചില വേദാന്തികൾ മുമ്പേതന്നെ സമ്പൂർണ്ണപ്രേമസക്കാരിൻെറ കീഴിൽ ജീവിതം നയിച്ചുവരുന്നുണ്ടു്. ചില ഭാഗങ്ങളിൽ ചരിത്രാതീതകാലംമുതല്ക്കേ അഗ്നി സജീവമാക്കി പാലിക്കപ്പെട്ടിരിക്കുന്നു.

പശുക്കളും, പട്ടികളും, മത്സ്യങ്ങളും, പക്ഷികളുംപോലും തൻെറ പ്രേമാർദ്രപ്രകൃതികൊണ്ടു ധൈര്യപ്പെട്ടു്, നിർഭയമായിട്ടടുത്തുവന്നു് തൻെറ കൈകളിൽ ഇരിക്കുന്ന അപ്പക്കഷണം തന്നോടുകൂടി പങ്കിട്ടുഭക്ഷിക്കുവാൻ അനുവദിച്ചുകൊണ്ടു് ഗംഗാനദീതീരത്തു ഇരിക്കുന്ന ഒരു മഹർഷിയെപ്പററി അല്പം ചിന്തിച്ചുനോക്കുക! ഞാൻ അങ്ങേഅററത്തെ ഒരു ദൃഷ്ടാന്തം പറയാം.

ഭയങ്കരമായ ഒരു വ്രണംകൊണ്ടു ശരീരം അത്യന്തം കഷ്ടപ്പെട്ടുകൊണ്ടിരുന്ന ഒരു സ്വാമിയെ എനിക്കറിയാം. പുഴക്കൾ അദ്ദേഹത്തിൻെറ ദേഹം മുഴുവനും തിന്നുകൊണ്ടിരുന്നു; അവയെ കൊല്ലാനുള്ള തൈലമൊന്നും അദ്ദേഹം പുരട്ടിയിരുന്നില്ല. വ്രണത്തിൻെറ ചലത്തിൽനിന്നു പുഴക്കൾ തനിയേ താഴെവീണു പോയപ്പോൾ അദ്ദേഹം കരുണാപുരസ്സരം അതുകളെ എടുത്തു് ചിരിച്ചുംകൊണ്ടു്, മന്ദസ്മിതംചെയ്തുകൊണ്ടു് വ്രണത്തിന്മേൽ തിരിയെ കയറാൻ സഹായിച്ചിരുന്നു. ഈ ചെറുശരീരം ലോകത്തിലെ സകല കീടങ്ങൾക്കും അവകാശപ്പെട്ടതാണു്; വിസ്തൃതമായ ലോകം എൻേറതുമാണു്. പ്രപഞ്ചം എൻെറ ദേഹമാണു്; വായുവും ഭൂമിയും എൻെറ വസ്ത്രവും ചെരുപ്പുമാണു്.

സ്വാമി എന്നാൽ തുടച്ചയായി ഒഴുകുന്ന ഒരു നദിയെന്നാണു് താല്പര്യം. സത്യത്തോടു് ബന്ധിച്ചിരിക്കുക. മറെറല്ലാം പോയിത്തുലയട്ടെ. യാചിച്ചുകിട്ടുന്ന ഭിക്ഷയെല്ലാം കൂടുതൽ ആവശ്യമുള്ളവർക്കായി കൊടുത്തുംവെച്ചു്, കൊടുപ്പാൻ വേറെ യാതൊന്നും തനിക്കു് ശേഷിക്കാത്തപ്പോൾ, സാഹ്ലാദം തൻെറ ശരീരം ഈച്ചകൾക്കും,

പുഴക്കൾക്കും, ഇഴജന്തുക്കൾക്കും ഒരു സദ്യോസി കൊടുക്കുന്നു. സകലത്തിന്റെയും ആത്മാവായി അദ്ദേഹം വാങ്ങുന്നവൻ എന്ന നിലയും ആസ്വദിക്കുന്നു. തന്റെ മാംസസദ്യയിൽ ഈച്ചകളും പുഴക്കളുമായി അദ്ദേഹം പങ്കെടുത്തു ആസ്വദിക്കുന്നു. അസ്ഥികളെ ഉണക്കുമ്പോൾ വായുവും കൂട്ടമായി അദ്ദേഹം അതാസ്വദിക്കുന്നു.

## സാധാരണ ഔദാൎയ്യം

സ്വായത്തബോധവും, കരസ്ഥബോധവും, സംഗതികളുടെ നിലയും വന്നുവന്നു് എന്തൊരുനിലയിൽ എത്തിയിരിക്കുന്നു! സമുദായത്തിലെ ഒരുവിഭാഗംജനങ്ങളെ ഞെക്കിപ്പിഴിഞ്ഞു്, ദരിദ്രീകരിച്ചു്, അധഃപതിപ്പിച്ചു സംഭരിക്കപ്പെടുന്ന ധനത്തിന്റെ നാമമാത്രമായ ഒരു ചെറിയ അംശം അവൎക്കു തിരിയെക്കൊടുത്തു്, മരിക്കുന്ന അടിമയുടെ വായിൽ കുറെ വെള്ളം ഒഴിച്ചുകൊടുത്തു് അവന്റെ സങ്കടാനുഭവത്തിന്റെ ദീൎഘത വൎദ്ധിപ്പിക്കുന്നതു് അതിശ്രേഷ്ഠമായ ഒരു പുണ്യമാണെന്നു കരുതപ്പെട്ടു്, അതൊരു അത്യുദാരദാനമായി പ്രശംസിക്കപ്പെടത്തക്കനിലയിൽ നാം എത്തിയിരിക്കുന്നു! 'വ്യാജം' (സംസ്കൃതത്തിൽ ഇതിന്റെ ആദിമതാല്പൎയ്യം 'ചതിവു്', 'തന്ത്രം' എന്നാണു്. ഇപ്പോൾ അതിന്റെ അൎത്ഥം "പലിശ" എന്നാണു്) ചുമത്തപ്പെടാത്തതു വലിയ സൗജന്യമായി ഗണിക്കപ്പെടുന്നു എന്തെന്നാൽ 'വ്യാജ'മാണു തൽക്കാലത്തെ നടപ്പു്.

യൂറോപ്പിലെയും അമേരിക്കായിലെയും ദാനധൎമ്മത്തിന്റെ ഗതിയെ ഇതു വൎണ്ണിക്കുന്നു ഇൻഡ്യാക്കാരുടെ ഔദാൎയ്യശീലമാകട്ടെ പട്ടിണികിടക്കുന്ന, വേലയെടുക്കുന്ന ശൂദ്രജാതികളെപ്പറ്റി ഗൗനിക്കുന്നതേയില്ല. എന്നാൽ അവിടുത്തെ ദാനശാലികളായ മഹാനുഭാവന്മാർ, ഈശ്വരത്വത്തിന്റെ കലവറകളിൽ ഉറച്ചു കട്ടിപിടിച്ചുകിടക്കുന്ന മതത്തിന്റെ മഹൽപ്രതിനിധികൾക്കു്— ഉദരംഭരികളും ബുഭുക്ഷുക്കളുമായ അലസന്മാൎക്കു്— ഭക്ഷണംകൊടുത്തു നേരേ സ്വൎഗ്ഗത്തേക്കു കയറാമെന്നു കരുതുന്നു!

ഞാൻ ലാളിത്യം ആകൎഷകവും അനുകരണീയവും ആക്കിത്തീൎക്കും. നിങ്ങളെ അധികം വശീകരണശക്തനാക്കുന്നതെന്താണു്? നിങ്ങളെ ഒളിച്ചുവെക്കുന്ന വസ്ത്രങ്ങളോ, അതോ നിങ്ങളെ പുറത്തേയ്ക്കു പ്രത്യക്ഷമാക്കുന്ന ഭംഗിയോ? വസ്ത്രങ്ങളിൽനിന്നോ, മററു വസ്തുക്കളിൽനിന്നോ വായ്പ വാങ്ങേണ്ടതല്ല സൗന്ദൎയ്യം. പ്രകൃതിസഹജമായ മന്ദസ്മിതവും ആരോഗ്യവും ഉല്ലാസവും അണിയുക.

ആരെങ്കിലും വന്ന മോഷ്ടിക്കട്ടെ! പാവപ്പെട്ട ഗവമ്മെൻറു വന്ന വസ്തുവകകളെ കണ്ടുകെട്ടി സമ്പാദിച്ച് അതുകളാൽ സമ്പാദിക്കപ്പെട്ട സ്വയം വിഡ്ഢിയാക്കട്ടെ! അതുകൊണ്ടു നിങ്ങൾക്കെന്തു്? നിങ്ങളുടെ പങ്കു നിങ്ങൾ കൊടുക്കുന്നില്ല. സത്യം—സത്യമാണു നിങ്ങളുടെ ആത്മാവു്. തീച്ചയായും "ഉപ്പുവെള്ളപ്പത"കൾക്കു് (അതായതു് ഭൗതികധനത്തിന്ന) വേണ്ടിയല്ലാതെ, എന്നാൽ സത്യത്തിനുവേണ്ടി നിങ്ങൾ എഴുന്നേററുനില്ക്കുക. നമുക്കേതെങ്കിലും സവ്കലാശാലാഡിഗ്രികൾ ആവശ്യമുണ്ടോ? അസംബന്ധം! അന്തിമമായ ഡിഗ്രി സ്വയം ദത്തമായിരിക്കണം.

സ്വപ്നസൃഷ്ടമായ വ്യാഘ്രത്തെ ഇല്ലായ്മചെയ്യാൻ സ്വപ്നസൃഷ്ടമായ ഒരു വാൾതന്നെ ആവശ്യമാണെന്നുള്ളതു ശരിതന്നെ. എന്നാൽ ജാഗ്രൽബോധത്തിൻെറ നിലയിൽനിന്നുനോക്കുമ്പോൾ, സ്വപ്നത്തിലെ വ്യാഘ്രവും വാളും രണ്ടും ഒരുപോലെ അവഗണനീയമാണു്. പ്രായോഗികഭൗതികസയൻസുകളും, കലകളും, അതേ പ്രകാരംതന്നെയാണു്. പ്രാപഞ്ചികജ്ഞാനമെന്നനിലയിൽ അവ എത്രകണ്ടു് അപരിത്യാജ്യങ്ങളായിരുന്നാലും, ദിവ്യമായ ഉണവിൽ— സാക്ഷാല്ക്കാരത്തിൽ — അവയ്ക്കു യാതൊരു വിലയും ഇല്ല. ആത്മസാക്ഷാല്ക്കാരത്തിൻെറ മാഗ്ഗത്തിലെ വലിയ വിഘ്നങ്ങളിൽ ഒന്നു മസ്തിഷ്കപരമായ മുതലിനു കൊടുക്കുന്ന അനഹമായ ബഹുമതിയും മാന്യതയും ആണു്; സവ്കലാശാലാബിരുദങ്ങൾ, സർട്ടിഫിക്കററുകൾ, പദവികൾ, സ്ഥാനമാനങ്ങൾ, മററു മാനസികമായ സമ്പാദ്യങ്ങൾ ഇവയ്ക്കു കൊടുക്കുന്ന അയുക്തമായ വിലയാണു്. സാക്ഷാല്ക്കാരസമ്പന്നനായ ഒരു മനുഷ്യനു് പ്രപഞ്ചമശേഷം ജനങ്ങളെ മാസ്മരീകരിക്കുന്നതുമൂലം സൃഷ്ടിക്കപ്പെടുന്നതു മാത്രമാണു്. ജനങ്ങൾ ഈ സ്വയംനിമ്മിതമായ ഭ്രാന്താലയത്തിൽനിന്നു പരസ്പരം നിർദ്ദേശങ്ങൾകൊടുപ്പാൻ ജാഗരൂകരായിരിക്കുന്നു. പ്രപഞ്ചപദാത്ഥങ്ങളെല്ലാം ഒരു മാസ്മരീകൃതനായ—വ്യാമോഹബാധിതനായ—മനുഷ്യൻ ഉണങ്ങിയ നിലത്തു സൃഷ്ടിക്കുന്ന തടാകംപോലെമാത്രമാണു്. പ്രപഞ്ചം ഇത്തരം സ്വഭാവം ഉള്ളതാകയാൽ അതിനെപ്പററിയുള്ള അറിവും ആവിധം സ്വഭാവം ഉള്ളതുമാത്രമാണു്. ആവിധമുള്ള അറിവിനെ ആശ്രയിച്ചാണു് ഡോക്ടറന്മാരും, പ്രഫസ്സറന്മാരും, ഗർവ്വംകൊണ്ടു ഞെളിയുന്നതും, വലിയ നാട്യം നടിക്കുന്നതും. ഈ അറിവു വെറും മാസ്മരവിദ്യയിൽ കവിഞ്ഞ യാതൊന്നും അല്ല. ലോകം വെറും ആകാശപ്രകൃതി—വെറും തോന്നൽ, കാഴ്ച—മാത്രമായുള്ളതാണു്. ഈ ജനങ്ങളുടെ അറിവും അപ്രകാരമുള്ളതാണു്. പ്രാപഞ്ചികസംഭവങ്ങളുടെ ഉറവസ്ഥാനത്തു് എത്തിയ

മഹാത്മാവായ സാക്ഷാൽക്കാരമനുഷ്യനു, ഭീമഗോളങ്ങളോ, നദികളോ, പർവ്വതങ്ങളോ, സൂര്യന്മാരോ, നക്ഷത്രങ്ങളോ യാതൊന്നും വിസ്മയകരമല്ല; ഗണിതം, ജ്യോതിഷം, സസ്യശാസ്ത്രം, ഭൂഗർഭശാസ്ത്രം, മൃഗശാസ്ത്രം മുതലായതിൽനിന്നു ലഭിക്കുന്ന അറിവും ആ മനുഷ്യനു വെറും കളി, നേരമ്പോക്കു്, വിനോദം എന്നതിൽക്കവിഞ്ഞു് യാതൊരു വിലയും ഉള്ളതായി തോന്നുന്നതുമല്ല ലൌകിക വസ്തുക്കളെ കൈവശപ്പെടുത്തുന്ന മനുഷ്യർ (മുതലാളിമാർ,) ഈ വസ്തുക്കളെക്കുറിച്ചുള്ള അറിവു കരസ്ഥമാക്കുന്നവർ (സയൻസുകാർ, ശാസ്ത്രജ്ഞർ) —ഇവരെല്ലാം ആ വസ്തുക്കളുടെ അതേ തട്ടിൽ—അതായതു് സംഭവ പരങ്ങളായിത്തന്നെ നില്ക്കുന്നു. ഈ ഡോക്ടറന്മാരുടെയും, തത്വജ്ഞന്മാരുടെയും, പ്രൊഫസ്സറന്മാരുടെയും കോപതാപങ്ങളും, സൌജന്യങ്ങളും, വിമർശനങ്ങളും, നിർദ്ദേശങ്ങളും ഒരു മുക്തപുരുഷനു് നിരർത്ഥകങ്ങളും നിസ്സാരങ്ങളും അത്രെ. മാസ്മരീകൃതാവസ്ഥയെ—സ്വപ്നാവസ്ഥയെ—നീട്ടിനിലനിത്താൻ മാത്രമേ സാധാരണ സർവ്വകലാശാലകൾ, പ്രദർശനങ്ങൾ, വാണിജ്യമാർക്കറ്റുകൾ മുതലായ വിവിധസ്ഥാപനങ്ങൾ പ്രയോജനപ്പെടുന്നുള്ളു. സാമാന്യനിബന്ധനപ്രകാരം, പള്ളികളും, ക്ഷേത്രങ്ങളും, സംഘങ്ങളും, സമാജങ്ങളും പ്രപഞ്ചമാകുന്ന ഈ മാസ്മരനിദ്രയെ ദീർഘിപ്പിക്കാൻ ഉള്ള പല വിധ പദ്ധതികളാണു്; അല്ലാതെ വേറൊന്നുമല്ല. സൂര്യൻ മഞ്ഞുകട്ടയുടെ ശൈത്യത്തിലേയ്ക്കു തണുത്തു് ഉറച്ചുപോകയോ, ചന്ദ്രൻ അത്യുഷ്ണനിലയിലേയ്ക്കു ചൂടുപിടിക്കയോ, പോരാ, അഗ്നിജ്വാല വിറകിന്റെ മുകളിലേയ്ക്കുയരുന്നതിനു പകരം കീഴോട്ടു കുനിയുകയോ, അഥവാ സ്ഥലമെല്ലാം ചുരുണ്ടു് ഉരുണ്ടുപോകയോ എന്തു സംഭവിച്ചാലും ഒരു ജീവന്മുക്തനു് യാതൊരൽഭുതവും വിസ്മയവും തോന്നുന്നതല്ല.

ബ്രാഹ്മണർ (പുരോഹിതത്വം) ലോകത്തെ ഭരിച്ചിരുന്ന ഒരു കാലമുണ്ടായിരുന്നു; ക്ഷത്രിയന്മാർ (ക്ഷാത്രബലം) ഭരിച്ചിരുന്ന ഒരു കാലവും ഉണ്ടായിരുന്നു. വൈശ്യന്മാർ (മുതലാളിമാർ) രാജ്യം ഭരിക്കുന്ന കാലമാണിപ്പോൾ. ശൂദ്രനിലുള്ള പണിയുടെ പരമാധികാരം വരുന്ന ഒരു കാലമാണിനിവരുന്നതു്. എന്നാൽ സന്യാസചൈതന്യംകൊണ്ടു അനുഗൃഹീതരായ ശൂദ്രരുടെ ഭരണമായിരിക്കും അതു്.

യൂറോപ്പിലും അമേരിക്കായിലും (ശൂദ്രവർണ്ണത്തിൽപ്പെട്ട) തൊഴിലാളിവർഗ്ഗക്കാർക്കു പാരമ്പര്യവും മതവിധികളും സംബന്ധിച്ച നിബന്ധനകൾമൂലം ബലമായി, അഭേദ്യമായി ഉറപ്പിച്ചുവെച്ചിട്ടുള്ള കെട്ടുപാടുകൾ ഇല്ല; എന്നിട്ടും സ്ഥിതിഗതികൾ വളരെ അതൃപ്തി

കരങ്ങളാണ്. സകല കക്ഷിക്കാരുടെയും ആത്മവഞ്ചനയെ സഹായിച്ചുകൊണ്ടിരിക്കുന്ന ജാതിവ്യവസ്ഥകൾ ഇൻഡ്യയിൽ ദോഷവും അനീതിയും ഇരട്ടിയായി വർദ്ധിപ്പിച്ചിരിക്കുന്നു. ഇതുകൊണ്ടു പണിമുടക്കുകൾ അവിടെ തടയപ്പെടുന്നു. എന്നാൽ തന്മൂലം നിരപരാധികളായ ആളുകളെപ്പോലെ സമുദായമശേഷം അധികം നിസ്സഹായവും അധികം ഭയശീലവും ആചരിക്കുന്നു.

ഇതേവരെ വേദാന്തം അല്പംചിലരുടെ പ്രത്യേക സ്വത്തായിട്ടിരുന്നിരുന്നു. അതു മിക്കവാറും ബുദ്ധിയുടെ മണ്ഡലത്തിൽ മാത്രം ജീവിച്ചിരുന്നതേയുള്ളു. വളരെ പണ്ടേ ഗർഭാധാനംചെയ്യപ്പെട്ട ഈ കുഞ്ഞ് ഭൂമിയുടെ ഗർഭത്തിൽ (ഹിമാലയങ്ങളിൽ) വളരെക്കാലം ഇരുന്നിരുന്നു; എന്നാൽ കടശി അതു പരിപാവനഗംഗയെപ്പോലെ സമതലപ്രദേശങ്ങളിലേയ്ക്കു ഒഴുകി ബ്രാഹ്മണനെയും ശൂദ്രനെയും ഒരുപോലെ കഴുകി ശുദ്ധീകരിച്ച്, മനുഷ്യനെയും ഈശ്വരനെയും പവിത്രീകരിച്ചുകൊണ്ടു കൃത്രിമമായ സകല ഭിന്നതകളെയും അടിച്ചുനീക്കുന്നു. സജീവമനുഷ്യൻ ഏകനായിരിക്കണം; ഇതു അപൂർവ്വമായിട്ടേ ഗ്രഹിക്കപ്പെടുന്നുള്ളു. അനുക്രമമായി നിങ്ങൾ അറിഞ്ഞുകൊണ്ടു ഭക്ഷണം കഴിക്കയും, എന്നാൽ നിങ്ങൾ അറിയാതെതന്നെ ആ ഭക്ഷണസാധനങ്ങൾ സ്വമേധയാ ദഹിച്ച് ഭിന്നപദാർത്ഥങ്ങളായിത്തീർന്ന്, ശരീരത്തിൻെറ പ്രത്യേക അംശങ്ങളായിത്തീർന്ന്, ഓരോ അവയവങ്ങളിലേയ്ക്കു പ്രസരിക്കുകയും ചെയ്യുന്നതെങ്ങിനെയോ അതുപോലെ നിങ്ങൾ ഐക്യവും അഭിന്നതയും (പ്രേമവും ദിവ്യതപവും) ധ്യാനത്തിൽ കേന്ദ്രീകരിക്കുമ്പോൾ, ഭിന്നതകളും യഥായുക്തമുള്ള പ്രത്യേകതകളും അതാതുകളുടെ കാര്യം സ്വയം നോക്കിക്കൊള്ളും.

ഹേ! രാജാക്കന്മാരേ! പുരോഹിതന്മാരേ! ശൂദ്രരേ! ഇൻഡ്യയിലെ ഭരണവർഗ്ഗക്കാരേ! കുറേക്കൊല്ലം കഴിയുമ്പോഴുണ്ടാകുന്ന സ്ഥിതി നിങ്ങൾക്കു ഊഹിക്കാമോ? അത്ഭുതമെന്നോ ആഭാസമെന്നോ വിചിത്രമെന്നോ വേണമെങ്കിൽ വിളിക്കുവിൻ! എന്നാലും ഞാനെൻെറ മുമ്പിൽ സ്വാമിമാരുടെ—ഭൂമുഖത്തു സഞ്ചരിക്കുന്ന ദേവന്മാരുടെ ഒരു ലോകം കാണുന്നു. മനുഷ്യൻെറ കളിമണ്ണുവിഭജനങ്ങൾ തുത്തു ദൂരെ മാററി, ഇൻഡ്യായിലും ചൈനായിലും അമേരിക്കായിലും ഇംഗ്ലണ്ടിലും മററുമുള്ള പ്രത്യേകതകളെല്ലാം തട്ടിനീക്കി നിരത്തി, പുതിയ സ്വത്രപങ്ങൾ പൊങ്ങിപ്പുറപ്പെടുന്നതായി കാണുന്നു. ഈ സ്വരൂപങ്ങളും അവയുടെ മുറ വരുമ്പോൾ വീണ്ടും നശിച്ചു വേറെ ഉണ്ടാകുന്നതുമാണ്.

ഹേ! സ്വപ്നദർശികളായ ഓമനകളേ! കണ്ണിന്റെ മൂടി മാററി ദൂരെയെറിഞ്ഞു്, അത്യുൽകൃഷ്ടസന്യാസിമാർ അതിനീചശൂദ്രരോടു കൈ കോർത്തുപിടിക്കുന്നതു നോക്കുവിൻ! അതാ! ഭിക്ഷാപാത്രങ്ങൾ വെട്ടുകത്തിയും കുന്താലിയുമായി രൂപാന്തരം പ്രാപിച്ചുകാണുന്നു! അലസത വെടിഞ്ഞ സന്യാസിമാർ! ശൂദ്രരുടെ തൊഴിൽ സന്യാസപദവിയിലേയ്ക്കുയർത്തപ്പെട്ടതു്; ത്യാഗചൈതന്യം സമസ്തത്തെയും ഉത്തേജിപ്പിക്കുന്നതു്; കുലടയുടെ നിർല്ലജ്ജമായ ധൈര്യവും രാമന്റെ പവിത്രതയും സംയോജിച്ചു്; ഒരു കുഞ്ഞാടിന്റെ മൃദുലത സിംഹത്തിന്റെ ഉറച്ച സാഹസികതയോടുകൂടിയിണക്കപ്പെട്ടു്; രണ്ടററങ്ങളും ഒന്നിച്ചുചേർത്തുവെച്ചു്; മദ്ധ്യഭാഗത്തുള്ള കൃത്രിമഭിന്നതകളെല്ലാം നശിച്ചു്; ലോകമശേഷം ഒരേ കുടുംബമായിത്തീരുന്നു? ഇതെല്ലാം നോക്കുവിൻ! അവിടെ നോക്കുവിൻ! അതാ കാണുവിൻ!

നമുക്കു വാളോ, തീയോ വേണ്ടിവരുമോ? ഇല്ല. ഏതെങ്കിലും പൊലീസ്സോ? ഇല്ല. അതു യുട്ടോപ്പിയാ (സങ്കല്പരാജ്യം)മാത്രമാണോ? അല്ല. ഇതു വെറും നിസ്സാരമായ മനഃഭ്രാന്തല്ല. അതു കമ്മ്യൂണിസമോ? സോഷ്യലിസമോ ആണോ? ആയിരിക്കാം. എന്നാൽ ഇൻഡ്യയിൽ ഇതു സ്വയംഭൂതമായ ഒരു വളച്ചയാണു്. വേദാന്തം ഏററവും പ്രകൃതിസഹജമായി പ്രവർത്തിക്കുകയാണു്. ഹേ! ഭാരതീയരേ! നിങ്ങൾ തന്നെത്താൻ അറിയുകയും, ഈ ത്യാഗം അംഗീകരിക്കുകയും ചെയ്യുന്നുവെങ്കിൽ, രോഗം എവിടെയിരിക്കും? മാനസികമായ ഉപദ്രവം—ബാധ—പോകുമ്പോൾ, ഭൌതികരോഗമെല്ലാം പറന്നുപോകാൻ നിർബ്ബന്ധിതമാണു്. രഹസ്യപ്രയത്നത്തിന്റെ ആവശ്യമില്ല; നയപ്രയോഗംകൊണ്ടു് കളിക്കേണ്ടതില്ല; സംശയത്തിന്റെയൊ ഭയത്തിന്റെയൊ ആവശ്യമില്ല. അതിനെ ഭീരുക്കളായ ഈശ്വരാഹന്താക്കൾ പിന്തുടർന്നുകൊള്ളട്ടെ!

ഞാൻ ചക്രവർത്തിരാമനാണു്; എന്റെ സിംഹാസനം നിങ്ങളുടെ സ്വന്തഹൃദയങ്ങളത്രെ. ഞാൻ വേദങ്ങളിൽ പ്രസംഗിച്ച സമയം, ഞാൻ കുരുക്ഷേത്രത്തിൽ പഠിപ്പിച്ച സമയം, * ജറുസലേമിലും, മെക്കായിലും ഞാൻ ഉപദേശിച്ച സമയം തെററിദ്ധരിക്കപ്പെട്ടു. ഞാനിതാ! വീണ്ടും എന്റെ ശബ്ദം ഉയർത്തുന്നു. എന്റെ ശബ്ദം നിങ്ങളുടെ ശബ്ദമാണു്. "തൽ ത്വം അസി." നീ കാണുന്നതെല്ലാം നീതന്നെയാണു്.

നിങ്ങൾ ചിലർ നെററിചുളിക്കുന്നു; മററുചിലർ മൂക്കു് മുപ്പതു ഡിഗ്രിയുള്ള കോണങ്ങളിൽ തിരിക്കുന്നതു ഞാൻ കാണുന്നു; മററു

* ക്രിസ്തുവിന്റെയും, മുഹമ്മദിന്റെയും നാട്ടുകൾ.

ചിലർ വെറുപ്പുകൊണ്ടു കടലാസു ദൂരെയെറിയുന്നു. നിങ്ങൾക്കിഷ്ടമുള്ളതെല്ലാം ചെയ്തുകൊള്ളുവിൻ! എന്നാൽ നിയതി പണിചെയ്തുകൊണ്ടിരിക്കതന്നെവേണം. ഒരു ശക്തിക്കും അതു തടയാവതല്ല. രാജാക്കന്മാരൊ, പിശാചുക്കളൊ, ദേവന്മാരൊ അതിനെ എതിക്കുന്നതല്ലാ; എതിക്കാവതല്ല. സത്യത്തിൻെറ ആജ്ഞ അലംഘനീയമാണു്. പാരവശ്യപ്പെടരുതു്. എൻെറ തല നിങ്ങളുടെ തലയാണു്; നിങ്ങൾക്കിഷ്ടമുണ്ടെങ്കിൽ അതു ഛേദിച്ചുകളയുവിൻ! എന്നാൽ അതിൻെറ സ്ഥാനത്തു വേറെ ആയിരങ്ങൾ മുളച്ചുവരും.

* ഷാംസു്-തബ്രേസു് അതേ രാഗം പാടുന്നു. മാധുര്യവാനായ * ബുല്ലായും, പഞ്ചാബിലെ ശക്തിമാനായ ഗോപാലസിംഹും അതേ ഗാനം ജപിച്ചോ? യേശുക്രിസ്തു അതേ സത്യം മുഴക്കിയോ? മുഹമ്മദു് അതേ ശിശുചന്ദ്രനെ ദർശിച്ചുവോ? അതൊന്നും എനിക്കു സാരമില്ല. എൻെറ ഈദിനെ ഞാൻ കാണുമ്പോൾ അവൾ വരുന്നു. പഴയ സത്യം സർവ്വദാ പുതിയതാണു്. നിങ്ങൾ തന്നെത്താൻ സാക്ഷാൽക്കരിക്കുമ്പോൾ, നിങ്ങളുടെ $ ഈദു് നിങ്ങൾക്കു വരുന്നു. നിങ്ങൾ നിങ്ങളുടെ യഥാർത്ഥസത്തയായ ഈശ്വരനിലേയ്ക്കു്—സത്യത്തിലേയ്ക്കു്—ഉണരുമ്പോൾ—ആ ക്ഷണത്തിൽ—എല്ലാ ദീർഘദർശിമാരും, പുണ്യവാന്മാരും, നിങ്ങളുടെ ആത്മജ്ഞാനഹീനതയുടെ വീരന്മാരും എല്ലാം നിങ്ങളിൽതന്നെ ലയിച്ചുചേരുന്നു.

ഓം! ഓം!! ഓം!!!

# വനസംഭാഷണങ്ങൾ

## No. III

### പരിഷ്കർത്താവു്

"ധാത്രിയിൽനിന്നുമേന്മേൽ, ഉച്ചത്തിൽ, അത്യുച്ചത്തിൽ
സത്വരം ചാടുന്നുനീയഗ്നിതൻമേഘംപോലെ;
നീലനിർഭരവ്യോമം പറന്നുകടന്നുനീ
ചാലവേ പാടിക്കൊണ്ടു പിന്നെയുമുയരുന്നു.
ഉയർന്നുപോയിപ്പോയി നില്ക്കാതെയനാരതം
നീയങ്ങുപാടിച്ചാടിക്കൊണ്ടിരിക്കുന്നുവീണ്ടും."

(ഷെല്ലി)

* പേർഷ്യൻ കവികൾ
$ ഒരു ഇസ്ലാമിക ഉത്സവം

## പരിശുദ്ധനിഴൽ

(ഫ്രെഞ്ചിൽനിന്നു് റൂത്ക്രാഫ്റ്റ് ഭാഷാന്തരം ചെയ്തതു്)

വളരെവളരെ മുമ്പു് ഒരു പുണ്യവാൻ ജീവിച്ചിരുന്നു. അദ്ദേഹം തന്റെ നന്മകൊണ്ടു് ദൈവദൂതന്മാരെ അത്ഭുതപരതന്ത്രരാക്കിയതിനാൽ അവർ ഒരു മനുഷ്യൻ ഇത്ര ദിവ്യനായിത്തീൎന്നതു് എങ്ങിനെയാണെന്നു നോക്കാൻ സ്വൎഗ്ഗത്തിൽനിന്നു താഴെയിറങ്ങിവന്നു. അദ്ദേഹം തന്റെ പ്രതിദിനജീവിതം യഥാവിധി നയിച്ചുകൊണ്ടു്, നക്ഷത്രം പ്രകാശത്തെയും, പുഷ്പം സൌരഭ്യത്തെയും പ്രസരിപ്പിക്കുന്നതുപോലെ താൻ അറിയാതെതന്നെ നന്മ വിതരണം ചെയ്തുകൊണ്ടിരുന്നു.

രണ്ടുവാക്കു് അദ്ദേഹത്തിന്റെ ദിവസകൃത്യങ്ങളെ ചുരുക്കത്തിൽ വൎണ്ണിച്ചു—അദ്ദേഹം ദാനംചെയ്തുയും, ക്ഷമിക്കയും ചെയ്തു (Gave and Forgave) എന്നിട്ടും ഈ വാക്കുകൾ അദ്ദേഹത്തിന്റെ വായിൽനിന്നു വീണില്ല. തന്റെ സദാസന്നിഹിതമായിരുന്ന മന്ദസ്മിതം, കാരുണ്യം, സഹനശക്തി, ഔദാൎയ്യം—എന്നിവകളിൽക്കൂടെയാണു് ഇതു് പ്രകടമായിരുന്നതു്.

ദൈവദൂതന്മാർ ദൈവത്തോടു പറഞ്ഞു:—"പ്രഭോ! അത്ഭുതക്രിയകൾ ചെയ്വാനുള്ള ശക്തി അദ്ദേഹത്തിനു കൊടുക്കണേ."

ദൈവം മറുപടിപറഞ്ഞു:—"ശരി. ഞാൻ സമ്മതിക്കുന്നു. അദ്ദേഹത്തിന്റെ ആഗ്രഹം എന്തെന്നു ചോദിക്കുവിൻ!"

അതിനാൽ അവർ ആ പുണ്യവാനോടു പറഞ്ഞു:—"രോഗികളെ ഭേദപ്പെടുത്താൻ കൈകൊണ്ടു തൊട്ടാൽ മതിയാകത്തക്കവിധം ഉള്ള ശക്തി നിനക്കിഷ്ടമാണോ?"

അദ്ദേഹം പറഞ്ഞു:—"അല്ല. അതു ഈശ്വരനാണു് ചെയ്യേണ്ടതെന്നു ഞാൻ ആഗ്രഹിക്കുന്നു."

"പാപാത്മാക്കളെ ശുദ്ധീകരിക്കയും, അലഞ്ഞുതിരിയുന്ന ഹൃദയങ്ങളെ സൽപന്ഥാവിലേയ്ക്കു പിൻതിരിപ്പിക്കയും ചെയ്വാൻ നിനക്കിഷ്ടമുണ്ടോ?"

"ഇല്ല; അതു ദൈവദൂതന്മാരുടെ പ്രവൃത്തിയാണു്, എനിക്കു് അങ്ങിനെ ചെയ്വാനിടവരരുതെന്നു് ഞാൻ അപേക്ഷിക്കുന്നു."

"നിന്റെ സൽപ്രവൃത്തികളുടെ പ്രകാശംകൊണ്ടു മനുഷ്യരെ ആകൎഷിക്കയും, അങ്ങനെ ഈശ്വരന്റെ മഹത്വം പ്രകടിപ്പി

ക്കയും ചെയ്തുകൊണ്ടു ക്ഷമയ്ക്കു് ഒരു മാതൃകയായിത്തീരാൻ നീ ഇഷ്ടപ്പെടുന്നോ?"

"ഇല്ല." പുണ്യവാൻ മറുപടി പറഞ്ഞു, "മനുഷ്യർ എന്നോടു് ആകൃഷ്ടരാകുമ്പോൾ, ദൈവത്തോടു് അകന്നുപോകും. തന്നെ മഹത്വപ്പെടുത്തുന്നതിനു് ഈശ്വരനു മററു മാർഗ്ഗങ്ങൾ ഉണ്ടല്ലൊ."

"നിനക്കപ്പോൾ എന്താഗ്രഹമുണ്ടു്?" എന്നു ദൈവദൂതന്മാർ അലറിച്ചോദിച്ചു.

"എനിക്കെന്താണാഗ്രഹിക്കാനുള്ളതു?" എന്നു മന്ദസ്മിതം ചെയ്തു പുണ്യവാൻ ചോദിച്ചു. "ആ ദൈവം എനിക്കു കാരുണ്യം വർഷിക്കുന്നു; അതോടുകൂടി എനിക്കു സർവ്വസ്വവും ആകുന്നില്ലേ?"

എന്നാൽ ദൈവദൂതന്മാർ പിന്നെയും ആർത്തിയോടെ പറഞ്ഞു: "നീ ഒരു അത്ഭുതമായ വരം ചോദിക്കണം; അല്ലെങ്കിൽ ഒന്നു നിന്നിൽ ബലേന കെട്ടിവെയ്ക്കും."

അദ്ദേഹം പറഞ്ഞു:—"കൊള്ളാം. അങ്ങനെയാട്ടെ! ഒരിക്കലും ഞാൻ അതു അറിയാതെ എനിക്കു് അത്യന്തം നല്ലകാര്യങ്ങൾ ചെയ്യാൻ സംഗതിവരട്ടെ."

ദൈവദൂതന്മാർ നല്ലവണ്ണം കുഴങ്ങി. അവർ ഒന്നിച്ചു് ആലോചിച്ചു താഴെപ്പറയുന്ന വിദ്യ കണ്ടുപിടിച്ചു. ആ പുണ്യവാൻെറ നിഴൽ പുറകോട്ടോ, വശങ്ങളിലേക്കോ (അദ്ദേഹത്തിനു കാണാതിരിക്കത്തക്കവിധം) പതിക്കുമ്പോൾ, അതിനു രോഗം മാററാനും, വേദന ഭേദപ്പെടുത്താനും, സങ്കടം തീക്കാനും ശക്തി ഉണ്ടായിരിക്കണം.

അങ്ങനെ സംഭവിക്കാനിടയാകയും ചെയ്തു. ആ പുണ്യവാൻ നടന്നുപോയപ്പോൾ, പുറകിലോ വശങ്ങളിലോ അദ്ദേഹത്തിൻെറ നിഴൽ ഭൂമിയിൽ വീണപ്പോൾ, അവിടെ ഉണങ്ങിയ ഭൂമി പച്ചയായും, വറണ്ട ചെടികൾ പച്ചപിടിച്ചു വളന്നും, ഉണങ്ങിയ തോടുകളിൽ സ്വച്ഛജലം നിറഞ്ഞും, വിളറിയ ചെറുശിശുക്കൾക്കു നവ്യതേജസ്സുണ്ടായും, സങ്കടപ്പെടുന്ന അമ്മമാക്കു് ആനന്ദം സംഭവിച്ചും കാണപ്പെട്ടു!

എന്നാൽ ആ പുണ്യനിധിയാകട്ടെ മുൻപതിവുപോലെ തൻെറ പ്രതിദിനജീവിതം നയിച്ചുകൊണ്ടു് നക്ഷത്രം പ്രകാശവും, പുഷ്പം സൌരഭ്യവും പ്രസരിപ്പിക്കുന്നതുപോലെ, നന്മ വിതരണം ചെയ്തുകൊണ്ടിരുന്നു. ആ വിവരം താനൊട്ടു് അറിഞ്ഞതുമില്ല.

അദ്ദേഹത്തിൻെറ വിനയശീലത്തെ മാനിച്ചു് ജനങ്ങൾ അനങ്ങാതെ, മിണ്ടാതെ അദ്ദേഹത്തിൻെറ പുറകെ പോകുകയും, അദ്ദേ

ഹത്തിൻെറ അത്ഭുതകൃത്യങ്ങളെപ്പററി അദ്ദേഹത്തോടു പറയാതിരിക്കയും ചെയ്തു. ക്രമേണ അവർ അദ്ദേഹത്തിൻെറ പേരുപോലും മറന്നു് അദ്ദേഹത്തെ "പരിശുദ്ധനിഴൽ" എന്നു പറഞ്ഞുവന്നു.

ബ്രഹ്മസത്യം ജഗന്മിഥ്യാ ജീവോ ബ്രഹ്മൈവ നാപരഃ.

(ഇംഗ്ലീഷിൽ ഇതിൻെറ സാരം)

നിങ്ങൾക്കു സത്യം അത്യധികമായ മാഹാത്മ്യം പ്രാപിച്ചു നില്ക്കണം; അതിൻെറ വലിപ്പത്തിൽ സകല കാഴ്ചകളും, പണസ്സഞ്ചികളുടെയും. വ്യക്തികളുടെയും അഹംഭാവപ്രകടനവും ആവിപോലെ ശൂന്യമായി ഭവിക്കത്തക്കവിധം അത്രമഹത്തായിട്ടു് അതു വളരണം. സത്യവുമായിട്ടു നിങ്ങൾക്കുള്ള സാത്മ്യഭാവം യഥാൎത്ഥവും, വാസ്തവവും ആകുമ്പോൾ, സ്പൎദ്ധാദ്വേഷങ്ങളുടെ കുത്തുകൾ നിങ്ങളെ സ്പൎശിക്കാതിരിക്കയും, ദുഷ്ടമൃഗങ്ങളുടെ കൊമ്പിനു നിങ്ങളിൽ കടക്കാൻ സ്ഥലം കിട്ടാതിരിക്കയും, വ്യാഘ്രത്തിൻെറ നഖങ്ങൾക്കു പ്രവേശിക്കാൻ സൌകൎയ്യമുണ്ടാകാതെ വരുകയും, വാളിനു കുത്തിക്കയറാൻ ഇടംകിട്ടാതെ വരുകയും, നിങ്ങളുടെ ശരീരത്തിലേയ്ക്കു വൎഷിക്കപ്പെടുന്ന പീരങ്കിയുണ്ടകൾ നിങ്ങളെ തൊടാതെയിരിക്കയും ചെയ്യും.

നിങ്ങളുടെ ബന്ധം സത്യത്തോടു മാത്രമായിരിക്കണം. നിങ്ങൾ ഏകനായി നില്ക്കാൻ നിൎബ്ബന്ധിതനായാലും സത്യത്തോടു ചേൎന്നുതന്നെ ജീവിക്കണം; സത്യത്തോടുചേൎന്നുനിന്നു മരിക്കണം. സത്യജീവിതത്തിൻെറ ആകാശോച്ചസ്ഥാനങ്ങളിൽ നീ ഏകനായി നിൎത്തപ്പെട്ടാലും, ധൎമ്മമാകുന്ന—നീതിയാകുന്ന—സൂൎയ്യൻമാത്രം നിനക്കു കൂട്ടുകിട്ടിയാൽ മതിയായിരിക്കണം. നിങ്ങളിൽനിന്നുള്ള സജീവനിൎദ്ദേശങ്ങളെ സ്വീകരിച്ചുകൊണ്ടു സഖാക്കൾ കൂട്ടമായി വരാൻ തുടങ്ങിക്കൊള്ളും. അങ്ങിനെ രൂപവൽകൃതമാകുന്ന സംഘടന പ്രകൃതിസഹജമായിരിക്കും. വിട്ടുവീഴ്ചകൾ ചെയ്തുകൊണ്ടു് രാജിയുണ്ടാക്കി സ്ഥാപനങ്ങൾ സൃഷ്ടിക്കാൻ ഓടരുതു്. ജനങ്ങളെ മാനസാന്തരപ്പെടുത്തി എനിക്കു പിൻഗാമികളെയോ, കൂട്ടുകാരെയോ സമ്പാദിക്കാൻ ആഗ്രഹമില്ല. ഞാൻ സത്യമനുസരിച്ചു അങ്ങിനെ ജീവിക്കുന്നു. സത്യത്തിനു രക്ഷയോ രക്ഷിതാക്കന്മാരോ ആവശ്യമില്ല. സൂൎയ്യപ്രകാശത്തിനു് ഏതെങ്കിലും പ്രചാരകന്മാരോ, ദൂതന്മാരോ, ഏജൻറന്മാരോ വേണോ? ഞാൻ സത്യം പ്രചരിപ്പിക്കുന്നില്ല; സത്യം എന്നെ പ്രേരിപ്പിച്ചു ഓടിച്ചുകൊണ്ടു സ്വയം പ്രചരിപ്പിക്കുന്നു.

പരിണാമവാദികൾ (Evolutionists) അനുരഞ്ജനത്തെപ്പററി (Adaptation) പറയുന്നു:—"യഥായുക്തം വിട്ടുവീഴ്ചചെയ്യാൻ

രെുത്തന്ന വാസനയുണ്ടെങ്കിൽ ഈ ലോകം ആസകലാൽകൂടി നോക്കിയാൽ നിവാസയോഗ്യമല്ലാത്ത ഒരു കഠിനലോകം ഒന്നുമല്ല. അസംഖ്യം മൃഗങ്ങളും, സസ്യങ്ങളും, മനുഷ്യരും ഈ വാസന സമ്പാദിച്ചിട്ടുണ്ട്. അവയും അവയുടെ സന്താനപരമ്പരകളും "ജീവിതമത്സരം" എന്നു വിളിക്കപ്പെടുന്നതിന്റെ മർദ്ദനത്തിൽ ഉറച്ചുനിന്നു വിജയിക്കുന്നുണ്ട്; അതേ! ജീവിക്കുകയെന്ന കലാവിദ്യ കരസ്ഥമാക്കിയവൻ ഒരു ഋഷിതന്നെയാണ്; പ്രപഞ്ചമെല്ലാം അവനുമായി രമ്യപ്പെട്ടുകഴിയണം." എന്തെന്നാൽ അവൻ ലോകം മുഴുവനുമായി അനുരഞ്ജിച്ചുകഴിക്കുന്നു. കാമാസക്തനായ ചെറിയ സത്തയെ—വ്യക്തിസത്തയെ—ത്യാഗം മുഖേന സർവ്വസ്വത്തിലേയ്ക്കു ഐക്യപ്പെടുത്തിയിട്ടുള്ള ഒരാളുടെ മുമ്പിൽ തടസ്സങ്ങൾ എങ്ങിനെ പ്രത്യക്ഷപ്പെടാം? എന്നാൽ ജനങ്ങൾ ഈ ശാസ്ത്രീയതത്വം ദുർവ്വിനിയോഗം ചെയ്യാൻ വളരെ ഉത്സാഹികളാണ്. "പരോപകാരതല്പരതയുടെ ശിഷ്ടം മാത്രമേ ജീവിച്ചുശേഷിക്കുകയുള്ളു."

പരോപകാരം—പരാർത്ഥസേവനം—എന്നാൽ എന്താണ്? ജനങ്ങൾ എന്താണ് പ്രതീക്ഷിക്കുന്നതെന്നും, അവക്കെന്താണിഷ്ടമെന്നും, ആഗ്രഹമെന്നും, സമ്മതമെന്നും എപ്പോഴും നോക്കിക്കൊണ്ടിരിക്കണമെന്നാണോ ഇതിന്റെ അർത്ഥം?

"വിട്ടുവീഴ്ചചെയ്യാനുള്ള വാസന"യെന്നാൽ ജനങ്ങളുടെ മനോഗതികൾക്കു അനുരൂപമായി പെരുമാറുകയെന്നാണോ സൂചിപ്പിക്കുന്നതു്? അതോ മനുഷ്യസേവനമെന്നതു പ്രവൃത്തിക്കാനുള്ള ജ്വരമാണോ?

അല്ല. സത്യപൂർണ്ണമായ വ്യക്തിപരത്വം (വ്യക്തിപ്രത്യേകത) മാത്രമാണ് യഥാർത്ഥമായ പരാർത്ഥസേവനം. പ്രേമത്തോടും, ഉല്ലാസത്തോടും നല്ലവണ്ണം അനുരഞ്ജിച്ചുനിന്നുകൊണ്ട്, തനിക്കു പ്രത്യക്ഷപ്പെട്ടു കിട്ടിയിട്ടുള്ള സത്യത്തെ സുവിശദമായി പുറത്തുവിടുകയും, സൌജന്യത്തിന്റെയോ, വിട്ടുവീഴ്ചയുടെയോ പേരുംപറഞ്ഞു് അതിനെ വളച്ചു തിരിക്കാതിരിക്കയും ചെയ്യുന്നതാരോ, ആ മനുഷ്യൻ മാത്രമേ ദീർഘകാലത്തേയ്ക്കു വിജയപൂർവ്വം നിലനില്ക്കുയുള്ളൂ.

ഒരു തോട്ടത്തിൽ ഒരു തണ്ണിമത്തൻകാ മൂത്തു പക്വമാകുമ്പോൾ, അതേ കാലവിശേഷത്തിന്റെ അധികാരശക്തിമൂലം വേറെയും ആയിരക്കണക്കിനു മത്തൻകാകൂടി വളന്നിട്ടുണ്ടായിരിക്കണം; അതുപോലെ കാഴ്ചയ്ക്കു പുത്തനും, ത്രസിപ്പിക്കുന്നതും ആയ ഒരാശയം നിങ്ങളുടെ നെഞ്ചിൽകിടന്നു തിളയ്ക്കുമ്പോൾ, നിങ്ങൾക്കു

ചുററും ഉള്ള അനേകായിരംപേരും, ആ ആശയം കൃത്യമായി ദൎശി ച്ചിട്ടില്ലെങ്കിലും, അതേവിധം നിങ്ങളെപ്പോലെ ഭാവനചെയ്യുകയെങ്കി ലും ചെയ്തുകൊണ്ടിരിക്കണം എന്നു നിങ്ങൾക്കു ധൈൎയ്യമായിരിക്കാം. ഒരു മരത്തിൽ ഒരു ഇലയോ, ഇതളോ, പൂവോ ഉണ്ടാകാൻ തുടങ്ങു കയോ, അഥവാ വസന്തകാലത്തു് ഒരു സസ്യം ഭൂമിയിൽ പൊട്ടി ക്കിളിക്കുകയോ ചെയ്യുമ്പോൾ, ചുററുമെല്ലാമായി നൂററുക്കണക്കിനോ ആയിരക്കണക്കിനോ അത്തരം സൃഷ്ടികൾ ഉണ്ടെന്നു ഊഹിക്കാം. ആത്മീയമോ, നൈതികമോ, ധിഷണാപരമോ ആയ ഒരു പുതിയ ജനനം, അമ്മയുടെ ഗൎഭത്തിൽ പിറക്കുന്ന ഒരു ശിശുവിന്റെ പിറ വിപോലെ, സദാ പരിപാവനമത്രെ. അതിനെ ഒളിച്ചുവെക്കുന്ന തു് പരിശുദ്ധാത്മാവിനോടു—വിശുദ്ധചൈതന്യത്തോടു ചെയ്യുന്ന ഒരുവക അവഹേളനം ആണു്.

നിങ്ങളുടെ ആത്മാവിനോടുതന്നെ സത്യമായിരിക്കുന്നതിൽ, നിങ്ങൾ സൎവ്വസ്വത്തോടും സത്യമായിരിക്കുകയാണെന്നുകാണു മ്പോൾ നിങ്ങൾ വിസ്മയാകുലരാകും. വിട്ടുവീഴ്ച, ത്യാഗം, സത്യ ത്തോടു (അതിനോടുമാത്രം) അനുരഞ്ജിക്കുക— ഇതാണു് പാപമി ല്ലായ്മ. ആളുകളോടും, കാൎയ്യങ്ങളോടും, സ്ഥാനമാനങ്ങളോടും സമ്പ ത്തിനോടും, പാണ്ഡിത്യത്തോടും, സ്വരൂപങ്ങളോടും ഉള്ളബഹുമതി വിഗ്രഹാരാധന ആണു്. ലൌകികബുദ്ധി അജ്ഞാനത്തിന്റെ ക്ഷമായാചനംമാത്രമത്രെ.

"താരങ്ങളാനന്ദമാൎന്നങ്ങിനെശോഭിക്കുന്നു,
താരേശരജതാഭാവിസ്താരജലനിധി
ഉരുണ്ടുമറിയുന്നു, സുസ്ഥിതകേന്ദ്രങ്ങളായ്
സരസമിവയെല്ലാംജീവിച്ചുകഴിയുന്നു.
ഭിന്നാത്മാക്കൾക്കുതോന്നും ബാഹ്യപീഡകാണുമ്പോൾ
ഖിന്നതാലേശം അവയ്ക്കുണ്ടാകുന്നില്ലനൂനം"
"തങ്ങളാൽമാത്രംതന്നെ ബന്ധിതരായിട്ടീശ—
ന്നംഗങ്ങളായമററുപണികൾ ഗൌനിക്കാതെ
തൻകാൎയ്യങ്ങളിൽ സ്വന്തം കെല്പുകൾഒഴുക്കിത്താൻ
നാം കാണും ശക്തിയേറും ജീവിതംനയിപ്പോർകൾ"
"നീതന്നെയായിരിപ്പാൻ നിശ്ചയംചെയ്ക""സ്വയം
ജ്ഞാതനായവൻ ദുഃഖം സകലംനശിപ്പിക്കും"

അതു ജീവനായാലും മരണമായാലും വേണ്ടതില്ല; ഞാൻ യഥാൎത്ഥതയെമാത്രമേ ഗൌനിക്കയുള്ളൂ. അതു പാപമാകട്ടെ, ദുഃഖ മാകട്ടെ; ആന്തരപ്രകൃതിയുടെ പ്രതിഭയോടുമാത്രമെ ഞാൻ ആത്മാ ൎത്ഥമായിരിക്കൂ.

ഹേ! സത്യമെ! ഞാൻ നിന്നെ പ്രേമിക്കുന്നു. ഹേ! പ്രേമമേ ഞാൻ നിന്നോട്ട് സത്യമായിരിക്കുന്നു.

വല്ലതെങ്കിലും 'സാധിപ്പാൻ', പ്രകടനപരമായ ഫലങ്ങൾ കാണിക്കുവാൻ, കാൎയ്യങ്ങൾ പ്രത്യക്ഷപ്പെട്ടുകാണ്മാൻ, മാനസാന്തരപ്പെട്ടവരുടെയും അനുയായികളുടെയും സംഖ്യ കഴിയുന്നതും വലിയതാണെന്നു രജിസ്റ്റർകളിൽ രേഖപ്പെടുത്താൻ, പ്രവൎത്തകന്മാൎക്കുള്ള ആൎത്തി ഒരു വലിയ ദൂഷിപ്പിക്കുന്ന ശക്തിയാണ്. "വസ്തുതകളും കണക്കുകളും" കാണിപ്പാനുള്ള പരിശ്രമം സകലതരം ദ്രോഹങ്ങളും ചെയ്യുവിടുന്നു. ഒരു മൃതശരീരത്തിൽ ഒരു രാഷ്ട്രം മുഴുവനേ സംക്രമിക്കാൻ മതിയായ വിഷം ഉണ്ടായിരിക്കാം; അതുകൊണ്ടു് ആ ശവത്തിന്റെ മഹത്ത്വം തെളിയുന്നുണ്ടോ? പലപ്പോഴും ചില വിശ്വാസപ്രമാണങ്ങളുടെ സാംക്രമികപ്രചാരം ഇതിനോടു തുല്യമാകുന്നുണ്ടു്.

തങ്ങൾ നടുന്ന വൃക്ഷങ്ങൾ പൂത്തുഫലിച്ചു് ആ ഫലങ്ങൾ പറിച്ചുതിന്നാൻ ജനങ്ങൾ വളരെ പരിശ്രമിക്കുന്നു. വിശ്വാസരാഹിത്യവും സ്വാൎത്ഥപരത്വവും ആണു് ഇതു സൂചിപ്പിക്കുന്നതു്. യേശു, നാനാക്കു് മുതലായ പലരും, അനവധി തലമുറകൾക്കുശേഷം ഫലപ്രാപ്തി ഉണ്ടായിത്തീൎന്ന വൃക്ഷങ്ങളുടെ ചുവട്ടിൽ വിനീതമായ വളമായി അവരുടെ ശരീരങ്ങളെ സമൎപ്പിച്ചവരാണു്.

ചില പ്രസംഗകന്മാൎക്കു ധൂമകേതുക്കളെപ്പോലെ, വളരെ പ്രചണ്ഡമായി ജനസംഘങ്ങളെ വാലുപോലെ നീട്ടി അവരുടെ പുറകേ കാണിക്കാൻ ഉള്ള അതിമോഹം മാത്രമേ ഉള്ളൂ. എന്നാൽ വെറും പ്രാഥമികപതനത്തിൽ ഇരിക്കുന്ന ധൂമകേതുപുച്ഛങ്ങൾക്കു നീളവും, വലിപ്പവും ഒട്ടും കുറവല്ലെങ്കിലും വാസ്തവത്തിൽ തീരെ ഘനമില്ല.

വെടിക്കെട്ടും ദീപക്കാഴ്ചകളും വലിയ ജനക്കൂട്ടങ്ങളെ ആവാഹിക്കുന്നു; എന്നാൽ കാഴ്ചതീരുമ്പോൾ ഉടനെതന്നെ പുറകിൽ ഒന്നുംശേഷിക്കയില്ല. ഈ ദീപക്കാഴ്ചയിലെ വെളിച്ചത്തു അസ്വസ്ഥരായി തുള്ളുന്ന അന്തസ്സാരഹീനരെ ആൎക്കെങ്കിലും എപ്പോഴെങ്കിലും നന്നാക്കാൻ കഴിയുമോ? അനുസ്യൂതമായി നിലനില്ക്കുന്ന സുസ്ഥിരപ്രകാശമേ—അതു ചെറിയ മെഴുകുതിരിയിലുള്ള വെളിച്ചംതന്നെയായാലും ശരി—വാസ്തവത്തിൽ പരിചരിക്കയും, അനുഗ്രഹിക്കയും ചെയ്യുകയുള്ളു.

നിങ്ങളുടെ കേന്ദ്രസ്ഥാനം (Centre of Gravity) നിങ്ങളിൽനിന്നു പുറത്തുതള്ളിക്കളയരുതു്. പരിശുദ്ധപ്രേമവും, ആത്മത്യാഗ

വുമാണ് ചാരിത്രത്തിന്റെ അടിസ്ഥാനാവശ്യം; അന്യന്മാക്ക് നന്മയുണ്ടാക്കുന്നതു് വെറും ഒരു സംഭവ്യകാര്യം മാത്രമാണ്.

നാകീയാന്തരീക്ഷത്തിൽക്കൂടിസ്സൂര്യനെനോക്കി-
പ്പോകുന്നൂസദാഭൂമി; നീലമാമാകാശത്തിൽ
ഉജ്വലപ്രതാപനായ് ചിത്രഭാനുനിന്നാലും,
നിർജ്ജീവനെന്നപോലെ മേഘത്തിൽമറഞ്ഞാലും,
ചാഞ്ചല്യംകലരാതെ, മാറാതേമാർഗ്ഗേനിന്നു
സഞ്ചരിക്കുന്നു ഭൂമിതന്നുടെഗോളംസദാ.
സൂര്യന്റെ പ്രകാശമോ, മേഘാന്ധതാമിസ്രമോ
കാര്യമായ്ഗണിക്കുന്നില്ലായതുപോലെനീയും
ഭൂമിതൻസന്താനമേ! ശക്തിയും, സുലക്ഷ്യവും,
സമയമതുംനോക്കി നിശ്ചലം പോകനേരെ.

ഒരുവശത്തു ഒരു പ്രവൎത്തകനുള്ള തെററുനോക്കിക്കൊണ്ടു്, മറുവശത്തുക്കൂടി അവൻ ചെയ്യുന്ന സേവനം തള്ളിക്കളയാനുള്ള ഒരു വാസന ഇൻഡ്യായിൽ കാണപ്പെടുന്നു. ഉദാഹരണത്തിനു ഒരു പ്രചാരകന്റെ വ്യക്തിപരമായ ജീവിതരീതികൊണ്ടു് അയാളുടെ ശാസനങ്ങൾ സ്വീകാരയോഗ്യങ്ങളല്ലെന്നു ഗണിക്കപ്പെടുന്നു. ഇങ്ങനെ നാട്ടിൽ സഹപ്രവൎത്തനസാദ്ധ്യത ഇല്ലാതായിത്തീൎന്നിരിക്കുന്നു. പശുവിനെ സവാരിചെയ്യാൻ കൊള്ളാത്തതുകൊണ്ടു് അതിന്റെ പാൽ ധിക്കരിക്കയോ, പെൺകുതിര പാൽതരാത്തതുകൊണ്ടു അതിനെ സവാരിക്കു് എടുക്കാതിരിക്കയോ ചെയ്യുന്നതുപോലെയാണ് ഈ വാസനയുടെ പ്രയോഗം.

വേഗതയുള്ളവനു പുരോഗതിയോ, ബലിഷ്ഠന്മാൎക്കു യുദ്ധമോ ലഭിക്കുന്നതല്ലെന്നും, എന്നാൽ യോജിച്ചുകഴിയാവുന്നവൎക്കു ലഭിക്കുമെന്നും പ്രകൃതിഗവേഷകന്മാരുടെ സൂക്ഷ്മനിരീക്ഷണം തെളിയിക്കുന്നു. മത്സരത്തിനുമുമ്പേ സംഘടനയുണ്ടാകണം. മനുഷ്യവംശത്തിൽ എങ്ങനെ സംഘടന—സംയോജനം—സൃഷ്ടിക്കാം? യോജിച്ചുവരണമെന്നുവെച്ചു് എങ്ങനെയെങ്കിലും അതു വരുത്തിയാൽ അതുകൊണ്ടു പരാജയമേ ഉണ്ടാകയുള്ളൂ. നമ്മുടെ ശരീരംപോലെയുള്ള പ്രകൃതിസഹജമായ സംഘടനകൾ അറിയാതെവരുന്നതാണ്. പരസ്പരസഹായം, സഹപ്രവൎത്തനം, ഐക്യം, പൊതുപ്രയത്നം ഇവയുടെ ഫലമായിട്ടാണ് സയൻസ് അശേഷവും ഉണ്ടായതു്. എന്നാൽ രണ്ടു സയൻസുകാർ ഒന്നിച്ചു ജീവിക്കണമെന്നില്ല. ഒരേ സത്യത്തോടു ഭക്തിയുണ്ടായിരിക്കണമെന്നുള്ളതിലാണ് സയൻസുകാരുടെ സംഘടന സ്ഥിതിചെയ്യുന്നതു്. ലോകംമുഴുക്കെ കൂട്ടി

കൾക്ക പ്രേമം, കളി, നിരപരാധിത്വം, പരിശുദ്ധി—എന്നിവ കലൎന്ന ഒരു പൊതുവായ പ്രായോഗികമതമുണ്ട്. ഓരോ കുട്ടിക്കും അതിന്റെ പ്രിയപ്പെട്ട മധുരമായ സത്തയോടുള്ള—ആത്മാവോടുള്ള—പ്രകൃതിസഹജമായ ഭക്തിയാണു് ഈ ഐക്യം കൈവരുത്തുന്നതു്. കൂട്ടുകാർ നമ്മെ നല്ലതായി വിചാരിക്കണമെന്നുള്ള മോഹം പലപ്പോഴും ചാരിത്രത്തിന്റെ സത്യസന്ധതയെ നശിപ്പിക്കുന്നു. ഇതാണു് കപടസംഘങ്ങളുടെ അടിസ്ഥാനം. അസാമാന്യമോ അഥവാ ദുഷിച്ചതോ ആയ വാസനകളുള്ള ഇതരന്മാരെ പ്രീണിപ്പിക്കണമെന്ന ആഗ്രഹംമൂലം വന്നുകൂടുന്ന അതിഭാരംനിമിത്തം, മററുവിധത്തിൽ ഒരുത്തനിഷ്ടമില്ലാത്ത പലതും ചെയ്യുന്നതിനു് അവൻ പ്രേരിതനാകുന്നു. സഹാനുഭാവംകൊണ്ടും, കുടിക്കുന്ന ഇഷ്ടന്മാരോടുള്ള ബഹുമതികൊണ്ടും ആണു് മദ്യപാനശീലം സാധാരണ ഉദ്ദീപിക്കപ്പെടുന്നതു്.

സത്യമാണു നല്ലതായിട്ടുള്ളതു്. സത്യത്തെ പിൻതുടരുകമാത്രമേ നന്മ ചെയ്യുകയാകുന്നുള്ളു. സത്യം നിങ്ങളെ പ്രബലനാക്കുന്നു. സത്യം നിങ്ങളെ മുക്തനാക്കുന്നു. താൻ സ്വയം നിയമം ആകുമ്പോഴേ ബാഹ്യഅധികാരത്തിലും നിയമത്തിലുംനിന്നു തനിക്കു മോചനം ലഭിക്കുന്നുള്ളു. ഇതാണു് അഭിമാനം അഥവാ മാന്യത.

ബലം നീതിയുണ്ടാക്കുന്നില്ല. എന്നാൽ നീതിയായിട്ടുള്ളതു് നിർബ്ബന്ധംമൂലം സ്വയം സാധൂകരിക്കുന്നു; ഈ നിർബ്ബന്ധശക്തിയാണു ബലം അഥവാ ഊക്കു്. ബലഹീനമായിട്ടുള്ളതു നശിക്കുന്നു. ഈശ്വരൻ അനുവദിക്കുന്നതിൽനിന്നു മാത്രമേ നാം അദ്ദേഹത്തിന്റെ ഉദ്ദേശം അറിയുന്നുള്ളു. പ്രകൃതിയാകുന്ന പുസ്തകത്തിൽ ഈശ്വരൻ തന്റെ സ്വന്തം വിരലുകൾകൊണ്ടു വ്യക്തമായും, തെററിദ്ധരിക്കാനിടയില്ലാത്തവിധത്തിലും എഴുതിയിട്ടുണ്ടു്:—"ബലക്ഷയമല്ലാതെ വേറെ പാപമില്ല." അതു് അജ്ഞാനത്തിന്റെ സന്താനമാണുതാനും.

പ്രബലമായി നിലനില്ക്കുന്നതും, വളരുന്നതും ഈശ്വരനിശ്ചയത്തിന്റെ രേഖയിൽനിന്നു വ്യതിചലിക്കാതെ വൎത്തിക്കുന്നതാണു്. യാതൊന്നുണ്ടായിരിക്കുന്നുവോ അതിന്റെ നിരീക്ഷിക്കപ്പെട്ട സാമാന്യവിവരണമാണു്—മാത്രമാണു്—നിയമം. പ്രകൃതിയുടെ സുവിശേഷം ശാസനം—താഴെപ്പറയുന്ന നിയമം നമുക്കു തരുന്നു:—"ന്യായമായിട്ടുള്ളതു പെട്ടെന്നോ, കാലാന്തരത്തിലോ, ബലമായിത്തീൎന്നു സ്വയം സാധൂകരിക്കുന്നു" സത്യം കൎക്കശമാണു്. ഒരു കുമിളപോലെ അതു തൊടുമ്പോൾ തകരുന്നതല്ല. എന്നുമാത്രമല്ല,

ഒരു ഫുട്ട്ബോൾപോലെ നിങ്ങൾക്കതിനെ പകൽമുഴുവനും വേണമെങ്കിൽ തൊഴിക്കാം; എന്നാൽ വൈകുന്നേരം അതുരുണ്ടു പണ്ടത്തെപ്പോലെ ഭംഗിയായിട്ടിരിക്കും. ഈശ്വരൻ പ്രപഞ്ചം ഭരിക്കുന്നു. പ്രബലമായ, പോരാ സർവ്വബലമായ സത്യംമാത്രം ജയിക്കുന്നു. സത്യത്തെക്കണ്ടു വിസ്മയാകുലനാകയോ, ഭയപ്പെടുകയോ ചെയ്യരുതു്. ഹൃദയത്തിന്റെ അഗാധഗുഹയിൽനിന്നു "ഞാൻ ഈശ്വരനാണു്" എന്നു പ്രസ്താവിക്കുക.

സത്യത്തെ അധികം പ്രകടിപ്പിക്കയും, അപരിമേയശക്തിയുമായി അധികം രമ്യതയിൽ പ്രയത്നിക്കയും, സർവ്വശക്തന്റെ അധികാംശം പ്രകാശിപ്പിക്കയുംചെയ്യുന്ന കക്ഷിക്കുമാത്രമേ വിജയവും അഭിവൃദ്ധിയും ഉണ്ടാകയുള്ളു. സത്യബോധം (സത്യത്തെപ്പററിയുള്ള സ്മരണ) ശക്തിയും വിജയവും പ്രദാനംചെയ്യുന്നു; ശരീരബോധം (ചർമ്മത്തെപ്പററിയുള്ള ഓർമ്മ) അഥവാ ദേഹാഭിമാനം — അതു ബ്രാഹ്മണാഭിമാനമോ, സന്ന്യാസാഭിമാനമോപോലും ആയിരുന്നാലും — നിങ്ങളെ ഒരു ചെരുപ്പുകുത്തി (ശൂദ്രൻ) ആക്കുന്നു. സുബോധംനിറഞ്ഞ ശ്രുതി വിണ്ടുംവീണ്ടും നിങ്ങളെ താക്കീതുചെയ്തുകൊണ്ടിരിക്കുന്നതു് ഈ ചർമ്മവ്യാപാരിയായ ചണ്ഡാലത്വത്തിനെതിരായിട്ടാണു്.

സത്യസംയുക്തനും, സ്വാത്മനിരോധി അഥവാ നിസ്സ്വാർത്ഥനും ആയ ഒരു മനുഷ്യനു് തുകൽവ്യാപാരിയുടെ തൊഴിലിനും ഈ ഉൽകൃഷ്ടസന്ന്യാസചൈതന്യം കൊടുക്കാൻകഴിയും. ആ തൊഴിലോ, വ്യാപാരമോ, ജോലിയോകൊണ്ടുമാത്രം നിങ്ങൾ ഒരു ശൂദ്രനായിത്തീരുകയില്ല. രാഷ്ട്രവൃക്ഷത്തിന്റെ വേരുകൾ സ്ത്രീകളും, കുട്ടികളും, ശൂദ്രരുമാണു്. ഇവരുടെയൊക്കെയും യുക്തമായ വിദ്യാഭ്യാസവും പരിചരണവും ആണു് ഇൻഡ്യായിൽ പരിതാപകരമായി വിഗണിക്കപ്പെട്ടുന്നതു്. ഉയന്ന ജാതിക്കാർ എന്നു വിളിക്കപ്പെടുന്നവർ പ്രാധാന്യേന ഈ വൃക്ഷത്തിന്റെ പഴങ്ങൾ മാത്രമാണു്.

മരത്തിന്റെ മുകളിൽ കാവ്ലു് വെച്ചുകൊണ്ടിരിക്കാൻ പരിശ്രമിച്ചു് നമ്മുടെ സമയമെല്ലാം ചെലവുചെയ്യാതെ നമുക്കു നോക്കാം. വേരുകളിലേയ്ക്കു ശ്രദ്ധിക്കുക; അവയെ പോഷിപ്പിക്കുക; അവിടെ വേണ്ടതുപോലെ വെള്ളം ഒഴിക്കുക.

പ്രിയപ്പെട്ട പരിഷ്കാരകാരികളേ! ധനവാന്മാരുടെ പ്രിയത്തെ താങ്ങി നിന്നാൽ നിങ്ങളുടെ വ്യക്തിത്വം കുറേക്കാലം പക്ഷേ പ്രകീർത്തിക്കപ്പെട്ടേയ്ക്കാം. എന്നാൽ സത്യം ദരിദ്രവർഗ്ഗങ്ങളിലും, കുട്ടിക

ളിലും സ്ത്രീകളിലും കൂടി—അവരിൽകൂടി മാത്രം—പുരോഗമിക്കയേ ചെയ്യുന്നുള്ളൂ. അങ്ങിനെയാണു് ചരിത്രം പറയുന്നതു്. ഉദ്യോഗസ്ഥന്മാർ പ്രസംഗം കേൾക്കാൻ വരുന്നതുകൊണ്ടു് ആചാര്യന്മാർക്കു സ്വയം അഭിമാനിക്കാനുള്ള ഒരു ഉത്സാഹം കാണപ്പെടുന്നു. ശരി തന്നെ; മററുള്ളവരെക്കാൾ ഇക്കാലത്തു ഗവമ്മെണ്ടുദ്യോഗസ്ഥന്മാർ അധികം ബുദ്ധിമാന്മാർ ആണെന്നുള്ളതു ശരിതന്നെ; അവർ കുറെ ഉപയോഗപ്രദരുമായിരിക്കാം. എന്നാൽ അവരിൽകൂടി ജനസമുദായത്തെ ഉദ്ധരിക്കുവാൻ പ്രതീക്ഷിക്കേണ്ടതില്ല. തങ്ങളുടെ സ്വാതന്ത്ര്യം ഒരു തുണത്തിനുവേണ്ടി (അതൊരു ഭീമശമ്പളമാണെന്നു വേണമെങ്കിൽ പറഞ്ഞുകൊള്ളുക) കച്ചവടംചെയ്ത, ഇപ്പോൾ ആവശ്യമായിത്തീർന്നിരിക്കുന്ന സാമാന്യജോലിമൂലം ഓജസ്സുണക്കിക്കളയുന്ന, അമിതവേലകൊണ്ടു ശക്തി മന്ദീഭവിച്ച, ബഹുമാന്യ കല്ലുപ്രതിമകളായ ഈ *താക്കൂർജിമാർ (ഉദ്യോഗസ്ഥന്മാർ)— അവരുടെ അത്യുന്നതവും പൂജാർഹവുമായ തടങ്കലുകളിലും, ഉയന്ന നിസ്സഹായാവസ്ഥയിലുംനിന്നു ഭംഗിയായി സമ്പാദിച്ച സ്തുതിസങ്കീത്തനങ്ങളാലും ലാളിക്കുന്ന താരാട്ടുകളാലും, അവരുടെ ആശ്രിതവർഗ്ഗത്തിൻെറ നമസ്കാരങ്ങളാലും അവർ ആനന്ദം അനുഭവിക്കട്ടെ! എന്നാൽ യഥാർത്ഥമായ പുനരുദ്ധാരണം താഴാഴ്മയുള്ള അടിയിൽ കിടക്കുന്ന വേരുകളിൽനിന്നു്—അവിടെനിന്നുമാത്രം—ആരംഭിക്കുകയേ ഉള്ളൂ.

വളരെ ഭാരതീയപ്രസ്ഥാനങ്ങളുടെയും പരാജയത്തിനു കാരണം പ്രധാനമായിട്ടു അവയുടെ പ്രവർത്തകന്മാർ ഫലങ്ങൾക്കും ഭലങ്ങൾക്കും (ശ്രേഷ്ഠജാതികളും മാന്യന്മാരും) വെള്ളംനനച്ചു അവരുടെ ശക്തികൾ ക്ഷയിപ്പിച്ചുകളഞ്ഞതാണു്. ദരിദ്രരായ ശൂദ്രക്കു പ്രകാശവും ജീവനും ആവശ്യമുണ്ടു്. "താഴ്ന്ന"വർഗ്ഗക്കാരെ ഗണിച്ചുവരുന്നതു വെറും സാധു"ശൂന്യ"ങ്ങളായിട്ടാണു്. അവരെ പരിചരിക്കുമ്പോൾ ജനങ്ങൾ നിങ്ങളെ ആക്ഷേപിച്ചേക്കാം. എന്നാൽ കേവലം ഒരു "ശൂന്യം" (പൂജ്യം) പോലും പ്രധാനമായ "ഒന്നു്" എന്ന സംഖ്യയുടെ വലത്തുവശത്തു വെക്കപ്പെടുമ്പോൾ വില പത്തിരട്ടിയായി വദ്ധിക്കുമെന്നുള്ളതു ഓമ്മിക്കണം. നിങ്ങളുടെ സംഖ്യ ശരിയായ വഴിക്കുള്ള "1" എന്ന അക്കങ്ങളോ (ഞാൻ) അഥവാ പൂജ്യങ്ങളോ ആയി സ്വത്മീകരിക്കപ്പെടട്ടെ. "തത് ത്വം അസി" അതു നീയാകുന്നു.

"സ്ത്രീകളും കുട്ടികളും ശൂദ്രരും അധികാരികൾ (ബ്രഹ്മവിദ്യ പഠിക്കാൻ യോഗ്യർ) അല്ല" എന്നു ചിലർ പറയുന്നു. ഈ വീക്ഷണകോണം തന്നെയാണു്, വേദാന്തത്തെ മഹത്തും, എന്നാൽ

* ക്ഷേത്രവിഗ്രഹങ്ങൾ എന്നും അർത്ഥം.

സംശയകരവുമായ ഒരു 'സൂത്രം'—വെറും ഒരു ശബ്ദവും പരമാൎത്ഥമല്ലാത്തതും—ആക്കിവെച്ചതു്.

ഓരോ കുഞ്ഞിനും സൂൎയ്യപ്രകാശവും വായുവും ഉപയോഗിക്കാൻ അൎഹതയുണ്ടെങ്കിൽ, അതിനു ആത്മീയപ്രകാശവും വായുവും എന്തുകൊണ്ടു ലഭിക്കാൻ പാടില്ല? ബ്രഹ്മവിദ്യയെ ഏതൊരുവനിലുംനിന്നു എന്തിനു ഒളിച്ചുവെയ്ക്കുന്നു? അജ്ഞാനത്തിന്റെയും ബലഹീനതയുടെയും ഇരുളടഞ്ഞ മുറികളും, നിലവറകളും ഗുഹകളും തല്ലിത്തകൎക്കപ്പെടട്ടെ! ദിവ്യജ്യോതിസ്സും വായുവും എല്ലാവരെയും അനുഗ്രഹിക്കട്ടെ!

സാന്മാൎഗ്ഗികമായ കല്പനകൾ ജനങ്ങൾക്കു കൊടുക്കുന്നതുമൂലം ആദ്ധ്യാത്മികനിൎദ്ധനത്വം ഉണ്ടാകുന്നു. മോഹാവിഷ്ടരായ സന്മാൎഗ്ഗവാദികൾ, തങ്ങളെയും ഇതരന്മാരെയും പരമാൎത്ഥത്തിന്റെ ജ്ഞാനംകൊണ്ടു സംസ്കരിക്കുന്നതിനുപകരം, നന്മയുടെ വെറും രൂപങ്ങൾ ബലേന തള്ളിക്കയററി അവരുടെ ഉദ്ദേശത്തെ സ്വയം ഹനിക്കുന്നു; ഓരോരുത്തരും അവരവരുടെ വെളിച്ചത്തോടു ആത്മാൎത്ഥമായിട്ടിരിക്കുന്നു. തന്റെ മുമ്പിൽ കിണറു കാണുന്നപക്ഷം ഒരുത്തനും അതിൽ ചാടുന്നതല്ല. "അതു ചെയ്യുക; ഇതു ചെയ്യരുതു്" എന്നീ വിധമുള്ള നമ്മുടെ കല്പനകളെല്ലാം മനുഷ്യനിലെ മൃഗീയത്വത്തോടുള്ള അഭ്യൎത്ഥനയാണു്. "നീ ഇതു ചെയ്യണം അഥവാ അതു ചെയ്യണം" എന്നു നാം ഒരു ബാലനോടോ ബാലികയോടോ പോലും പറയുമ്പോൾ, അവനിലോ അവളിലോ ഉള്ള ബുദ്ധിചൈതന്യം പരിഭവിക്കയും എതിൎക്കയും ചെയ്യുന്നു. എന്തെന്നാൽ നാം അതിനെ വിഗണിക്കയും നിന്ദിക്കയും ക്ഷതപ്പെടുത്തുകയും ചെയ്യുകയാണു്. സവാരിക്കാരനിൽ (ബുദ്ധിചൈതന്യം) നിന്നു കുതിരയെ (മൃഗീയത്വം) ഒടിച്ചുകളയാനുള്ള ഒരു ശ്രമം പോലെയാണു് നമ്മുടെ ഈ വിധിനിഷേധകല്പനകൾ. കുട്ടികളുടെ സ്വന്തയുക്തികൊണ്ടല്ലാതെ വേറെ എന്തധികാരശക്തി കൊണ്ടും നാം അവരെ ഭരിക്കാനോ നയിക്കാനോ തുടങ്ങുന്നതു അവരിലെ വിപ്ലവചൈതന്യം ഉദ്ദീപിപ്പിക്കാൻ നാം പഠിപ്പിക്കുകയാണു്. ബലേന പ്രയുക്തമാകുന്ന ചട്ടം വിപ്ലവമുണ്ടാക്കുന്നില്ലെങ്കിൽ, അവിടെ അതു ജീൎണ്ണതയും നാശവും സൃഷ്ടിക്കുന്നു. മനശ്ശാസ്ത്രത്തിന്റെ ഒരു നിയമമനുസരിച്ചു്, മനുഷ്യന്റെ സാധാരണാവസ്ഥയിൽ അവനു കൊടുക്കുന്ന നിൎദ്ദേശങ്ങൾ നേരിട്ടല്ലാതെയിരിക്കുന്നതിന്റെ തോതനുസരിച്ചു് അവയുടെ ഫലം പ്രബലമായിരിക്കും. ഹഠാൽ പ്രയുക്തമായ നമ്മുടെ സാന്മാൎഗ്ഗികശാസനങ്ങൾകൊണ്ടു സാധാരണ മനുഷ്യൻ പ്രകൃത്യാ അവയ്ക്കു പ്രതികൂല

മായ നിർദ്ദേശമാണ സ്വീകരിക്കുന്നതു്. പ്രതിരോധമോ നിന്ദയോ കൊണ്ടു് അവജ്ഞാസ്പദമായ ദുഷ്ടതയോടുള്ള പ്രതിപത്തി ജനങ്ങൾക്ക വർദ്ധിക്കുകയേയുള്ളു; കുറയുന്നതല്ല.

ഈശ്വരനെപ്പോലും ജനങ്ങൾക്ക വിട്ടുകളയാവതല്ലെന്നും, അവക്ക പ്രതിദിവസമോ, പ്രതിമാസമോ ഭക്ഷണംകൊടുത്തു അവരുടെ ക്ഷുദ്രമായ ചെറുസത്തയെ സേവിക്കാൻ അദ്ദേഹത്തെ ആവശ്യമുണ്ടെന്നുംആണു് സാധാരണയുള്ള കീഴാചാരവും നടപ്പും സൂചിപ്പിക്കുന്നതു്. മതപരമായ രഹസ്യശക്തികളെ കച്ചവടംചെയ്യുന്ന ഒരാളിന്റെ അടുക്കൽ ഒരിക്കൽ ഗൂഢദിവ്യശക്തികളെ തേടി ഒരു കക്ഷിചെന്നു. തന്റെ ഹൃദയത്തിലുള്ള ഒരു വലിയ പ്രാപഞ്ചിക കാൎയ്യസാദ്ധ്യത്തിനു വല്ല ദിവ്യമന്ത്രവും ഉപദേശിച്ചുകൊടുക്കണമെന്നു് അയാൾ പൂജ്യനായ ആ സിദ്ധനോടു(പീർ) അഭ്യൎത്ഥിച്ചു ഫക്കീറാകട്ടെ അയാൾക്ക ഒരു മന്ത്രം ഉപദേശിച്ചുകൊടുത്തു; എന്നാൽ ബഹുവിചിത്രമായ ഒരു വ്യവസ്ഥയുംകൂടെ ഫലസാദ്ധ്യത്തിനുവേണ്ടി പറഞ്ഞുകൊടുത്തു. "ഒരു നിശ്ചിതകാലത്തേയ്ക്കു മന്ത്രംജപിക്കണമെന്നും, എന്നാൽ മന്ത്രസിദ്ധിക്കാലത്തു കുരങ്ങിനെപ്പററിയുള്ള ചിന്ത ഉള്ളിൽ വരാതെ സൂക്ഷിക്കണമെന്നും" ആയിരുന്നു ആ വ്യവസ്ഥ. പാവപ്പെട്ട മനുഷ്യൻ അടുത്തദിവസം ഫക്കീറിന്റെ അടുത്തുവന്നു പരാതിപറഞ്ഞു:— "ഗുരോ! കുരങ്ങിന്റെകാൎയ്യം അവിടുന്നു എന്നോടു പറയാതിരുന്നുവെങ്കിൽ, ആ ചിന്ത എന്റെ മനസ്സിൽ കടക്കുകയേഇല്ലായിരുന്നു. എന്നാൽ ഇപ്പോൾ ആ വാനരസ്മരണ മക്കടമുഷ്ടിയോടുകൂടി എന്നെ പിടികൂടിയിരിക്കുന്നു. എനിക്കതു പറിച്ചുകളയാൻ പററുന്നില്ല." ഇതുപോലെ നമ്മുടെ അനുഗ്രഹീതഗുരുക്കന്മാർ സദാ അശുദ്ധതയെയും, ഇതരപാപങ്ങളെയുംപററി നമ്മോടു പ്രസ്താവിക്കയും, അവയെ നിന്ദിക്കയും ചെയ്യാതിരുന്നുവെങ്കിൽ, അതുകൾ എത്രയോ മുമ്പേതന്നെ ലോകത്തിൽനിന്നു പോകുമായിരുന്നു. ബൈബിളിലെ ദൈവം ഒരു പ്രത്യേകവൃക്ഷത്തെ "നിരോധിതം" എന്നുപറഞ്ഞു നീക്കിനിൎത്താതിരുന്നുവെങ്കിൽ, പരിവൎജ്ജിക്കപ്പെട്ടസ്ഥാനത്തു നിന്നിരുന്ന ആ മരത്തിലെ പഴങ്ങൾ പറിച്ചുതിന്നണമെന്നു," അതിമനോഹരവും മഹനീയവുംആയ ഏദൻതോട്ടത്തിൽ വസിച്ചിരുന്ന *ആദാം—പാവപ്പെട്ട ആദാം ചിന്തിക്കയേ ചെയ്യുകയില്ലായിരുന്നു.

പരിഷ്കാരത്തിന്റെ പേരുംപറഞ്ഞു് നമ്മുടെ അധികാരങ്ങളെകൾ കണക്കിലധികമായി നാം കടത്തിക്കൊണ്ടുപോകുന്നു. ഒരു കുട്ടിയോടു ഒരിക്കൽ അതിന്റെ പേരെന്തെന്നു ചോദിക്കപ്പെട്ട

* ബൈബിൾഅനുസരിച്ചു് ആദ്യമനുഷ്യൻ

പ്പോഠം അതു് ഉത്തരംപറഞ്ഞു:—"അമ്മ എപ്പോഴും എന്നെ 'അരുതു്' എന്നാണു വിളിക്കുന്നതു്: എന്റെപേർ അതായിരിക്ക ണം!" ഇങ്ങിനെ ചട്ടങ്ങളുടെയും കല്പനകളുടെയും ഭാരംകൊണ്ടു ജന ങ്ങരം അവരുടെ യഥാർത്ഥാത്മാവിനെ നഷ്ടപ്പെടുത്തിക്കളഞ്ഞു. അവർ തങ്ങളെത്തന്നെ വെറും ദേഹങ്ങളും രൂപങ്ങളുംആയി കണ ക്കാക്കിവരുന്നു.

ഇൻഡ്യായിൽ പ്രായോഗികവേദാന്തം ഇനി ആരംഭിക്കേണ്ട തുണ്ടു്. അതു പുസ്തകംമുഖേനയല്ല, ആരോഗ്യംമുഖേനയാണു് അ ധികമായി വേണ്ടതു്. അതാണാവശ്യം. വേദാന്തം ശാരീരികവും മാനസികവും ആത്മീയവുമായ ആരോഗ്യമാണു്. ജലദോഷവും ചുമയും പനിയും പ്രമേഹവും മററും മാത്രമല്ല, സ്പർദ്ധയും അസൂയ യും മടിയും ദ്വേഷ്യവും അശുദ്ധചിന്തകളും ബലഹീനതയും മററു മായ ഇതരപാപങ്ങളും ആമാശയത്തിനു് ആരോഗ്യം കൊടുക്കുന്ന തോടുകൂടി പെട്ടെന്നു നശിച്ചുപോകും.

ആവശ്യകതയെ കൃത്യമായി ഗ്രഹിച്ചു വിലമതിക്കുന്നതാണു് യഥാൎത്ഥ സ്വാതന്ത്ര്യം ഞാൻ ആ ആവശ്യകതയാണു്; ആ ആവശ്യകതയാകയാൽ സ്വതന്ത്രനമാണു്. എന്നെ അറിയുന്ന താണു് യഥാൎത്ഥമായ ആരോഗ്യം. എന്നെ നിങ്ങരംക്കില്ലാത്ത പക്ഷം, നിങ്ങളുടെ ആരോഗ്യമെന്നു പറയപ്പെടുന്നതു്, ദുഷിച്ച രോഗങ്ങളെ മറച്ചുവെക്കാനുള്ള ഒരു ഭംഗിയുള്ള മൂടുപടംമാത്രമാണു്. ആരോഗ്യം, പരിശുദ്ധി, സമ്പൂൎണ്ണത എന്നീ വാക്കുകരം ഇംഗ്ലീ ഷിൽ ഒരേ ധാതുവിൽ—മൂട്ടിൽനിന്നുണ്ടായവയാണു്. (Health, Holy, Whole) ഐക്യഭാവനയാണു് ആരോഗ്യം. ആ ഐക്യ ത്തിൽ ജീവിക്കയും, പ്രപഞ്ചത്തിലെ യാതൊന്നിന്റെയും പ്രാധാ ന്യംകൊണ്ടുള്ള ഭാരം വഹിക്കാതിരിക്കയും ചെയ്യുക. നിങ്ങരംക്കു പറയാനുള്ളതു പറയുക; നിങ്ങരം പറയണമെന്നു നിർബ്ബന്ധിക്ക പ്പെടുന്നതല്ലാ നിങ്ങരം പറയേണ്ടതു്. ജീവിതപ്രശ്നങ്ങരം അപ രിഹാൎയ്യങ്ങളായി കിടക്കേണ്ടവയല്ല; എന്തെന്നാൽ ജീവൻ സകല പ്രശ്നങ്ങളുടെയും പരിഹാരമത്രേ. ആരോഗ്യം സ്വതന്ത്രമായി സ്വയംപ്രകാശിക്കട്ടെ. ഉദ്ദേശങ്ങളെ ഹൃദയത്തിൽ പിടിച്ചുവെച്ചു താലോലിക്കരുതു്. പെട്ടെന്നു പരിത്യജിക്കേണ്ട അയോഗ്യസ്വത്തു് (Improper property) ഒരുത്തന്റെ സ്വന്ത വിഷയങ്ങരം — പദാ ൎത്ഥങ്ങരം ആണു്. നേരെ മുമ്പോട്ടുനോക്കുക. ഇതിന്റെ താല്പ ൎയ്യം എന്താണു്? വൃക്ഷങ്ങളോ, നദികളോ വീക്ഷിക്കുന്നതുപോലെ നിൎഭയമായും ധൈൎയ്യമായും കൊച്ചുകുഞ്ഞുങ്ങളെപ്പോലെ ക്രുസൽക്രു

ടാതെയും, ആരിലും പ്രത്യേക വ്യക്തിത്വം ഉറപ്പിച്ചുവെച്ചു സങ്കല്പിക്കാതെയും നിങ്ങളുടെ സ്വന്തം ആത്മാവല്ലാതെ അന്യമായ യാതൊന്നുംകാണാതെയും ധീരമായിട്ടു ആരെയും സകലരെയും വീക്ഷിക്കാൻ പഠിക്കുക എന്നാണു് താല്പര്യം. പരിചയംകൊണ്ടു്—അതായതു പരാജയംകൊണ്ടു് അധികം ബുദ്ധിമാന്മാരാകുന്നുവെന്നു വിചാരിക്കുന്ന മനുഷ്യരെക്കാൾ കുട്ടികൾ അധികം സ്പഷ്ടമായിട്ടു ജീവിതത്തിന്റെ യഥാർത്ഥനിയമങ്ങളും ബന്ധങ്ങളും അവരുടെ ജീവിതമാകുന്ന ക്രീഡയിൽനിന്നു കണ്ടുപഠിക്കുന്നു. ശങ്കാലേശംകൂടാതെ പിടികൂടാമെങ്കിൽ തൊട്ടാവാടിപോലും മുള്ളുകൊണ്ടു നിങ്ങളെ ഉപദ്രവിക്കയില്ല. പക്ഷേ, ഭയന്നു പതുക്കെ തൊട്ടാൽ ദേഹത്തു മുള്ളുകൊണ്ടു വേദനവരുംതാനും. സ്വകാര്യസംഭാഷണമെല്ലാം ഒററുകാരെപ്പററി സൂക്ഷിച്ചിരിക്കണമെന്നും, രഹസ്യപ്പോലീസിനെപ്പററി ഭയപ്പെടണമെന്നും മററുമുള്ള പ്രസ്താവനകൊണ്ടു മിക്കവാറും നിറയ്ക്കുന്ന ചില നല്ല പ്രവർത്തകന്മാരുണ്ടു്. ഈ യോഗ്യരായ പരിഷ്കർത്താക്കൾ സ്വയം മോഷ്ടാക്കളാണെന്നുപറയാൻ ഞാൻ ധൈര്യപ്പെടുന്നു. ഹേ! പ്രിയപ്പെട്ട ഡിററക്ടീവുപോലീസ്സുകാരേ! മാധുര്യവാന്മാരായ ഒററുകാരെ! നിങ്ങൾക്കു പൂർണ്ണസ്വാഗതം! എനിക്കു നിങ്ങളെവേണം! നിങ്ങളുടെ മുൻശമ്പളത്തെക്കാൾ (മുമ്പേ ഏതെങ്കിലും ശമ്പളമുണ്ടെങ്കിൽ) അപരിമിതമായ അധികശമ്പളം ഞാൻ നിങ്ങൾക്കുതരാം! ദയവായി എന്നെ കണ്ടുപിടിക്കുവിൻ! ഞാൻ അപേക്ഷിക്കുന്നു. എന്റെ രഹസ്യനടപടികളെ സൂക്ഷിച്ചു കണ്ടുപിടിക്കുക! എനിക്കുള്ളതെല്ലാം ഞാൻ സസന്തോഷം തരാം. നിങ്ങളുടെ ആഗ്രഹമെല്ലാം ഞാൻ അത്ഭുതകരമായി സാധിപ്പിച്ചുതരാം. നിങ്ങളുടെ ആവശ്യങ്ങളെല്ലാം ഞാൻ തീർത്തുതരാം. മേലാൽ നിങ്ങൾക്കു ഒരുവക വേദനയും സഹിക്കേണ്ടിവരുകില്ല; ദാരിദ്ര്യം തുത്തുവാരി നീക്കപ്പെടും. സകല രാജ്യങ്ങളും നിങ്ങളുടെ കാല്ക്കടിയിൽ കാണാം. നിങ്ങളുടെ രഹസ്യാന്വേഷണഹൃദയം അനുഗ്രഹിക്കപ്പെടട്ടെ! വരുവിൻ!

ആരോഗ്യത്തിന്റെ ആവശ്യങ്ങൾകൊണ്ടുമാത്രം ഓരോ അരോഗിയായ മനുഷ്യനും വേലചെയ്യണം! കുട്ടികൾക്കു യാതൊരുദ്ദേശവുമില്ല; എന്നിട്ടും ഭൂമിയിൽ അവ ഏററവും അധികം പണിയെടുക്കുന്നകൂട്ടരാണു്. കഠിനപ്രയത്നം ചെയ്യണമെന്നും, നിങ്ങളുടെ പങ്കു പൌരുഷത്തോടുകൂടി അഭിനയിക്കണമെന്നും, വേദാന്തം ആവശ്യപ്പെടുന്നു. എന്നാൽ സംഭവങ്ങളിൽ നിങ്ങളുടെ ആനന്ദം കെട്ടിത്തൂക്കരുതു്. ഓരോ ശ്രമവും ആനന്ദത്താൽ പ്രയോഗിക്കപ്പെടുകയും, പ്രേരിപ്പിക്കപ്പെടുകയും ചെയ്യട്ടെ; എന്നാൽ

ആനന്ദത്തിനുവേണ്ടി വ്യർത്ഥമായി എല്ലായ്പോഴും ഉദ്ദേശിക്കപ്പെടാത്തതായി ഇരിക്കയും ചെയ്യട്ടെ.

ബഹുഭൂരിപക്ഷം നിങ്ങൾക്കെതിരാണെന്നുവിചാരിച്ച്, സത്യത്തിൽമാത്രം നിലയുറപ്പിച്ച നിങ്ങൾ ഒട്ടും ഭയപ്പെടരുതു്. അരുതു്! കാണപ്പെടുന്ന വലിയ യാഥാസ്ഥിതികമായ അജ്ഞാനത്തിന്റെ ഈ ഭൂരിപക്ഷം, പുതിയ ഇലകളിലും, പച്ച പുൽക്കൊടികളിലും തങ്ങിനില്ക്കുന്ന പ്രഭാതമഞ്ഞുതുള്ളികളുടെ സൈന്യങ്ങളെപ്പോലെയുള്ളതാണ്. ഹേ! ആദിത്യാ! ഉദിക്കുന്ന ഈ ഭൂരിപക്ഷം അവിടത്തെ സ്വാഗതംചെയ്യാനായി വെറുതെ തിളങ്ങുന്നതാണ്. സത്യവുമായി നിങ്ങൾ സാത്മ്യംപ്രാപിക്കുക. ഒരു കൈനിറയെ തിങ്ങിക്കൂടുന്ന ലക്ഷങ്ങൾ നിങ്ങളെ എതിർത്താലും നിങ്ങൾക്കതുകൊണ്ടെന്തു്? ഭൂരിപക്ഷം എന്നാലും നിങ്ങളുടെഭാഗത്താണ്. പാറകളും, വൃക്ഷങ്ങളും, നദികളും, കാററും, സൂര്യനും, നക്ഷത്രങ്ങളും നിങ്ങളോടുകൂടിയാണ്. സമയം നിങ്ങളുടെകൂടെയാണ്. ദിവസം നിങ്ങളുടേതാണ്. ശതാബ്ദങ്ങൾ നിങ്ങളുടേതാണ്. സർവ്വാശ്ലേഷിണിയായ പ്രകൃതി നിങ്ങളോടുകൂടെയാണ്. നിങ്ങൾ എതിരാളികളെ ചുററിയിരിക്കുന്നു; അവരാൽ നിങ്ങൾ ചുററപ്പെട്ടിട്ടില്ല. നിങ്ങൾ സന്ദർഭത്തെ ചുററിയിരിക്കുന്നു; അതിനെ പിടിച്ച് കരസ്ഥമാക്കുകയും ചെയ്യുന്നു.

ആവശ്യമുണ്ട് !

പരിഷ്കർത്താക്കളെ —
ഇതരന്മാരെ പരിഷ്കരിക്കുന്നവരെയല്ലാ,
എന്നാൽ സ്വയം പരിഷ്കരിക്കുന്നവരെ!
സർവ്വകലാശാലാബിരുദങ്ങൾ
സമ്പാദിച്ചവരെയല്ലാ —
പിന്നെയോ പ്രാദേശികസത്തയായ തന്നെ
ത്തന്നെ സമ്പാദിച്ച ജയിച്ചവരെ!
വയസ്സ്: - ദിവ്യാനന്ദത്തിന്റെ യൗവനം!
ശമ്പളം: — ഈശ്വരത്വം!
ഉടനേ അപേക്ഷിക്കുക!
യാചിക്കുന്ന അഭ്യർത്ഥനകൾക്കൂടാതെ,
പ്രപഞ്ചത്തിന്റെ ഡയറക്ടരായ
നിങ്ങളുടെ സ്വന്തം ആത്മാവോടു്!
ആജ്ഞാപിക്കുന്ന പ്രതിജ്ഞയോടുകൂടി!

ഓം! ഓം!! ഓം!!!

---

# വനസംഭാഷണങ്ങൾ

## No. IV

### കഥകൾ

നിങ്ങളിൽക്കൂടി ഈശ്വരൻ പ്രവൃത്തിചെയ്യട്ടെ; അപ്പോൾ നിങ്ങൾക്കു കൎത്തവ്യമൊന്നും ഉണ്ടായിരിക്കയില്ല. ഈശ്വരൻ പ്രകാശിക്കട്ടെ! ഈശ്വരൻ സ്വയം പ്രത്യക്ഷപ്പെട്ടു കാണിക്കട്ടെ. ഈശ്വരതത്വം ആയി ജീവിക്കുക, ഭക്ഷിക്കുക, പാനംചെയ്യുക, ശ്വസിക്കുക. സത്യം സാക്ഷാൽക്കരിക്കുക. മററു കാൎയ്യങ്ങൾ സ്വയം നോക്കിക്കൊള്ളും. നിങ്ങൾ സ്വൎഗ്ഗരാജ്യം തന്നെയായി ജീവിക്കുക. അതു നിങ്ങളിൽതന്നെയാണു്, നിങ്ങൾതന്നെയാണു്. മററുള്ളതെല്ലാം നിങ്ങളോടു ചേൎക്കപ്പെടും.

### ഇംഗ്ലീഷുകവി ലോർഡു് ബൈറൺ (I)

സ്വാതന്ത്ര്യചൈതന്യം തന്നിൽക്കൂടി പ്രവൎത്തിക്കാൻ അദ്ദേഹം അനുവദിച്ചു. അദ്ദേഹം സർവ്വകലാശാലാവിദ്യാൎത്ഥിയായിരുന്നപ്പോൾ, ഒരു പരീക്ഷയിൽ അദ്ദേഹത്തിൻെറ ക്ലാസുകാരോടു, കല്യാണകാലത്തുള്ള സദ്യയ്ക്കു യേശുക്രിസ്തു വെള്ളം വീഞ്ഞാക്കിയ അത്ഭുതക്രിയയെപ്പററി ഒരോ ഉപന്യാസം എഴുതാൻ ആവശ്യപ്പെട്ടു. ഹാ! ചില വിദ്യാൎത്ഥികൾ എത്രമാത്രം ക്ലേശിച്ചു വിഷമിച്ചു! നിശ്ചിതസമയംകൊണ്ടു അപ്രരിൽ ചിലർ നീണ്ടു നീണ്ട കഥകൾ എഴുതി. അതിഥികൾ എങ്ങിനെ കൂട്ടമായിവന്നുവെന്നും, സദ്യ എങ്ങിനെയാണൊരുക്കിയതെന്നും യേശു എങ്ങിനെ നോക്കിനിന്നുവെന്നും ഇങ്ങിനെ തങ്ങളുടെ പ്രബന്ധം വൎദ്ധിപ്പിക്കാൻ അവർ ഉത്സാഹിച്ചു. ഈ സമയമൊക്കെ നമ്മുടെ ബൈറൺ ക്ലാസ്സിൽ വെറുതെയിരുന്നു. മുകളിൽ നോക്കിയും, മററു കുട്ടികളുടെ മുഖത്തു നോക്കിയും, ചൂളമടിച്ചും മററും അദ്ദേഹം സമയം കഴിച്ചുകൂട്ടി. സമയമായി. പ്രഫസ്സർ ഓരോരുത്തരുടെയും ഉപന്യാസങ്ങൾ വാങ്ങിച്ചുംകൊണ്ടു ബൈറൻെറ അടുത്തുവന്നു ചോദിച്ചു.—"നീ ക്ഷീണിച്ചുപോയിരിക്കണം; അത്ര വിഷമിച്ചെഴുതുകയായിരുന്നു അല്ലേ?" അദ്ദേഹത്തെ ഇങ്ങിനെ പ്രഫസ്സർ കളിയാക്കി. യാതൊന്നും എഴുതാതെ ഉത്തരക്കടലാസു വാങ്ങാമെന്നു പ്രഫസ്സർ പ്രതീക്ഷിച്ചു. അപ്പോൾ ബൈറൺ പറഞ്ഞു:—"ഒരു മിനിട്ടു കഴിയട്ടെ." പെട്ടെന്നു അദ്ദേഹം ഒരു വരി കുത്തിക്കുറിച്ചും വെച്ചു, ബുക്കു വാദ്ധ്യാരുടെ പക്കൽ കൊടുത്തു. മൂന്നാഴ്ചയ്ക്കോ മറേറാ ശേഷം, ഫലം പ്രത്യക്ഷമായപ്പോൾ, ചില

പ്രബന്ധങ്ങളെപ്പററി ബഹുമാനപൂർവ്വം പ്രശംസകൾ വർഷിക്കപ്പെട്ടു. എന്നാൽ ബൈറണ് ഒന്നാംസമ്മാനം കിട്ടിയെന്നു കേട്ടപ്പോൾ കുട്ടികൾ വിസ്മയസ്തബ്ധരായിപ്പോയി. അദ്ദേഹത്തിൻെറ ഉപന്യാസത്തിൻെറ മേന്മ മററുള്ളവരെ ബോധ്യപ്പെടുത്താനായി പ്രഫസ്സർ അതു ക്ലാസ്സിൽ വായിച്ചു. ഈ വരിമാത്രമായിരുന്നു ആ ഉപന്യാസം മുഴുവനും "ജലം അതിൻെറ നാഥനെ കാണുകയും വ്രീളാരുണമുഖിയായിത്തീരുകയും ചെയ്തു" അദ്ദേഹം ബലേനയാതൊന്നും കുത്തിക്കയററിയില്ല. ഈ ചെറിയ വരി സ്വമേധയാ പുറപ്പെട്ടതാണ്. പ്രകൃത്യാ ചെയ്യപ്പെടുന്ന പണിപോലെ അതു പൂർണ്ണമായിരുന്നു; സ്വതന്ത്രവും, മനോഹരവും, കാവ്യരസപ്രധാനവും ആയിരുന്നു—അതായതു് ആത്മാവിൻെറ കൃതി ആയിരുന്നു.

കണ്ണുകൾ-കാണാനല്ലാതവയ്ക്കു മററൊന്നില്ലാ,
കർണ്ണങ്ങൾ വൃഥാ നില്പാൻനമുക്കു കല്പിച്ചീടാ;
നമ്മുടെ ശരീരങ്ങളെവിടെയിരുന്നാലും
നമ്മുടെയിഷ്ടംകണ്ടും, എതിർത്തും പ്രവർത്തിക്കും.
.................................................
സന്തതം സംസാരിക്കുംവസ്തുക്കളുടെ ശക്ത-
ബന്ധമാമിപ്രശ്നത്തിന്നിടയിൽയാതൊന്നുമേ
നാമന്വേഷിക്കാതെ കണ്ടുസ്വയമാസ്വരില്ലെന്നു
നീമനക്കാമ്പിലുണ്ടോ ചിന്തിച്ചുവസിക്കുന്നു?

(വേർഡ്സ്വർത്ത്)

## നാഥഗായകൻ (II)

ഒരു പള്ളിയിൽ ഒരു രസികൻ സംഗീതയന്ത്രം ഉണ്ടായിരുന്നു. അതു് അതിമാത്രം മനോഹരമായിരുന്നതിനാൽ അതിൻെറ സൂക്ഷിപ്പുകാരൻ അതിനെ അപരിചിതന്മാരെക്കൊണ്ടു തൊടുവിക്കപോലും ചെയ്തിരുന്നില്ല. ഒരു ദിവസം, പള്ളിയിൽ ശുശ്രൂഷ-പ്രാർത്ഥന-ഉണ്ടായിരുന്നപ്പോൾ ദരിദ്രമായി വസ്ത്രധാരണം ചെയ്തിരുന്ന ഒരുവൻ കടന്നുവന്നു് യന്ത്രംമുഖേന ഗാനംചെയ്യണമെന്നു ആവശ്യപ്പെട്ടു. എന്നാൽ അയാൾ അടുത്തുവരാൻപോലും സൂക്ഷിപ്പുകാരൻ സമ്മതിച്ചില്ല. അയാളെ പട്ടക്കാരനും അറിഞ്ഞിരുന്നില്ല യന്ത്രമോ ബഹുവിശേഷപ്പെട്ടതും ആയിരുന്നു. അതിനാൽ ഒരു അന്യനെക്കൊണ്ടു് അതു പ്രവർത്തിപ്പിക്കാൻ.അനുവദിക്കപ്പെട്ടില്ല. ശുശ്രൂഷ കഴിഞ്ഞു് പതിവുഗായകൻ യന്ത്രത്തിൽനിന്നു മാറിയപ്പോൾ; നമ്മുടെ ആ പുതിയ ആൾ രഹസ്യമായി സംഗീതയന്ത്രത്തിനു സമീപമെത്തി. അയാൾ ആ യന്ത്രത്തിൽ കൈവെച്ച നിമിഷത്തിൽ, യന്ത്രം അതിൻെറ നാഥനെ കണ്ടെത്തുകയും, അതിൽനിന്നു ഗാനാ

മൃതം പ്രവഹിക്കുകയും ചെയ്തു. ജനങ്ങളെല്ലാം പോകാനായി എഴു നേററു നില്ക്കയായിരുന്നുവെങ്കിലും അത്ഭുതകരമായ ഈ സംഗീത ധോരണികേട്ട്, വിസ്മയസ്തബ്ധരായി, ആനന്ദപുളകിതഗാത്രരായി പള്ളിയിൽനിന്നു പോകാൻ നിവൃത്തിയില്ലാതെ അവരെല്ലാം അവ ശരായിനിന്നുപോയി. മധുരമധുരമായ സംഗീതമകരന്ദം പുറപ്പെടു വിച്ചവൻ ആ നാഥഗായകൻ—യന്ത്രം കണ്ടുപിടിച്ച സമർത്ഥൻ തന്നെയായിരുന്നു.

നമുക്കുവേണ്ടി പ്രവർത്തിക്കാൻ ആത്മാവിനു്—ഈശ്വരനു്—പ്രേമത്തിനു് നാം ഒരു സൌകര്യം കൊടുക്കുന്നില്ല. നമുക്കീ ശരീരത്തെ പ്രീണിപ്പിക്കണം; നമുക്കീ മനസ്സിനെ താലോലിക്ക ണം; ആ സ്ഥിതിക്കു നമ്മിൽനിന്നു സാധാരണഗാനങ്ങളേ പുറ പ്പെടുകയുള്ളു എന്നു കാണാൻ എളുപ്പമാണു്. അതു സ്പഷ്ടവുമാ ണു്. നാഥൻ, യന്ത്രത്തിൽ കളിക്കാൻ അനുവദിക്കുക. പ്രേമ ഹസ്തങ്ങൾ കമ്പികളിൽ തൊട്ടുമ്പോൾ സംഗീതമാധുരി വർഷിച്ചുതുട ങ്ങും; മുമ്പേ സ്വപ്നത്തിൽപോലും കേട്ടിട്ടില്ലാത്ത സംഗീതം—അ ത്ഭുതകരമായ പ്രകാശവും രമ്യതയും—ഒഴുകാൻതുടങ്ങും. ദിവ്യസ്വ രങ്ങൾ പൊട്ടിപ്പുറപ്പെടും; സ്വർഗ്ഗീയരാഗങ്ങൾ പ്രവഹിക്കാൻ തുടങ്ങും.

"പാരെങ്ങും റോസാക്കൾക്കുമീശനായുള്ളനാഥൻ,
പറവകയിലിനും തേനീച്ചയ്ക്കുമാത്മാവു്,
അസ്ഥിതചഞ്ചലശാലിതരംഗം സുപ്രേമമേ!
നിസ്തുലമൊഴുകുന്നു സർവ്വഥാ നിന്നിൽനിന്നും.
"തൃണസൂനാവലിയിൽ ജീവനായ്ജനിക്കുന്ന
പ്രാണരേഖയിൽക്കൂടെ ഓടിക്കൊണ്ടിരിക്കുന്നു,
സൃഷ്ടിതൻ തിളങ്ങുന്നൊരുച്ചകോടിയിൽനിന്നു
പുഷ്ടതേജസാ താരസൂര്യരിൽജ്വലിപ്പോളം.
"പാരെങ്ങും റോസാക്കൾക്കുമീശനായുള്ളനാഥൻ,
പറവകയിലിനും തേനീച്ചയ്ക്കുമാത്മാവു്,
അസ്ഥിതചഞ്ചലശാലിതരംഗം തിരിച്ചുപോയ്
നിസ്തുലമൊഴുകുന്നു സർവ്വഥാനിന്നിലേയ്ക്കു്.
"ഈവിധം ചുററിച്ചുററിക്കരകാണാതെനിത്യം
പ്രവഹിക്കുന്നശക്തിയേറുമംബുധിയായി
എന്നേയ്ക്കും മനുഷ്യനും ദേവരും താരങ്ങളും,
ഒന്നിച്ചുസൂര്യനുമായ് പ്രേമത്തിൽലയിപ്പോളം."

# മൃത്യുവിനെ കബളിപ്പിക്കുക

## III

ഒരിക്കൽ അതിസമർത്ഥനായ, ഒരു നാട്യം കാണിക്കുന്നവൻ ഉണ്ടായിരുന്നു. അവൻ നാട്യം കാണിക്കുമ്പോൾ അതിൻെറ സമ്പൂർണ്ണതമൂലം അവൻ ഏതൊന്നിനെ അനുകരിക്കുന്നുവോ അതും അവൻെറ നാട്യവും തമ്മിൽ തിരിച്ചറിയാൻ കഴിയുമായിരുന്നില്ല. അസലും അവൻെറ പകപ്പും തമ്മിൽ അത്ര സാത്മ്യം ഉണ്ടായിരുന്നു മൃത്യുദേവൻ അവനെ പിടിക്കാൻ വരുന്നുവെന്നു് അവൻ അറിഞ്ഞിരുന്നു. അദ്ദേഹത്തെ കാണാതെയൊഴിയാൻ എന്താണുവേണ്ടതെന്നു് അവനു നിശ്ചയമുണ്ടായിരുന്നില്ല. ഫലപ്രദമായ ഒരു സൂത്രം ആണെന്നു കരുതി അവൻ ഒരുമാർഗ്ഗം സ്വീകരിക്കാൻ തീർച്ചപ്പെടുത്തി. പന്ത്രണ്ടു തവണ അയാൾ അതു പരീക്ഷിച്ചു നോക്കി അഭ്യസിച്ചു. പന്ത്രണ്ടുപ്രതിച്ഛായ ഉണ്ടാക്കിവെച്ചു. മൃത്യുദേവത വന്നപ്പോൾ യഥാർത്ഥത്തിൽ അവൻ — യഥാർത്ഥമനുഷ്യൻ — ഏതെന്നു തിരിച്ചറിയാഞ്ഞതിനാൽ ആരെയും കൊണ്ടുപോകാൻ പററിയില്ല. ദേവത ദൈവത്തിൻെറ അടുത്തു തിരിച്ചുപോയി വിവരം റിപ്പോർട്ടുചെയ്തു് എന്താണു വേണ്ടതെന്നു് ചോദിച്ചു. കുറെ ആലോചിച്ചശേഷം മൃത്യുദേവത വീണ്ടും തിരിയെ ഭൂമിയിൽവന്നു് അയാളെ പിടികൂടാൻ വീണ്ടും ശ്രമംചെയ്യാൻ തീരുമാനിച്ചു. ദേവതപറഞ്ഞു:— "എൻെറ വിദ്വാനേ! അത്യാശ്ചര്യം ആയിരിക്കുന്നു! നീ ഇത്രവളരെ സമർത്ഥനാണല്ലൊ. നീ എത്ര ശരിയായി ഈ കോലങ്ങൾ ഉണ്ടാക്കിവെച്ചിരിക്കുന്നു? എന്നാൽ നിനക്കു് ഒരു തെററു പററിപ്പോയിട്ടുണ്ടു്; ഒരു കുററംമാത്രം വന്നിട്ടുണ്ടു്." ആ മനുഷ്യൻ പെട്ടെന്നു ചാടിഎഴുന്നേററു് ഉടനെ ചോദിച്ചു:—"ഏതിലാണതു്? ഏതു പ്രതിമ ഉണ്ടാക്കിയതിലാണു് എനിക്കു തെററിപ്പോയതു്?" "ഇതാ! ഇതിൽതന്നെ" എന്നു മൃത്യു പറഞ്ഞുകൊണ്ടു് പ്രതിമകളിൽനിന്നു ആ മിടുക്കനെ വേർതിരിച്ചറിഞ്ഞു പിടികൂടി. "എനിക്കു തെററിപ്പോയോ? ഞാൻ ശരിയായിരിക്കുന്നില്ലേ?" എന്നു ചോദിക്കുന്നതുമാത്രമാണു് തെററു്. പ്രിയപ്പെട്ടവനേ! ശരിയായിട്ടല്ലാതെ നിനക്കു വേറെന്തായിരിക്കാം? ചെയ്യുന്നവൻ എന്നു അഭിമാനിക്കുന്ന ചെറുകശ്മലമനുഷ്യൻ മൃത്യുവിന്നു കീഴ്പ്പെട്ടു.

# ഇതെന്റെ കിഴങ്ങാണ്

## IV

ക്ഷാമകാലത്ത് ഒരു സാധുസ്ത്രീ മരിച്ചു. മൃത്യുജഡ്ജി ഈ പാവപ്പെട്ട സ്ത്രീയുടെ മരണാനന്തരപരിശോധനചെയ്തതിൽ, അവളുടെ ദുഷ്പ്രവൃത്തികളും, സൽപ്രവൃത്തികളും തരംതിരിച്ചു തിട്ടംവരുത്തി. അവൾക്കു് ഒരു പുണ്യകൃത്യമല്ലാതെ വേറൊന്നും ഉണ്ടായിരുന്നില്ല. ഒരിക്കൽ അവൾ ഒരു പട്ടിണിപ്പാവമായ ഭിക്ഷക്കാരനു് ഒരു കിഴങ്ങു ഭിക്ഷകൊടുത്തിരുന്നു ജഡ്ജിയുടെ ഉത്തരവിൻപ്രകാരം ആ സാധനം തിരിയെ കൊണ്ടുവരപ്പെട്ടു. ഇതാണവളെ സ്വർഗ്ഗത്തേയ്ക്കു കൊണ്ടുപോകേണ്ടിയിരുന്നതു്. അവൾ അതിനെ പിടികൂടി. അതു അവളെയുംകൊണ്ടു മുകളിലേയ്ക്കു പൊങ്ങിത്തുടങ്ങി.

പഴയ ഭിക്ഷക്കാരൻ അപ്പോൾ അവിടെഎത്തി. അവളുടെ പിറത്തുണിയുടെ അററത്തു അവൻ പിടികൂടി. അവളോടുകൂടി അവനും പൊങ്ങിത്തുടങ്ങി. കാരുണ്യാർത്ഥിയായ മൂന്നാമതൊരുവനും യാചകന്റെ കാലിൽ പിടിച്ചുകൊണ്ടു് അതുപോലെ ഉയന്നുതുടങ്ങി. മാത്രമല്ലാ, ഇങ്ങിനെ ഒന്നിനുകീഴിൽ ഒന്നായി അനേകം ജനങ്ങൾ ഈ ഒററ കിഴങ്ങാകുന്ന ഉൽഗമനയന്ത്രംമുഖേന വലിക്കപ്പെട്ടു് ഉയന്നുതുടങ്ങി. അത്ഭുതംതന്നെ! ഈ ആത്മാക്കളുടെ ഘനം യാതൊന്നും അവൾക്കു തോന്നിയില്ല! (സ്വപ്നത്തിൽപോലും ഇത്തരം സംഭവങ്ങൾ ഉണ്ടാകാറില്ലയോ?)

ഇങ്ങിനെ രക്ഷിക്കപ്പെട്ട ജനങ്ങളെല്ലാം മേല്പോട്ടുമേല്പോട്ടുയന്നുതുടങ്ങി. സ്വർഗ്ഗരാജ്യത്തിന്റെ ദ്വാരംവരെ അങ്ങിനെ അവർ എത്തിക്കൂടി. ഇവിടെവെച്ചു ആ സ്ത്രീ കീഴോട്ടൊന്നുനോക്കി. എന്തുകൊണ്ടോ എന്തോ! പിറകിലുള്ള ജനക്കൂട്ടത്തെ കണ്ടു് അവൾ പറഞ്ഞു:—"കള്ളന്മാരേ! നിങ്ങളൊക്കെപ്പോവിൻ! ഇതു് എന്റെ കിഴങ്ങാണു്." അവരെമാററി ദൂരെ തള്ളാൻ അറിയാതെ അവൾ കയ്യ് ആട്ടി. അതോടെ ആ കിഴങ്ങു നഷ്ടപ്പെട്ടു! സാധുസ്ത്രീ കൂട്ടരെയെല്ലാവരെയുംകൊണ്ടു താഴെ പതിക്കയുംചെയ്തു!

വസ്തുതകൾ വ്യക്തമായി പറഞ്ഞുകഴിഞ്ഞല്ലൊ; നിങ്ങൾക്കു സ്വയം നീതിവിചാരം ചെയ്യാമല്ലൊ; സാധനപാഠം ഗ്രഹിക്കാമല്ലൊ.

---

## സമത്വം

### V

"പണ്ടൊരുപർവ്വതരാജനുമണ്ണാന-
മുണ്ടായശണ്ഠയെപ്പററി, ഞാൻ ചൊല്ലിടാം.

'മണ്ടൻചെറുചണ്ടി'നീയെന്നുപർവ്വതം
തണ്ടയത്തിക്കൊണ്ടു തട്ടിവിട്ടീടിനാൻ.

കുണ്ഠതകൂടാതെകണ്ടുചൊല്ലീടിനാൻ
കണ്ഠാലഴകുള്ളൊരണ്ണാൻസുധീരനായ്,

"കണ്ടുഞാൻസ്നേഹിതാ! നീയൊരത്യുന്നതൻ
രണ്ടില്ലപക്ഷം എനിക്കുമൊരുത്തനും.

എങ്കിലുംസർവ്വപദാർത്ഥങ്ങളു,മൃതു-
സംഘങ്ങളും, മഴ, മഞ്ഞും സകലതും

സംഘടിപ്പിച്ചിട്ടൊരുമിച്ചുചേർക്കിലേ
സംഗതമാകുള്ളു ഭൂമിയും വർഷവും;

ഞാനെൻറതാഴ്ന്നനിലയിൽകഴിപ്പതിൽ
മാനക്കുറവൊന്നുമൊട്ടുംനിനച്ചിടാ.

മാനിയാംനിന്നെക്കണക്കുഞാൻ കെങ്കേമ-
പീനസ്വരൂപിയല്ലെന്നു വന്നീടിലും

ഈനിനക്കെന്നോടുതുല്യം ചെറുപ്പമാ-
കാനുമൊരിക്കലും സാദ്ധ്യമല്ലെൻസഖേ!

ചാടിക്കുതിച്ചുനടപ്പാനെനിക്കുള്ള
ധാടിയുണ്ടോ ലവലേശം നിനക്കെടോ!

മോടിയിലണ്ണാൻസഞ്ചരിച്ചീടുവാൻ
കൂടുന്ന മാർഗ്ഗം തരുന്നുണ്ടു നീ ശരി!

പാടില്ലെനിക്കു നിഷേധിക്കുവാനതു
കൌടില്യമൊട്ടും കരുതുന്നതില്ലഞാൻ.

വാസനാകൌശലം പ്രത്യേകമീലോക-
വാസികൾക്കൊക്കയും; ഒന്നല്ലകാൺകെടോ!

ആസകലം ബഹുസുന്ദരം ബുദ്ധികൊ-
ണ്ടാസൂത്രണംചെയ്തു വെച്ചിരിപ്പൂവിധി.

എൻമുഖുകത്തു വചനങ്ങളെപ്പേറുവാൻ
ഞാൻ മതിയാകുന്നതല്ലെന്നിരിക്കിലും

നന്മയേറീടുന്നൊരങ്ങിപൊട്ടിക്കുവാൻ
ഇമ്മഹാൻ നീയുമശക്തനത്രേദ്ധ്രുവം."

... ... ... ...
... ... ... ...
... ... ... ...

ചോദ്യം:—"സ്വാമിജി! നമ്മുടെ ആത്മാവു നിശ്ശേഷം ജ്ഞാനമാണെന്നു് അങ്ങു പറയുന്നു. അതിനാൽ പുസ്തകം വായിക്കാതെ അടുത്ത നിയമപരീക്ഷയിൽ എനിക്കു ഏററവും ഉന്നതമായ സമ്മാനം വാങ്ങിക്കുവാൻ വേദാന്തപ്രകാരമുള്ള ഒരു പരഹൃദയജ്ഞാനപദ്ധതി ഉപദേശിച്ചുതരാമോ? ദയവു ചെയ്തു അതെന്നോടു പറയുക."

ഉത്തരം:—"ഒരു രാജകുമാരൻ തൻെറ ശൈശവത്തിൽ പ്രജകളുടെ കുട്ടികളുമായിട്ടു് ഒളിച്ചുകളിച്ചുകൊണ്ടിരുന്നു. ഒളിക്കുന്ന കുട്ടികളെ കണ്ടുപിടിക്കാൻ അദ്ദേഹത്തിനു വളരെ ശ്രമം വേണ്ടിവന്നു. കണ്ടുനിന്ന ഒരാൾ പറഞ്ഞു:—"കുമാര! ഇത്ര കഷ്ടപ്പെടുന്നതെന്തിനു്? അങ്ങയുടെ രാജാധികാരം ഉപയോഗിച്ചാൽ അവരെ പെട്ടെന്നു വിളിച്ചുവരുത്താൻ പ്രയാസമില്ലാതിരിക്കെ കൂട്ടുകളിക്കാരെ കണ്ടുപിടിക്കാൻ ഇത്ര വലിയ കഷ്ടപ്പാടു സഹിക്കുന്നതിൻെറ ആവശ്യമെന്തു്?" രാജകുമാരൻ മറുപടി പറഞ്ഞു:—"അങ്ങിനെയായാൽ കളിയുടെ രസം പൊയ്പോകും; കളിക്കാൻ ഉത്സാഹമില്ലാതെവരും." ഇതുപോലെ, പരമാത്ഥത്തിൽ നിങ്ങൾ പരമമരണാധികാരിയും, സകലതും അറിയുന്ന സർവ്വജ്ഞനും, ഈശ്വരനും ആണു് എങ്കിലും, നേരംപോക്കിനു് നിങ്ങളുടെ സ്വാഭാവിഷയങ്ങൾ എല്ലാം തേടിപ്പിടിക്കുവാൻ തുടങ്ങിയതിനാൽ, ലോകമാകുന്ന വലിയ ഈ ദീർഘടവലയിൽ കിടന്നു സകലവിധത്തിലും പഠനവും മററന്വേഷണവും തുടങ്ങിയതിനാൽ—മുഴുവൻ കളിയും തടസ്സപ്പെടുത്തുന്ന അധികാരം പ്രയോഗിക്കുന്നതു് ഉചിതമായിരിക്കയില്ല. കഴിഞ്ഞതും, നടപ്പിലിരിക്കുന്നതും, വരാനുള്ളതും എല്ലാം, സഹസ്രക്കണക്കിനുള്ള സൂര്യന്മാരും നക്ഷത്രങ്ങളും സകലതും, നിങ്ങളുടെ സ്വന്തചൈതന്യം ആയിരിക്കുന്ന ആ പ്ലെയിനിൽ—തട്ടിൽ—മാത്രമല്ല, നിങ്ങളുടെ ജ്ഞാനസമുദ്രത്തിൽ, ഇതുകളെല്ലാം വെറും ചെറുകല്ലോ

ലങ്ങളും തിരമാലകളും മാത്രമായിരിക്കുമ്പോൾ, നിങ്ങൾക്കു് നിയമപരീക്ഷകൾക്കും ലൌകികവിജയത്തിനുംവേണ്ടി വ്യാകുലത എന്തിനുണ്ടാകുന്നു? നിങ്ങൾക്കു ദിവ്യമായ പരഹൃദയജ്ഞാനം വേണമെങ്കിൽ, ഏതൊരു പടിയിൽനിന്നു്, ഏതിനുവേണ്ടി പരഹൃദയജ്ഞാനം നിങ്ങൾ അന്വേഷിക്കുന്നുവോ, ആ ഇന്ദ്രിയാസ്പദമായ പടിയുടെ മുകളിലേയ്ക്കു കയറിനിന്നു അതിനെ—ആ പടിയെ നിങ്ങൾ പരിത്യജിക്കണം.

മത്സ്യംപിടിക്കാൻ ഒരു വല വിരിച്ചുവെക്കപ്പെട്ടു. മത്സ്യങ്ങൾ വലയിൽകടന്നു് അവയുടെ ഭയങ്കരമായ ഘനംകൊണ്ടു വല വലിച്ചുകൊണ്ടു പൊയ്ക്കളഞ്ഞു. വേദാന്തപരമായ പുതിയ പരഹൃദയജ്ഞാനം ആ വിചിത്രമത്സ്യങ്ങളെപ്പോലെയാണു്; അതു കാമങ്ങളാകുന്ന വലയെ മുഴുവനും വലിച്ചുകൊണ്ടുപോകുന്നു. വീണ്ടും, ജ്ഞാനസമ്പാദനത്തിനുള്ള സാധാരണ സമ്പ്രദായം സ്വയമേതന്നെ ഒരു വേദാന്തപാഠമായ പരഹൃദയജ്ഞാനപദ്ധതിയാണു്. എന്തെന്നാൽ പഠനസമയത്തു് അഹങ്കാരത്തിന്റെയും ദ്വന്ദ്വത്തിന്റെയും ചെറിയ ഭാവനയിൽനിന്നു് അറിയാതെകണ്ടുള്ള ഒരു മോചനം—ഉയർച്ച—അതിൽ അന്തർഭവിക്കുന്നുണ്ടു്.

ഇമാം ഘിസാലി എന്ന ഒരു മുഹമ്മദീയപുണ്യവാന്റെ വിദ്യാർത്ഥികാലത്തുണ്ടായ ഒരു സംഭവം രേഖപ്പെടുത്തപ്പെട്ടിട്ടുണ്ടു്. ഒരു രാത്രി അദ്ദേഹത്തിന്റെ കഠിനവും സാധാരണവുമായ വേലയ്ക്കു ശേഷം പഠിക്കുന്ന മുറിയിൽക്കിടന്നു് അദ്ദേഹം ഉറങ്ങിപ്പോയി. ഒരു സ്വപ്നദർശനത്തിൽ ജ്ഞാനത്തിന്റെ ദേവതയായ ഖ്വാജാ ഖിസാർ അദ്ദേഹത്തിന്റെ മുമ്പിൽ പ്രത്യക്ഷമായി. അദ്ദേഹത്തിന്റെ ചെവികളിലും വായിലും ചുമ്മാ ഊതിക്കൊടുത്തു് ലോകത്തിലെ സകല അറിവും അദ്ദേഹത്തിനു പ്രദാനംചെയ്യാമെന്നു ദേവത സദയം നിർദ്ദേശിച്ചു. ഇമാം ഘിസാലിയുടെ ഉറച്ച ആത്മാഭിമാനബോധം അതു സ്വീകരിക്കാൻ അദ്ദേഹത്തിനെ അനുവദിച്ചില്ല. അതിനുപകരം രാത്രിയിൽ വായിക്കാൻ വിളക്കെണ്ണ കിട്ടാനുള്ള വരം വേണമെന്നാണു് അദ്ദേഹം ആവശ്യപ്പെട്ടതു്. സ്വർഗ്ഗത്തിന്റെ പുറംവാതിലിൽക്കൂടി ഒളിച്ചു് അകത്തുകടക്കാൻ കൂട്ടാക്കാതെ, ആ കുറുക്കുവഴിവിട്ടു് ദീർഘമായ നേർവഴി അദ്ദേഹം സ്വീകരിക്കയാണു ചെയ്തതു്.

എങ്ങിനെ പെരുമാറണമെന്നു് ഈശ്വരനോടു ഗുണദോഷിക്കയരുതു്! നിങ്ങളുടെ ഇച്ഛപോലെ അദ്ദേഹത്തിനു കല്പനകൊടുക്കരുതു്. സ്വമേധയാ അദ്ദേഹത്തിലേയ്ക്കു സ്വയം സമർപ്പിക്കുക;

ചെറിയ സത്തയെ—"ഞാനിനെ"പരിത്യജിക്കുക; വ്യാജമോഹങ്ങളെ വർജ്ജിക്കുക. അങ്ങിനെ നിങ്ങളുടെ ശരീരവും മനസ്സും പ്രകാശപൂർണ്ണമായിത്തീരും എല്ലാ യഥാർത്ഥജ്ഞാനവും, പറയത്തക്ക വിദ്യാഭ്യാസവും ഉള്ളിൽനിന്നാണ് വരേണ്ടതു്; അല്ലാതെ ഗ്രന്ഥങ്ങളിലോ, ബാഹ്യഹൃദയങ്ങളിലോനിന്നല്ല. പ്രതിഭാശാലികളായ മഹാന്മാർ, ഗവേഷകമണ്ഡലത്തിലെപ്രാരംഭപ്രവർത്തകർ, സമ്പൂർണ്ണ ചിന്തയിൽ, എല്ലാത്തരം മോഹങ്ങൾക്കും, പരിഭ്രമങ്ങൾക്കും മുകളിൽ ദൂരദൂരം ഉയർന്നു്, അവരുടെ മനഃസ്ഥിതിയും പ്രത്യേക വ്യക്തിത്വവും സ്വാന്തവാസനകളെ കൈവിട്ടു ജ്ഞാനപ്രഭ പ്രസരിക്കത്തക്ക വിധമാക്കി, സ്വാത്മബോധം തീരെ ഉപേക്ഷിച്ചു്, ധ്യാനമഗ്നരായപ്പോൾ മാത്രമാണ് അവരുടെ കണ്ടുപിടിത്തങ്ങളും ഗവേഷണഫലങ്ങളും അവരിൽ സ്വയം പ്രത്യക്ഷമായതു്. അവർ സ്വയം പ്രകാശസഞ്ചാരമാർഗ്ഗങ്ങളാക്കിത്തീർത്തു; പുസ്തകങ്ങളിലും പുസ്തകാലയങ്ങളിലും പ്രകാശം ചിതറി. അതാണ് പ്രയത്നം. വേലയെന്നാൽ മുഷിഞ്ഞു മുട്ടപ്പണിചെയ്യുയാണെന്നു രാമൻ വിവക്ഷിക്കുന്നില്ല. വേദാന്തമനുസരിച്ചു പ്രയത്നമെന്നതു് യഥാർത്ഥാത്മാവുമായി യോജിച്ചു സ്പന്ദിക്കുകയും, പ്രപഞ്ചത്തോടു് അനുരഞ്ജിച്ചുള്ള ശ്രുതിയിൽ ലയിക്കുകയും ചെയ്യുന്നതാണ്. കേവലവസ്തുവോടുള്ള നിസ്വാർത്ഥപരമായ ഈ ഐക്യം – ഇതു മാത്രമാണ് യഥാർത്ഥ പ്രയത്നം. പലപ്പോഴും നൈഷ്കർമ്മ്യം എന്നോ അലസതയെന്നോ പറഞ്ഞു് ഇതു ദുഷിക്കപ്പെടുകയും അവഹേളിക്കപ്പെടുകയും ചെയ്യുന്നുണ്ടു്. വേദാന്തചൈതന്യത്തിൽ ചെയ്യപ്പെടുന്ന അതികഠിനമായ ഒരു പ്രവൃത്തിപോലും ചെയ്യുന്നതു് പൂർണ്ണമായ ആനന്ദവും, വെറുമൊരു കളിയും ആയിട്ടു തോന്നുകയല്ലാതെ, അതൊരു ഭാരമായോ വിഷമമായോ തോന്നുകയില്ല. "ചെയ്യാൻ യാതൊന്നും ഇല്ലാതെ, സദാ പ്രവൃത്തിചെയ്തുകൊണ്ടിരിക്കുക"—ഇതാണ് വേദാന്തശാസനച്ചുരുക്കം. ഹേ! ഭാഗ്യവാനായ പ്രവർത്തകാ! വിജയം നിന്നെ തേടുക തന്നെ ചെയ്യും, നീ വിജയത്തെ തേടാതിരിക്കാമെങ്കിൽ!



## വായുവിനോടു്

ചുററിലുമുള്ള പദാർത്ഥമതൊന്നും
ചെററുമനങ്ങുന്നില്ലെന്നാലും
'സ്പൂവ്വ്''ഐയ്യൂ' എന്നൊരുശബ്ദം
ചെവിയിൽകേൾപ്പതുശ്രദ്ധിച്ചാലും!

ശ്രോത്രംനിറയെ! അതാരാണാവോ!
മൂൎത്തിവിഹീനൻ പവനൻ ഹാ ഹാ!
നിന്നിഹവന്നൊരു കാൎയ്യംചൊല്ലുക!
മന്ദം ഗൂഢമുരച്ചാലുംമതി;
എങ്ങോട്ടാണീയോട്ടം? പറയുക!
മങ്ങിയൊതുങ്ങിയൊളിക്കന്നെന്തേ?
സസ്യശിരസ്സുകൾതാഴ്ത്തിക്കൊണ്ടും,
സോത്സാഹം മമ മുൻവശമൊക്കെ-
ത്തുത്തുംകൊണ്ടും, പുറകേക്കൂടി-
പ്പാത്തലമൊക്കെയിഴഞ്ഞുംകൊണ്ടും,
ചെവിയുടെയരികേ പാഞ്ഞുംകൊണ്ടും,
കവിളുകളിൽതെല്ലൊന്നുതടഞ്ഞും,
ചാഞ്ഞുചരിഞ്ഞൊരു ഭൂതംപോലെപ-
റഞ്ഞും പൊറുപൊറെയേതാണ്ടല്പം,
"സ്വാസ്ഥ്യ; ഐശ്യം!" ഇങ്ങിനെഗീതം
കൂവിപ്പായുമദേഹസമീരാ!
നിന്നിഹവന്നൊരുകാൎയ്യംപറയുക!
മന്ദംഗൂഢമുരച്ചാലുംമതി;
എങ്ങോട്ടാണീയോട്ടം? പറയുക,
മങ്ങിയൊതുങ്ങിയൊളിച്ചുപതുങ്ങി.

---

## വനസംഭാഷണങ്ങൾ.

### No. V

#### പ്രേമം.

"മാറിക്കൊണ്ടിരിക്കുന്നോരിപ്രപഞ്ചത്തിന്നെല്ലാ-
മാരംഭാവസാനങ്ങൾ ഞാനത്രേമനുഷ്യരേ!
അപ്പുറത്തൊന്നുംനാസ്തി, നൂലിലേമണികൾപോൽ
ശില്പമായ്സൎവ്വമെന്നിൽ കോൎക്കപ്പെട്ടിരിക്കുന്നു.
വാരികളുടെയൎദ്രനവ്യത്വതൊനാകുന്നു,
സൂൎയ്യചന്ദ്രമസ്സുകൾ കാന്തിയുമതുപോലെ,

വിശ്രുദ്ധചിന്താസാരസർവ്വസ്വം, ശബ്ദങ്ങൾക്ക
സുശബ്ദം, പുരുഷന്മാർതന്നിലെ പുരുഷനും,

ജീവന്റെജീവൻഹന്ത! സർവ്വവുംഞാൻതാൻമർത്ത്യാ!
ഭാവനചെയ്തുഹൃദി നല്ലപോൽധരിച്ചാലും. ”

സർവ്വശുദ്ധശക്തിക്കും കേന്ദ്രിതമായബലം,
സർവ്വജീവനംബീജം, ശക്തിയുംഞാനാകുന്നു.

ബലിഷ്ഠധീമാന്മാർക്ക ബുദ്ധിയുംഞാൻതാനത്രേ;
കാലിണമമഭക്ത്യാവന്ദിക്കമുപാസകർ

എന്നുടെനിയമങ്ങൾ സ്വപ്രവൃത്തിയാൽപാലി-
ച്ചെന്നിൽത്താനുന്നംവെച്ചും, ലക്ഷ്യത്തെപ്രതിഷ്ഠിച്ചും

ഹൃദയമവർനരാ! പ്രേമത്തിൽനിർത്തീടുന്നു;
സാദരമവരെഞാൻ സർവ്വദാകാത്തുംകൊണ്ടു്,

പാപിഷ്ഠജനിമൃതിതരംഗപ്രവാഹത്തിൽ
ആപത്തുവരുത്താതെ നേതാവായ്ഭവിക്കുന്നു.

ബുദ്ധികളെല്ലാമാർതന്നാജ്ഞയാപ്രവർത്തിപ്പൂ?
സത്വമാർകല്പനയാൽ വർത്തിച്ചീടുന്നുസുഖം?

ചിത്തമാരുടെ പ്രകാശത്തിനാൽ ഗ്രഹിക്കുന്നു?
ശ്രോത്രനേത്രങ്ങൾക്കാരുനൽകുന്നപ്രഭാപൂരം?

ചെവികളുടെചെവി, ചിത്തത്തിൻചിത്തം, ജീവ-
ജീവനം, വാക്കിൻവാക്കും, കണ്ണുകൾതന്റെകണ്ണും,

ദുഃഖവും മരണവും ക്ഷണംപോലെതിന്നും,
നിഷ്കളമാത്മാവാത്മാക്കൾക്കസർവ്വവുമതു്.

---

## സർവ്വസ്വവും പ്രേമമാണു്.

അറിയുക എന്നതു് സത്യത്തെ പ്രേമിക്കുകയാണു്.

സത്യമെന്നാൽ എന്താണു്? തൽ ത്വം അസി അഥവാ പ്രേമംതന്നെ.

പടിപടിയായി ഈ പ്രേമം പല പതനങ്ങളിൽക്കൂടി രസായനശക്തിയായും, സംയോജനശക്തിയായും, ആകർഷണശക്തി

യായും, ലോഭശക്തിയായും, കാമശക്തിയായും, അതിമോഹശക്തിയായും, ആഗ്രഹശക്തിയായും സ്വയം പ്രകടമായി ഭവിക്കുന്നു. സ്പന്ദനങ്ങളുടെ ഭിന്നഭിന്നരീതികളും, തോതുകളും അനുസരിച്ച് അയസ്കാന്തം, വിദ്യുത്ത്, പ്രകാശം, ഉഷ്ണം, ശബ്ദം മുതലായ പേരുകളിൽ ഈ പ്രേമം പ്രത്യക്ഷപ്പെടുന്നു. ഭൌതികാണുക്കളുടെ ഏററവും കൃത്യമായ പ്രതീതി "ശക്തികളുടെ കേന്ദ്രങ്ങൾ" എന്നാണ്. അന്തിമമായ അപഗ്രഥനത്തിൽ ഭൌതികവസ്തുതന്നെ കേന്ദ്രീകൃതപ്രേമമായിത്തീരുന്നു. വിവിധത്വത്തിൽ ഏകത്വവും, ഭിന്നജാതികളിൽ രമ്യതയും, വ്യത്യാസങ്ങളിൽ ആനുരൂപ്യവും കണ്ടുപിടിക്കുന്നതല്ലാതെ നിയമം മറെറാന്നുമല്ലായ്കയാൽ, അതു് പ്രേമത്തിന്റെ ഒരു ഭാവംമാത്രമാണ്. നിങ്ങളുടെ അപരാധാന്വേഷകരായ രഹസ്യപ്പോലീസ്സിലും, പക്ഷപാതികളായ ചാരന്മാരിലും, സംശയിക്കപ്പെടുന്ന സുഹൃത്തുക്കളിലും, ഭീതിപ്പെടുത്തുന്ന ശത്രുക്കളിലും, ചതിയന്മാരായ സഖാക്കളിലും പ്രേമമല്ലാതെ മറെറാരുശക്തിയും പ്രവർത്തിക്കുന്നില്ല. പ്രേമമല്ലാതെ മറെറാരു സക്കാരും പ്രപഞ്ചം ഭരിക്കുന്നില്ല. കാർലൈൽ * പറഞ്ഞു:—"ദ്വേഷം തലതിരിഞ്ഞ പ്രേമമാണ്." ഭീതി അതിനിബിഡീകൃതമായ പ്രേമം മാത്രമാണ്. അല്ലാത്തപക്ഷം പ്രേമം ഭയത്തെ എങ്ങിനെ ജയിക്കും? ആയിരം പവൻ ഉള്ള ഒരു പേഴ്സുംകൊണ്ടു് കാട്ടിലിരിക്കുന്ന മനുഷ്യന് തികഞ്ഞ ഭീതിയുള്ളതു് പ്രേമിക്കപ്പെട്ട സ്വർണ്ണംമൂലം മാത്രമാണ്. ഒരു മുക്തപുരുഷൻ കണ്ടെത്തുന്നതിനെയെല്ലാം സ്വാഗതംചെയ്യുന്നു. ഒരു മുക്തൻ പ്രേമത്തിന്റെ ഒരുപോലെയുള്ള പ്രചാരം ആസ്വദിക്കുന്നു. യഥാൎത്ഥത്തിൽ പ്രേമമാകുന്ന ഒരേശക്തിമാത്രമുള്ളതുകൊണ്ടു്, പ്രേമവുമായി സാത്മ്യം സാക്ഷാൽക്കരിക്കുന്നതു് മോക്ഷവും പാപത്തിൽനിന്നുള്ള സംരക്ഷണവുമാണ്; ആ നിരുപാധികമായ പ്രേമബോധം സമ്പാദിക്കാനുള്ള, അറിഞ്ഞൊ അറിയാതെയൊ നടത്തപ്പെടുന്ന, മത്സരം ജീവിതമാണ്; ആ ലക്ഷ്യത്തിലേക്ക് ഏററവും വേഗത്തിൽ സമീപിക്കാനുള്ള മാൎഗ്ഗത്തിൽക്കൂടി സഞ്ചരിക്കാൻ ഇച്ഛിക്കുന്നതു ബുദ്ധിയാണ്; വിഭിന്നപ്രേമശക്തികളെ ആ ലക്ഷ്യത്തിലേക്ക് ശരിയായി അനുരഞ്ജിപ്പിക്കുന്നതു പുണ്യം—അഥവാ നന്മയും ആണ്.

പ്രേമവഞ്ചനയെന്നോ, ആരെങ്കിലും ചതിയനാണെന്നോ പറയാൻ അത്തരം യാതൊന്നുമില്ല. ഒരു ചാരിത്രവും ഭക്തിഹീനമല്ല.

* ഒരു ഇംഗ്ലീഷുതത്ത്വജ്ഞൻ.

ഒരു യഹൂദനോ, മുഹമ്മദനോ, ശൂദ്രനോ, ബ്രാഹ്മണനോ ആയിരിക്കുന്നതുകൊണ്ടു് മനുഷ്യനുള്ള സാധ്യതകളെപ്പററി നമ്മുടെ ചിന്തകളെ പരിമിതപ്പെടുത്താൻ നമുക്കവകാശമില്ല പ്രത്യേക സിദ്ധാന്തങ്ങൾക്ക സത്യംചെയ്ത അടിമകളായിട്ടിരിക്കുന്നവർപോലും പാപമോചിതരായിത്തീരാൻ നിർബന്ധിതരാണു്. കൃഷ്ണൻ ഗോപികമാരെ അവരുടെ ഭർത്താക്കന്മാരെന്നു വിളിക്കപ്പെട്ടവരുടെ ഗൃഹങ്ങളിൽനിന്നു ആകർഷിച്ചു പുറത്തുകൊണ്ടുവന്നതുപോലെ ഈശ്വരൻ—സത്യം—കീഴ്‌നടപ്പിന്റെയും, യാഥാസ്ഥിതികത്വത്തിന്റെയും പിടിയിൽനിന്നു് നിങ്ങളെ വലിച്ചു പുറത്തുകൊണ്ടുവരുകതന്നെ വേണം.

മനുഷ്യന്റെ യഥാത്ഥത്മാവു് ഈ സർവ്വാതീതപ്രേമമല്ലാതെ വേറൊന്നുമല്ല. നിങ്ങൾ പ്രേമമാണു്. ഹാ! നിങ്ങൾ സർവ്വപ്രപഞ്ചാത്മാവത്രെ. ഒരു വശത്തു ലൈലിയുടെ കവിൾത്തടങ്ങളിൽ പ്രതിഭാസിക്കുന്ന റോസാതേജസ്സു കലന്ന രസികത്വവും, മറുവശത്തു മജ്ഞൂണന്റെ രക്തംചൊരിയുന്ന ഹൃദയവും ഉള്ളതു രണ്ടും നിങ്ങളാണു്. ഈ സത്യം പ്രായോഗികജീവിതത്തിൽ സാക്ഷാൽക്കരിക്കയും, അനുഭവിക്കയും ചെയ്യുന്നതാണു് പരിശുദ്ധി. എന്നാൽ തന്നോടു ഏകമല്ലാതിരുന്നാലത്തെപ്പോലെ വസ്തുക്കളെ തേടുകയും, അവയുടെ പുറകേ ഓടുകയും, ചെയ്യാൻ തുടങ്ങുന്നവൻ തന്റെ ഈശ്വരാത്മാവിനെ രണ്ടായി പിളക്കുകയും, തന്മൂലം അശുദ്ധനാകുകയും ചെയ്യുന്നു. ദൂരെ മാറുകയും, ചുരുണ്ടു ഒഴിയുകയും ചെയ്യുന്നതല്ലാ പരിശുദ്ധി; സൌന്ദര്യത്തെ എതിക്കയും, വിട്ടുകളകയും ചെയ്യുന്നതു് ചാരിത്രശുദ്ധിയല്ല. സകല സൌന്ദര്യവും എന്നിൽതന്നെ ലയിക്കുകയും, ഏതെങ്കിലും വസ്തുവിനെ കണ്ടുമുട്ടുന്നതായി ചിന്തിക്കയോ പറകയോ ചെയ്യുന്നതുതന്നെ വേർപാടിന്റെ സങ്കടകരമായ ഒരു സൂചനപോലെ തോന്നത്തക്കവിധം അത്രമാത്രം സർവ്വവും ഞാനുമായിട്ടുള്ള ആദ്ധ്യാത്മികൈക്യം ആസ്വദിക്കയും അനുഭവിക്കയും ചെയ്യുന്നതാണു് യഥാത്ഥ പരിശുദ്ധി.

"എന്നാലായവനോടുചൊന്നാലും!, കേൾക്കംപരൻ,
നന്നായിട്ടാത്മാവാത്മാവോടു സമ്മേളിച്ചീടും;

പ്രാണശ്വാസത്തെക്കാളുമടുത്തും, പാദത്തെയും,
പാണികളെയുംകാട്ടിൽ അരികത്തുമാണവൻ

ദ്യുമണി, നിശാകരൻ, താരങ്ങൾ, പർവ്വതങ്ങൾ,
സമുദ്രഭാഗങ്ങളേ, സർവ്വവുംഭരിക്കുന്ന

ലോകനായകൻതൻെറ ദർശനവിശേഷങ്ങൾ
ആകുന്നില്ലയോ? ഹന്ത! മാമകാത്മാവേ! നിത്യം."

(ടെന്നിസൺ)

... ... ... ... ... ... ...

ഉരുണ്ടുനടക്കുന്നകാററിലുണ്ടുനിൻനാദം,
ത്വരിതംപായുംജലംതന്നിലും നിന്നെക്കേൾപ്പൂ!

ഉദിച്ചുമസ്തമിച്ചും കാണുന്നസൂർയ്യൻതന്നിൽ
ഹാ! ദിവ്യൻമനോഹരൻ നീതന്നെനില്പൂ സദാ.

എത്രയോദൂരത്തിലും, സർവ്വദാസമീപത്തും
വർത്തിക്കും നിൻെറയൊച്ചകേട്ടുഞാൻ രസിക്കുന്നു.

നിന്നുടെശബ്ദത്തിനാൽ ചുററപ്പെട്ടുഞാൻ ശ്രേയ-
സ്സുന്നതമടയുന്നു, ചത്താലുംവിടാനിന്നെ.

അസ്തിത്വം—ഉള്ളതു് സമസ്തവും നല്ലതാണു്—യോഗ്യവും, യുക്തവും, യോജിച്ചതും എല്ലാം ഈശ്വരനാണു്. അനുസ്യൂതമായ അനുരഞ്ജനമല്ലാതെ പ്രപഞ്ചത്തിൻെറ ചലനം മറെറാന്നുമല്ല. അതിനാൽ നന്മയുടെ ഒരു പ്രവാഹമല്ലാതെ ലോകം വേറൊന്നുമല്ല. ഭൂതകാലത്തോടു (യഥാസ്ഥിതികത്വത്തോടു) അനുരഞ്ജിച്ചു നില്ക്കുവാൻ ജനങ്ങൾക്കുള്ള പ്രതിപത്തി, നടക്കുന്ന വർത്തമാനത്തോടുള്ള പുനഃസംയോജനത്തെ എതിർക്കുമ്പോൾ എല്ലാം, അപ്രതിരോധ്യമായി മുമ്പോട്ടു കടക്കുന്ന അനുരഞ്ജനക്രമം (രമ്യത അഥവാ ഈശ്വരൻ) വിപ്ലവം എന്നു പറയപ്പെടുന്ന—ശബ്ദബഹുലവും, ജാജ്വല്യമാനവും ആയ—കാഴ്ചയോടുകൂടി പുരോഗമിക്കുന്നു.

പകരംവെക്കാൻ ഒന്നുണ്ടാകുന്നതുവരെ നമുക്കു യാതൊന്നും കളയാൻ സാദ്ധ്യമല്ല; പുരോഗതി ക്രമാനുസൃതമായിരിക്കയും വേണം. കാമവും, അനുരക്തിയും ഒരുസ്ഥാനത്തുനിന്നു നോക്കിയാൽ കരസ്ഥപ്പെടുത്തുകയും, പിടികൂടുകയും ചെയ്യുന്നതിൻെറ ഒരു രൂപം ആണു്; എന്നാൽ വേറൊരു നിലയിൽനിന്നു നോക്കിയാൽ അതു ത്യാഗത്തിൽകുറഞ്ഞ യാതൊന്നുമല്ല. പ്രേമം ഒരു പദാർത്ഥത്തിൽനിന്നു മറെറാന്നിലേയ്ക്കുയരുന്നു. പ്രേമവിഷയങ്ങൾ സദാ മാറിക്കൊണ്ടിരിക്കയും, ഓരോന്നും സ്പഷ്ടമാകയോ പോഷിപ്പിക്കപ്പെടുകയോ ചെയ്യുന്ന ഓരോ പ്രവൃത്തിയിലും പ്രേമം വളരെയധികം മമത്വങ്ങളെ ത്യജിക്കയും ചെയ്യുന്നു. മന്ദംമന്ദമായ അളവിൽ ഇങ്ങനെ പോയി അവസാനത്തിൽ ഒരുകാലത്തു മനുഷ്യൻ

പ്രേമത്തോടുതന്നെയുള്ള പ്രേമത്തിൽ പതിക്കുന്നു. (കുറേക്കൂടി ശരിയായി ഉയരുന്നു.) അപ്പോൾ അവൻ പ്രേമവിഷയങ്ങളുടെ ഓരോന്നിന്റെയും എല്ലാത്തിന്റെയും സത്തായി—ആത്മാവായി—തീരുന്നു; പ്രേമിക്കുന്നവൻ അപ്പോൾ തന്റെ പരമസത്ത—പരമാത്മാ—ആയ ഒന്നിനോടു പുനർബന്ധിതനാകുന്നു, വിവാഹിതനാകുന്നു, പുനരൈക്യം പ്രാപിക്കുന്നു. ഈ വിവാഹത്തിനുശേഷം (ഇതാണു് മതം Religion; Re=വീണ്ടും, Ligo=ബന്ധിക്കു) യഥാർത്ഥപ്രേമി പ്രപഞ്ചമെല്ലാം തന്റെ ആശ്ലേഷത്തിലും, സകല വസ്തുവും തന്റെ പിടിയിലും കാണുന്നു. അങ്ങനെയുള്ളവനു് എന്തൊന്നു കാമിക്കാനുണ്ടു്? നമ്മുടെ പാണികളിൽ മുമ്പേതന്നെ ആലിംഗനബദ്ധയായിരിക്കുന്ന വധുവിനെ നമുക്കു കാമിക്കാൻ കഴിയുമോ?

തന്റെ സ്വന്തസത്തയായ ആത്മാവു് സർവ്വസ്വവമാണെന്നു സാക്ഷാല്ക്കരിച്ചവനു യാതൊന്നും ആഗ്രഹിക്കാനില്ല, സകലതും തന്റേതെന്നു അവൻ ആസ്വദിക്കുന്നു. അവൻ തന്റെ പണി നോക്കുകയും നല്ലതെന്നു കരുതുകയും ചെയ്യുന്നു. ഓരോ വസ്തുവും മായ്ക്കാൻ പാടില്ലാത്ത ആനന്ദം അവനു പ്രദാനംചെയ്യുന്നു; മണ്ണിൻകട്ട മുതൽ മേഘംവരെ (From clod to cloud), പരമാണു മുതൽ പ്രബലതമനായ സൂര്യൻവരെ, ഇഴയുന്ന ക്ഷുദ്രകീടംമുതൽ വിദൂരസ്ഥമായി വിലസുന്ന നക്ഷത്രംവരെ, സകല സൃഷ്ടിയും അവനെ പ്രകീർത്തിക്കുന്നു; സകലതും അവന്റെ മാഹാത്മ്യം വിളംബരംചെയ്യുന്നു, അവന്റെ പ്രശംസകൾ പാടുന്നു, "ഹാല്ലെലൂജാ" ഗാനം ചെയ്യുന്നു. അത്തരം ഒരു മനുഷ്യനിൽനിന്നു അന്യമായിട്ടു യാതൊന്നുമില്ല.

---

## പ്രപഞ്ചം നിങ്ങൾക്കു ഭാരമാകാതെ ഇരിക്കട്ടെ!

ഞാൻ എന്റെമുമ്പിൽ രണ്ടു വസ്തുക്കൾ കാണുന്നു—ഒന്നു മധുരപ്പുയരുപുഷ്പവും ഒന്നു് ഒരു യുവതിയും. പുഷ്പമെടുത്തു ഖണ്ഡിക്കപ്പെടുകയും അപഗ്രഥിക്കപ്പെടുകയുംചെയ്യുന്നു. അതിൽ ഒരു ശക്തി ഇരിക്കുന്നു; ഭിന്നാംശങ്ങളെ ഒന്നാക്കി ചേർത്തുനിർത്തുന്ന സംയോജകശക്തി (Cohesion)എന്നു അതു പറയപ്പെടുന്നു. ചൂടു്, ഘനം, അയസ്കാന്തം എന്ന മററു പല ശക്തികളുമുണ്ടു്. യുവതിയിൽ ഊഹിക്കാൻകഴിയുന്ന സകല അത്ഭുതങ്ങളും തിങ്ങിക്കിടപ്പുണ്ടു്; പ്രത്യേകിച്ചു തലയെന്നു പറയപ്പെടുന്ന അവളുടെ പ്രത്യേകാവയവത്തിൽ. ഇവിടെ സകല കാലവും, സകല സ്ഥലവും പ്രപഞ്ചം സകലതും ഉൾക്കൊണ്ടും ആശ്ലേഷിച്ചുമിരിക്കുന്നതായി ഞാൻ കാണുന്നു. തല

യെന്ന ഒരു ചെറുപന്തിനുള്ളിൽ പ്രപഞ്ചം സമസ്തവും അടങ്ങിക്കിടക്കുന്നു. തലയിൽ ഈ ലോകം ഒരു വെറും ആശയമായിട്ടിരിക്കുന്നു. ലോകമെല്ലാം തലയിലെ ഒരു സങ്കല്പമാണ്. ഈ പ്രപഞ്ചസങ്കല്പം ഒരു തലയിൽനിന്നു വേറൊന്നിലേയ്ക്കു സഞ്ചരിക്കാതെയിരുന്നുവെങ്കിൽ—ഒരു പന്തു ഒരുത്തനിൽനിന്നു വേറൊരുത്തനിലേയ്ക്കു ചാട്ടുന്നതുപോലെ ചാടാതിരുന്നുവെങ്കിൽ—പ്രപഞ്ചം പ്രപഞ്ചമാകുമായിരുന്നില്ല. ഈ ലോകസങ്കല്പം അഥവാ മാസ്മരസ്വപ്നം നാം പരമ്പരയാ തള്ളിയെറിഞ്ഞു പിൻഗാമികളിലേയ്ക്കും ഒരു നാട്ടിൽനിന്നു വേറൊരു നാട്ടിലേയ്ക്കും സംക്രമിപ്പിക്കുന്നു. ഇതാണ് പ്രപഞ്ചം സമസ്തവും, നിങ്ങളുടെ പ്രപഞ്ചവും, നിങ്ങളുടെ സങ്കല്പവും, നിങ്ങളുടെ പ്രവൃത്തിയും നിങ്ങൾക്കു ഈ പന്ത് അതിഭാരമാകാതിരിക്കട്ടെ. അതു നിങ്ങളുടെ സ്വന്തം തലപ്പന്തോ കാൽപ്പന്തോ ആണ്.

ത്യാഗം മാത്രം അമരത്വത്തിലേയ്ക്കു നയിക്കുന്നു. ലോകത്തിന്റെ ഗോളത്വവും (പന്തെന്ന അവസ്ഥ), നിങ്ങളുടെ യഥാർത്ഥാത്മാവിന്റെ സമസ്തത്വവും നിങ്ങളുടെ ഹൃദയവീക്ഷണത്തിൽ സദാസമയവും പ്രതിഷ്ഠിച്ചുകൊണ്ട്, പരിഭ്രമവും ഭയവും വ്യാകുലതയും ധൃതഗതിയും ഹൃദയശല്യവുമെല്ലാം ദൂരെയെറിഞ്ഞുകളയുന്നതാണു പ്രായോഗികമായ ത്യാഗം. നിങ്ങൾക്കു ചെയ്തുതീർക്കേണ്ടതായ കടമയാതൊന്നും ഇല്ല; നിങ്ങൾ ആരോടും ബന്ധിതനല്ല. നിങ്ങൾക്കു ആരോടും കടമയില്ല. നിങ്ങൾ കടം തീർക്കേണ്ടതായിട്ടില്ല. സമുദായത്തിനും സകല രാഷ്ട്രങ്ങൾക്കും സർവസ്വത്തിനും എതിരായി നിങ്ങളുടെ വ്യക്തിവിശേഷത്തെ ഉറപ്പിക്കുക; അതാണ് വേദാന്തം. ജനസമുദായം, മാമൂലുകൾ, ആചാരനടപടികൾ, നിയമങ്ങൾ, ചട്ടങ്ങൾ, നിയന്ത്രണങ്ങൾ, വിമർശനങ്ങൾ, നിരൂപണങ്ങൾ— ഇതുകളൊന്നും നിങ്ങളുടെ യഥാർത്ഥാത്മാവിനെ സ്പർശിക്കുന്നില്ല. ഒരു ലഘുചഷകസ്ഥിതജലതലത്തിനുപോലും മുഴുവൻ സമുദ്രത്തിന്റെയും സമ്മർദ്ദത്തെ എതിർത്തു സമസ്ഥിതിയിൽ നില്ക്കാമെന്നു ജലസമ്മർദ്ദശാസ്ത്രം പറയുന്നു. ഹേ! വ്യക്തിപരമായ അപരിമിതത്വമേ! നിങ്ങളുടെ സ്വന്ത പാദങ്ങളിൽ നിൽക്കാൻ ധൈര്യപ്പെടുക. എന്നാൽ നിങ്ങൾക്കു പ്രപഞ്ചത്തിന്റെ ഭാരം സമസ്തവും തടഞ്ഞുനിറുത്താം. അതു ഭാവനചെയ്തനുഭവിക്കുക. ഭയം ദൂരെ സന്ത്യജിച്ച് പരിഭ്രമമൊക്കെ ദൂരെയെറിഞ്ഞു് പരിമിതനും പരിച്ഛേദ്യനുമായ അഹങ്കാരത്തെ അടിച്ചോടിക്കുക. ഓങ്കാരത്തിനു് ഈ അർത്ഥവും ബോധവും സങ്കല്പിച്ച് അതു ജപിക്കുക.

ഓം! ഓം!! ഓം!!!

## VI

### വിശ്രമം

ബഹുലങ്ങളായ ജീവിതാവശ്യങ്ങളും, നിങ്ങളുടെ ശാരീരികവും മാനസികവുമായ ശക്തികളിൽ ഭിന്നഭിന്നമായി പതിക്കുന്ന അവകാശങ്ങളുംമൂലം നിങ്ങൾക്കു സദാ ക്ലേശവും ഞെരുക്കവും ഉണ്ടാകാനിടയുണ്ടു്. ഈ ബാഹ്യപരിതഃസ്ഥിതികൾ നിങ്ങളെ ബന്ധിപ്പിക്കാൻ അനുവദിക്കുന്നപക്ഷം, നിങ്ങൾ സ്വയം അകാലമൃത്യുശാനം തയ്യാറാക്കുകയായിരിക്കും ചെയ്യുന്നതു്. അതിനെ എങ്ങിനെ ഒഴിക്കാം? പ്രയത്നം പരിത്യജിക്കയോ, പ്രതിദിനകൃത്യങ്ങൾ ഉപേക്ഷിക്കയോ ചെയ്യാൻ രാമൻ ഉപദേശിക്കുന്നില്ല. എന്നാൽ അതികഠിനവും, ചുമതലയേറിയതും, ദുഷ്കരവും ആയ പണിചെയ്താലും. അതേസമയം നിങ്ങളെ വിശ്രമത്തിലും, ശാന്തിയിലും നിർത്തുന്ന ഒരു സ്വഭാവം പാലിക്കണമെന്നു രാമൻ ഉപദേശിക്കുന്നു. ഈ ഉപദേശം വേദാന്തപ്രകാരമുള്ള ത്യാഗമല്ലാതെ മറ്റൊന്നുമല്ല. നിങ്ങൾ സദാ ത്യാഗമാകുന്ന പാറയിൽ ഉറച്ചുനില്ക്കണം. ഇങ്ങിനെ സുരക്ഷിതസ്ഥാനത്തുറച്ചുനിന്നുകൊണ്ടു്, വരുന്ന വേലകൾക്കു പൂർണ്ണമായി നിങ്ങളെ പ്രദാനം ചെയ്കയാണെങ്കിൽ നിങ്ങൾക്കു ക്ഷീണം വരുകയില്ല; കർത്തവ്യകാര്യങ്ങൾ ചെയ്യാൻ നിങ്ങൾ പ്രാപ്തനാകയും ചെയ്യും

കൂടുതൽ വിവരിക്കാം. ജോലിസമയത്തു് ഇടയ്ക്കിടയ്ക്കു സമയം കിട്ടുമ്പോൾ, അതു വെറും ഒരു നിമിഷനേരമേ ഉള്ളുവെങ്കിലും ശരി, ഒരേ ഒരു പരമാത്മമായ ഈശ്വരനല്ലാതെ മറ്റൊന്നും ഇല്ലെന്നുള്ള ഭാവനയ്ക്കായിട്ടു അതു ഉപയോഗിക്കുക. ആ പരമാത്മവസ്തു നിങ്ങൾതന്നെയാണെന്നു ധ്യാനിക്കുക. ശരീരം മുതലായതുമായിട്ടു നിങ്ങൾക്കു ഒരു കാര്യവും ഇല്ലെന്നു ഭാവനചെയ്യുക. നിങ്ങൾ വെറും സാക്ഷിയായും ഫലങ്ങളോ ഗുണങ്ങളോ നിങ്ങളെ ബാധിക്കയില്ലെന്നും ധ്യാനിക്കുക. ഇങ്ങിനെ ഭാവനചെയ്തുകൊണ്ടു് കണ്ണടച്ചു് മാംസപേശികളെ അയച്ചുവിട്ടു്, സമ്പൂർണ്ണശാന്തിയിൽ ശരീരത്തെ നിർത്തുക. സകല ചിന്താഭാരവും നീക്കിക്കളയുക. ചിന്താഭാരം അധികമധികം നിങ്ങളിൽനിന്നു മാററി നിർത്തുന്ന മുറയ്ക്കു് അധികമധികം നിങ്ങൾ ബലവത്തരനായി ഭവിക്കും.

സിരാപടലം ശരീരത്തിന്റെ ഓജസ്സു സൂക്ഷിച്ചു സംരക്ഷിക്കുന്നു. ചിന്തയെ സിരാചക്രം താങ്ങുകയും ചെയ്യുന്നു. ദഹനക്രിയാ

പദ്ധതി, രക്തസഞ്ചാരം, രോമവളൎച്ച മുതലായതും അന്തിമമായി സിരാവ്യാപാരത്തെ ആശ്രയിച്ചിരിക്കുന്നു. ചിന്തയെ ഛിദ്രിപ്പിച്ചാൽ, സകലവിധ ആശയങ്ങളാൽ നിങ്ങൾക്കു പരിഭ്രാന്തിയും ക്ലേശവും ഉണ്ടായാൽ, അതുകൊണ്ടു സിരകൾക്കു വലിയ ഭാരം വന്നുചേരും. ഒരു പുറത്തു് കഠിനചിന്താശ്രമരൂപത്തിലുള്ള സിരാവ്യാപാരം ലാഭമാണെങ്കിലും മറുവശത്തു് അതൊരു നിസ്തൎക്കമായ നഷ്ടമാണു്. വിശ്രമരഹിതമായ ചിന്തയും വ്യാകുലതയും ശരീരത്തിന്റെ ജീവധൎമ്മങ്ങളെ സങ്കടപ്പെടുത്തുന്നു. നിങ്ങളുടെ ഓജസ്സു സൂക്ഷിക്കുന്നതിനു് — ആരോഗ്യം പാലിക്കുന്നതിനു് — സിരാചക്രമാകുന്ന കുതിരയുടെ സുഗമമായി ജീവിതഭാരം താങ്ങുന്നതിനു് അഹംഭാവനാപരമായ ചിന്താഭാരം നിങ്ങൾ ലഘൂകരിക്കണം. ഉൽക്കണ്ഠാജനകമായ ചിന്തകളും ക്ലേശിപ്പിക്കുന്ന വിചാരങ്ങളും നിങ്ങളുടെ ജീവരക്തത്തെ ഊററിക്കുടിക്കുന്നു. ഹൃദയം സദാ ഉല്ലാസമായും ആനന്ദതുന്ദിലമായും സൂക്ഷിക്കുകയാണു് പൂൎണ്ണാരോഗ്യവും സോത്സാഹപ്രവൃത്തിശക്തിയും സംരക്ഷിക്കാനുള്ള രഹസ്യം. ഒരിക്കലും മനഃക്ലേശം തോന്നാതെ ഭയമോ ചിന്തയോ ഉൽക്കണ്ഠയോകൊണ്ടു ഞെരുങ്ങാതെ ഇരിക്കണം.

ശരിയായി കാൎയ്യങ്ങൾ ചെയ്യുന്നതിനു മാത്രമല്ലാ, എന്നാൽ ശരിയായി കാൎയ്യങ്ങളെ ആസ്വദിക്കാൻകൂടി — വെറും പ്രയത്നശാലികളാകാൻ മാത്രമല്ലാ എന്നാൽ പ്രയത്നത്തെ പ്രേമിക്കാൻകൂടി — പഠിപ്പിക്കുകയാണു് യഥാൎത്ഥവിദ്യാഭ്യാസത്തിന്റെ പൂൎണ്ണലക്ഷ്യം.

## ഏററവും പ്രധാനമായ ഉപദേശം

എന്റെ പാനപാത്രം — കപ്പ് — ആകാശങ്ങളുടെ ചക്രവാളമാണു്; തിളങ്ങുന്ന പ്രകാശം എന്റെ വീഞ്ഞാണു്.

വസ്തുങ്ങൾ വാങ്ങുന്നതും, ആരുടെയെങ്കിലും പ്രേമം കരസ്ഥമാക്കുന്നതും, ആരെയെങ്കിലും ആഹ്ലാദിപ്പിക്കുന്നതും, എന്തെങ്കിലും പ്രാപഞ്ചികോദ്ദേശം സാധിക്കുന്നതും നിങ്ങളുടെ കടമയാണെന്നു ചിന്തിക്കാതിരിക്കുക. ഈ ഉദ്ദേശങ്ങളും വസ്തുക്കളുമൊക്കെ പരിത്യജിക്കുക. നിങ്ങളുടെ സ്വന്തം ആത്മാവിനെ സദാ സമാധാനപൂൎണ്ണവും, സുഖകരവും, ബാഹ്യസാഹചൎയ്യങ്ങളിൽനിന്നു സ്വാതന്ത്ര്യവും സിദ്ധ്യസിദ്ധികളുടെ കാൎയ്യങ്ങളിൽ ഉദാസീനവും ആക്കി നിലനിൎത്തുന്നതു് നിങ്ങളുടെ തൊഴിലും പ്രയത്നവും ജോലിയും പണിയും ജീവിതോദ്ദേശവും ലക്ഷ്യവും ആക്കിത്തീൎക്കുക. ഈശ്വരൻ നിങ്ങളുടെ

ചുമലിൽ കയററിവെച്ചിട്ടുള്ള ഏററവും വലിയകൃത്യം (നിങ്ങളുടെ മതപരമായ കടമ) നിങ്ങളെ സ്വയം സന്തുഷ്ടനാക്കി നിലനിൎത്തുന്നതാണ്. നിങ്ങളുടെ സാമൂഹ്യകടമ, അയൽക്കാരുടെ ആവശ്യം നിങ്ങളെ സന്തുഷ്ടനും ശാന്തിപൂൎണ്ണനും ആക്കി സൂക്ഷിക്കുന്നതാണ്. ഗാൎഹികബന്ധങ്ങളിൽനിന്നു നിങ്ങളുടെനേൎക്കു ഏററവും അവകാശമായി കരുതപ്പെടുന്ന ചുമതല നിങ്ങളെ ആനന്ദപൂൎണ്ണനാക്കി വെക്കുന്നതാണ്. പിന്നെയും, നിങ്ങൾക്കു നിങ്ങളുടെ നേൎക്കുള്ള കടമയും സ്വയം എല്ലാ അവസ്ഥയിലും സുഖത്തിൽ നില്ക്കുക എന്നുള്ളതാണ്. നിങ്ങളോടുതന്നെ ആത്മാൎത്ഥമായി നില്ക്കുക, ലോകത്തിലെ മറെറാന്നും ഗണിക്കേണ്ടതില്ല. മററുള്ളതെല്ലാം നിങ്ങളെ നമസ്കരിക്കും. എന്നാലും, അവ നമസ്കരിച്ചാലും ഇല്ലെങ്കിലും നിങ്ങൾക്കെന്ത്? നിങ്ങൾ സ്വയം സുഖിയാണ്. മനഃക്ഷയംഭവിച്ച് ശോകാകുലനായിരിക്കുന്നതു് മതപരവും സാമുദായികവും രാഷ്ട്രീയവും, ഗാൎഹികവും ആയ ഒരു അപരാധമാണ്. നിങ്ങൾക്കു ചെയ്യാവുന്ന ഏകപാതകം ഇതാണ്. മററു സകല വീഴ്ചകളുടെയും, പാപങ്ങളുടെയും, അപരാധങ്ങളുടെയും മൂട് ഈ ഒററ അപരാധമാണ്. ഗാംഭീൎയ്യവും ക്ഷോഭരഹിതമായ ശാന്തിയും നിറഞ്ഞിരിക്കുക; നിങ്ങളുടെ പരിതഃസ്ഥിതികളും സാഹചൎയ്യങ്ങളും സ്വമേധയാതന്നെയും, പ്രബലമായും മുറപ്രകാരം ശരിയായിരുന്നുകൊള്ളുമെന്നു നിങ്ങൾക്കു കാണാം. എന്തുകാൎയ്യംകൊണ്ടും ഭ്രമിക്കയോ ഖേദിക്കയോ ചെയ്യുന്നതു് നിങ്ങളുടെ കടമയല്ല. നിങ്ങളെ സ്വയം സംതൃപ്തനും, സ്വാശ്രയിയും, സമബുദ്ധിയും ആയി നിൎത്തുകയാണ് നിങ്ങളുടെ ഏകജോലിയും ചുമതലയും. നമ്മിൽ ചുമതലയൊന്നുമില്ലാ; നമ്മുടെ ചുമലിൽ ഭാരമില്ലാ; നിങ്ങൾക്കു നിങ്ങളോടല്ലാതെ ആരോടും ഒരു ഉത്തരവാദിത്വവും ഇല്ല. ആഹ്ലാദപൂൎണ്ണതയും സമാധാനചിത്തതയും ആയ ഏററവും പാവനമായ ഈ നിയമം ലംഘിക്കുന്നുവെങ്കിൽ നിങ്ങൾ നിങ്ങൾക്കുതന്നെ അത്യന്തപാപിഷ്ഠനായ കുററവാളിയാണ്. മററുള്ളവർ പ്രഭാതത്തിൽ എഴുന്നേൽക്കുമ്പോൾ തുപ്പാനും, തളിക്കാനും, ആഫീസിൽ പോകാനും, കളിക്കാനും, അരിവെക്കാനും വായിക്കാനും എഴുതാനും മററുംമററുമുള്ള കടമകൾ ഉണ്ടെന്നു ചിന്തിച്ചുകൊള്ളട്ടെ. എന്നാൽ നിങ്ങൾ കാലത്തെഴുന്നേല്ക്കുമ്പോൾ നിങ്ങളെ സദാ പരമാനന്ദത്തിൽകാണുക. നിങ്ങൾക്കു ചെയ്യാനുള്ള ഒററച്ചുമതല ഇതുമാത്രമാണ്. മററു ജോലികളും ഗാൎഹികവൃത്തികളും പരിത്യജിക്കണമെന്ന് ഇതുകൊണ്ടൎത്ഥമില്ല. ഇതെല്ലാം രണ്ടാംതരം ആയ കളിക്കാൎയ്യങ്ങളായി നിങ്ങൾക്കു വിചാരിക്കാം. ഇതുകൾ നിങ്ങൾ ചെയ്യാനുള്ളതുമാണ്.

എന്തെന്നാൽ എന്തെങ്കിലും ചെയ്തുകൊണ്ടിരിക്കണമെന്ന് ആദ്ധ്യാത്മികാരോഗ്യം നിങ്ങളോടാവശ്യപ്പെടുന്നു എന്നാൽ അതു ചെയ്തുകൊണ്ടിരിക്കുമ്പോൾതന്നെ, ചെയ്യുന്ന ഭൌതികപ്രയത്നം അത്ര അത്യാവശ്യമല്ലെന്നുള്ള ഓർമ്മ മറയാതിരിക്കട്ടെ. നിങ്ങൾക്കുള്ള നിർബ്ബന്ധധർമ്മം നിങ്ങളെ സ്വാത്മസ്ഥിതനാക്കി പാലിക്കുന്നതാണ്. വിദ്യാർത്ഥികളേ! ശ്രദ്ധിക്കുവിൻ! ഭാവിയിലെ പരീക്ഷാഫലങ്ങളിൽ നിങ്ങളുടെ ആനന്ദത്തെ താങ്ങിനിർത്തുകയും, ഇപ്പോൾ ശങ്കയുടെ ശോകാത്മതയിൽ ആടിയും ഉളകിയും ഇരിക്കുന്നതിൽ തൃപ്തിയടയുകയും ചെയ്യുന്നപക്ഷം "നിങ്ങൾ ഒരിക്കലും അനുഗ്രഹിക്കപ്പെട്ടവരായിട്ടിരിക്കയില്ല; സദാ അനുഗ്രഹിക്കപ്പെടേണ്ടവരായി ഇരിക്കും." അനുരൂപം അനുരൂപത്തിലേയ്ക്കു ചെല്ലുന്നു. ഈശ്വര സുഖം നിങ്ങളിൽ ഇരിക്കട്ടെ—ഇപ്പോൾതന്നെ ഉണ്ടായിരിക്കട്ടെ. അപ്പോൾ വിജയത്തിൻെറ ആനന്ദം തനിയെ ചുററി നിങ്ങളിലേയ്ക്ക് ആകർഷിക്കപ്പെടും. അതാണു നിയമം.

"നിങ്ങൾ ചിരിക്കുവിൻ! ലോകമെല്ലാമപ്പോൾ
നിങ്ങളോടൊത്തു ചിരിച്ചുനില്ക്കും,
നിങ്ങൾ കരയുവിൻ! അപ്പോൾ കരയുവാൻ
നിങ്ങളല്ലാതെ മററാരുമില്ലാ,
ധീരയാമീവൃദ്ധഭൂമിക്കുസന്തോഷം
പാരംകടംതന്നെ വാങ്ങിടേണം
ഉണ്ടവൾ സ്വന്തമായ് വേണ്ടുന്നിടത്തോളം
കണ്ണീരതിന്നുള്ള കാരണങ്ങൾ,
പാടുവിൻ! നിങ്ങളാക്കുന്നുകളങ്ങേററു-
പാട്ടുമന്നേരം മറുപടിയായ്,
നിങ്ങൾ നെടുവീർപ്പുവിട്ടാൽ സമീരണ-
ന്നംഗത്തിലായതു മഗ്നംനഷ്ടം,
ആനന്ദധ്വാനം പ്രതിധ്വാനമുണ്ടാക്കും
ദീനശബ്ദംതാനേ ലീനമാകും,
സന്തോഷിച്ചാടുവിൻ! നിങ്ങളെ മാനവർ
സന്തതംതേടിത്തിരഞ്ഞുപായും,
സങ്കടപ്പെട്ടാകിൽ പിന്തിരിഞ്ഞെല്ലാരും
തൻകാര്യംനോക്കിനടന്നുപോകും,
നിങ്ങൾക്കുള്ളാനന്ദം പൂർണ്ണമവർക്കിഷ്ടം
അങ്ങുവേണ്ടാലവം നിൻെറ ദുഃഖം,

സന്തോഷമുണ്ടെങ്കിൽ സ്നേഹിതന്മാരുണ്ടു്
സന്താപംവന്നെങ്കിൽ പോകുമെല്ലാം,
പീയൂഷതുല്യമാം വീഞ്ഞാരുംതള്ളില്ലാ,
നീയൊററയാകും വിഷംഭുജിപ്പാൻ,
സദ്യയുണ്ടെങ്കിലോ കൂടിടുമൂണുകാർ
സദ്യോപറന്നുപോം പട്ടിണിയിൽ,
ദാനവിജയങ്ങൾ ജീവനുതാങ്ങാകും
ഹാനിവരുത്താൻ സഹായമില്ലാ.
ആനന്ദശാലകൾ തിക്കിത്തിരക്കുവാൻ
മാനവർ കൂട്ടമായ് നീണ്ടകൂട്ടം,
സങ്കടഹ്രസ്വപനടപ്പന്തൽകാണുമ്പോൾ
ശങ്കയോടോരോരോന്നും മാറിപ്പോകും"
(എല്ലാ വീലർ വിൽകോക്സ്)

ആനന്ദമേകഗുണമേ ഗുണമായിരിപ്പൂ,
ആനന്ദകാലമിതുതാ,നിതിദൈവലബ്ധ്യം;
ആനന്ദഹേതുവിതരക്കുതുനൽകമാത്രം,
ആനന്ദമുന്നതിതരുന്നതിനേകമാർഗ്ഗം.

---

## സംഗ്രഹികരണം

രാമൻ രണ്ടു പ്രധാനകാര്യങ്ങൾ നിങ്ങളുടെ സവിശേഷശ്രദ്ധയ്ക്കു വിഷയമാക്കുന്നു:-

(1) നിങ്ങളുടെ ചെറിയ വ്യക്തിപരസത്തയെ നിഷേധിക്കുക.

(2) യഥാർത്ഥസത്തയെ—ആത്മാവിനെ— അനുലോമമായി ശക്തിപൂർവം പ്രതിഷ്ഠിച്ചു സമർത്ഥിക്കുക.

ഒന്നു്:—വേദാന്തവീക്ഷണപ്രകാരം "നിഷേധിക്കുക" എന്നാൽ സമ്പൂർണ്ണമായ വിശ്രമം, ശാന്തി, ത്യാഗം, ലാഘവം, അയവു് എന്നാണു്. സമയം കിട്ടുമ്പോഴെല്ലാം ആ ഭാരമോ, ചുമടോ(ദേഹം തന്നെ)ഒരിക്കലും ഉണ്ടായിരുന്നിട്ടില്ലെന്നമട്ടിൽ, നിങ്ങളുടെ ദേഹം കസേരയിലോ കട്ടിലിലോ എറിഞ്ഞുതള്ളുക. നിങ്ങൾക്കതുമായിട്ടു യാതൊരു കാര്യവും ഉണ്ടായിരുന്നില്ലെന്നും, അതു് ഒരു പാറക്കഷണംപോലെ അന്യമാണെന്നും പരിഗണിക്കുക. ഒരു ശവംപോലെ ശരീരം അങ്ങനെ കുറേനേരം കിടക്കട്ടെ; നിങ്ങളുടെ ഞെരുക്കമേ

റിയ ഇച്ഛയോ, ചിന്തയോകൊണ്ടു് അതിനെ തീരെ താങ്ങാതിരിക്കുക. ശരീരത്തോടോ, എന്തിനോടുമോ പരിഭ്രമമോ, ശ്രദ്ധയോ കൊണ്ടുള്ള ഭാരം മനസ്സിൽനിന്നു തീരെ ഒഴിച്ചുനിൎത്തുക. സകല കാമവും അതിതൃഷ്ണയും പ്രതീക്ഷയും ഉപേക്ഷിക്കുക. ഇതാണു് നിഷേധം അഥവാ വിശ്രമം. നിങ്ങളുടെ സ്വത്തു നിലത്തുകിടന്നു വിശ്രമിക്കട്ടെ; അതു നിങ്ങളുടെ ഹൃദയത്തെ ഭാരപ്പെടുത്താതിരിക്കട്ടെ.

രണ്ടു്:—ഈശ്വരത്വം—ഈശ്വരേച്ഛ നിങ്ങളുടെ ഇച്ഛയായിരിക്കട്ടെ. ശുഭത്തിനായാലും സങ്കടത്തിനായാലും അതു നിങ്ങളുടെ ഉദ്ദേശംതന്നെ എന്നതുപോലെ, ഈശ്വരോദ്ദേശത്തെ താങ്ങുക. ശരീരത്തിനും ചുററുപാടുകൾക്കും മുകളിൽ, മനസ്സിനും ഉദ്ദേശങ്ങൾക്കും പ്രപഞ്ചത്തിനും ജനാഭിപ്രായങ്ങൾക്കും അതീതമായി നിങ്ങൾ നില്ക്കുന്നുവെന്നു ഭാവനചെയ്തു സാക്ഷാൽക്കരിക്കുക സൂൎയ്യന്മാരുടെ സൂൎയ്യനായ, സൎവ്വവ്യാപിയായ, പരമശക്തിയാണു നിങ്ങൾ എന്നു ധ്യാനിക്കുക. കാൎയ്യകാരണബന്ധങ്ങൾക്കും സംഭവങ്ങൾക്കും അതീതനും സൎവ്വാനന്ദസംയുക്തനും സ്വതന്ത്രനായ രാമനും നിങ്ങൾതന്നെയാണെന്നു സാക്ഷാല്ക്കരിക്കുക. ഓങ്കാരം ജപിക്കയും പ്രകൃത്യാ സ്വമേധയാ നിങ്ങൾക്കു വരുന്ന സ്വരത്തിൽ അതു ഗാനം ചെയ്കയുംചെയ്യുക ഇങ്ങനെ സകല കഴപ്പുങ്ങൾക്കും കഷ്ടതകൾക്കും ഉള്ള കാരണങ്ങൾ നിങ്ങളെ സ്വയം കൈവിടാൻ ഇടവരുത്തുക ലോകവും പരിതഃസ്ഥിതികളും നിങ്ങളുടെ സങ്കല്പംപോലെമാത്രമാണിരിക്കുന്നതു് ലോകം നിങ്ങളുടെ മനസ്സിൽ ഒരു ഭാരമായിവരുകയോ, ഇരിക്കയോ ചെയ്യരുതു്. ഓരോ ദിനവും രാത്രിയും ലോകസമുദായവും അഭിപ്രായങ്ങളും നിങ്ങളുടെ സ്വന്തചിന്തമാത്രമാണെന്നും, പ്രപഞ്ചമെല്ലാം നിങ്ങളുടെ പ്രാണനോ ശ്വാസമോ നിഴലോ മാത്രമാണെന്നും ഉള്ള സത്യത്തെ ധ്യാനിക്കുക. നിങ്ങളുടെ ഏററവും സമീപസ്ഥനായ യഥാൎത്ഥപരമാത്മാവിനെക്കാൾ അന്യന്മാരുടെ ചപലവും അസ്ഥിരവും അവ്യക്തവുമായ തീരുമാനങ്ങളോടും വിധികളോടും മാനവും ആദരവും ഭാവിക്കുന്നതാണു് ആരോഗ്യത്തിന്റെ പരമകാഷ്ഠയിൽ നിങ്ങൾ പ്രാപിക്കാത്തതിന്റെ കാരണം. അന്യരുടെ അഭിപ്രായങ്ങൾക്കുവേണ്ടിയല്ലാതെ, നിങ്ങൾക്കുവേണ്ടി ജീവിക്കുക. സ്വതന്ത്രനായിരിക്കുക. ഏകനാഥനായ ആത്മാവു്, അദ്വയനായ കേവലൻ, യഥാൎത്ഥ ഭൎത്താ, ഉടമസ്ഥൻ, യജമാനൻ, നിങ്ങളുടെ സ്വന്തം ഉള്ളിലെ ഈശ്വരൻ—അദ്ദേഹത്തെ തൃപ്തിപ്പെടുത്താൻ പരിശ്രമിക്കുക. ബഹുജനങ്ങളെ—പൊതുജനങ്ങളെ—ഭൂരിപക്ഷത്തെ എന്തായാലും നിങ്ങൾക്കു തൃപ്തിപ്പെ

ടുത്താൻ സാധ്യമല്ല. സഹസ്രശിരസ്കരായ പാമരന്മാരെ പ്രീതിപ്പെടുത്താൻ നിങ്ങൾക്ക ബാദ്ധ്യതയില്ല. നിങ്ങൾ നിങ്ങളുടെ സ്വന്തശില്പി—ഭരണാധികാരി—അത്രെ. ശ്രോതാക്കൾ ആരുമില്ലെന്നും, നിങ്ങൾ ഏകനാണെന്നും ഉള്ള മട്ടിൽ നിങ്ങൾക്കവേണ്ടി പാടുക. നിങ്ങൾ സന്തുഷ്ടനായാൽ, പൊതുജനങ്ങൾ പ്രീതരായിക്കൊള്ളും. അതാണു് നിയമം.

ചിന്തകളുടെ മദ്ധ്യത്തിൽ ജീവിക്കുന്നവൻ വ്യാമോഹങ്ങളുടെയും, രോഗത്തിന്റെയും ഭരണത്തിൽ ജീവിക്കുന്നു. അവൻ ബുദ്ധിമാനും, പണ്ഡിതനും ആണെന്നു കാണപ്പെട്ടാലും, അവന്റെ ബുദ്ധിയും പാണ്ഡിത്യവും ചിതൽപിടിച്ച ഒരു മരക്കഷണംപോലെ പൊള്ളയാണു്. അതുകൊണ്ടു് ചിന്ത നിങ്ങളെ തയ്യാറാക്കിവെക്കണമെങ്കിലും, നിങ്ങൾ അതിനോടു ബന്ധിതനായിരിക്കരുതു്. ഉഷ്ണകാലത്തു നാം ഉടുപ്പഴിച്ചു മാററുന്നതും, സമർത്ഥനായ തൊഴിലാളി ജോലികഴിഞ്ഞാൽ ആയുധം താഴത്തിടുന്നതുംപോലെ മാത്രമേ ചിന്ത നമ്മിൽ ഇരിക്കാവൂ.

പണിയെടുക്കുമ്പോൾ നിങ്ങളുടെ ചിന്താശക്തി സവിശേഷവും സമ്പൂർണ്ണവുമായി ആ പണിയിൽതന്നെ കേന്ദ്രീകരിക്കണം; ഈ പണിയുമായി ബന്ധമില്ലാത്ത അപ്രസക്ത കാര്യങ്ങളിൽ പോയി ചിന്ത ഛിദ്രീഭവിക്കരുതു്. ആസുരമായ ശക്തിയും, പൂർണ്ണസമാധാനവിധാനവുമുള്ള വലിയൊരു യന്ത്രം ഉരുളുന്നതുപോലെ, പലവിധശക്തികൾ ഒരേസമയത്തു പ്രവൎത്തിക്കുന്നതുമൂലം പരസ്പരസംഘട്ടനംകൊണ്ടു തേയ്മാനമോ, കേടോ വരാതെയും അംഗങ്ങൾക്ക സ്ഥാനഭ്രംശം ഏൎപ്പെടാതെയും പണി നടക്കണം.

പിന്നിട്ടു, ജോലിതീൎന്നാൽ യന്ത്രത്തിനു പ്രവൎത്തനസന്ദർഭം ഇല്ലാതെയായാൽ, യന്ത്രത്തിന്റെ ആവശ്യം ഇല്ലാതെയായാൽ, അതേപ്രകാരത്തിൽ പൂർണ്ണമായി അതു് വെറുതെ നില്ക്കണം; തീരെ ശാന്തമായി വൎത്തിക്കണം. പരിഭ്രമം പാടില്ല. ഷെഡ്ഡിൽ കൊണ്ടുവന്നുവിട്ട യന്ത്രത്തിൽ കുട്ടികൾ വന്നു കളിക്കാൻ അതു അനുവാദം കൊടുക്കുന്നവിധത്തിൽ മനുഷ്യൻ ഇപ്പോൾ തന്റെ യഥാർത്ഥാത്മാ പരിലസിക്കുന്ന ബോധത്തിന്റെ ഭരണത്തിലേയ്ക്കു പിൻവാങ്ങി ഒതുങ്ങി വിശ്രമിക്കണം.

ഓം!

ഏന്നൈവിട്ടീശന്മാരോടത്യന്തം കൃത്യനിഷ്ഠ
നന്നായ്നിൎവ്വഹിച്ചീടുമെന്നുടെ പുത്രന്മാരേ!

എന്നോടുഭക്തികൂടാതന്യദൈവങ്ങളോടു
നന്നാമോ ഇത്രമാത്രമാദരംകാണിപ്പതു്?

ഞാന്മതിയാകുംവിധം സുന്ദരനായില്ലെന്നോ?
വിമ്മിഷ്ടമെന്നോ ത്രൂലോം സ്വാതന്ത്ര്യരായിന്നില്ലാൻ?
കണ്ടാലും! നിങ്ങളോട്ടക്രടിയും, നിങ്ങളിലും
ഉണ്ടുഞാൻ വർത്തിക്കുന്നു; നോക്കുകിൽ കാണാമല്ലോ.
നിങ്ങളൊന്നുടൻനോക്കിക്കാണുവിൻ! സ്ഥിതിചെയ്യാൻ
അങ്ങിനെ കല്പിക്കുകമാത്രമേ ഞാൻചെയ്യുള്ളൂ.
പ്രാർത്ഥനയൊന്നുമെനിക്കാവശ്യം തെല്ലുമില്ലാ;
വക്ത്രങ്ങൾക്കെൻറവായുവാവശ്യമുള്ളപോലെ,
സ്വാതന്ത്ര്യരായിട്ടുള്ള നിങ്ങൾമാത്രമേയെനി-
ക്കതിയായാവശ്യമായിട്ടുള്ളൂ മറ്റൊന്നില്ല.
എന്നുടെ ഫലങ്ങളാംനിങ്ങൾ നന്നായിവന്നി-
ട്ടെന്നുടെഹൃദയമൊരാഹ്ലാദാൽ വിടിരണം.
രാത്രിയിലിരുട്ടത്തു ദുർഘടപ്പാതകളിൽ
പാത്തലേ കാൽവെക്കുന്ന നിങ്ങളേക്കണ്ടിട്ടഹം
ഈശ്വരരെന്നപേരിൽ നിങ്ങടെ വാനങ്ങളിൽ
ആശ്വാസംതരാൻ നിഴൽചിലതുവെച്ചുതന്നേൻ.
എന്നാലിന്നിപ്പോൾ പുരുഷതത്തിൻ പ്രാതഃകാലം
വന്നുദിച്ചല്ലോ; കാണുന്നുണ്ടാത്മാ ഛായാഹീനം.
അസംഖ്യം വേരുമായി വാനത്തോളവും പൊങ്ങി,
ലസിക്കും ശോണഫലജാലങ്ങൾ മുന്നിൽകാട്ടി
നില്ക്കുന്ന ജീവനെന്ന വൃക്ഷമായിട്ടുന്നുഞാൻ;
ഇക്കണ്ടനിങ്ങളിലെ ജീവൻെറ മൂളയെല്ലാം
എന്നുടെപത്രങ്ങൾതൻ ശോണിതംമാത്രമത്രെ;
നന്നായിനിങ്ങൾ ജീവിച്ചിടണം മരിയ്ക്കൊല്ലാ
കാരുണ്യകടാക്ഷത്താൽ ക്ഷമിച്ചും, ക്രോധാവേശാൽ
പെരിയശാപവഹ്നികൊണ്ടുടൻ നശിപ്പിച്ചും,
വാങ്ങിയും, ദാനംചെയ്തും മരുവുമിഷ്ടദേവ-
സംഘങ്ങൾ നിങ്ങൾക്കിപ്പോൾ പ്രിയരായ്ഭവിക്കുന്നു!
മരത്തിൽനിന്നുതാഴെക്കഴന്നുവീഴും തോലിൽ
ഇരുന്നു പുഷ്ടിപ്പെട്ടും കീടങ്ങൾ മാത്രമവർ.
ദേവന്മാരവരെല്ലാം മരിച്ചുനശിക്കണം,
ജീവിക്കാനവർക്കൊട്ടുമർഹതയില്ലാ നൂനം.

No VII

ദാമ്പത്യജീവിതം മൂക്കകണ്ണാടികൾപോലെതന്നെയാണു്.

മൂക്കകണ്ണാടികളിൽക്കൂടി നാം നോക്കുന്നു; കാണുന്നു. എന്നാൽ അവ കണ്ണുകൾക്ക ഒരു ഭാരമാകുന്നില്ല കാഴ്ചയെ തടയുന്നതിനുപകരം അവ അതിനെ സഹായിക്കുന്നു. കണ്ണുകൾക്കും, സാധനങ്ങൾക്കും ഇടയ്ക്കു് ഒരു തിരസ്കരിണി—മറവു്—എന്ന നിലയിൽ നില്ക്കാതെ അവ ആ സാധനങ്ങളെ വിശദീകരിച്ചു കാണിച്ചുകൊണ്ടുനില്ക്കുന്നു. അതുപോലെയായിരിക്കണം ഭാര്യാഭർത്തൃബന്ധവും. ഒരാൾ മറ്റെയാൾക്ക തടസ്സമാകുന്നതിനുപകരം, മറ്റെയാളെക്കൊണ്ടു അടയ്ക്കപ്പെടുന്നതിനുപകരം, ഓരോരുത്തരും മറ്റെയാളിൽക്കൂടി പ്രപഞ്ചം മുഴുവനും കാണണം. വിവാഹബന്ധം വേദാന്തജ്ഞാനത്തിൽക്കൂടി ആദ്ധ്യാത്മികമായി സ്ഥാപിക്കപ്പെട്ടാലേ ഇതു സാദ്ധ്യമാകയുള്ളു. മറ്റൊരുനിലയിലും ഇതു സാദ്ധ്യമാകയില്ല, ശരിയാകയില്ല. ഇരുകൂട്ടരും പരസ്പരം ചൈതന്യവും, ആത്മാവും കാണുകയും, വ്യക്തിത്വങ്ങളിലും, വ്യക്തിപരമായ ഗുണങ്ങളിലും, സാഹചര്യങ്ങളിലും, ആചാരങ്ങളിലും, നടപടികളിലുംനിന്നും, വികാരങ്ങളിലും ശീലങ്ങളിലുംനിന്നും ഉയരുകയും ചെയ്യുന്നതുകൊണ്ടേ കാര്യങ്ങൾ ശരിപ്പെടുകയുള്ളു.

ശ്വാസം നമുക്കു് ഏറ്റവും അടുത്തു് ഇരുന്നാലും നാം അതു കാണാത്തതുപോലെ, ദാമ്പത്യബന്ധം അത്ര പൂർണ്ണമായ പരസ്പരധാരണയിൽ ആയിരിക്കണം. ഭാരമായിരിക്കരുതു്! ഒരാൾ മറ്റൊരാളിന്റെ ഹൃദയത്തിനു ഒരു ഭാരമായി ഭവിക്കരുതു്. രണ്ടുപേരും സ്വതന്ത്രരാകണം! ഓരോകക്ഷിക്കും ഇതരകക്ഷിയുടെ ചിന്ത ഒരുവക പോരായ്ക—തകരാറു്—ആകരുതു്. ഇപ്പോളാകട്ടെ ദമ്പതികളുടെ സ്ഥിതിനോക്കിയാൽ, ഭാര്യയെപ്പറ്റിയുള്ള ചിന്ത ഭർത്താവിനു ആത്മീയപുരോഗതിക്ക തടസ്സമായി നില്ക്കുന്നു. ഭർത്താവിനെക്കുറിച്ചുള്ള ചിന്ത ഭാര്യയ്ക്കു് ഒരു വലിയ വിഘ്നവും ഭാരവും ആയിട്ടും ഇരിക്കുന്നു.

ഇൻഡ്യായിൽ സ്ത്രീകളും പുരുഷന്മാരും കണ്ണിൽ ഒരുവക അഞ്ജനം—മഷി—എഴുതാറുണ്ടു്, അതു കാഴ്ചയ്ക്ക ബലംകൊടുക്കാനാണു് ഉപയോഗപ്പെടുന്നതു്. അതു കണ്ണിൽ ഇരിക്കുന്നു. പക്ഷേ കണ്ണിനു തടസ്സംചെയ്യുന്നില്ല. അതിന്റെ സാന്നിദ്ധ്യം അറിയപ്പെടുന്നനിമിഷത്തിൽ . എന്തെങ്കിലും ഒരു തകരാറുണ്ടെന്നു നിശ്ച

യിക്കാം. അതുപോലെ വയറിനെക്കുറിച്ചു നാം ഓൎക്കുമ്പോൾ, അതിനെന്തോ തരക്കേടുണ്ട്; അതാണുനിയമം.

രാമൻെറ ഭാൎയ്യ മുമ്പു രാമനോടു ഒരു ചോദ്യം ചോദിച്ചിരുന്നു: "നിങ്ങളെന്നെ ഓൎക്കുന്നുണ്ടോ?" രാമൻപറഞ്ഞു:—ഇല്ല. രാമൻ ഒരിക്കലും ഓൎക്കുന്നില്ല. നിങ്ങളിൽനിന്നു അന്യനായ ഒരാളിനെ പ്പററിയേ നിങ്ങൾക്കു ഓൎമ്മിക്കാൻ തരമുള്ളു. നിങ്ങളുടെ കണ്ണു്, മൂക്കു്, കൈ ഇതുകളെപ്പററി നിങ്ങൾ ഓൎമ്മിക്കാറുണ്ടോ? ഇല്ല അവ നിങ്ങളുമായിട്ടൊന്നുതന്നെയാണു്. ഒരു കക്ഷി മററാരാളുമായിട്ടു ഏകമാകുമ്പോൾ രണ്ടാളും കേവലം ഒന്നും, ഏകവും, അദ്വയവും ആകുന്നതിനാൽ അയാൾക്കു മറേറയാളിനെ ഓൎമ്മിക്കാൻ സാധിക്കുന്നില്ല. ഇക്കാൎയ്യങ്ങൾ ഒന്നുകൂടി വ്യക്തമാക്കേണ്ടതുണ്ടു്.

നമുക്കു് ഒരു സ്നേഹിതനിൽനിന്നു ഒരു കത്തുകിട്ടുമ്പോൾ നാം സന്തോഷിക്കുന്നു; നാം അതിനെ വളരെ വിലമതിക്കുന്നു. സ്നേഹിതൻകാരണമാണു് എഴുത്തിനു മാഹാത്മ്യമുണ്ടായതു്. അതുപോലെ ഭാൎയ്യയും ഭൎത്താവും ഈശ്വരനിൽനിന്നുള്ള ഓരോ എഴുത്തുപോലെയിരിക്കണം. ഭൎത്താവിൻെറ ശരീരം ഈശ്വരൻെറ എഴുത്തോ, ചിത്രമോപോലെയിരിക്കണം അതുപോലെ ഭാൎയ്യ അവൻെറ ശരീരത്തെ സ്നേഹിക്കയും മാനിക്കയും ചെയ്യണം. എന്നാൽ എന്തായാലും ആ ശരീരം എഴുത്തോ പടമോപോലെയേ ഇരിക്കാവൂ. യഥാൎത്ഥവസ്തുവായ യാതൊന്നുമല്ലാത്ത ഏതാണ്ടുപോലെയേ ഇരിക്കാവൂ. ഇങ്ങിനെ അവൾ അവനിൽകൂടി ഈശ്വരനെ കാണുന്നു. ദിവ്യത്വത്തിൻെറ—ഈശ്വരത്വത്തിൻെറ – അടയാളം മാത്രമായി ഭൎത്താവു തീരട്ടെ രാത്രിയിൽ ശരീരങ്ങൾ യോജിക്കുന്നുവെങ്കിൽ, പകൽസമയം ആത്മീയൈക്യംസ്പഷ്ടിക്കണം. ശാരീരികസമ്മേളനം രാത്രിയിൽഉണ്ടാകുന്ന സമയം ആത്മീയബന്ധം തോന്നുന്നില്ലെങ്കിൽപകൽസമയം ആ കുറവുതീൎക്കാൻഅവൾ ശ്രമിക്കേണ്ടതാണു്. ഓരോ ആലിംഗനത്തോടും അവൾ ഈശ്വരനെ സ്വീകരിക്കുന്നുവെന്നുള്ള ചിന്ത-ധ്യാനം-സംയോജിപ്പിക്കണം. ഹാ! പ്രകാശമേ! എന്നിലേയ്ക്കു വരുക! ഞാൻ പ്രകാശത്തെ ആശ്ലേഷിക്കുന്നു. നിങ്ങൾക്കു വേണമെങ്കിൽ അതിനെ ആനന്ദമെന്നും വിളിക്കാം. സമസ്തലോകവുമായിട്ടുള്ള ഐക്യമെന്നോ സമ്പൂൎണ്ണപരിശുദ്ധതയെന്നോ അതിനെ പറയാം. ഹേ! ഈശ്വരാ! ജ്ഞാനമേ! എന്നിലേയ്ക്കു വരുക! ഞാനങ്ങയെ കൈവരിക്കുന്നു. ഇങ്ങനെ സകലത്തും ഈശ്വരത്വത്തിൻെറ ലക്ഷ്യമാക്കിത്തീൎക്കണം. രാത്രിയിൽ അതു ഭാവന ചെയ്യുവാൻ സാധിക്കയില്ലെങ്കിൽ, അതു പകൽ നിൎവ്വഹിക്കണം. ആ ഏകത്വവും വിവാഹവും നിങ്ങൾ സ്വയം ഭാവനചെയ്തുംസ്വീ

ക്കണം. ഈശ്വരതത്വത്തെ--ദൈവത്തെ--ഈശ്വരനെ ആലിംഗനംചെയ്യുക. പ്രപഞ്ചമശേഷം ഒരുവൻെറ ശരീരമായിട്ട്--സകലത്തും സകലത്തും,സകലത്തുമായിട്ട്! ഈ ഭാവന സർവ്വദാ മനസ്സിൽനിറുത്തണം. ഒരുവശത്തു ശാരീരികമായ ചേഷ്ടയെസംബന്ധിച്ചവിചാരം പരിവർജ്ജിക്കാൻ വേദാന്തം നിങ്ങളോടാവശ്യപ്പെടുമ്പോൾ, ഒരു ശരീരം മററതിനു ഭാരമായി വരരുതെന്നു പറയുമ്പോൾ, മറുവശത്തുനിന്നു യഥാർത്ഥ ചൈതന്യവുമായിട്ട് അനവരതം ഐക്യത്തിലിരിക്കണമെന്നും അതു നിങ്ങളോടാവശ്യപ്പെടുന്നു. ഈശ്വരൻ, ശക്തി, പരിപൂർണ്ണദിവ്യപ്രേമം, ഐക്യം, സാർവ്വലൌകികപ്രേമം—ഇതുകളെല്ലാം എന്നിലാണെന്നു സദാ നിങ്ങൾ ധ്യാനിക്കുക. ഞാൻ അതാകുന്നു; അതു ഞാനാകുന്നു; അവൻ ഞാനാണ്; ഞാൻ അവനാണ്. അപ്പോൾ നിങ്ങൾ വിവാഹംചെയ്ത യഥാർത്ഥാത്മാവും, ചെടികളിലും വൃക്ഷങ്ങളിലും നദിയിലും സകലതിലുമുള്ള ആത്മാവും ഞാൻതന്നെയാണെന്നു നിങ്ങൾക്കു കാണപ്പെടും.

---

## വനസംഭാഷണങ്ങൾ

## No VIII

### "തൊണ്ണൂററിഒമ്പതിൻെറ വലകൾ"

"തൊണ്ണൂററിഒമ്പതിൻെറ വലകളിൽ വീഴരുത്" എന്നു പറയപ്പെടാറുണ്ട് അതിൻെറയർത്ഥമെന്താണ്?

ഒരു മനുഷ്യൻ തൻെറ ഭാര്യയുമായി ഒരു ചെറുകുടിലിൽ സുഖമായി താമസിച്ചുവന്നിരുന്നു. അവർ വളരെ ആഹ്ലാദമായി ജീവിതം നയിച്ചുവന്നു

അവൻ പകൽമുഴവൻ വേലചെയ്ത് ജീവസന്ധാരണത്തിനു അല്പം വല്ലതും സമ്പാദിച്ചുവന്നിരുന്നു. അവനു ലൌകികമായ ആഗ്രഹങ്ങളും മോഹങ്ങളും അസൂയയും ദ്വേഷവും ഒന്നും ഇല്ലായിരുന്നു. അവൻ ഒരു സത്യസന്ധനായ വേലക്കാരനായിട്ടാണു ജീവിതം നയിച്ചതു്. വലിയ ധനവാനായ ഒരു അയൽക്കാരൻ സമീപത്തു പാർത്തുവന്നു. ഈ ധനപ്രഭു എല്ലായ്പ്പോഴും സങ്കടത്തിൽ നിമഗ്നനായി കഴിച്ചുകൂട്ടി; അയാൾക്കു ലവലേശം സുഖമുണ്ടായിരുന്നില്ല. ഒരു വേദാന്തി ഒരിക്കൽ ഈ വീടുകൾ രണ്ടും സന്ദർശിക്കാനിടയായി. തൻെറ വസ്തുക്കളും സ്വത്തുക്കളുമാണ് സകല സങ്ക

ടത്തിനും കാരണമെന്നു അദ്ദേഹം ധനപ്രഭുവിനോടു പറഞ്ഞു. വസ്തുവകകൾ അദ്ദേഹത്തെ പിടികൂടി ഞെക്കിഞെരുക്കി ബന്ധിപ്പിക്കയായിരുന്നു; ഹൃദയം ഒരു വസ്തുവിൽനിന്നു മറെറാന്നിലേയ്ക്കു അലഞ്ഞുതിരിഞ്ഞുകൊണ്ടിരുന്നു. ദരിദ്രനായ അയൽവാസിയെ ചൂണ്ടിക്കൊണ്ടു വേദാന്തിസന്ന്യാസി പറഞ്ഞു:—"അവനെ നോക്കൂ! അവനു ഒരു വകയില്ലാ; എന്നാൽ അവൻെറ മുഖത്തു ആനന്ദപ്രഭ കളിയാടുന്നു. മാംസപേശികൾ ബലിഷ്ഠവും കൈകൾ ദൃഢവും ആയിരിക്കുന്നു. സന്തോഷമായി പാട്ടുംപാടി ഉല്ലാസപൂൎവ്വം രസിച്ചുകൊണ്ടു് അവൻ ആനന്ദമായി സഞ്ചരിക്കുന്നു". ധനവാനു് ഈ സന്തോഷം ഒരിക്കലും ആസ്വാദിക്കാൻ സാദ്ധ്യമല്ല. മററു ജനങ്ങളുടെ ഇഷ്ടപ്രകാരം അവനു പദാൎത്ഥങ്ങളെ രൂപപ്പെടുത്തി മനോഹരമാക്കി വെക്കണം. ആ ധനികനു് അപ്പോൾ ആ സന്ന്യാസിയുടെ പ്രസ്താവന ഒന്നു പരീക്ഷിക്കണമെന്നു വിചാരം തോന്നി. സന്ന്യാസിയുടെ നിൎദ്ദേശപ്രകാരം ആ സമ്പന്നൻ ഒരുദിവസം രഹസ്യമായിട്ടു തൊണ്ണൂററിഒമ്പതു ഡോളറിൻെറ ഒരു കിഴി പാവപ്പെട്ട അയൽക്കാരൻെറ വീട്ടിൽ ഇട്ടുകൊടുത്തു നോക്കി അടുത്തദിവസം ആ ദരിദ്രഭവനത്തിൽ തീ കത്തിയതേ ഇല്ലെന്നു അവർ മനസ്സിലാക്കി. അവൻെറ വീട്ടിൽ നിത്യവും അവൻ വേലചെയ്തുണ്ടാക്കിക്കൊണ്ടുവന്ന സ്വല്പപണംകൊണ്ടു സാമാനങ്ങൾ വാങ്ങിക്കൊണ്ടുവന്നു തീ കത്തിച്ചു ഭക്ഷണം തയ്യാറാക്കുക പതിവായിരുന്നു. എന്നാൽ ആ രാത്രി അവൻെറ വീട്ടിൽ തീയേ കത്തിച്ചുകണ്ടില്ല. അവൻ യാതൊന്നും പാകം ചെയ്തില്ല. അവനും കൂട്ടരും പട്ടിണി കിടക്കുകയായിരുന്നു. അടുത്തദിവസം രാവിലെ സന്ന്യാസി ധനികനെയും വിളിച്ചുംകൊണ്ടു ദരിദ്രൻെറ കുടിലിൽ പോയി തലേന്നാൾ അരി വെയ്ക്കാഞ്ഞതെന്താണെന്നു അവനോടു ചോദിച്ചു. സന്ന്യാസിയുടെ സാന്നിദ്ധ്യത്തിൽ സമാധാനം പറയാൻ അവൻ അല്പം പരുങ്ങി; അവനു സത്യം പറയണമെന്നും ഉണ്ടായിരുന്നു. ഇതിനു മുമ്പു താൻ കുറച്ചു പണം സമ്പാദിക്കാറുണ്ടായിരുന്നുവെന്നും, അതുകൊണ്ടു കുറെ ധാന്യവും സസ്യങ്ങളും വാങ്ങാറുണ്ടായിരുന്നുവെന്നും അതു പാകംചെയ്തു ഭക്ഷിക്കാറുണ്ടായിരുന്നുവെന്നും അവൻ പറഞ്ഞു. എന്നാൽ തലേന്നാൾ അവനു് ഒരു കിഴിയിൽ 99 ഡോളർ കിട്ടിയതിനാൽ അവൻ തീ കത്തിക്കാതിരുന്നതായിരുന്നുവെന്നും അവൻ വിവരിച്ചു. തൊണ്ണൂററിഒൻപതു ഡോളർ കിട്ടിയപ്പോൾ, അതു നൂറാക്കിത്തികയ്ക്കുന്നതിനു ഒന്നു മാത്രമെ കുറവുണ്ടായിരുന്നുള്ളു. ആ ഒന്നുകൂടി ചേൎക്കാൻവേണ്ടി ഒന്നിടവിട്ട ദിവസങ്ങളിൽ പട്ടിണികിടന്നാൽ സാദ്ധ്യമാകുമെന്നു അവൻ കണ്ടു. ഇങ്ങനെ കുറെ മിച്ചിച്ചാൽ ഒരുവാരംകൊണ്ടോ മറേറാ ഒരു ഡോളർകൂടി ഉണ്ടാക്കി

ത്തറു തികയ്ക്കാമെന്നു അവൻ കണക്കാക്കിയതാണു്; അതാണവർ പട്ടിണി കിടന്നതു്. ഇതാണു് ധനികന്മാരുടെ പിശുക്കിന്റെ രഹസ്യം. അധികമധികം കിട്ടുംതോറും അവർ അധികമധികം ദരിദ്രരായി ഭവിക്കുന്നു. അവൎക്കു തൊണ്ണൂറായിരമെത്തു കിട്ടുമ്പോൾ അവർ കൂടുതൽ മോഹിക്കുന്നു; 99000 കിട്ടുമ്പോൾ 100000 വേണമെന്നവൎക്കു ആഗ്രഹമുണ്ടാകുന്നു.

---

## "അവനു് ഒരു കോടാലി ചാണയ്ക്കു വെക്കാനുണ്ടു്"

* ബഞ്ചമിൻഫ്രാൻക്ലിൻ ചെറുപ്പമായിരുന്നകാലത്തുണ്ടായ ഒരു സംഭവം അദ്ദേഹം തന്റെ ആത്മകഥാഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിട്ടുണ്ടു്. താനൊരു ബാലനായിരുന്നപ്പോൾ അദ്ദേഹം ഫിലഡെൽഫിയായിൽ ഒരു സ്കൂളിൽ പഠിക്കയായിരുന്നു. ഒരുദിവസം സ്കൂളിലേക്കുപോകുമ്പോൾ ഒരു കൊല്ലൻ പണിചെയ്യുന്നതുകണ്ടു് അദ്ദേഹം അവിടെ നോക്കിനിന്നു. അക്കാലം ഇക്കാലത്തെപ്പോലെ യന്ത്രപരിഷ്കാരം ഉന്നതനിലയിൽ എത്തിയിരുന്നില്ല. കൊല്ലൻ അവന്റെ ആലയിൽ വേലചെയ്യുകയായിരുന്നു. വളരെ കൌതുകമുള്ള ഒരു ബാലനായിരുന്ന ബഞ്ചമിൻ ആലയ്ക്കരികെ നിന്നു് കൊല്ലന്റെ പണിനോക്കി രസിച്ചുകൊണ്ടുനിന്നു. കുട്ടികൾ അപ്പഴപ്പോൾ ഉണ്ടാകുന്ന വിചാരങ്ങൾക്കു് വശംവദരായി അറിയാതെ നിന്നുപോകുന്നു. കയ്യിൽ ഒരു സഞ്ചിയുമായി അദ്ദേഹം സ്കൂളിൽ പോകയായിരുന്നു. എന്നാൽ വേലചെയ്യുന്ന കൊല്ലനെ കണ്ടു് അദ്ദേഹം മതിമറന്നുനിന്നുപോയി; കുട്ടിയുടെ സരസമനോഭാവം കൊല്ലൻ മനസ്സിലാക്കി. അവൻ കത്തികളും, ഉപകരണങ്ങളും ചാണയ്ക്കുപിടിപ്പിക്കുകയായിരുന്നു അയാളുടെ സഹായി വേറൊരുകാൎയ്യമായിട്ടു് എവിടെയോ പോയിരുന്നു. ഈ തൊഴിലിൽ കുട്ടിക്കു് ഇത്ര രസം കണ്ടപ്പോൾ കൊല്ലൻ അവനെ അടുക്കലേക്കുവിളിച്ചു. ബഞ്ചമിൻ അടുത്തുചെന്നു. കൊല്ലൻ അപ്പോൾ പറഞ്ഞു:— "നീ എന്തൊരുനല്ലകുട്ടി! ബഹുമിടുക്കൻ! നീ വളരെ ബുദ്ധിമാനാണു്." ബഞ്ചമിൻ വളരെ ഇളകി. നല്ലവണ്ണം പ്രശംസിക്കപ്പെട്ടു. ബഞ്ചമിന്റെ മുഖത്തെ പ്രസാദംകണ്ടപ്പോൾ കൊല്ലൻ ഉലയൂതുന്നതിനുള്ള ചക്രം തിരിക്കാമോയെന്നു അദ്ദേഹത്തോടു ചോദിച്ചു. ബഞ്ചമിൻ ഉടനെ ആ പണി ചെയ്തുതുടങ്ങി. കുട്ടികൾ പ്രകൃത്യാ ഉത്സാഹശീലരാണു്. അവരുടെ മാംസപേശികൾ

---

* ഒരു അമേരിക്കൻ സുപ്രസിദ്ധമഹാൻ.

ഇളകുന്ന ജോലിചെയ്യാൻ വല്ല പണിയും അവക്കാവശ്യമുണ്ടു്. അവരെ രസിപ്പിക്കാമെങ്കിൽ നിങ്ങൾക്കു് അവരെ ലോകത്തിന്റെ അങ്ങേററം കൊണ്ടുപോകാം. ബഞ്ചമിൻ ഇങ്ങിനെ ചാണക്കല്ലിൽ പണിചെയ്തുകൊണ്ടിരുന്നപ്പോൾ, കൊല്ലൻ അദ്ദേഹത്തിനെ രസിപ്പിക്കയും, സ്തുതിക്കയും ചെയ്തുകൊണ്ടിരുന്നു. അങ്ങിനെ വളരെ നേരം വേലചെയ്തുകൊണ്ടുകഴിച്ചു. ഇതിനിടയിൽ കൊല്ലൻ വളരെ കത്തികളും ക്രന്താലികളും മൂൎച്ചവരുത്തി. അപ്പൊഴേയ്ക്കും കുട്ടി ക്ഷീണിച്ചുപോയി. സ്കൂൾസമയത്തിന്റെയും പാഠം പഠിക്കുന്നതിന്റെയും കാൎയ്യം ബഞ്ചമിൻ ഓൎമ്മിച്ചു. അദ്ദേഹത്തിനു് പോകണമെന്നുതോന്നിത്തുടങ്ങി. എന്നാൽ കൊല്ലൻ അദ്ദേഹത്തെ വിടാതെ കളിപ്പിച്ചു സന്തോഷിപ്പിച്ചുകൊണ്ടിരുന്നു:— "അല്ലേ! കുഞ്ഞേ! നീ സ്കൂളിൽ ശിക്ഷ അനുഭവിച്ചിട്ടില്ലെന്നു എനിക്കറിയാം. നീ അത്രയ്ക്കു സമൎത്ഥനാണു്. അത്ര ഉത്സാഹിയാണു്. ഇതരന്മാർ മൂന്നുമണിക്കൂർകൊണ്ടു ചെയ്യുന്നതു് നീ ഒരുമണിക്കൂർകൊണ്ടു ചെയ്യും സ്കൂൾമാസ്റ്റർ നിന്നോടു ദ്വേഷ്യപ്പെടുകയില്ല, നീ അത്ര നല്ലവനാണു്" ഓരോന്നോരോന്നായി കത്തികളെല്ലാം ചാണയ്ക്കു വെയ്ക്കപ്പെട്ടു. പിന്നെയൊന്നു മൂൎച്ചയ്ക്കുവെച്ചു പകുതിയായപ്പോൾ, ബഞ്ചമിനു വീണ്ടും പോകാൻ തിടുക്കമായി. എന്നാൽ പോകാൻ തരപ്പെട്ടില്ല. എന്തിനു്? പത്തുമണിക്കു സ്കൂളിൽപോയി ജോലിതുടങ്ങേണ്ടതായിരുന്നു. എന്നാൽ പന്ത്രണ്ടുമണിക്കാണു് അദ്ദേഹത്തെ കൊല്ലൻ വിട്ടയച്ചതു്. ഉടനെ ബഞ്ചമിൻ സ്കൂളിൽപോയി അവിടെ താമസിച്ചുചെന്നതിനു അദ്ദേഹം നല്ല തല്ലുകൊണ്ടു. അദ്ദേഹത്തിനു വളരെയധികം ക്ഷീണംപററി. കയ്യെല്ലാം വ്രണപ്പെട്ടുമിരുന്നു. ഒരാഴ്ചക്കാലം ഇതിന്റെയെല്ലാം ക്ലേശങ്ങൾ അനുഭവിക്കേണ്ടിവന്നു. അക്കാലം പാഠമൊന്നും പഠിക്കാൻ സാധിച്ചില്ല. പിന്നീടു് അദ്ദേഹത്തിന്റെ ജീവിതകാലമെല്ലാം, ആരെങ്കിലും അദ്ദേഹത്തെ പുകഴ്ത്താൻ തുടങ്ങിയാൽ ബഞ്ചമിൻ വിചാരിക്കും:—

"അവനു് ഒരു കോടാലി ചാണയ്ക്കുവെയ്ക്കാനുണ്ടു്."

ഈ സംഭവത്തിനുശേഷം ബഞ്ചമിൻ ഒരിക്കലും മുഖസ്തുതിയാകുന്ന വലകളിൽ ചാടി കുടുങ്ങിയിട്ടില്ല.

No. IX

ചില കഥകൾ

ഒരു സന്ന്യാസിയുടെ പക്കൽ കുറെ ചെമ്പുനാണയങ്ങൾ ഉണ്ടായിരുന്നു. അദ്ദേഹം അതു കുറെ കുട്ടികൾക്കു വീതിച്ചുകൊടുക്കാൻഭാവിച്ചു. വളരെ സാധുക്കുട്ടികൾ അതിനു് അദ്ദേഹത്തിന്റെ അടുത്തു വന്നുകൂടി. എന്നാൽ അദ്ദേഹം അതു കൊടുക്കാതെയിരിക്കയാണുചെയ്തതു്. അവസാനത്തിൽ ഒരു രാജാവു് ആനപ്പുറത്തു കയറി അതിലേ വന്നു. സന്ന്യാസി ഉടനെ ആനപ്പുറത്തെ അമ്പാരിയിലേയ്ക്കു്, രാജാവിരുന്ന ഇടത്തേയ്ക്കു്, ചെമ്പുതുട്ടുകൾ വലിച്ചെറിഞ്ഞു. സന്ന്യാസിയുടെ അപ്രതീക്ഷിതമായ ഈ പ്രവൃത്തി കണ്ടു് രാജാവു വിസ്മയിച്ചു. "ഏററവും ദരിദ്രനായ നിങ്ങൾക്കാണിതു്!" എന്നു സന്ന്യാസി വിളിച്ചുപറഞ്ഞു. താനെങ്ങനെയാണു ഏററവും ദരിദ്രനായതു് എന്നു രാജാവു ചോദിച്ചു. അദ്ദേഹത്തിന്റെ സ്വത്തുക്കളും, കൂടുതൽ രാജ്യം പിടിക്കണമെന്നു എപ്പോഴും തോന്നിയിരുന്ന ആത്തിയും ദാഹവുംകൊണ്ടാണു് അദ്ദേഹം അത്ര ദരിദ്രനായതെന്നു് സന്ന്യാസി മറുപടിപറഞ്ഞു. അതുകൊണ്ടാണു് അദ്ദേഹം ദരിദ്രനായിപ്പോയതു്.

* * * *

ഒരു മനുഷ്യൻ തന്റെ പെട്ടിയിൽ പണംവാരി ഇടുകയായിരുന്നു ഒരു സന്ന്യാസി അതിലേ കടന്നുപോയി. ആ ധനികൻ അദ്ദേഹത്തിനെ തന്റെ വീട്ടിലേയ്ക്കു ക്ഷണിച്ചുവരുത്തി. വലിയ പെട്ടികളിലും ഇരുമ്പു് അറകളിലും പണം ഇങ്ങിനെ കൂട്ടിവെക്കുന്നതുകണ്ടു് എന്തിനാണിങ്ങനെ ചെയ്യുന്നതെന്നു സന്ന്യാസി ചോദിച്ചു. ധനികൻ ഉത്തരംപറഞ്ഞു:—"സ്വാമി! നിങ്ങളെന്തിനു ക്ലേശിക്കുന്നു? നിങ്ങൾക്കു പൊതുജനങ്ങൾ ഭക്ഷണംതരുന്നു. നിങ്ങൾക്കു ഭക്ഷണം കിട്ടിയില്ലെങ്കിൽതന്നെ നിങ്ങൾ ദേഹത്തെ ഗണ്യമാക്കുന്നില്ല. എന്നാൽ ശരിയായകാലത്തു ഉപയോഗിക്കാനായി പണം സൂക്ഷിച്ചുവെക്കേണ്ടതുണ്ടു്." സന്ന്യാസി മിണ്ടിയില്ല. അടുത്തദിവസം ആ സമ്പന്നൻ സന്ന്യാസി താമസിച്ചിരുന്ന പീറക്കുടിലിന്റെ അകത്തു പോയി. ആ പണക്കാരൻ സന്ന്യാസിയുടെ മാടത്തിൽ ചെന്നപ്പോൾ, സന്ന്യാസി വളരെ കഷ്ടപ്പെട്ടു് ഒരു വലിയ കുഴികുഴിച്ചു് വെച്ചിരിക്കയായിരുന്നു. അതിൽ ഭംഗിയേറിയ ഉരുളക്കല്ലുകൾ, പാറകൾ—ഇവ അദ്ദേഹം പെറുക്കിക്കൊണ്ടുവന്നു് പകൽ മുഴുവനും കുഴിയിൽഇട്ടു് അതു മൂടിയിടുകയായിരുന്നു. പണ

ക്കാരൻവന്നു് ഇതുകണ്ടു സന്ന്യാസിയോടു പറഞ്ഞു: "സ്വാമി! സ്വാമി! അങ്ങെന്താണു് ഇവിടെ ചെയ്യുന്നതു്?" സന്ന്യാസി ഉത്തരംപറഞ്ഞു: "ഞാൻ ഈ രസികൻ കല്ലുകൾ പെറുക്കി കൂട്ടുകയാണു്. അവ എന്തു മനോഹരമാണെന്നു നിങ്ങൾ കാണുന്നില്ലേ?" ധനപ്രഭു ചിരിച്ചുകൊണ്ടു ചോദിച്ചു: "അങ്ങെന്തിനാണു് ഇതെല്ലാം പെറുക്കി കൂട്ടുന്നതു്? ഇതാ! കല്ലുകൊണ്ടുനിറഞ്ഞ ഒരു പൎവ്വതംതന്നെ ഇവിടെ കാണുന്നില്ലേ? ആ കല്ലെല്ലാം പെറുക്കി സംഭരിച്ചുവെക്കണമോ?" സന്ന്യാസിപറഞ്ഞു: "ആവശ്യംവരുമ്പോൾ ഉപയോഗിപ്പാൻവേണ്ടി ഞാൻ അതു സൂക്ഷിച്ചുവെക്കയാണു്. എന്നിയ്ക്കെപ്പോഴെങ്കിലും അതു് ആവശ്യപ്പെട്ടും. പക്ഷേ, ഈ പൎവ്വതമെല്ലാം ജലപ്രവാഹംകൊണ്ടു ഭൂമിയിൽനിന്നു പൊയ്പ്പോയെന്നുവരരുതോ? അതുകൊണ്ടു് ഞാൻ ഇതെല്ലാം പെറുക്കി സംഭരിച്ചുവെക്കുകയാണു്." ഉടനെ ആ സമ്പന്നൻപറഞ്ഞു: "അതെങ്ങിനെ സംഭവിക്കും? ഭൂമിയിൽനിന്നു് ഈ കല്ലെല്ലാം എങ്ങിനെ മാററിക്കളയാൻ കഴിയും?" അപ്പോൾ സന്ന്യാസി ധനികന്റെ അടുക്കലേയ്ക്കു ചാടിച്ചെന്നു പറഞ്ഞു: "നിങ്ങൾആണു് എന്നെ ഇതു പഠിപ്പിച്ചതു്. മഢയശ്ശിരോമണി! ദൈവം നിനക്കു ഭക്ഷണം തരാത്ത ഒരുകാലം വരുകയില്ല. സ്വൎണ്ണവും വെള്ളിയും ഇങ്ങിനെ സംഗ്രഹിച്ചുവെക്കാൻ അനൎഘമായ സമയവും ശക്തിയും ചെലവു ചെയ്യേണ്ട ആവശ്യമെന്തു്? എന്നോടു ഒരു പാഠംപഠിക്കുക. ജീവിതം ഇങ്ങിനെ വെറുതെ ചെലവാക്കാനല്ല; ഈ ദിവ്യാശ്ലേലവു് ഉദ്ദേശിച്ചല്ലാ അതുണ്ടായതു്. ഇങ്ങിനെ നിസ്സാരമായ രുചിഹീനമായ കഷ്ടപ്പാടുകൾക്കും സങ്കടങ്ങൾക്കും ആയിട്ടല്ലാ ജീവിതം ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതു്.

---

## വനസംഭാഷണങ്ങൾ

## No. X

### വേറൊരു കഥ

മുഹമ്മദീയഭരണകാലത്തു് പണ്ടൊരിക്കൽ, ഒരു ഗവൎണ്ണർ അഥവാ കാസി ഒരു ചക്രവൎത്തിയുടെ സമീപത്തു പോകാൻ ഇടയായി. കാസിയുടെ മതനിഷ്ഠാനടപടികൾ കണ്ടു് ചക്രവൎത്തിക്കു അയാളോടു വലിയ ബഹുമതി തോന്നിയിരുന്നു. അയാളുടെ പ്രാപ്തികൾ എത്രയ്ക്കുണ്ടെന്നു ഒന്നു പരീക്ഷിക്കാൻ രാജാവു നിശ്ചയിച്ചു.

അദ്ദേഹം പ്രകൃത്യാ ഒരു പണ്ഡിതനായിരുന്നില്ല. അതിനാൽ ഗവൎണ്ണർസ്ഥാനം സമ്പാദിക്കാൻ മോഹിച്ചിരുന്ന ആരോ പറഞ്ഞുകൊടുത്ത ഏതാനും ചോദ്യങ്ങൾ ആണു് ചക്രവൎത്തി കാസിയോടു ചോദിക്കാൻ നിശ്ചയിച്ചതു്. കാസി ചക്രവൎത്തിയുടെ സന്നിധിയിൽ ചെന്നപ്പോൾ രാജാവു ചോദിച്ചു: "ഏതുവശത്തേയ്ക്കാണു ഈശ്വരൻ നോക്കിക്കൊണ്ടിരിക്കുന്നതു്? ഈശ്വരൻ എവിടെയിരിക്കുന്നു? അദ്ദേഹം എന്തുതിന്നുന്നു? എന്തുചെയ്യുന്നു?" ഈ ചോദ്യങ്ങൾക്കു തൃപ്തികരമായിട്ടു ഉത്തരം പറഞ്ഞാൽ കാസിക്കു പ്രമോഷൻകൊടുക്കാമെന്നു ചക്രവൎത്തി പറഞ്ഞു. രാജാവിൽനിന്നു വരുന്ന ചോദ്യങ്ങൾ വളരെ കഠിനമായിരിക്കുമെന്നു കാസി വിചാരിച്ചിരുന്നു. ചക്രവൎത്തിയെ രസിപ്പിക്കാനും, പൊക്കിപ്പുകഴ്ത്താനും എല്ലാം അയാൾക്കു കഴിയുമായിരുന്നു. അതിനാൽ ചോദ്യങ്ങൾക്കു ഉത്തരം പറയാൻ എട്ടുദിവസത്തെ അവധി അയാൾ ചോദിച്ചു.

എട്ടുദിവസത്തേയ്ക്കു കാസി ബുദ്ധിമുട്ടി ആലോചിച്ചു് ആലോചിച്ചു നോക്കിയിട്ടും, തൃപ്തികരമായ ഒരു തീരുമാനം കണ്ടുപിടിക്കാൻ കഴിഞ്ഞില്ല. രാജാവിനെ പ്രീണിപ്പിക്കാൻ എങ്ങിനെയാണുത്തരം പറയേണ്ടതു്? ഒടുക്കം എട്ടാംദിവസം വന്നു എന്നിട്ടും ചോദ്യങ്ങൾക്കു ശരിയായ ഉത്തരം കാസിക്കു കിട്ടിയില്ല. സമയം കുറേക്കൂടി നീട്ടിക്കിട്ടാൻവേണ്ടി തനിക്കു ദീനമാണെന്നു നടിച്ചു കാസി കിടപ്പായി. കാസിയുടെ ഭൃത്യൻ ഹാജി വന്നു് എന്താണു് ദീനമെന്നു ചോദിച്ചു കാസി പറഞ്ഞു:—"നീ ദൂരെപ്പോ! എന്നെ ഉപദ്രവിക്കരുതു്! ഞാൻ ചാകാറായി" ഭൃത്യൻ പറഞ്ഞു:—"ദയവായി എന്നോടു പറയുക. എന്താണെന്നറിയട്ടെ. അവിടുത്തേയ്ക്കു വേദനയുണ്ടാകുന്നതിനെക്കാൾ ഞാൻ മരിക്കാം." ഉടനെ കുഴപ്പമുണ്ടായതു് കാസി ആ വേലക്കാരനോടു പറഞ്ഞു. ആ ഭൃത്യൻ ഒരു നീചസ്ഥാനത്തുള്ളവനെന്നു്—ഒട്ടും മാന്യനിലയിൽ അല്ലാത്തവൻ എന്നു് ഗണിക്കപ്പെട്ടിരുന്നു. എന്നാൽ അവൻ കാസിയുടെ ഒരു ശിഷ്യനും, പണ്ഡിതനും ആയിരുന്നു. അയാൾക്കു ചോദ്യങ്ങളുടെ ഉത്തരം അറിയാമായിരുന്നു. താൻ പോയി ഉത്തരം പറഞ്ഞു വരാമെന്നു അയാൾ ഏററു. പോകാനുള്ള അനുവാദം എഴുതി കൊടുത്തയയ്ക്കണമെന്നും, ഉത്തരം രാജാവിനു തൃപ്തികരമല്ലെങ്കിൽ താൻ മരിച്ചുകൊള്ളാമെന്നും യജമാനൻ മരിക്കേണ്ടതില്ലെന്നും അയാൾ ഉറപ്പുപറഞ്ഞു. കാസിക്കങ്ങിനെ ചെയ്യാൻ മടിയായിരുന്നുവെങ്കിലും, അപ്പോൾതന്നെ രാജാവിൻെറ ഒരു ദൂതൻ വന്നുചേരുകയും, കാസി വല്ലാതെ ഭയന്നു വിറയ്ക്കുകയും ചെയ്കതിനാൽ ഭൃത്യനോടു പോകാൻ പറഞ്ഞു. കീറിപ്പറിഞ്ഞതാണെങ്കിലും

അവൻ തന്റെ ഏററവും നല്ല വസ്ത്രങ്ങൾ എല്ലാം ധരിച്ചു. അയാൾ ഒരു വേദാന്തിസന്ന്യാസിയായിരുന്നു. ഇൻഡ്ധ്യയിൽ സദാ രാജാക്കന്മാർ സ്വാമിമാരുടെ അടുക്കൽ പോയി ജ്ഞാനവും അറിവും ധാരാളം സമ്പാദിക്കുകയാണു പതിവു്. ഈ പണ്ഡിതൻ നിർഭയം രാജാവിനെ സമീപിച്ചുകൊണ്ടു പറഞ്ഞു:—"പ്രഭോ! അങ്ങേയ്ക്കെന്താണു് വേണ്ടതു്? എന്താണു ചോദിക്കണമെന്നുള്ളതു്?" രാജാവു പ്രതിവചിച്ചു:—"നിന്റെ യജമാനനോടു ചോദിച്ച പ്രശ്നങ്ങൾക്കു് നിനക്കു മറുപടി പറയാമോ?" ഭൃത്യനായ പണ്ഡിതൻ മറുപടി പറഞ്ഞു:—"ഓഹോ! ഞാൻ പറയാം. എന്നാൽ ഉത്തരം പറയുന്നവൻ ആചാൎയ്യനാണു് എന്നും, ചോദിക്കുന്നവൻ ശിഷ്യനാണെന്നും അങ്ങേയ്ക്കറിയാമല്ലോ അങ്ങു് ഒരു യഥാൎത്ഥ മുഹമ്മദീയനാകയാൽ പരിശുദ്ധ മതഗ്രന്ഥങ്ങളിലെ നിയമപ്രകാരം പെരുമാറണം. നിയമപ്രകാരം ഞാൻ മാന്യസ്ഥാനത്തിരിക്കുകയും അങ്ങു താഴെ ഇരിക്കുകയും ചെയ്യണം." അങ്ങിനെ രാജാവു് അവനു കുറെ നല്ല വസ്ത്രങ്ങൾ കൊടുക്കുകയും രാജാവിന്റെ സിംഹാസനത്തിലിരിക്കാൻ അവനെ അനുവദിക്കയും ചെയ്തു. രാജാവു് താഴത്തെ പടികളിലിരുന്നു. ഉടനെ രാജാവു് പറഞ്ഞു:—"ഒരു കാൎയ്യംകൂടി പറയാനുണ്ടു്. ഉത്തരം തൃപ്തികരമല്ലെങ്കിൽ ഞാൻ നിന്നെ വധിക്കുന്നതാണു്." പണ്ഡിതൻ പറഞ്ഞു:—"ഞാൻ അതു തീൎച്ചയായും ധരിച്ചിരിക്കുന്നു!"

ആദ്യത്തെ ചോദ്യം ഇതാണു്:—"ഈശ്വരൻ എവിടെയിരിക്കുന്നു?" വെറുതെ വാക്കുകൊണ്ടു മറുപടി പറഞ്ഞാൽ രാജാവിനു് അതു മനസ്സിലാകുകയില്ലായിരുന്നു. അതിനാൽ വേദാന്തി ചോദിച്ചു:—"ഒരു പശുവിനെ കൊണ്ടുവരാമോ?" ഉടനെ ഒരു പശു കൊണ്ടുവരപ്പെട്ടു. അദ്ദേഹം ചോദിച്ചു:—"ഈ പശുവിനു പാൽ ഉണ്ടോ?" ഉണ്ടെന്നു രാജാവു പറഞ്ഞു. "ആ പാൽ എവിടെയിരിക്കുന്നു?" അതിന്റെ അകിട്ടിൽ ഇരിക്കുന്നുവെന്നു രാജാവു മറുപടി പറഞ്ഞു. അതു തെററാണെന്നും, പാൽ പശുവിൽ മുഴുവനും വ്യാപിച്ചിരിക്കുന്നുവെന്നും നമ്മുടെ പണ്ഡിതൻ പറഞ്ഞു. പിന്നീടു് പശുവിനെ കൊണ്ടുപോകാൻ നിൎദ്ദേശംകൊടുത്തു. പിന്നീടു കുറെ പാൽ കൊണ്ടുവരപ്പെട്ടു. "വെണ്ണ എവിടെയിരിക്കുന്നു? പാലിൽ വെണ്ണയുണ്ടോ? അതെവിടെയാണു്?" വെണ്ണയുണ്ടെന്നു ജനങ്ങൾ മറുപടി പറഞ്ഞു. പക്ഷെ അതെവിടെയാണെന്നു പറയാൻ അവൎക്കു കഴിഞ്ഞില്ല. അപ്പോൾ അദ്ദേഹം പറഞ്ഞു:—"വെണ്ണയെവിടെയാണെന്നു പറയാൻ നിങ്ങൾക്കറിഞ്ഞുകൂടെങ്കിലും അതുണ്ടെന്നു നിങ്ങൾ വിശ്വസിക്കുന്നു. വാസ്തവത്തിൽ അതു

പാലിൽ എല്ലായിടത്തും ഇരിക്കുന്നു." അതുപോലെ ഈശ്വരൻ പ്രപഞ്ചത്തിൽ എല്ലായിടത്തും ഇരിക്കുന്നു. പാലിൽ എല്ലാ സ്ഥലത്തും വെണ്ണ ഇരിക്കുന്നതുപോലെ, പാലും പശുവിൽ മുഴുവനും വ്യാപിച്ചിരിക്കുന്നു. പാൽ കിട്ടുവാൻ പശുവിനെ കറക്കണം; അതുപോലെ ഈശ്വരനെ ലഭിക്കണമെങ്കിൽ നിങ്ങൾ ഹൃദയത്തെ കറക്കണം. പണ്ഡിതൻ ചോദിച്ചു:— "എന്താണു്? ഉത്തരം തൃപ്തിയായോ? മഹാരാജ!" രാജാവു പറഞ്ഞു:— "അതെ! ഭംഗിയായി." ഈശ്വരൻ ഏതുമത്തെയോ എത്രാമത്തെയോ സൃഷ്ടനായിരുന്നുവെന്നും മറ്റും പറഞ്ഞവരെല്ലാം രാജാവിന്റെ നോട്ടത്തിൽ മോശക്കാരായപ്പോയി. അവർ നിസ്സാരന്മാരും അബദ്ധസ്ഥാനത്തിരിക്കുന്നവരുമായിത്തീർന്നു.

പിന്നെ അടുത്ത ചോദ്യമായി. "ഈശ്വരൻ ഏതുവശത്തു നോക്കുന്നു? കിഴക്കോ, തെക്കോ വടക്കോ, പടിഞ്ഞാറോ?" ഇതും ബഹുവിചിത്രമായ ഒരു ചോദ്യമായിരുന്നു. എന്നാൽ ജനങ്ങൾ ഒരു വ്യക്തിപരിച്ഛിന്നനായിട്ടാണു് ഈശ്വരനെ കരുതിയിരുന്നതു്. വേദാന്തി പറഞ്ഞു:— "ശരി! ഒരു വിളക്കു കൊണ്ടുവരിക!" ഒരു മെഴുകുതിരി കൊണ്ടുവന്നു കത്തിച്ചുവച്ചു. ആ വെളിച്ചം തെക്കും പടിഞ്ഞാറും വടക്കും കിഴക്കും തിരിഞ്ഞിരിക്കുന്നില്ലെന്നും എന്നാൽ ഒരുപോലെ എല്ലാ വശത്തേയ്ക്കും ഇരിക്കുന്നുവെന്നും അയാൾ കാണിച്ചു. അതുപോലെ ഈശ്വരൻ നമ്മുടെ ഹൃദയത്തിലെ ഒരു ദീപമാണെന്നും എല്ലാവശത്തും തിരിഞ്ഞിരിക്കുന്നുവെന്നും അവരെ അദ്ദേഹം ബോദ്ധ്യപ്പെടുത്തി.

"ഈശ്വരൻ എന്തു ചെയ്യുന്നു?" എന്നതാണു് അടുത്ത ചോദ്യം. ആ പണ്ഡിതൻ പറഞ്ഞു:— "ശരിതന്നെ!" കാസിയെ പോയി വിളിച്ചുകൊണ്ടു വരണമെന്നു അയാൾ രാജാവിനോടാവശ്യപ്പെട്ടു. കാസി വന്നുചേർന്നപ്പോൾ, വേദാന്തി ഭൃത്യൻ രാജസിംഹാസനത്തിൽ ഇരിക്കുന്നതുകണ്ടു കാസിയോടുള്ളപ്പെട്ടു. പണ്ഡിതൻ ഇരിക്കാറുള്ള സ്ഥാനത്തു കാസി ഇരിക്കണമെന്നും, കാസിയുടെ സ്ഥാനത്തു രാജാവിരിക്കണമെന്നും താൻ സ്വയം സിംഹാസനത്തിലിരിക്കണമെന്നും അയാൾ നിർദ്ദേശിച്ചു. അയാൾ പറഞ്ഞു:— "ഇതാണു വഴി. ഈശ്വരൻ സകല സാധനങ്ങളെ കളിപ്പിച്ചുകൊണ്ടിരിക്കുന്നു. പണ്ഡിതനെ രാജാവും രാജാവിനെ കാസിയും, കാസിയെ പണ്ഡിതനും ആക്കുന്നു." ഇതാണു് തുടരെത്തുടരെ ലോകത്തിൽ സംഭവിക്കുന്നതു. ഒരു കുടുംബം ഉയരുന്നു; പിന്നീടതു അജ്ഞാതമാകുന്നു; വേറൊന്നു ആ സ്ഥാനത്തുവരുന്നു. കുറേക്കാലം ഒരുത്തനെ വളരെ ബഹുമാന്യനാക്കുന്നു. പിന്നീടു വേറൊരുവൻ

ആ സ്ഥാനത്തു വരുന്നു. ഇങ്ങനെ സൎവ്വദാ സംഭവിച്ചുകൊണ്ടിരിക്കുന്നു. പ്രതിദിനം പ്രതിവൎഷം ഇങ്ങിനെ സംഭവിച്ചുകൊണ്ടിരിക്കുന്നു. ഇങ്ങിനെ ലോകത്തിൽ സദാ മാററങ്ങൾ വന്നുകൊണ്ടിരിക്കുന്നു. അന്നുമുതൽ ആ പാജി (ഭൃത്യൻ) ഒരു കാസിയായി നിയമിക്കപ്പെട്ടു.

## വനസംഭാഷണങ്ങൾ.

### No. XI

#### വീണ്ടും ഒരു കഥ

(താഴെപ്പറയുന്നകഥ "കാൻറർബറി കഥകളി"ലെ സഞ്ചാരികളിൽഒരാളും, മെലിഞ്ഞു പൊക്കംകൂടിയ ഒരു യുവാവും ആയ ക്ലൎക്ക്, ശ്രോതാക്കളെ രസിപ്പിക്കാനുള്ള തൻെറ മുറ വന്നപ്പോൾ പറഞ്ഞതാണ്.)

ഒരു രാജ്യത്തു് വളരെ ഉൽകൃഷ്ടനും പണ്ഡിതനും പ്രതിഭാശാലിയുമായ ഒരു രാജകുമാരൻ പൈതൃകമായ രാജസിംഹാസനം കയ്യേററു രാജ്യഭരണം തുടങ്ങി. അനേകംവൎഷങ്ങൾ കഴിഞ്ഞിട്ടും അദ്ദേഹം വിവാഹം കഴിച്ചില്ല. രാജസിംഹാസനത്തിനവകാശിയായി സന്താനമുണ്ടാകണമെന്നു ജനങ്ങൾ അത്യന്തം ആഗ്രഹിച്ചതിനാൽ അവർ കല്യാണം കഴിക്കണമെന്നു രാജാവിനെ നിർബന്ധിച്ചു. അവരിങ്ങനെ തുടൎച്ചയായി അലട്ടിയതുകാരണം ഒടുവിൽ അദ്ദേഹം അതു സമ്മതിച്ചു. താൻതന്നെ വധുവിനെ തിരഞ്ഞെടുക്കാൻ പൂൎണ്ണസ്വാതന്ത്ര്യം ഉണ്ടായിരിക്കണമെന്ന ഒരു വ്യവസ്ഥ മാത്രം അദ്ദേഹം ഉന്നയിക്കയും ജനങ്ങൾ അതു സമ്മതിക്കയും ചെയ്തു. പ്രേമം, വിവാഹം എന്നീ കാൎയ്യങ്ങളിൽ പോലും ആ നാട്ടിൽ ഒരുത്തനും സ്വാതന്ത്ര്യം അനുവദിച്ചിരുന്നില്ലെന്നു നിങ്ങൾ ഓൎമ്മിക്കുമല്ലോ. ആചാരങ്ങൾ അവിടുത്തുകാരെ ബന്ധിച്ചുവെച്ചിരുന്നു. അദ്ദേഹത്തിനു തൻെറ സ്വേച്ഛയനുസരിച്ചു വിവാഹം ചെയ്യണമെന്നുണ്ടായിരുന്നു. അദ്ദേഹം പറയുന്നതു സമ്മതിക്കാതെയിരുന്നാൽ ആജീവനാന്തം അവിവാഹിതനായിരുന്നുപോയേക്കുമോ എന്ന ഭയന്നു് ജനങ്ങൾ അദ്ദേഹത്തിൻെറ വ്യവസ്ഥയ്ക്കു കീഴടങ്ങി അതു് അനുവദിച്ചുകൊടുക്കുകയായിരുന്നു ചെയ്തതു്. ഒരു വലിയ വിവാഹോത്സവത്തിനു വേണ്ട ഒരുക്കങ്ങൾ ചെയ്യാൻ അദ്ദേഹം മന്ത്രിമാരോടും അനുയായികളോടും ആജ്ഞാപിച്ചു. ഏററവും മഹനീയവും കമ

നീയവും രാജകീയവുമായ വിധത്തിൽ സകല സജ്ജീകരണങ്ങളും പൂർത്തിയായി. അത്യാഹ്ലാദപൂർവം അന്നേദിവസം രാജകീയസേനകൾ ഉടുത്തൊരുങ്ങി തയ്യാറാക്കപ്പെട്ടു. സകലരും മംഗളവസ്ത്രങ്ങൾ ഉടുത്തണിഞ്ഞു കേമമായി അലങ്കരിച്ച വണ്ടികളിലും രഥങ്ങളിലും ആരോഹണം ചെയ്തു. രാജാവു് നടക്കും ഇരുവശങ്ങളിലും രണ്ടു സേനകളുമായി ഒരു ഘോഷയാത്ര തിരിച്ചു. രാജകല്പനപ്രകാരം അവരെല്ലാം യാത്ര തുടങ്ങി. അവർ ഗഹനങ്ങളും നിബിഡങ്ങളുമായ വനാന്തരങ്ങൾ കടന്നുപോയി. അവർ പരസ്പരം പറഞ്ഞു:— "തിരുമേനി എന്താണു് ചെയ്യുവാൻ പോകുന്നതു്? അദ്ദേഹം ഒരു തടാകത്തെയോ മരത്തെയോ പാറയെയോ വിവാഹംചെയ്യാൻ പോകയാണോ?" അവരൊക്കെ അത്ഭുതപരതന്ത്രരായി അങ്ങനെ അവർ മുമ്പോട്ടു ഗമിച്ചു. ഒടുക്കം. ഒരു വനത്തിന്റെ അന്തർഭാഗത്തു ഒരു ചെറുമാടവും സമീപത്തു് രമണീയവും പളുങ്കുനിറത്തിൽ സ്വച്ഛവും ശുദ്ധവുമായ ജലം നിറഞ്ഞതുമായ ഒരു പൊയ്കയും ഉണ്ടായിരുന്ന ഒരു സ്ഥലത്തു ചെന്നുചേൎന്നു. പൊയ്കയുടെ കരയ്ക്കു സുന്ദരവും മഹനീയവും പ്രകൃത്യനുസൃതവുമായ ഉദ്യാനങ്ങൾ ഉണ്ടായിരുന്നു. അവയിൽ ഒരു വൃക്ഷത്തിന്റെ രണ്ടു ശിഖരങ്ങളിലായി ഒരു ഊഞ്ഞാൽകട്ടിൽ തൂങ്ങിക്കിടന്നിരുന്നു. അതിൽ ഒരു വൃദ്ധൻ കിടന്നിരുന്നു. ജനങ്ങൾ പറയുകയാണു്:—"ഈ കിഴവനെയാണോ ഇദ്ദേഹം കല്യാണംചെയ്യാൻ പോകുന്നതു്?" ഒന്നുപകുതി സൈന്യം മുന്നോട്ടുപോയി. രാജാവിനെ വഹിച്ചിരുന്ന ആന സ്ഥലത്തെത്തിയപ്പോൾ എല്ലാവരോടും രാജാവു് നില്ക്കാനാജ്ഞാപിച്ചു. പെട്ടെന്നു അവിടെ വളരെ മനോഹാരിണിയും യൌവ്വനയുക്തയും ലളിതകോമളാംഗിയുമായ ഒരു വനിത ആവിർഭവിച്ചു. അവൾ തന്റെ അച്ഛൻ കിടന്നിരുന്ന ഊഞ്ഞാൽ ആട്ടിക്കൊണ്ടിരിക്കയായിരുന്നു.

പട്ടാഭിഷേകവും സിംഹാസനാരോഹണവും കഴിയുംമുമ്പേ ഈ രാജാവു് ആ കാട്ടിൽ പലപ്പോഴും വന്നിട്ടുണ്ടായിരുന്നു. അദ്ദേഹം ഈ കന്യകയെ സൂക്ഷിക്കുകയും അവൾ വളരെ കൃത്യനിഷ്ഠയുള്ളവളാണെന്നു കാണുകയും ചെയ്തിരുന്നു. അവൾ അച്ഛനെ ബഹുഭക്തിപൂർവം പരിചരിക്കയും. ജലം കൊണ്ടുവന്നു കുളിപ്പിക്കയും, ഭക്ഷണം കൊടുത്തു പോഷിപ്പിക്കയും ചെയ്തുവന്നു. എന്നാൽ ഈ പണികൾ ചെയ്യുമ്പോളെല്ലാം അവൾ വളരെ സന്തുഷ്ടയും ഭാഗ്യവതിയും ആഹ്ലാദചിത്തയും ഒരു പക്ഷിയെപ്പോലെ സുഭഗയുമായിരുന്നു. ഇങ്ങനെയുള്ള മനോജ്ഞസ്വഭാവം കണ്ടു് താൻ വിവാഹം ചെയ്യുന്നുണ്ടെങ്കിൽ അവളെ മാത്രമേ കല്യാണംചെയ്യൂ എന്നു് രാജ

കുമാരൻ മുമ്പേതന്നെ ശപഥം ചെയ്തിരുന്നു. ഈ ഗംഭീരമായ കാഴ്ചകളെല്ലാം കണ്ടു് അവർ അമ്പരന്നുപോയി. പണ്ടു കുതിരപ്പുറത്തു തങ്ങളുടെ വീട്ടുവാതില്ക്കൽ കൂടി സവാരി ചെയ്തിരുന്നതു് ഈ രാജാവാണെന്നു അവർ ലേശവും വിചാരിച്ചിരുന്നില്ല. ഈ ബഹളമെല്ലാം എന്താണെന്നു അവർ അയ്യരോടു ചോദിച്ചു. ഒരു മണവാളൻ (വിവാഹത്തിലെ വരൻ) ഒരു ദൂരരാജ്യത്തു കല്യാണം കഴിക്കാൻ പോകുന്ന ഘോഷയാത്രയാണിതെന്നു് അയ്യർ മറുപടി പറഞ്ഞു. രാജാവു കുതിരപ്പുറത്തുനിന്നു താഴെയിറങ്ങി, വൃദ്ധന്റെ സമീപത്തു ചെന്നു്, ഹിന്തുസ്ത്രീകളുടെ ഇടയിൽ നടപ്പുള്ള രീതിയിൽ, അദ്ദേഹത്തിന്റെ പാദങ്ങളിൽ വീണു നമസ്കരിച്ചു. കിഴവൻ ചോദിച്ചു —"എന്റെ മകനേ! നിനക്കെന്താണു വേണ്ടതു്?" രാജകുമാരന്റെ മുഖം വികസിച്ചു പ്രസന്നമായി. അദ്ദേഹം മറുപടി പറഞ്ഞു: —"[illegible] എന്നെ അവിടുത്തെ ജാമാതാവാക്കണം." വൃദ്ധന്റെ ഹൃദയം ആനന്ദംകൊണ്ടു തുടിച്ചു. അദ്ദേഹത്തിന്റെ ആഹ്ലാദത്തിന്നതിരില്ലായിരുന്നു. അദ്ദേഹം പ്രതിവചിച്ചു:—"ഹേ! രാജാവേ! അങ്ങേക്കു തെറ്റിപ്പോയി. അവിടുത്തേക്കു അബദ്ധം പറ്റിയതാണു. ഈ ദരിദ്രനായ ഭിക്ഷക്കാരന്റെ മകളെ അങ്ങെങ്ങനെ കല്യാണം കഴിക്കും? ഞങ്ങൾ വളരെ സാധുക്കളാണു്. പാടില്ല [illegible]." സുന്ദരിയായ ഈ കന്യകയെപ്പറ്റി താൻ [illegible] വിസ്മരിക്കുന്നില്ലെന്നു രാജാവു പറഞ്ഞു. അതു ശരിയാണെങ്കിൽ, [illegible] അദ്ദേഹത്തിന്റെ ഭാര്യയായിരിക്കുമെന്നു വൃദ്ധൻ പറഞ്ഞു. ഈ [illegible] ഒരു [illegible] സമ്പ്രാപ്തിയായി [illegible] എന്റെ മകൾക്കു ഞാനിനി ഉപദേശിച്ചുകൊടു[illegible] സ്ത്രീധനം കൊടുപ്പാൻ [illegible] യാത്തോ[illegible] [illegible] അനുഗ്രഹങ്ങൾ മാത്രമേ കൊടുപ്പാനുള്ളു എന്നു അയ്യർ പ്രസ്താവിച്ചു. രാജാവു ഉടനെ താൻ കൊണ്ടുവന്നിരുന്ന [illegible] രാജകീയവസ്ത്രങ്ങളും ആഭരണങ്ങളുമെല്ലാം [illegible] അതെല്ലാം ധരിക്കാൻ അവളോടാവശ്യപ്പെട്ടു. അവൾ [illegible] വസ്ത്രധാരണം ചെയ്തു. എന്നാൽ അവൾ [illegible] രാജാവിന്റെ കൂടെ പോയില്ല. അവൾക്കും ഒരു സ്ത്രീധനമുണ്ടായിരുന്നു. അതെന്തായിരുന്നു? രാജാവു് ആഭരണങ്ങൾ കൊണ്ടുവന്നിരുന്ന പെട്ടിയിൽ അവൾ തന്റെ അതുവരെ ഉടുത്തിരുന്ന കീറത്തുണികൾ മടക്കിച്ചുരുട്ടിവെച്ചു് അതുംകൂടി എടുത്തുകൊണ്ടു. വൃദ്ധനെ പരിചരിക്കാൻ ഒരു വേലക്കാരനെ അവിടെ [illegible]ച്ചു് എല്ലാവരും രാജധാനിയിലേയ്ക്കു തിരിച്ചു. സന്യാസിക്കു ഒരു വേലക്കാരനെ മാത്രമേ ആവശ്യമുള്ളതായി പറഞ്ഞുള്ളു.

രാജാവു വധുവിനെ കൊട്ടാരത്തിൽ കൊണ്ടുവന്നു. അവൾ താഴ്ന്നനിലക്കാരിയായി കരുതപ്പെട്ടിരുന്നതിനാൽ രാജപരിവാരങ്ങൾക്ക് ആദ്യം അവളെ രസിച്ചില്ല. പ്രഭുക്കന്മാരും സാമന്തന്മാരും രാജകുമാരൻ അവരുടെ മക്കളെയോ, മരുമക്കളെയോ ആരെയെങ്കിലും വിവാഹംചെയ്യുമെന്നായിരുന്നു വിചാരിച്ചത്. എന്നാൽ പുതിയ റാണി അവരെയെല്ലാം തോല്പിച്ചുകളഞ്ഞു. അതിനാൽ അവർക്കൊക്കെ റാണിയോടു കുറെ നീരസവും സ്പർദ്ധയും തോന്നിയിരുന്നു. ഈ നീചകുലജാതയായ രാജ്ഞിയെ അവരെങ്ങിനെ വണങ്ങും? എന്നാൽ രാജ്ഞിയാകട്ടെ, തന്റെ മധുരമായ സ്വഭാവവും, ദയവായ പെരുമാററവും, ജനരഞ്ജനാശീലവുംകൊണ്ടു അവരെയെല്ലാം വശീകരിച്ചു പാട്ടിലാക്കിയിരുന്നു. ക്രമംകൊണ്ടു അവരൊക്കെ അവളെ സ്നേഹിക്കാനും മാനിക്കാനും ആരംഭിച്ചു അവൾ സദാ ശാന്തഹൃദയയും, ഗംഭീരപ്രകൃതിയും, സന്തുഷ്ടയും, സ്ഥിതപ്രജ്ഞയും ആയിട്ടിരുന്നു. ഏതു പരിതഃസ്ഥിതികളും ആ രാജ്ഞിയുടെ നിലയ്ക്കും സ്വഭാവത്തിനും മനഃസ്വാസ്ഥ്യത്തിനും യാതൊരു ഭംഗവും ഉണ്ടാക്കിയില്ല. ഒരാണ്ടോളം കഴിഞ്ഞപ്പോൾ രാജ്ഞിക്കു ഒരു പുത്രിയുണ്ടായി. വളരെ കൌതുകവും സൗന്ദര്യവും നിറഞ്ഞ ഒരു ഓമനക്കുഞ്ഞു! രാജാവും റാണിയും അത്യന്തം സന്തോഷിച്ചു. കുട്ടിക്കു മൂന്നുനാലു വയസ്സായപ്പോൾ, രാജാവ് ഒരു ദിവസം രാജ്ഞിയുടെ അടുത്തുചെന്ന് നാട്ടിൽ ഒരു വിപ്ലവം ഉണ്ടാകാൻ ആരംഭമുണ്ടെന്നും അതു ബഹുജനനാശാസ്യമായിരിക്കുമെന്നും അറിയിച്ചു. ഇങ്ങനെ വരാൻ കാരണമെന്തെന്നു രാജ്ഞി അന്വേഷിച്ചു താൻ അവളെ വിവാഹം കഴിച്ചതിനാൽ മന്ത്രിമാൎക്കും ഉദ്യോഗസ്ഥന്മാൎക്കും പണ്ടേതന്നെ വിരോധവും സ്പർദ്ധയും ഉണ്ടായിരുന്നുവെന്നു , ഇപ്പോൾ അവരുടെ മകൾ രാജസ്ഥാനത്തിനു അവകാശിയായിരിക്കുന്നതു അവൎക്കു സഹിക്കാൻ പാടില്ലാതെയായിരിക്കുന്നുവെന്നും, മാതൃവശത്തു കുട്ടി നീചവംശജാതയാണെന്നും മററും ആക്ഷേപമുണ്ടെന്നും രാജാവു പറഞ്ഞു. അവൎക്കു ഉൽകൃഷ്ടകുലസന്താനങ്ങളെയാണു ആവശ്യമെന്നും, മന്ത്രിമാരുടെ കുട്ടികളെ ആരെയെങ്കിലും ദത്തെടുത്താൽ തരക്കേടില്ലെന്നു അവർ സനിർബന്ധം ആവശ്യപ്പെടുന്നുവെന്നും കൂടി രാജാവു പ്രസ്താവിച്ചു. അങ്ങനെ ചെയ്യാനിടവരുന്നപക്ഷം, ആ കുട്ടികൾ തമ്മിൽ മത്സരത്തിനിടയാകുമെന്നു ഭയപ്പെടേണ്ടതായും വന്നു കൂടിയിരിക്കുന്നു. താൻ ഇതിനെപ്പററി ബഹുകാലമായി ആലോചിച്ചതിൽ രാജകുമാരിയെ ഹനിക്കുകയാണു ശരിയായ പോംവഴിയെന്നു അദ്ദേഹം നിശ്ചയിച്ചുവെന്നുംകൂടി രാജാവ് വെളിപ്പെടുത്തി. ഉടനെ ഗ്രീസെൽഡാ എന്നു പേരായ ആ രാജ്ഞി എത്രയും സ്വഭാവഗുണം സ്പഷ്ടമാക്കുന്ന ഈ

ഉത്തരം പറഞ്ഞു:—"ഞാൻ ഇവിടെ വന്ന നാൾമുതൽ അവിടത്തോടുകൂടി രാജപദവി അനുഭവിക്കാൻ മോഹിച്ചിട്ടില്ലെന്നു അവിടേയ്ക്കറിയാമല്ലോ. അങ്ങയുടെ ഇഷ്ടവും മനോഗതിയും തന്നെയാണു് എൻേറതും. എൻെറ വ്യക്തിത്വവും ജീവനും നിശ്ശേഷം അങ്ങിൽ ലയിച്ചിരിക്കയാണു്. അങ്ങയുടെ ഉദ്ദേശത്തെ തടസ്സപ്പെടുത്തുന്നതിനല്ലാ, സഹായിക്കാനാണു ഞാൻ ഇരിക്കുന്നതു്. മകളെ കളയാനാണു് അവിടുത്തെ ഇച്ഛയെങ്കിൽ അങ്ങിനെയാകട്ടെ. എൻെറ ഹൃദയത്തിൽ മകൾ എൻേറതാണെന്നു ഞാൻ ഗണിച്ചിട്ടില്ല." അൎദ്ധരാത്രിസമയം മകൾ ദൂരെ അയയ്ക്കപ്പെട്ടു. കുറേനേരം കഴിഞ്ഞു് രാജാവു് തിരിച്ചു വന്നു മകളെക്കൊല്ലാൻ ഏൎപ്പാടു ചെയ്തിരിക്കുന്നതായി പറഞ്ഞു. രാജ്ഞിക്കു യാതൊരു ഭാവഭേദവും ഉണ്ടായില്ല. അവൾ മുൻപതിവുപോലെ പ്രസന്നയും ശാന്തയും സമാധാനചിത്തയും ആയിത്തന്നെ തുടൎന്നു. ഇങ്ങനെ ഒരു സംഭവം ഉണ്ടായതായിപ്പോലും അവളുടെ ഭാവത്തിൽനിന്നു ആൎക്കും തോന്നിയിരുന്നില്ല. ഇതാണു് വേദാന്തം. ബാഹ്യസ്ഥിതിഗതികൾകൊണ്ടു യാതൊരു ചാഞ്ചല്യവും അസ്വാസ്ഥ്യവും ഉണ്ടാകാതെയിരിക്കണം.

എല്ലാവൎക്കും തൃപ്തിയായി എന്നു രാജാവുപറഞ്ഞു. ഒരുകൊല്ലംകഴിഞ്ഞപ്പോൾ രാജ്ഞിക്കു ഒരു മകൻ ജനിച്ചു. സകലരും ആ കുഞ്ഞിനെ സ്നേഹിച്ചിരുന്നു. കുട്ടി അഞ്ചാറുവയസ്സുവരെ വളൎന്നു, അപ്പൊഴേയ്ക്കും വീണ്ടും ലഹളയായി. അപ്പോഴത്തെ സ്ഥിതിക്കു് ഈ കുഞ്ഞിനെയും വധിക്കയാണു് ഉത്തമമെന്നു രാജാവു് അഭിപ്രായപ്പെട്ടു. കുട്ടി ജീവിച്ചിരിക്കയാണെങ്കിൽ, നാട്ടിൽ വലിയ ആഭ്യന്തരകലാപമുണ്ടാകും; നാട്ടിൻെറ സമാധാനത്തിനും രക്ഷയ്ക്കുംവേണ്ടി കുട്ടിയെ വധിക്കയാണു് ഉത്തമം. രാജ്ഞി വീണ്ടും മന്ദഹസിച്ചുകൊണ്ടു് താൻ രാജ്യം മുഴുവനുംതന്നെയാണെന്നും തനിക്കു സ്വാതന്ത്ര്യമായിട്ടു യാതൊന്നും ഇല്ലെന്നും, താൻ സൂൎയ്യനെപ്പോലെ കൊടുക്കുക മാത്രമേ ചെയ്യുന്നുള്ളുവെന്നും വിവരിച്ചു പറഞ്ഞു. സൂൎയ്യനെപ്പോലെ നാം സദാ കൊടുത്തുകൊണ്ടിരിക്കണം; വാങ്ങരുതു്. നമുക്കൊന്നിനോടും ആസക്തിയില്ലാതെ, ഒന്നുമായിട്ടും നമുക്കു ബന്ധമില്ലാതെയിരുന്നാൽ നമ്മുടെ സന്തുഷ്ടിയെ കെടുക്കാൻ എന്തുണ്ടു്? സൂൎയ്യൻ സദാ കൊടുത്തുകൊണ്ടും, പ്രകാശിച്ചുകൊണ്ടും ഇരിക്കുന്നു. ആ കുട്ടിയേയും ദൂരെ അയച്ചു. കുറേക്കാലാകഴിഞ്ഞപ്പോൾ മൂന്നാമതു ഒരു കുട്ടിയും ഉണ്ടായി അതിനു മൂന്നുനാലു വയസ്സായപ്പോൾ അതും മുൻപോലെ വധിക്കാൻ അയയ്ക്കപ്പെട്ടു.

ആ രാജ്ഞി എങ്ങനെയാണ് അവരുടെ മനഃസ്ഥിതി അഭംഗമായി പരിപാലിച്ചുവന്നതു്? അവർ കൊട്ടാരത്തിൽ വന്നതുമുതൽ ഒരു രഹസ്യമുറിയിൽ തന്റെ പഴകിയ കീറവസ്ത്രങ്ങൾ വെച്ചിരുന്ന സ്ഥലത്തുപോയി വിശ്രമിക്കുമായിരുന്നു. അതു് അവളുടെ പ്രത്യേകമുറിയായിരുന്നു. അവിടെ ചെന്നു് അവർ തന്റെ രാജകീയവസ്ത്രങ്ങളും പട്ടുകളുമെല്ലാം അഴിച്ചുകളഞ്ഞു് പഴകിയ കീറത്തുണികൾ ഉടുത്തുകൊണ്ടു് "തൽ ത്വം അസി" എന്ന തത്വം ധ്യാനിച്ചുവന്നിരുന്നു. ഭിക്ഷാർത്ഥിനിയുടെ ഭാവത്തിൽ അവർ തന്റെ ഈശ്വരത്വം സാക്ഷാൽക്കരിച്ചുവന്നിരുന്നു ഷേക്സ്പീയർ പറയുന്നു:—"കിരീടം ധരിക്കുന്ന തല അസ്വസ്ഥമായിരിക്കുന്നു." പൊയ്കയുടെ കരയ്ക്കു പാട്ടുംപാടി സുഖിച്ചുകഴിയുന്ന സ്ത്രീയാണു് താൻ എന്നു അവർ ഹൃദയാന്തർഭാഗത്തു ധ്യാനിച്ചിരുന്നു. ഇവിടെ കൊട്ടാരത്തിൽ അവർ ബന്ധനസ്ഥയെപ്പോലെയായിരുന്നു; തന്റെ സ്വാതന്ത്ര്യം അവർക്കു നഷ്ടപ്പെട്ടിരുന്നു. എന്നാൽ അവർ അതുകൊണ്ടു സങ്കടപ്പെട്ടിരുന്നില്ല. അവർ കാര്യക്ലേശങ്ങളിൽ ചാടി ബന്ധിക്കപ്പെട്ടിരുന്നില്ല. അവർ ഒന്നിനോടുംപററി ബന്ധിക്കപ്പെട്ടുനിന്നില്ല. ബാഹ്യസ്ഥിതിഗതികളിൽനിന്നു് അവർ തന്റെ സത്തയെ മാററിനിർത്തിയിരുന്നു അവർ സദാ ഈശ്വരനിൽ ലയിച്ചിരുന്നിരുന്നു. സകല മമത്വവും, അനുരക്തിയും, ആഗ്രഹങ്ങളും, ചുമതലകളും ദൂരെയെറിഞ്ഞു്, ആരോടും എന്തിനോടും കടമയെന്ന ഭാരംകൂടാതെ, ഇങ്ങിനെ അവർ തന്നത്താൻ പരിശുദ്ധയായി കഴിഞ്ഞുവന്നിരുന്നു. അതങ്ങിനെതന്നെയാണു്, എപ്പോഴെങ്കിലും നിങ്ങൾക്കു ബുദ്ധിക്ഷയമോ, മനഃക്ഷീണതയോ വരുന്നപക്ഷം, നിങ്ങളുടെ ബന്ധങ്ങളെയും, മോഹങ്ങളെയും, ആവശ്യങ്ങങ്ങളെയുംപററിയുള്ള ചിന്തകൾ എല്ലാം പരിത്യജിച്ചു് നിങ്ങൾ മുക്തരായിത്തീരുക. ഈവിധത്തിൽ രാജ്ഞി എല്ലായ്പോഴും രാജധാനിയിൽ പാർത്തിരുന്നസമയം തന്നത്താൻ മനഃസ്ഥിരത പരിപാലിച്ചു ശാന്തഹൃദയയായിക്കഴിച്ചിരുന്നു.

ഒരു രാത്രിയിൽ രാജാവുവന്നു് ഇങ്ങിനെ കുട്ടികളെക്കൊന്നതുകൊണ്ടുമാത്രം മതിയായിട്ടില്ലെന്നും, രാജകുടുംബത്തിലേയ്ക്കു ദത്തെടുക്കാൻ താൻ ആഗ്രഹിക്കുന്നില്ലെന്നും പറഞ്ഞു അതിനാൽ അദ്ദേഹം വളരെ ആലോചിച്ചതിൽ വീണ്ടും വിവാഹംചെയ്യാൻ ഉറച്ചുവെന്നും, അതുകൊണ്ടു രാജ്യത്തു് സമാധാനം ശാശ്വതമായി നിലനില്ക്കുമെന്നു നിശ്ചയമാണെന്നുംകൂടി അദ്ദേഹം രാജ്ഞിയെ അറിയിച്ചു. രാജ്ഞി അതിനെയും പൂർണ്ണമായി അനുകൂലിച്ചു. അവർക്കു വാസ്തവത്തിൽ രാജാവിൽനിന്നു് ഒരാനന്ദവും ലഭിച്ചിരുന്നില്ല.

അവളുടെ ആനന്ദമെല്ലാം തന്നിൽനിന്നുതന്നെയാണു് ഉണ്ടായതു്, അന്യന്മാരിൽനിന്നല്ലാ; ഉള്ളിലെ ഈശ്വരനിൽനിന്നാണു് അവൾക്കു സന്തുഷ്ടിയും തൃപ്തിയും ജനിച്ചിരുന്നതു് അല്ലാതെ ഭർത്താവിലൊ, അച്ഛനിലോ, കുട്ടികളിലോ നിന്നല്ലാ. അവളുടെ സന്തുഷ്ടമനഃസ്ഥിതികണ്ടു രാജാവു് അത്ഭുതപ്പെട്ടുപോയി. അവൾക്കെന്താണു് ഇഷ്ടമെന്നു അദ്ദേഹം അവളോടുചോദിച്ചു. തന്റെ ഇഷ്ടം അദ്ദേഹത്തിന്റെ ഇഷ്ടം തന്നെയാണെന്നു് അവൾ ഉത്തരംപറഞ്ഞു. അവൾ കൊട്ടാരത്തിൽ ഇരിക്കുന്നപക്ഷം കുടുംബത്തിലെ രമ്യതയും സമാധാനവും നശിച്ചേക്കാമെന്നും, അതിനാൽ അവൾ പോകുന്നതായിരിക്കും അത്യുത്തമമെന്നും അദ്ദേഹം അഭിപ്രായപ്പെട്ടു. പെട്ടെന്നു അവളുടെ മനോഹരവസ്ത്രങ്ങളും ഭൂഷണങ്ങളും എല്ലാം മാററിക്കളഞ്ഞു് പഴയ ഭിക്ഷക്കാരിയുടെ തുണിയെടുത്തുടുത്തു് അവൾ കൊട്ടാരംവിട്ടു പോകുകയുംചെയ്തു. വളരെ ഉല്ലാസപൂർവം, ആനന്ദമനസ്കയായി അവൾ അച്ഛന്റെ അടുക്കലേയ്ക്കു പോയി. അച്ഛനും പണ്ടത്തേപ്പോലെയിരുന്നതേഉള്ളു. രാജാവു് അവിടെ നിൎത്തിയിരുന്ന പരിചാരകൻ ഉടനെതന്നെ തിരിയെ അയയ്ക്കപ്പെട്ടു.

അവളോടു തന്റെ സഹാനുഭൂതി കാണിച്ചു സമാധാനപ്പെടുത്തുന്നതിനായി രാജാവു് ഒരുദിവസം അവളുടെമാടത്തിനു സമീപത്തുകൂടി പോയി. എന്നാൽ അവളുടെ പ്രസന്നമനോഭാവം മന്ദസ്മിതവുംകണ്ടു് അവളെ സമാശ്വസിപ്പിക്കാൻ യാതൊന്നുമില്ലെന്നു് അദ്ദേഹത്തിനു ബോധ്യപ്പെട്ടു. അവൾ വന്നു പുതിയ വധുവിനെ സ്വീകരിക്കാമോ എന്നു് അദ്ദേഹം അവളോടു ചോദിച്ചു. അവൾ സന്തോഷപുരസ്സരം അതിനു സമ്മതിച്ചു് തിരിയെ കൊട്ടാരത്തിലേയ്ക്കു പോയി. സകലതും ആലോചനാപൂർവ്വമായും മനോഹരമായും അവൾ ഒരുക്കിയിരുന്നതുകണ്ടു് ഉദ്യോഗസ്ഥന്മാരും അവരുടെ ഭാര്യമാരും മററും വളരെ ആശ്ചര്യപ്പെട്ടു പുതിയ വിവാഹത്തിന്റെ വ്യവസ്ഥകൾ അനുസരിച്ചു് വധു വലിയ സേനകളോടും സന്നാഹങ്ങളോടുംകൂടി വിലപിടിപ്പുള്ള ആഭരണങ്ങളും സ്ത്രീധനവും കൊണ്ടു വരണമെന്നായിരുന്നു നിശ്ചയം. അതനുസരിച്ചു് ആ വധു വലിയ ആഡംബരമായും അലങ്കാരത്തോടുകൂടെയും വന്നുചേർന്നു. ഗ്രിസെൽഡാ ആ പുതിയ രാജകുമാരിയെ രാജകീയമായ ഉപചാരപുരസ്സരം സ്വീകരിച്ചു. അവൾ നവവധുവിനെ കണ്ട ഉടനെ അവളെ സ്നേഹിക്കയും ചുംബിക്കയും, ആശ്ലേഷിക്കയും ചെയ്തു തന്റെ മകളെപ്പോലെ ഗ്രിസെൽഡാ ആ കുമാരിയെ പരിഗണിച്ചു. പുതിയ രാജവധുവിന്റെ സൌന്ദര്യധോരണികണ്ടു സ്ത്രീകളെല്ലാം വിസ്മയിച്ചുപോയി. എന്നാൽ പഴയ രാജ്ഞിയുടെ

സ്വഭാവനൈർമ്മല്യവും, നൈതികമാഹാത്മ്യവും, മഹാമനസ്കതയുമാണ് അവർ അധികം വിലമതിച്ചത് പുതിയ വധു തന്റെ കൂടെ തന്റെ രണ്ടു ഇളയസഹോദരന്മാരെയുംകൂടി കൊണ്ടുവന്നിരുന്നു. ആ നാട്ടിലെ നടപ്പനുസരിച്ചു പ്രഭുക്കന്മാരും അവരുടെ ഭാര്യമാരും എല്ലാം കൊട്ടാരത്തിൽ ഹാജരായി ഒരു വലിയ സദ്യയിൽ പങ്കെടുക്കേണ്ടതുണ്ടായിരുന്നു. അടിയന്തിരങ്ങളിലെല്ലാം ഗ്രീസെൽഡായാണ് അദ്ധ്യക്ഷതവഹിച്ചത്. ശാന്തതയും. ഗാംഭീര്യവും, സമചിത്തതയും സൌമനസ്യവും നിറഞ്ഞ പഴയ രാജ്ഞിയുടെ നടപടികളും. മുഖഭാവവും, മനോഭാവവും കണ്ടു ജനങ്ങൾ അത്യധികം സങ്കടപ്പെടുകയും, കണ്ണുനീരൊലിപ്പിക്കുകയുംചെയ്തു. അവൾ ഉടനെ രാജ്യംവിട്ടുപോകണമല്ലോ. കല്യാണാഘോഷം കഴിഞ്ഞാൽ പെട്ടെന്ന് അവൾ അച്ഛന്റെ അടുക്കലേയ്ക്കു് പോകേണ്ടിയിരുന്നല്ലോ. എന്നാൽ, അതിഥികളെല്ലാം ഭക്ഷണം കഴിച്ചുകൊണ്ടിരുന്നപ്പോൾ, അവരുടെ സങ്കടചിന്തകൾ എല്ലാം ഓടി മറയുകയും, അവളെപ്പററിത്തന്നെ മറക്കുകയുംചെയ്തു. എന്നാൽ ഗ്രീസെൽഡാ അവരോടു യാത്രപറഞ്ഞ സമയം, എപ്പോഴെങ്കിലും ആവശ്യപ്പെടുമ്പോൾ തനിക്കാളയയ്ക്കണമെന്ന് അവൾ രാജാവിനോടു അപേക്ഷിച്ച സമയം, ജനങ്ങളുടെ ഹൃദയമെല്ലാം ദ്രവിച്ചുപോയി; അവർ വാവിട്ടു കരയാൻ തുടങ്ങി. ജനങ്ങളെല്ലാം തങ്ങളുടെ ഹൃദയകാഠിന്യം മൂലം പശ്ചാത്തപിച്ചു. അവർ പറഞ്ഞു:—"നിങ്ങൾ ഒരു യാചകന്റെ മകളല്ലാ; നിങ്ങൾ ഈശ്വരൻതന്നെയാണ്; ഈശ്വരന്റെ മകളാണ്." രാജ്യസമാധാനത്തിനുവേണ്ടി തന്റെ മക്കളെ കൊല്ലുവാൻ അവൾ അനുവദിച്ചത് എങ്ങിനെയാണെന്നും മററുമുള്ള പൂർവ്വകഥകളെ അവർ അനുസ്മരിക്കയും, വിളിച്ചുപറഞ്ഞു പ്രശംസിക്കുവാൻ ആരംഭിക്കയുംചെയ്തു. പുതിയ രാജ്ഞിയും നിലവിളിക്കാൻ ഭാവിച്ചുപോയി. അവൾ പറഞ്ഞു:—"നിങ്ങളുടെ മകളും പുത്രന്മാരും വധിക്കപ്പെട്ടു. ഞാൻ ഒരു രക്തപ്പുഴ കടന്നാണ് ഇവിടെ വന്നിരിക്കുന്നത്" ജനങ്ങളെല്ലാം ഉടനെ രാജാവിനെ ഭർത്സിക്കാൻ തുടങ്ങി. സകലരും സന്നിഹിതരായിരുന്നു. പഴയ രാജ്ഞിയും, പുതിയ വധുവും എല്ലാം ഉണ്ടായിരുന്നു. രാജാവു ഉടനെ എഴുന്നേററു ഇങ്ങിനെ ഉറക്കെ പറഞ്ഞു:—"ഹേ! ഉദ്യോഗസ്ഥന്മാരേ! പ്രഭുക്കളേ! സാമന്തഗണങ്ങളേ! ഗ്രീസെൽഡായെ ഒഴിച്ചു ശേഷം നിങ്ങളെല്ലാവരും കരഞ്ഞും, മുറവിളിച്ചും കൊണ്ടിരിക്കുന്നു. സന്തോഷവും സങ്കടവും ഇടകലന്ന ക്ഷോഭങ്ങൾമൂലം ഞാനും കരഞ്ഞുപോകുന്നു. ഹേ! ജനങ്ങളേ! ഞാൻ നിങ്ങളെ കുററപ്പെടുത്തുന്നില്ല. നിങ്ങളെല്ലാം എന്റെ പുത്രരാണ്. എന്റെ കണ്ണുകൾ ബാഷ്പംകൊണ്ടു നിറ

ഞ്ഞിരിക്കുന്നു. എന്നാൽ അതു സങ്കടംകൊണ്ടുള്ള കണ്ണുനീരല്ലാ; സന്തോഷവും ആനന്ദവുംമൂലമുള്ള കണ്ണുനീരാണ്." പിന്നീട് ഗ്രീസെൽഡായുടെ നേരെ തിരിഞ്ഞു് അദ്ദേഹം പറഞ്ഞു:—"പ്രിയേ! ഉത്സാഹമായും ആഹ്ലാദമായും ഇരിക്കുക. ഈ രാജ്യത്തു നീ മാത്രമേ സന്തോഷമുള്ളവളായിട്ട കാണപ്പെടുന്നുള്ളൂ" പുതിയ വധു സമീപരാജ്യത്തെ രാജാവിൻെറ പുത്രിയായിരുന്നുവെന്നാണ് കരുതപ്പെട്ടിരുന്നതു്. എന്നാൽ അവൾ ആ രാജാവിൻെറ ദത്തുപുത്രിമാത്രം ആയിരുന്നുവേ ഉള്ളുവെന്നും, അവളുടെ അനുജന്മാരും അതുപോലെ ദത്തുഎടുക്കപ്പെട്ടവരായിരുന്നുവെന്നും ഉള്ള വാസ്തവം പ്രഖ്യാപിക്കപ്പെട്ടു. ഈ കുട്ടികൾ അനാഥരായി ആ രാജാവിനുലഭിക്കയും, അവരുടെ സൗന്ദര്യസൌശീല്യാദി ഗുണഗണങ്ങൾകണ്ടു് അദ്ദേഹം അവരെ വളർത്തുകയും ചെയ്തതായിരുന്നുവെന്നും വെളിപ്പെടുത്തപ്പെട്ടു. ഈ മൂന്നു കുട്ടികളും ഗ്രീസെൽഡായുടെയും, അവളുടെ ഭർത്താവായ രാജാവിൻെറയും കുട്ടികളായിരുന്നു. കുട്ടികളെ കൊല്ലാൻകൊണ്ടുപോയ ഘാതകന്മാൎക്കു് അവരെ വധിക്കാൻതക്ക ഹൃദയകാഠിന്യം ഇല്ലാതിരുന്നതിനാൽ കുട്ടികളെ അടുത്ത രാജ്യത്തുകൊണ്ടുപോയി വിട്ടതായിരുന്നു. ഈ വാസ്തവങ്ങളെല്ലാം രാജാവു ജനങ്ങളെ വിവരിച്ചു കേൾപ്പിച്ചു. അയൽരാജ്യത്തെ രാജാവു് ഇത്ര മനോഹരത തികഞ്ഞ കുട്ടികളെ ഘാതകന്മാരുടെ പക്കൽ കണ്ടപ്പോൾതന്നെ അവർ ഏതോ രാജാവിൻെറ മക്കളാണെന്നു നിശ്ചയിച്ചു് അവരെ കൊണ്ടുപോയി വളർത്താനിടയായതാണു്. നമ്മുടെ രാജാവു് തൻെറ മകളെ വിവാഹം ചെയ്യുക സാദ്ധ്യമല്ലല്ലോ. അതിനാൽ എല്ലാവരുടെയും തുഷ്ടിയും, സന്തോഷവും; മോഹവും അനുസരിച്ചു ഗ്രീസെൽഡാപട്ടമഹിഷിയായി തുടരുകയും, മക്കൾ രാജ്യത്തിൻെറ അനന്തരാവകാശികളായി സ്വീകരിക്കപ്പെടുകയും ചെയ്തു.

അതിനാൽ ഈശ്വരൻ സദാ വളരെ കൃതജ്ഞനാണെന്നും, ശരിയായി കടംവീട്ടുന്നവനാണെന്നും നിങ്ങൾ കാണുന്നു. ഓരോ ഭാൎയ്യയും പ്രേമത്തിൽ ഇങ്ങിനെ സകലതും രാജകീയമായവിധം ത്യജിച്ചുകാണട്ടെ. ഇൻഡ്യായിൽ "പതിവ്രത" "പത്നീവ്രതൻ" എന്നു പറയുന്നതു് "ഭാൎയ്യ ഭർത്താവിലും, ഭർത്താവു ഭാൎയ്യയിലും ജീവിക്കുന്നു" എന്ന തത്വം പ്രസ്പഷ്ടമാക്കാനാണു്. സ്ത്രീ ഭർത്താവിൽ ഈശ്വരനെ കാണണം. അവൾ തൻെറ ശരീരവും, മനസ്സും, സമസ്തവും ഭർത്താവിനു സമൎപ്പിക്കണം. അതുപോലെ ഭർത്താവു ഭാൎയ്യയിലെ ദൈവത്തിനു തന്നെയും സമൎപ്പിക്കണം. യാതൊന്നും വ്യക്തിപരമോ, സ്വാൎത്ഥപരമോ ആയിട്ടുണ്ടായിരിക്കരുതു്.

ഇൻഡ്യായിൽ വിവാഹച്ചടങ്ങുകൾ സദാ തുറന്ന സ്ഥലത്തു്, നദീതീരത്തിൽ നടക്കുന്നു; നല്ല കാററു വീശുകയും, സൂൎയ്യൻ മുക ളിൽ പ്രകാശിക്കയും ചെയ്യുന്നു. ഇവിടെ വരനും വധുവും പര സ്പരം പാണിഗ്രഹണംചെയ്തു് രണ്ടുപേരുമായി രണ്ടുപേരെയും ചേൎത്തു് ഈശ്വരനു സമൎപ്പിക്കുന്നുവെന്നുള്ള തത്വം ആണു് സൂചി പ്പിക്കപ്പെടുന്നതു്. ഗ്രീസെൽഡായ്ക്കു യാതൊരു ആസക്തിയും ഇല്ലാതിരുന്നതുപോലെ, സ്ത്രീകൾ സ്വയം ആത്മാവായ ഈശ്വര നിൽ സമൎപ്പിക്കപ്പെടണം.

പുരുഷന്മാരും അപ്രകാരംതന്നെ ചെയ്യട്ടെ. ഭാൎയ്യ ഭൎത്താവി ലും, ഭൎത്താവു ഭാൎയ്യയിലും ആയി നഷ്ടപ്പെട്ടപ്പോൾ, വിവാഹജീവി തം സന്തുഷ്ടിപ്രദവും, രമ്യവും, സുഖകരവും ആയിട്ടല്ലാതെ വരാൻ നിവൃത്തിയില്ല. വധൂവരന്മാരുടെ—ഭാൎയ്യാഭൎത്താക്കന്മാരുടെ—വ്യ ക്തിപരജീവിതത്തിന്റെ അന്യോന്യൈക്യം—സാത്മ്യം മാത്രമാണു് പ്രേമവും, ജീവിതവും യഥാൎത്ഥത്തിൽ ആസ്വാദ്യമാക്കിത്തീൎക്കു ന്നതു്.

---

## വനസംഭാഷണങ്ങൾ

## No. XII

### ചോദ്യങ്ങൾക്കു് ഉത്തരങ്ങൾ

## ആനന്ദത്തിൽ മുങ്ങി നഷ്ടപ്പെട്ട രാമൻ !!

യഥാൎത്ഥാത്മാ പുനൎജ്ജന്മം എടുക്കുന്നില്ല; സൂക്ഷ്മശരീരം അഥവാ സൂക്ഷ്മസത്തമാത്രം പുനൎഭവിക്കുന്നു. യഥാൎത്ഥദൈവം പുനൎജ്ജന്മത്തിനു് അതീതനാകുന്നു. പ്രപഞ്ചം എന്റെ ശരീര മാണു്. വായുവെല്ലാം എന്റെ ശ്വാസമാണു്; വൃക്ഷങ്ങളൊക്കെ എന്റെ രോമമാണു്; നദികളൊക്കെയും എന്റെ രക്തനാഡിക ളത്രെ; പർവ്വതങ്ങൾ എന്റെ എല്ലുകൾ ആണു്!

ചില ഭൂഭാഗങ്ങളിൽ ദീർഘമായ സന്ധ്യാകാലം ഉണ്ടു്; വെളിച്ചം വളരെനേരം മങ്ങിമയങ്ങിയിരിക്കുന്ന സന്ധ്യാസമയം ഉണ്ടു്. മററുചിലയിടത്തു് സൂൎയ്യൻ പെട്ടെന്നു ചക്രവാളത്തിൽ പ്രത്യക്ഷപ്പെടുന്നു. നിങ്ങൾക്കു മദ്ധ്യസ്ഥാനങ്ങളിൽ കുറേനേരം നില്ക്കുകയോ, ഒട്ടും ഒരിടത്തും നിൽക്കാതെ പറന്നുപോകുകയോ ചെയ്യാം. അതു നിങ്ങളുടെ ഇഷ്ടത്തെ ആശ്രയിച്ചിരിക്കുന്നു; നിങ്ങ ളുടെ ഇച്ഛപോലെയാകാം. കാമങ്ങൾ എന്നാൽ ഓജസ്സാണു്; പ്രകാശം, ഉഷ്ണം, വിദ്യുത്തു്, ശബ്ദം ഇങ്ങനെ വിവിധമാൎഗ്ഗങ്ങളിലും

രൂപങ്ങളിലും പ്രകടമാകുന്ന ഓജസ്സ് ആണു് ഭൗതികാസ്തുക്കൾ ഓജസ്സിന്റെ രൂപവിശേഷങ്ങൾ ആണെന്നു തെളിയിക്കപ്പെട്ടുന്നു. "ആറ്റ"ങ്ങൾ (അണുക്കൾ) ശക്തികേന്ദ്രങ്ങൾ ആണെന്നു് ലീബ്നിററ്സ് എന്ന ശാസ്ത്രജ്ഞൻ പരിഗണിക്കുന്നു. സ്ഥൂല ഭൂതങ്ങൾപോലും എന്റെ ഇച്ഛയാണു് മഞ്ഞുകട്ടി വെള്ളംതന്നെയാണു് ജലവും വെള്ളമാണു് ഞാൻ രൂപമാണു്. ഞാൻ രൂപത്തിൽ സ്ഥിതിചെയ്യുന്നവനമാണു്. നിങ്ങൾ സമസ്തവുമാകുന്നു. ആ ബോധത്തിലേക്കു് ഉണരുക. യോഗതത്വശാസ്ത്രം നിങ്ങളെ തേടുകയാണു വേണ്ടതു്; സകലതും നിങ്ങളിൽ വന്നുചേരുന്നു. മനുഷ്യർ * നട്ടെല്ല (Spinal Column) മൂലം വളരെ വഴി തെററിപ്പോകുന്നു; അവൾക്കു പ്രധാനമാർഗ്ഗം നഷ്ടപ്പെടുന്നു. അവർ ഊടുവഴികളിൽ ചുററിക്കറങ്ങുന്നു. 8 എന്ന ഇംഗ്ലീഷ്അക്കം ഒന്നിനെരൊട്ടു് ഒന്നായി അസംഖ്യം എണ്ണം അടുക്കിവെച്ചാൽ തുടർച്ചയായി ദ്വാരങ്ങൾ കാണപ്പെടുന്നതും, എല്ലാംചേർന്നു രണ്ടു തോടുകൾപോലെ കാണപ്പെടുന്നതും ആകുന്നു. ആ തോടുകളെ തുറക്കുന്നതിനെപ്പററി ഗ്രന്ഥങ്ങൾ വളരെ ഊന്നിപ്പറയുന്നുണ്ടു്. ഇതു സാധിക്കാനായി പന്ത്രണ്ടുവർഷം പ്രയത്നിക്കയും വായിക്കയും എല്ലാംചെയ്ത ഒരു മനുഷ്യനോടു് രാമൻ രഹസ്യം പറഞ്ഞുകൊടുത്തു. ഇനിയാൾ മടങ്ങിവന്നപ്പോൾ, ഇതു ചുരുങ്ങിയ കാലം കൊണ്ടു് അതെല്ലാം സമ്പാദിച്ചുവെന്നു് അയാൾ പറഞ്ഞു. അയാൾ മുമ്പിലത്തെക്കാളെല്ലാം ലക്ഷ്യത്തോടു് ഇന്നു സമീപിച്ചിരുന്നു. സുഷുമ്നാനാഡി തുറക്കുക മുതലായ കാര്യങ്ങളിൽ ചുററിക്കറങ്ങിക്കൊണ്ടു ജനങ്ങൾ വല്ലാതെ വഴിചുററി ഉഴലുന്നു. ഭക്ഷണപദാർത്ഥങ്ങൾ ആമാശയത്തിൽ പ്രവേശിച്ചു്, ഓക്സിജനുമായി (പ്രാണവായു) യോജിച്ചു്, ശരീരത്തിൽകൂടി സഞ്ചരിച്ചു്, ദഹനദ്രാവകങ്ങളെ (Gastric Juice) സമ്പാദിച്ചു് വൻകുടലുകളിൽകൂടെ കടന്നുപോയി പരിണമിയെടുക്കുന്നേ ഈ മാററങ്ങളൊന്നും ഗ്രഹിക്കേണ്ടുന്ന ആവശ്യം ഇല്ല; ഭക്ഷണപദാർത്ഥങ്ങൾ അവയുടെ ജോലി സ്വയംചെയ്യുന്നതുപോലെ, ഒരു മനുഷ്യനു് ആത്മസാക്ഷാല്ക്കാരത്തിനു് ആശവന്നാൽ "രാജയോഗം" നിങ്ങൾക്കു് ഒരു ഗുണവും ചെയ്യുന്നില്ല. ശരിയായ വഴിക്ക പ്രയത്നപ്പെട്ടാൽ അതു നിങ്ങൾക്കു തിച്ചയായും തുറന്നുകിട്ടും. ശ്വാസം നിയന്ത്രിക്കുക! നിരർത്ഥകസംഗതികളിൽ സമയവ്യയം ചെയ്യരുതു്. പ്രകൃതികൾ ഒന്നും ഫലപ്രദമല്ല. പ്രാണനെ നിയന്ത്രിക്കുന്നതല്ലാ മനോനിയന്ത്രണം ഈ മാർഗ്ഗങ്ങളെ ആശ്രയിച്ചു് ആർക്കും മനസ്സിനെ കേന്ദ്രീകരിക്കാൻകഴി

* സുഷുമ്നാനാഡിയെ സൂചിപ്പിക്കുന്നു.

വില്ല. ശ്വാസസ്തംഭനംകൊണ്ടു മനോനിയന്ത്രണം പററുകയില്ല. വ്യാജയുക്തി! പ്രാണനിയന്ത്രണം മനോനിയന്ത്രണം ആണെന്നുള്ള വാസ്തുത എല്ലാററിലും കത്തിക്കയററാൻ എല്ലാ ക്ഷേത്രഗണിതജ്ഞന്മാരും ആവശ്യപ്പെടുന്നു; മനസ്സിനെ നിയന്ത്രിക്കുക; അപ്പോൾ പ്രാണൻ നിയന്ത്രിക്കപ്പെടും.

രാമൻ മറെറാവിധത്തിലാണു് ആരംഭിച്ചതു്. പ്രതികൂലശ്വാസനങ്ങളെ വകവെക്കാതെയും, സാധാരണരീതിയിൽ ഈ വിഷയത്തെ പരിഗണിക്കാതെയും രാമൻ മനോനിയന്ത്രണംചെയ്യുകയാണുണ്ടായതു്; ശ്വാസംമുറയ്ക്കു പിന്തുടരുകയാണുചെയ്തതു്. ഒരിക്കൽ രാമൻ കുളിച്ചപ്പോൾ, വെള്ളത്തിൽ മുങ്ങി, കുളത്തിലേയ്ക്കു താഴ്ന്നു. സ്നേഹിതന്മാർ കുളക്കരയിൽ രാമനുവേണ്ടി കാത്തുനിന്നിരുന്നു. രാമൻ പൊങ്ങിവന്നില്ല; മരിച്ചിരിക്കാമെന്നു് അവർ വിചാരിച്ചു. അഥവാ ചീങ്കണ്ണി രാമനെ പിടിച്ചിരിക്കാമെന്നു് അവർ ഭയപ്പെട്ടുപോയി. എന്നാൽ രാമൻ പൊങ്ങി കരയ്ക്കുവന്നു. ഇച്ഛാശക്തികൊണ്ടു ശ്വാസനിയന്ത്രണം സാധിക്കാമെന്നുകണ്ടു് അവർ അത്ഭുതപ്പെട്ടു. പരമാർത്ഥതത്വത്തിന്റെ സാരത്തിൽ സ്ഥിതിചെയ്യുക. അതു സാക്ഷാൽക്കാരംചെയ്യാൻശ്രമിക്കുക; ഈശ്വരപ്രാപ്തി സാധിക്കാൻ പ്രയത്നിക്കുക. ശ്വാസം നിങ്ങളുടെ നിസ്സാരമായ ഒരു പരിചാരകനാണു്. നിങ്ങളാണു പ്രപഞ്ചത്തിലെ ശ്വാസമെല്ലാം നിയന്ത്രിക്കുന്നതു്. നിങ്ങൾ സ്വയം മായാസ്വപ്നത്തിൽനിന്നു് ഉണരുക. "ഹാ! ജോണീ! ഹാ! ജോർജ്ജീ!" എന്നെല്ലാം അമ്മ ചെവിയിൽ പറഞ്ഞു കുഞ്ഞിനെ ശാന്തീകരിക്കുമ്പോൾ ശരീരം മാത്രമായ അവൻ തന്നെ ജോണിയും, ജോർജ്ജിയും ആക്കിത്തീർക്കുന്നു.

ദിവ്യജ്ഞാനാധാരമായ ഉന്നതാത്മൻ! ലോകത്തിന്റെ നായകൻ! ജ്യോതിർഗോളങ്ങളുടെ ഭരണകർത്താ! പ്രധാനകാര്യം സാക്ഷാൽക്കാരമാണു്. സൂര്യന്മാരുടെ സൂര്യൻ! ജ്യോതിസ്സുകളുടെ ജ്യോതിസ്സു്! അത്ഭുതമെന്താണെന്നോ! നിങ്ങളെന്തിന്നു പുരുഷനും, സ്ത്രീയും, യാചകനും, രാജാവും, നശിച്ചമനുഷ്യനും ആയിരിക്കുന്നു? നിങ്ങൾ അതാണെന്നു ഭാവിക്കുന്നു; അതായിത്തീരുകയാണുചെയ്യുന്നു. നിങ്ങൾ ഈശ്വരനാണെന്നു ഭാവനചെയ്യുക; നിങ്ങൾ ഈശ്വരനാകും. ഒരു കെട്ടിടം പണിയാൻ വളരെക്കാലം വേണം; എന്നാൽ അതു പൊളിച്ചുകളയാൻ കുറച്ചുസമയമേ വേണ്ടു. നിങ്ങൾ നിങ്ങളുടെ തടങ്കൽ തുറുങ്കുകൾ ഉണ്ടാക്കാൻ വളരെസമയം ചെലവാക്കി. അതിപ്പോൾ തകർത്തുകളയുക. നിങ്ങൾ ഈശ്വരന്മാരുടെ ഈശ്വരനാണു്! യഥാർത്ഥാത്മസ്ഥാനത്തേയ്ക്കു നിങ്ങളെ സ്വയം ഉയർത്തുക! പ്രകാശ

പ്രകാശത്തിലേയ്ക്കു നിങ്ങളെ വലിച്ചെറിയുക. മുഴുപ്രപഞ്ചങ്ങൾ നിങ്ങളുടെമുമ്പിൽ വികസിക്കുന്നതു കാണുക. ഉദയസൂര്യൻ ചക്രവാളത്തിനുതാഴെ നില്ക്കുമ്പോൾ, ഇൻഡ്യായിൽ വളരെ സൗകര്യമായ സമയം കാഴ്ചകൾ ആഹ്ലാദിപ്പിക്കുമ്പോൾ, ഒരിക്കൽ അവിടെയിരുന്നാൽ നിങ്ങൾക്കു ആനന്ദകരമായ പർവ്വതത്തിൽ ആരോഹണംചെയ്യാം. ആദ്യം ഒരു പെൻസിലിന്റെ അറ്റത്തു ഒന്നടിക്കയും, അതുയരുമ്പോൾ ഒരു നല്ല കൊട്ടുകൊടുക്കുകയും, അതോടുകൂടി അതു ആകാശത്തിൽ പറന്നുപോകയുംചെയ്യുന്നതുപോലെ, പൊക്കിയെടുത്തു പറത്തുന്നതുപോലെ, മനസ്സിനെ ആകാശത്തിലേയ്ക്കുയർത്തിവിട്ടാൽ, അതു സുഗമമായി പാഞ്ഞുചെന്നു അത്യുന്നതസ്വർഗ്ഗത്തിലെ ഈശ്വരൻ അങ്കംവരെ അതു പൊയ്ക്കൊള്ളുന്നു. പക്ഷികളുടെ ഗീതങ്ങളും, കാററിന്റെ ഊത്തും, നദികളുടെ ഒഴുക്കുശബ്ദവും കൊണ്ടുണ്ടാകുന്ന പ്രചോദനം ഉയരട്ടെ ഓങ്കാരം ജപിക്കുക, അതു വികാരഭാഷയിൽ പാടുക. ആദ്യസൂര്യനെ ഒരു കണ്ണാടിയിലെന്നപോലെ വീക്ഷിക്കുക. ദ്വൈതാവസ്ഥയിലായിരിക്കരുതു്. അത്യുന്നതം—എന്റെ സ്വന്തസത്തയത്രെ. ഞാൻ അവനാകുന്നു. ഇൻഡ്യൻസ്ത്രീകൾ അവരുടെ തള്ളവിരലിൽ ചെറിയ കണ്ണാടികൾ ധരിക്കയും, അവയിൽ നോക്കിക്കൊണ്ടു കണ്ണാടി കാണാതെ അവരുടെ മുഖം പുറമേ കാണുകയും ചെയ്യുന്നു. എന്നാൽ അതു തങ്ങളുടെ സ്വന്തമുഖമാണെന്നു ധ്യാനിക്കുന്നു. പുറത്തു കാണുന്നവെങ്കിലും അതു തങ്ങളുടെ മുഖമാണെന്നു അവർ പരിഗണിക്കുന്നു. അതുപോലെ, സൂര്യൻ തന്റെ സ്വന്തആത്മാ—സത്ത—ആണെന്നു വേദാന്തി സാക്ഷാൽക്കരിക്കുന്നു; ഞാൻ സൂര്യസൂര്യനാണു്. എന്റെ ഒരുനിഴൽ ആ സൂര്യനാണു്; ഞാൻ ഓങ്കാരത്തിന്റെ പൊരുളാണു്. ഭാഷയും, ചുണ്ടുകളും, വികാരവും, പ്രവൃത്തിയും അങ്ങിനെ പറയട്ടെ.

"കുഞ്ഞേ, വരൂ!" എന്നിങ്ങനെ പറഞ്ഞാൽ വാക്കുകളിൽ ശക്തിയില്ല. ദൂരെയായിരുന്ന, നിങ്ങൾ കാണാൻ മോഹിച്ചിരുന്ന വേറൊരു കുട്ടി വരുമ്പോൾ നിങ്ങൾ പറയും:—"ഹാ! കുഞ്ഞേ! വരൂ! വരൂ!!" ഇതു സകല സിരകളിലും, രോമങ്ങളിലുംകൂടെ പറയപ്പെടുന്നു; നിങ്ങൾ കുട്ടിയുടെ അടുക്കലേയ്ക്കോടുന്നു; അതിനെ പിടിക്കുന്നു; ആലിംഗനംചെയ്യുന്നു; ഇതാണു വികാരത്തിന്റെ ഭാഷ ശരീരത്തിലെ ഓരോ ഞരമ്പുംകൊണ്ടു ഓങ്കാരം ജപിക്കുക. അല്പശക്തിയോടുകൂടി തുടങ്ങുക; ശബ്ദം ആദ്യം തൊണ്ടയിൽനിന്നു വരുന്നു പിന്നെ നെഞ്ചിൽനിന്നു്; പിന്നെ കീഴോട്ടു കീഴോട്ടുനിന്നു്; ഒടുക്കം നട്ടെല്ലിന്റെ അടിഭാഗത്തുനിന്നു്. പിന്നെ സുഷുമ്നാകവാടം തുറക്കുന്ന വൈദ്യുതശ്വാസം. നിങ്ങളുടെ ശ്വാസോഛ്വാസം ക്രമാനുശ

തമായി ഭവിക്കുന്നു. സകല രോഗാണുക്കളും, നിങ്ങളെ കൈവിടുന്നു. ചന്ദ്രൻ സൂര്യനോടു ബന്ധപ്പെട്ടിരിക്കുന്നതുപോലെ, സൂര്യൻ തന്നോടു ബന്ധപ്പെട്ടിരിക്കുന്നതായി ഒരു വേദാന്തി പരിഗണിക്കുന്നു. ചന്ദ്രൻ സ്വയം പ്രകാശിക്കുന്നതായി നമുക്കു തോന്നുന്നു. എന്നാൽ രശ്മി അശേഷവും സൂര്യനിൽനിന്നു വരുന്നതാണ്. അതുപോലെ സൂര്യൻ സ്വന്തപ്രഭാവത്തിൽ ശോഭിക്കുന്നതുപോലെ, പ്രത്യക്ഷപ്പെടുന്നു എന്നാൽ ആ പ്രഭാവമെല്ലാം എന്നിൽനിന്നു പുറപ്പെട്ടതാണ്.

സ്വപ്നങ്ങളിൽ നിങ്ങൾ വിവിധവസ്തുക്കൾ കാണുന്നു; ഒരു വൈദ്യുതദീപമെന്നിരിക്കട്ടെ. വെളിച്ചംകൂടാതെ നിങ്ങൾക്കു ഒന്നും കാണ്മാൻ സാധ്യമല്ലാ; സ്വപ്നങ്ങളിൽ സാധനങ്ങളെ കാണിക്കാൻ വിളക്കില്ല. വൈദ്യുതഗോളമോ, വജ്രമോ സ്വപ്നത്തിൽ നിങ്ങളെ കാണിക്കുന്ന വെളിച്ചം ഏതു്? അതു് ആത്മാവിന്റെ—നിങ്ങളുടെ സ്വന്തസത്തയുടെ – വെളിച്ചമാണ്. സ്വപ്നത്തിൽ കാണുന്ന സൂര്യന്റെ മഹത്വമെല്ലാം നിങ്ങളുടെ സ്വന്തപ്രകാശമാണ്. സൂര്യന്റെ മഹത്വമെല്ലാം എന്റെ മഹത്വത്തിൽക്കൂടെ കാണപ്പെടുന്നു! അങ്ങിനെയാണ് വേദാന്തി ഭാവനചെയ്യുന്നതു് ഭൌതിക പ്രപഞ്ചത്തിൽ പ്രകാശത്തിന്റെ—ജ്ഞാനത്തിന്റെ - അടയാളമാണ് സൂര്യൻ. അതിനാൽ സൂര്യനെ വീക്ഷിക്കുന്നതിൽ ഞാൻ ജ്ഞാനത്തിന്റെ വെളിച്ചമാണെന്നു ഭാവനചെയ്തു ആസ്വദിക്കുന്നു. സൂര്യൻ ശക്തിയുടെ ലക്ഷ്യവും, ഗ്രഹങ്ങളെ കറക്കിക്കൊണ്ടിരിക്കുന്നതും, സകലത്തിനും ജീവൻകൊടുക്കുന്നതും ആണ്.

ഇതാ! ഇവിടെ ഓങ്കാരം സാക്ഷാൽക്കരിക്കുന്നതിനു മറ്റൊരു മാർഗ്ഗം!

'അ'–എന്നതു അസ്തിത്വത്തെ (ജീവനെ) കുറിക്കുന്നു;

'ഉ'–എന്നതു പ്രകാശത്തെ (ജ്ഞാനത്തെ) കുറിക്കുന്നു;

'മ്'–എന്നതു ആനന്ദത്തെ (സുഖത്തെ) കുറിക്കുന്നു;

സൂര്യനിൽ സ്വർണ്ണലിപികളാൽ എഴുതപ്പെട്ടിട്ടുള്ളതു് ഓങ്കാരത്തിന്റെ അക്ഷരരൂപമാണ്—ലക്ഷ്യമാണ്. എഴുതപ്പെട്ട ഒരു പദംപോലെ ഓങ്കാരവും, അതിന്റെ ഭൌതികലക്ഷ്യമായ സൂര്യനും എന്റെ പ്രതിമയാണ്.

സൂര്യൻ സൌന്ദര്യത്തിന്റെ ചിഹ്നമാണ്; അതു് എല്ലാ ജ്യോതിസ്സുകളെയും ആകർഷിക്കുന്നു; അതു് അത്യുഗ്ര പ്രോജ്വലത്താണ്! അതു കാന്തിമത്താണ്! അതു പരമാനന്ദത്തെ സൂചിപ്പിക്കുന്നു. ഞാൻ പരമാർത്ഥമാണ്, സത്യമാണ്; മഹത്വമാണ്—ഇതു് അനു

ഭാവത്തിൽ വരുത്തുക. സകല ഗുണങ്ങളും ധർമ്മങ്ങളും എന്റേതാണ്! ഞാൻതന്നെയാണ്! ഞാനാണ്!

സത്ത്, ചിത്ത്, ആനന്ദം! എന്റെ ഒരു ചെറിയ വെളിച്ച ഭൌതികച്ഛായ മാത്രമാണ് സൂര്യൻ! ഞാൻ ഓങ്കാരത്തെ വന്ദിക്കുന്നില്ല. ഓങ്കാരം എന്നെ വന്ദിക്കുന്നു. എല്ലാ ഗ്രഹങ്ങളും ശരീരങ്ങളും, ദിവ്യമായാലും, മാനുഷികമായാലും, അവരുടെ മുമ്പിൽ ചുറ്റിത്തിരിഞ്ഞുകൊണ്ടിരിക്കുന്നതോ, ആ സൂര്യനാണ് ഞാൻ. അചഞ്ചലൻ. അനന്തൻ! എന്റെ മുമ്പിൽ പ്രപഞ്ചമെല്ലാം ചുററിത്തിരിയുന്നു. അവളുടെ എല്ലാ വശങ്ങളും, അംശങ്ങളും എനിക്കു കാണിക്കാനായി പ്രപഞ്ചം കറങ്ങുന്നു തന്റെ സൌന്ദര്യമശേഷം എന്നെ തുറന്നുകാണിക്കാൻവേണ്ടി! എനിക്കുവേണ്ടി എന്റെ മുമ്പിൽ സൂര്യൻ പ്രകാശിക്കുന്നു.

ക്രിസ്തുവിന്റെ ഹൃദയം, ഷേക്സ്പീയരുടെ തലച്ചോറ്, പ്ലേറ്റോവിന്റെ മനസ്സ് — ഇവയെല്ലാം എന്റെ മഹത്വത്താൽ പോഷിപ്പിക്കപ്പെടുന്നു; എന്റെ സൂര്യപ്രകാശത്തിൽനിന്നു പാനംചെയ്യുന്നു. സൂര്യന്റെ സാന്നിധ്യത്തിൽ അല്പമൂല്യം മാംസപേശികൾ ചലിക്കുന്നുവെന്നു മനുഷ്യർ വിചാരിക്കുന്നു. എന്റെ ഐശ്വര സാന്നിധ്യമാണ് ഇതൊക്കെ സംഭവിക്കാൻ — നടന്നുകൊണ്ടിരിക്കാൻ — കാരണം.

സുഷുപ്തനായ എന്നിൽ ജീവിക്കുക; പ്രകാശപ്രകാശമാണ് ഞാൻ! എന്റെ സാന്നിധ്യമാകുന്ന സമുദ്രത്തിൽനിന്നു സകല കല്ലോലങ്ങളും ഉണ്ടാകുന്നു. ഞാൻ രാജാധിരാജനാണ്! എല്ലാ രാജാക്കന്മാരെയും, എല്ലാ പുഷ്പങ്ങളെയും നോക്കൂ! ഞാൻ സൂര്യകിരണങ്ങളിൽ മന്ദഹസിക്കുന്നു! ഞാൻ യുദ്ധവീരന്മാരുടെ മാംസപേശികളെ ചലിപ്പിക്കുന്നു! സകല വിത്തും എന്റെ ഇച്ഛയാണെന്നു നക്കുന്നത് സകല ജീവികളും എന്റെ രാജ്യവും മഹത്വവുമാണ് പ്രതിദിനഭക്ഷണം കൊടുക്കുന്നത്! ഭൂമിയെ ഉറക്കുന്നതും അവരാണ്. എന്റെ മുമ്പിൽ പാപചിന്തകളും, ലൌകികമോഹങ്ങളും വരാൻ അവകാശമില്ല.

എന്റെ പരിശുദ്ധമായ സന്നിധിയിൽ, ക്ഷുദ്രകർമ്മങ്ങൾക്ക് തള്ളിക്കയറാൻ അവകാശമില്ല, കോപം കാമം മുതലായതു് അന്ധകാരത്തിന്റെ വസ്തുക്കളാണ് ഞാൻ അത്യന്തം മഹത്തിലും, അത്യന്തം അണുവിലും, സകലത്തിലും വ്യാപിച്ചിരിക്കുന്നു. ഞാൻ ദ്രഷ്ടാവും, കാണപ്പെടുന്നവനും, പ്രവർത്തിക്കുന്നവനുമത്രേ. യേശു

ക്രിസ്തുവിൽ ഉണ്ടു് ഞാൻ! അതിജുഗുപ്സാപാത്രത്തിലും ഉണ്ടു ഞാൻ! സർവ്വസ്വവും! നിങ്ങളുടെ കാമത്തിനു വിഷയമായതെല്ലാം ഞാനാണു്. ഞാൻ ഇടിനാദത്തിൽ ഉരുളുന്നു; മറിയുന്ന കടലുകളിലും ഉരുണ്ടുനടക്കുന്നു. ഫ്രാൻക്ലിൻ, ന്യൂട്ടൺ, കാൽവിൻ, പ്രവാചകന്മാർ—ഇവരുടെ ഹൃദയങ്ങൾ ഞാനാണു്. ഉറവസ്ഥാനം! തോട്ടങ്ങളുടെയും, പ്രകൃതിക്കാഴ്ചകളുടെയും ഉത്ഭവസ്ഥാനം!

ഈവിധമുള്ള ഹൃദയവികാരങ്ങളോടുകൂടി, ഓങ്കാരത്തിനു് ഈ അർത്ഥമെല്ലാം കൊടുക്കുക—ഈ പദ്ധതി വളരെ ലഘുവാണു്; അതു ജപിക്കുക; അതു സകല വ്യാപാരങ്ങളിലും നടപ്പിലാക്കി ജീവിക്കുക; ഈശ്വരന്മാരെപ്പോലെ അതിൽ സഞ്ചരിക്കുക; ഉൽകൃഷ്ടമല്ലാത്ത ഏതെങ്കിലും ആഗ്രഹങ്ങളുടെ മുമ്പിൽ തലകുനിക്കുന്നതു് ആത്മാഭിമാനത്തിൻെറ അഭാവം കാണിക്കുന്നു. നിങ്ങളുടെ ഉൽകൃഷ്ടമഹത്വത്തിൽ—ഉന്നതപദവിയിൽ—നടക്കുക. പ്രാപഞ്ചികമായ ആശകൾ നിങ്ങളെ ദരിദ്രിപ്പിക്കുന്നുവെങ്കിൽ, നിങ്ങൾ ഓങ്കാരം ഗാനംചെയ്തുകൊണ്ടിരിക്കുന്നില്ല.

സുഷുമ്നാനാഡിയെ തുറക്കുന്നതിനെപ്പററി—സഹസ്രാരപത്മത്തെപ്പററി നിങ്ങളുടെ സമയം വൃഥാ നശിപ്പിക്കരുതു്. സകലതും നിങ്ങളിൽ വന്നുചേരും. അത്യത്ഭുതഫലങ്ങൾ നിങ്ങൾക്കു കാണാം. ഭയത്തിനും, വ്യാകുലതയ്ക്കും, ഉൽക്കണ്ഠയ്ക്കും, അസ്വാസ്ഥ്യത്തിനും അതീതനായിരിക്കുക. നിങ്ങൾ എല്ലാ ജ്ഞാനവും കണ്ടെത്തും. പ്രപഞ്ചം സ്വമേധയാ നിങ്ങളിലേയ്ക്കു എത്തും. സകല വസ്തുക്കളും നിങ്ങളെ വണങ്ങും. ചുററിച്ചുററിത്തിരിയുന്ന, സർപ്പാകൃതിയിലുള്ള, കുഴഞ്ഞ വഴികളിൽ നിങ്ങൾ ചുററിത്തിരിഞ്ഞു കുഴങ്ങരുതു്; നിങ്ങൾക്കു പിന്നീടു പശ്ചാത്തപിക്കേണ്ടിവരും.

ഓം!

## 5. (രാമൻെറ കുറിപ്പുബുക്കിൽനിന്നു്)

ജനങ്ങൾ വളരെ യുക്തിഹീനമായി പ്രവർത്തിക്കുന്നു എന്നു കാണപ്പെടുന്നു. അവ്യക്തവും അവിശദവുമായ വിധത്തിൽ തങ്ങളുടെ സ്വന്തനന്മയറിയാതെ, തീരെ അന്യോന്യവിരുദ്ധമായി അവർ പെരുമാറുന്നു. എന്തുകൊണ്ടു്? ലോകം വെറും സ്വപ്നമല്ലാതെ മറെറാന്നും അല്ലാത്തതുകൊണ്ടു്. സ്വപ്നവസ്തുക്കൾ അവ്യക്തവും അവർണ്ണനീയവും ശരിയായ രൂപമില്ലാത്തവയും അസ്പഷ്ടവുമായ രേഖകൾ മാത്രമാണെന്നല്ലാതെ മറെറന്തായിരിക്കുമെന്നു നിങ്ങൾക്കു പ്രതീക്ഷിക്കാം?

സാധാരണ ഉദ്ദേശങ്ങൾ ഒന്നുംതന്നെ പ്രേരിപ്പിക്കാൻ ഇല്ലാതെയും, അതിനാൽ ഒരുതരത്തിലും തന്നിൽ യാതൊരു പ്രേരണാശക്തിക്കും പ്രവർത്തിക്കാൻ കഴിവില്ലാതെയും ഇരിക്കുന്നവനാണ് ജീവന്മുക്തൻ. ലാഭവും നഷ്ടവും സ്നേഹിതന്മാരുടെ ഉപദേശങ്ങളും ഗുണവും ദോഷവും ശിഷ്യന്മാരുടെ സംഭാഷണവും പ്രതിദ്വന്ദ്വികളുടെ കടിലനിർദ്ദേശങ്ങളും ഏതുവിധമായ അപ്രതീക്ഷിതവാർത്തകളും തന്നെ സ്പർശിക്കാനനുവദിക്കയും, "എന്ത്?" എന്നുംമററുമുള്ള ചോദ്യങ്ങളും പ്രസ്താവനകളും പുറപ്പെടുവിക്കയും ചെയ്യുന്ന ഒരുവൻ—അവൻ ജനങ്ങളെ നയിക്കാൻ അയോഗ്യനും, വഴികാണിക്കാൻ അപ്രാപ്തനുമാണ്; അവൻെറ സാക്ഷാൽക്കാരാവസ്ഥ താഴ്ന്നതും ആപൽക്കരവുമാണ്.

## ലാ ഇലാഹാ ഇല്ലില്ലാഹാ

ഉദാരത നമുക്കു പ്രകൃതിസിദ്ധമായിട്ടു ഉണ്ടാകാത്തിടത്തോളം കാലം, നമുക്കു ഈശ്വരപ്രാപ്തി സാദ്ധ്യമല്ലാ; അടഞ്ഞ ഹൃദയത്തിനു സാക്ഷാൽക്കാരമേ ഇല്ല; കൃപണന്മാർക്കു സമാധാനമില്ല. എന്നിട്ടും, ഹ്രസ്വപരിധികളിലേയ്ക്കു നമ്മെ സങ്കോചിപ്പിക്കത്തക്കവിധമുള്ള ചിന്തകളെ ബാഹ്യബന്ധങ്ങൾ നമ്മിൽ പ്രബലമായി തള്ളിക്കയററുന്നു. മഹാനുഭാവത്വം (ഔദാര്യം) നിയമമായിരിക്കണം; എന്നിട്ടും ലോകം അതിൻെറ പ്രത്യക്ഷപ്രതികൂലമായ ഭാവമാണ് നമ്മിൽ ഉല്ലാദിപ്പിക്കുന്നതു്. അതെങ്ങിനെ യോജിപ്പിക്കാം? അനുഷ്ഠാനനിയമം, മഹാനുഭാവത്വം ആയിരിക്കണം. നാം ഹൃദയാന്തർഭാഗത്തുനിന്നു ഈശ്വരസത്തയെ വിശ്വസിക്കയും, അയൽക്കാരെന്നു തോന്നപ്പെടുന്ന രൂപങ്ങൾ അനസ്തിത്വമാകയാൽ ആ അയൽക്കാർ മുഖേന പ്രവർത്തിക്കാതിരിക്കയും ചെയ്യുന്നതുകൊണ്ടുമാത്രമേ ഇതു കാണാനും സൂക്ഷിക്കാനും സാധിക്കയുള്ളൂ

## സൌന്ദര്യം

വരുക! ഞാൻ നിനക്കു ഈശ്വരനെ കാണിച്ചുതരാം!

പരിശുദ്ധതയിൽനിന്നു കടഞ്ഞു് രൂപപ്പെടുത്തിയതായി തോന്നപ്പെടുന്ന ആ മുഖത്തു നോക്കുക. അതാണ് സൌന്ദര്യം! പരിശുദ്ധത, ത്യാഗം, ആശ്ചര്യബോധം, ഉദാസീനഭാവം, ഇന്ദ്രിയമമത്വനിഷേധം ഇവയാണ് സൌന്ദര്യത്തെ രൂപവൽക്കരിക്കുന്ന ഘടകങ്ങൾ. ആദ്ധ്യാത്മികമോ, ഭൌതികമോ ആയ ആകർഷകത്വം എല്ലായ്പോഴും പരിശുദ്ധതയുടെ തോതനുസരിച്ചുള്ള പ്രത്യക്ഷാനുപാതപ്രകാരം ഉൽഭവിക്കുന്നു. വെളുത്ത പ്രകാശത്തിൽനിന്നു പുറപ്പെടുന്ന വർണ്ണങ്ങളുടെ വശീകരണശക്തി മുഴുവനും ത്യാഗവും, ആത്മ

നിഷേധവുംമൂലം ഉണ്ടാകുന്നു. ഒരു പദാൎത്ഥത്തിനു് നാം ആരോപിക്കുന്ന നിറം അതു ത്യജിക്കുന്ന നിറംതന്നെയാണു്. വെളുത്തതും, പ്രകാശമാനവും ആയ വസ്തുക്കൾ സകല നിറങ്ങളെയും പരിത്യജിക്കുന്നവയാകുന്നു. ഒരു ശിശുവിലോ, കൊച്ചുകുഞ്ഞിലോപോലെ, അവകാശവാദത്തിന്റെ അഭാവത്തിനു അനുപാതമായിട്ടാണു് മനോഹരത്വം—വശ്യത—ഇരിക്കുന്നതു്.

ഇനി നേരിട്ടുവീക്ഷിക്കുക! ഒരേനേക്കു നോക്കുക! സൂക്ഷ്മമായി നിരീക്ഷിക്കുക! സൌന്ദൎയ്യത്തിന്റെ രേഖയും, വസ്തുത്വത്തിന്റെ രേഖയും, ഒരേബിന്ദുവിൽ (ഈശ്വരനിൽ) ചെന്നുസമ്മേളിക്കുന്നതുവരെ നോക്കുക! നിങ്ങൾ ഇടയ്ക്കു ഭ്രംശിച്ചുവീഴുന്നപക്ഷം നിങ്ങൾക്കു നാശംഭവിക്കട്ടെ!

മൂഢമായി നാം ഒന്നിനെ "സുന്ദരവസ്തു" വെന്നുവിളിച്ചു് അതിൽ ശ്രദ്ധയെ കേന്ദ്രീകരിക്കുമ്പോൾ, സൌന്ദൎയ്യത്തിനു ദൈവികമായ ഹാനിസംഭവിക്കുന്നു; അത്രത്തോളം ആത്മീയസൌന്ദൎയ്യത്തിനും ഭംഗംവരുന്നു; എന്തെന്നാൽ നമ്മുടെ ശ്ലാഘകളിൽ ആ വസ്തുവും—മനുഷ്യനും—വിശ്വസിച്ചുപോകുന്നു.

കരസ്ഥത്വബോധം (Sense of Possession) നശിക്കുമ്പോൾ, പ്രകാശഗമനക്ഷമത (Transparency) ഉണ്ടാകുന്നു. ഒരു മുഖത്തിനു് ഉടമസ്ഥത കണ്ടുപിടിച്ചു് ആരോപണംചെയ്യുമ്പോൾ, നിങ്ങൾ അതിനെ കുത്രപപ്പെടുത്താൻ തുടങ്ങുന്നു. ഇങ്ങിനെ നിങ്ങൾ ഒരു കുഴികുഴിച്ചു് അതിലേയ്ക്കു വീഴുന്നു. നിങ്ങളെത്തന്നെയും, വശ്യവസ്തുവെന്നുവിളിക്കപ്പെടുന്നതിനെയും നാശപ്പെടുത്താതിരിക്കുക! അതിനപ്പുറംകാണുക! ഈശ്വരനെ വീക്ഷിക്കുക! കാഴ്ചയാകുന്ന മൂടുപടം കീറിയെറിയുക! ഉള്ളിലേയ്ക്കു കടന്നുനോക്കി രാമനെക്കാണുക!

ലൌകികബുദ്ധിശാലികളുടെ ശരീരസംവിധാനോപദേശങ്ങളും, ബോധയുക്തമായ സ്ഥാപനോദ്യമങ്ങളും, റോഡിന്റെ Students' Manual (വിദ്യാൎത്ഥിസഹായം) എന്ന ഗ്രന്ഥത്തിൽ കൊടുത്തിട്ടുള്ള പ്രകൃതിവിരോധവും, ഭാരാവഹവും ആയ പ്രയത്നോപദേശംപോലെതന്നെ, അപ്രായോഗികവും നിഷ്ഫലവും ആണു്. ജീവനുള്ളതാണെങ്കിൽ ഒരു കുട്ടിയുടെ ശരീരസംവിധാനം സ്വയം അഭിവൃദ്ധിപ്പെടുകയും സ്വയം വളരുകയും ചെയ്യുന്നു. അതുപോലെ, നിങ്ങൾ ജീവിക്കുകമാത്രമേ ചെയ്യേണ്ടതുള്ളൂ. അതായതു്, ഈശ്വരനുമായിട്ടു ഐക്യമടയുക. അപ്പോൾ സംവിധാനങ്ങൾ സ്വയമേ നിങ്ങൾക്കു ചുററും രൂപം എടുത്തുകൊള്ളും. ലൌകികമനസ്സുകൾ

സഹാനുഭൂതി കാണിക്കാനും, അവരുടെ നിലയെ അംഗീകരിക്കാനും നിങ്ങൾ പ്രേരിതരാകുന്നുവെങ്കിൽ, എന്തുകൊണ്ടു ഈശ്വരനുമായി സഹാനുഭാവം നേടാനും, അദ്ദേഹത്തിന്റെ നിലയെ സ്വീകരിക്കാനും നിങ്ങൾക്കു കഴിവില്ലാതിരിക്കണം? അവൻ പാവപ്പെട്ടവനാണ്; അവനല്ലാതെ വേറാരുമില്ല; അവൻ അനാഥൻ (മാതാപിതാക്കന്മാർ ഇല്ലാത്തവൻ) ആണുതാനും.

## 6. ചില വിദ്യാഭ്യാസകാലകത്തുകൾ.

(ഒരു കോളജുവിദ്യാൎത്ഥിയായിരുന്നപ്പോൾ സ്വാമിരാമതീൎത്ഥൻ ഗുരു ധന്നാരാമ്ജിയ്ക്കയച്ച കത്തുകൾ ആണിവ മിക്കതും. സ്വാമിയുടെ ആഭ്യന്തരജീവിതത്തിന്റെ പരിണാമഗതികൂടി ഇവയിൽനിന്നു ഗ്രഹിക്കാവുന്നതാണ്.)

1888-മെയ്-18—മിഷ്യൻ കോളജിൽചേൎന്നു. പ്രതിമാസം ഒരുരൂപാവാടകയ്ക്കു ഒരു വീടുകിട്ടി. പഞ്ചാബു മുഴുക്കെ മെട്രിക്കുലേഷൻ പരീക്ഷയിൽ മുപ്പത്തിഎട്ടാമനായിട്ടു ഞാൻ പാസ്സായി. എന്നാൽ ഒരു സ്കോളർഷിപ്പുകിട്ടാൻ സാധിച്ചില്ല. ഈ കോളജിൽ എനിക്കു നാലരരൂപാ ഫീസുകൊടുക്കണം.

1888-ജൂൺ-10—മഹാരാജ് രഞ്ജിത്സിംഗിന്റെ സമാധിക്കു സമീപം എവിടെയെങ്കിലും താമസിക്കാത്തതെന്തെന്ന് ഭവിടുന്നു ചോദിച്ചല്ലൊ. എനിക്കു ആവശ്യമായ ഏകാന്തതയും, പഠിക്കാൻ വേണ്ട സ്വാതന്ത്ര്യവും ആ സ്ഥലത്തു കിട്ടാൻ തരമില്ലെന്നുള്ളതാണു് വലിയ കാരണം.

1888-നവംബർ—14-ഞാൻ എന്നെയും, എന്റെ സൎവ്വസ്വവും അവിടുത്തെ തൃപ്പാദങ്ങളിൽ സമൎപ്പിക്കുന്നു. ഹേ! ഈശ്വരാ!! എനിക്കു് ഒരു സ്കോളർഷിപ്പുകിട്ടാൻ ഏററവും വലിയ സാധ്യതയുണ്ടു്.

1889-മാൎച്ച്-19 — ഈശ്വരാ! എനിക്കു സ്കോളർഷിപ്പുകിട്ടി

1890-ഫെബ്രുവരി-11—എനിക്കു് ഇൻറർമീഡിയററു പരീക്ഷയ്ക്കു ചേരാനുള്ള ഫീസ്സ് അടയ്ക്കണം. ഇനിയും ഭഗവൻദാസ്സിന്റെ പക്കൽനിന്നും പണം വന്നുചേൎന്നില്ല. ഞാൻ എന്റെ പ്രയത്നങ്ങളിൽ വിശ്വസിക്കുന്നില്ല, എന്നാൽ അങ്ങയുടെ ദാക്ഷിണ്യത്തിൽ വിശ്വസിക്കുന്നു. അങ്ങു കല്പിക്കയാണെങ്കിൽ ഞാൻ പരീക്ഷയ്ക്കു ചേരാം. അല്ലെങ്കിൽ, ഞാൻ പരീക്ഷാഫീസ്സ് അടയ്ക്കുന്നുമില്ല, പരീക്ഷയ്ക്കു ചേരുന്നുമില്ല.

1889-ഫെബ്രുവരി-13—എനിക്ക് എന്റെ ഇഷ്ടംപോലെ ചെയ്യാമെന്നു വിചാരിച്ചതു തെറ്റിപ്പോയി. കോളേജിലെ പ്രിൻസിപ്പാൾ സായ്‌വ് എന്റെ പേരും പരീക്ഷയ്ക്കയച്ചു. എനിക്കു കടലാസ്സുകളിൽ ഒപ്പിടുകമാത്രമേ ചെയ്യാനുണ്ടായിരുന്നുള്ളു. അതു കൊണ്ടു് എനിക്കു പരീക്ഷയ്ക്കു ചേരണം. എനിക്കിതിനാവശ്യമുള്ള പണം ഭഗവൻദാസ്സിൽനിന്നു കിട്ടി. ക്ഷമിക്കുക! മാപ്പുതരുക! ഞാൻ അങ്ങയുടെ ദാസനാണു്. (അടിമയാണു്.)

1890-ഫെബ്രുവരി-18—ഞാൻ കോളേജിൽനിന്നു മടങ്ങുമ്പോൾ ഇന്നു് സർവ്വകലാശാലാപരീക്ഷാഫലം നോക്കാൻ പോയിരുന്നു. അതു പുറത്തായില്ല ഞാൻ മുകുന്ദലാലിനെ പറഞ്ഞയച്ചു. പക്ഷേ ഗുജ്‌റാറ്റ്, ഹഫിസിയാബാദ്, സിയാൽകോട്ട്, എന്നീ സ്ഥലങ്ങളിൽനിന്നു ചേർന്നിരുന്ന വിദ്യാർത്ഥികളുടെ പേരു എഴുതിയ കടലാസു കുട്ടികൾ കീറിക്കളഞ്ഞു. ആ സ്ഥലങ്ങളിൽ നിന്നു ചേർന്നിരുന്ന പരീക്ഷ്യരുടെ ഫലത്തിൽ അസന്തുഷ്ടരായ ഏതോ ചില മറയർ അസൂയകൊണ്ടിങ്ങനെ ചെയ്തതാണു്, കൃത്രിമം ചെയ്തതാണു്.

1890-മാർച്ച്-10—ഈശ്വരൻ കാരുണ്യവാനും,ശാന്തിപൂർണ്ണനും ആണെന്നു പറയപ്പെടുന്നു. അപ്പോൾ അങ്ങെന്താണു് കോപിയായിരിക്കുന്നതു്? അങ്ങെന്നോടു ക്ഷമിക്കാത്തതെന്താണു്? ഞാൻ ഈശ്വരനെ കാണുന്നതിനെ തടസ്സപ്പെടുത്തുന്ന എന്തോ ഒരു വീഴ്ച എന്നിൽ ഉണ്ടെന്നും, അതു ഗ്രഹിച്ചതുകൊണ്ടു് അങ്ങെന്നെ അവഗണിച്ചിരിക്കുന്നു എന്നും, ഇതൊക്കെ അവിടുന്നു ഈശ്വരഭവനത്തിൽ നിന്നാണു് മനസ്സിലാക്കിയതെന്നും ഞാൻ ഊഹിക്കുന്നു; പക്ഷേ തീർത്ഥരാമൻ അവിടുത്തെ ആളായിരിക്കുന്നതിനാൽ അവനു ഈശ്വരദർശനം അസാധ്യമായാൽ ലോകം അങ്ങയെ പരിഹസിക്കും. എന്റെ നില പക്ഷേ ഇതാണു്:—എന്നോടുക്ഷമിക്കുക!! എന്റെ ദോഷ്യങ്ങളെ നോക്കരുതേ!

"അങ്ങെന്നെ യുള്ളിലേയ്ക്കാവാഹനംചെയ്യുമ്പോൾ
ഇങ്ങിക്കതകൊന്നേ ഞാനറിയു;

അങ്ങെന്നെപ്പോകാൻ പറഞ്ഞീടുംനേരത്തും
ഇങ്ങിക്കതകൊന്നേ ഞാനറിയു.

ഞാനന്യമായ കവാടം യാതൊന്നുമേ
കാണുന്നതില്ലല്ലൊ കണ്ണിൻമുമ്പിൽ.

ഞാനിശ്ശിരസ്സിനെ നന്നായറിയുന്നു.
നൂനമതിന്നടെയേകമാകും

സ്ഥാനവുമുണ്ടറിയുന്നു ഞാൻ, ആയതോ
ഹാ! നിന്റെ വാതിലിൻ മുമ്പുമാത്രം.''

(പേഷ്യനിൽനിന്നും)

1890-മാർച്ച്-20—പേഷ്യൻഭാഷയിലുള്ള പരീക്ഷകഴിഞ്ഞു. മാത്തമാററിക്സും എഴുതിക്കഴിഞ്ഞു. അതൊരു പ്രയാസമേറിയ വിഷയമാണ്. എന്നാൽ അങ്ങു ദയാവാനായിട്ടിരിക്കമെങ്കിൽ, യാതൊന്നും വിഷമമല്ല.

1890-മാർച്ച്-23—ഇന്നു ഞങ്ങൾക്കു ബഹുദുർഘടമായ ചോദ്യക്കടലാസ്സുകളായിരുന്നു. അതു സയൻസ്—പ്രകൃതിശാസ്ത്രം—ഏററവും വിഷമമായ ഒരു വിഷയം—ആയിരുന്നു.

1890-ജൂൺ-6—അവിടുന്നെന്താണ് എനിക്കു എഴുതതയയ്ക്കാത്തതു്? ഞാൻ ഏററവും ഭംഗിയായി പണിയെടുക്കുന്നു, എന്നാലും എനിക്കു വളരെ ജോലിചെയ്യാനുണ്ടു്. എനിക്കങ്ങയുടെ അടുത്തുവരാൻ തരമില്ല. ഞങ്ങൾക്കു പേരിനുമാത്രമേ രണ്ടു ഒഴിവുദിവസങ്ങൾ ഉണ്ടായിരുന്നുള്ളു. രണ്ടുവാരംകൊണ്ടുപോലും ചെയ്തുതീക്കാൻമേലാത്തവിധം കോളജുജോലി അത്യധികമാണ്. അങ്ങയുടെ ആജ്ഞയെ അനുസരിക്കാൻ എനിക്കു കഴിവില്ലാത്തതുകൊണ്ടു അങ്ങു തെററിദ്ധരിക്കരുതു്.

1890-ജൂൺ-11—പ്രിൻസിപ്പാൾ കണ്ണുഡോക്ടരുടെ പേക്കൊരുകത്തെഴുതി എനിക്കുതന്നു. ഡാക്ടർ എനിക്കു കണ്ണാടിവേണമെന്നു വിധിച്ചിരിക്കുന്നു. അതു മേടിക്കാൻ ബോംബേയ്ക്കു അയയ്ക്കുന്നതിനു എനിക്കു അഞ്ചുരൂപാ വേണ്ടിയിരിക്കുന്നു.

1890-ജൂൺ-25—എനിക്കു ബോംബേയിൽനിന്നു മൂക്കുകണ്ണാടികിട്ടി. അതുശരിയായിരിക്കുന്നോഎന്നു പരിശോധിപ്പിക്കാൻ ഞാൻ വീണ്ടും നയനചികിത്സാവിദഗ്ദ്ധനായ ഡോക്ടരുടെ അടുക്കൽ പോകുകയും പരിശോധനകഴിച്ചു് അതു ശരിയാണെന്നു ഡോക്ടർ അഭിപ്രായപ്പെടുകയുംചെയ്തു. എനിക്കിപ്പോൾ ബ്ലായ്ക്കുബോർഡു് അധികം നല്ലവണ്ണംകാണാം. നേത്രഡോക്ടർ പറഞ്ഞതുപോലെ കണ്ണാടിവെക്കണമെന്നു പ്രിൻസിപ്പാളും പറഞ്ഞു. കണ്ണാടിവെച്ചാൽ എനിക്കു അധികം കൃത്യമായി ദൂരസാധനങ്ങൾ കാണാൻ കഴിവുണ്ടു്. അതാണ് കണ്ണാടി ഞാൻ തിരിച്ചു കൊടുക്കാഞ്ഞതു്. കണ്ണാടിയെപ്പററി ഇപ്പോൾ അവിടുത്തെ അഭിപ്രായം എന്താണു്?

1890-ജൂലായി-19—ഞങ്ങളുടെ വെക്കേഷൻ ആഗസ്റ്റ് 1-ാംനു-മുതൽ തുടങ്ങുന്നു ഇന്നു ജൂലായി 19 ആണു്. ഞാൻ

എൻെറ മുഖം അങ്ങയിൽനിന്നു തിരിച്ചുകളഞ്ഞുവെന്നു വിചാരിക്കാതിരിക്കാൻ ദയവുണ്ടാകണേ! അല്പസമയത്തിനുശേഷം ഒരുത്തൻ ഒരു പണിചെയ്യാൻ ഭാവിക്കവേ അവനതു ചെയ്തുതുടങ്ങുമ്പോൾ, അവനതിൽ ഒരു നോട്ടംകിട്ടുന്നു. അതു ഏററവും ഭംഗിയായി ചെയ്യാനുള്ള ജ്ഞാനം അവനു അപ്പോൾ ലഭിക്കുന്നു. വളരെ ആലോചിക്കാതെതന്നെ അതു ചെയ്തുതീക്കാനുള്ള വഴിയും രീതിയും അവൻ മനസ്സിലാക്കുന്നു എന്തുകൊണ്ടെന്നും, എങ്ങിനെയെന്നും പറയാൻ അവനു കഴിവില്ലാതിരിക്കും; എന്നാലും പ്രകൃതിസഹജമായിട്ട് അവൻ അതു ഗ്രഹിക്കുന്നു. എനിക്കു കാരണങ്ങൾ പറഞ്ഞു വിവരിക്കാൻ അറിവില്ലാ; എന്തെന്നാൽ കാരണം കണ്ടുപിടിക്കുന്നതു തത്വശാസ്ത്രജ്ഞന്മാരുടെ ജോലിയാണ്. എല്ലാവരും തത്വജ്ഞന്മാരല്ലാ; എന്നാലും കാരണങ്ങൾ പറയാതെതന്നെ ഓരോരുത്തക്കു അവരവരുടെ മാർഗ്ഗങ്ങളിൽ ഭംഗിയായി ചരിക്കാൻ അറിവുണ്ടു്. ഞാൻ കുട്ടിയായിരുന്നപ്പോൾ, അനേകം കവിതാശകലങ്ങളുടെ വൃത്തഭംഗിയും, പ്രാസഭംഗിയും തിട്ടപ്പെടുത്തി ന്യായമായ തീൎപ്പുകല്പിക്കാൻ എനിക്കു കഴിയുമായിരുന്നു; പക്ഷേ എനിക്കു അതിൻെറ കാരണങ്ങൾപറയാനോ, വിവരണങ്ങൾ കൊടുപ്പാനോ, കഴിവുണ്ടായിരുന്നില്ല. പത്തുവഷത്തിനുശേഷം, ഇപ്പോൾ എനിക്കു ഛന്ദശ്ശാസ്ത്രവും, ശബ്ദശാസ്ത്രവും ഞാൻ പഠിച്ചതിനു പിന്നിട്ട്, അക്കാലത്തെ എൻെറ തീൎപ്പുകൾ ശരിയായിരുന്നുവെന്നു കാണാൻ കഴിയുന്നു. എനിക്കു അക്കാലത്തു കാരണങ്ങൾ പറയാൻ കഴിയുമായിരുന്നില്ലെങ്കിലും, അതുകൊണ്ടു എൻെറ തീരുമാനങ്ങൾ തെററിപ്പോയി എന്നുവന്നിട്ടില്ല. എനിക്കതു അറിവില്ലാതിരുന്നുവെങ്കിലും കാരണം എൻെറ ഉള്ളിൽകിടന്നിരുന്നു. ശരിയായ നീതിബോധം ഉള്ളവനു സദാ കാരണവും സമാധാനവും പറയാൻ തീൎച്ചയായും കഴിയണം എന്നില്ലെന്നു ഇതു തെളിയിക്കുന്നു. പലപ്പോഴും യുക്തിയും കാരണവും ചോദിക്കാതെതന്നെ അവൻ സാരത്തിൽ നല്ലവനും, അവൻെറ അന്തഃപ്രേരണകളെ അനുസരിക്കുന്നവനും ആണെന്നു നമുക്കറിയാമെങ്കിൽ, അവൻെറ തീരുമാനങ്ങളെ നാം അംഗീകരിക്കുകതന്നെവേണം.

*    *    *    *

ഞാൻ അവിടുത്തെ ആജ്ഞ നിഷേധിക്കുന്നുവെന്നു ഞാൻ ഒരിക്കലും കരുതുന്നില്ല. ഞാൻ എന്തുചെയ്താലും അതു അനുസരണചൈതന്യമാണെന്നു അങ്ങു എല്ലായ്പോഴും കരുതിക്കൊള്ളണം.

ഞാൻ ഒഴിവുകാലമത്രയും ഗുജറൻവാലായിൽ അങ്ങയുടെ കൂടെ കഴിച്ചുകൂട്ടണമെന്നു അങ്ങു പറയുന്നു. അങ്ങു പറയുമ്പോലെ

ഞാൻ അവിടെവരണം. അതു എങ്ങിനെയെങ്കിലും ഞാൻ സാധിക്കാം. എന്നാൽ എന്റെ സമയമെല്ലാം അവിടെ ചെല വാക്കുക എന്തായാലും ഞാൻ ചെയ്യുകയില്ല. എനിക്കങ്ങിനെയാണു തോന്നുന്നതു്. ഞാൻ അങ്ങിനെ ചെയ്യണമെന്നു വിചാരിക്കുന്നതേ ഇല്ല. എനിക്കു കാൎയ്യകാരണങ്ങൾ പറഞ്ഞു സമാധാനംതരാനു ണ്ടെന്നു ചിന്തിക്കാനും അങ്ങിനെ സമയം വ്യൎത്ഥമായിക്കളയാനും വെറുപ്പാണെങ്കിലും അങ്ങയോടു ചില കാരണങ്ങൾ പറയാം. എന്നാൽ ഞാൻ ഭക്തിഹീനനാണെന്നും,എനിക്കങ്ങയോടുള്ള സ്നേഹ ത്തിനും, ആദരത്തിനും ഭംഗമുണ്ടായിപ്പോയെന്നും അങ്ങു സംശയി ക്കാതിരിക്കാനും, അങ്ങിനെ അങ്ങയെ സത്യം ബോധ്യപ്പെടുത്താനും വേണ്ടിമാത്രമാണു് ഞാൻ ഇങ്ങിനെ ചില കാരണങ്ങൾപറയു ന്നതു്.

എന്റെ കാരണങ്ങൾ:—ലാഹോറിൽതന്നെ താമസിക്കുന്ന തിന്റെയും, സുഹൃത്തുക്കളെയും ബന്ധുക്കളെയും സന്ദൎശിക്കാൻ നാട്ടിൽ പോയി താമസിക്കുന്നതിന്റെയും ഭേദം എനിക്കിപ്പോൾ മനസ്സിലായിട്ടുണ്ടു്. നാട്ടിൽപോയി താമസിക്കുന്നതുമൂലം ശരി യായ പഠനത്തിനാവശ്യമായ ഏകാന്തത ലഭിക്കുന്നതല്ലെന്നു മാത്ര മല്ല, ഗഹനവും, സൂക്ഷ്മവും ആയ ദുൎഘടപ്രമേയങ്ങളെപ്പററി ചിന്തിച്ചു പരിഹാരങ്ങൾ കണ്ടുപിടിക്കാൻ ആവശ്യമുള്ള മനശ്ശ ക്തിയും ബുദ്ധിക്രമമതയും നശിച്ചുപോകുമെന്നുകൂടി ഞാൻ കാണു ന്നു സ്വന്തനാട്ടിൽ പോകുന്നതുകൊണ്ടു് ഒരുത്തനു് അവന്റെ ഭൌതികത്വം ഘനീഭവിക്കയും, സൂക്ഷ്മാശയങ്ങൾ ഗ്രഹിക്കാനുള്ള സൂക്ഷ്മചിന്താതന്തുക്കൾ തകൎന്നുപോകയും ചെയ്യുന്നു. വിഷയസുഖ ങ്ങളുമായി സമ്പൎക്കംചെയ്യുന്നതുകൊണ്ടു മനസ്സു് അധഃപതിച്ചുപോ കുന്നു എന്നതാണു് ഇതിന്റെ ഹേതു. ലാഹോറിനു പുറത്തു്, സകല ദിക്കുകളിലും ഈ ദൂഷിച്ച സമ്പൎക്കവും, മനോനാശവും മൂല മുള്ള കേടു ഞാൻ കാണുന്നു. ലാഹോർ ഒരു വനാന്തരമല്ലല്ലോ എന്നും. ഇവിടെയും മനുഷ്യരുണ്ടല്ലോ എന്നും അങ്ങു പക്ഷേ പറ ഞ്ഞേക്കും. വളരെ സത്യമാണു്. ലാഹോർ ഒരു കാടല്ലാ, ഇവി ടെയും ഞാൻ ആളുകളെ കാണുന്നുണ്ടു്. എന്നാൽ ഞാനിവിടെ കാണുന്നതു് കേവലം അന്യന്മാരെയാണു് വീട്ടിലുള്ളവരെ കാണു ന്നതുപോലെ തീക്ഷ്ണമായ പ്രേമത്തോടുകൂടെ ഞാൻ അവരെ ദൎശി ക്കുന്നില്ല ലാഹോറിൽ ഞാൻ മനുഷ്യരെ കാണുന്നു; പക്ഷേ എന്റെ ധ്യാനം അവരിലേയ്ക്കു തുളച്ചുകയറുന്നില്ല. ആ കാഴ്ച വെറും ബാഹ്യതലത്തിൽ മാത്രമാണുള്ളതു്. നേരേമറിച്ചു്, ഒരു ത്തൻ സ്വന്തക്കാരെക്കാണുമ്പോൾ, അവൻ അവന്റെ ഹൃദയം-- മനസ്സു്--അവൎക്കു കൊടുക്കേണ്ടിവരുന്നു. രണ്ടാമത്തു്, ഞാൻ ലാ

ഹോറിൽ വിദ്യാൎത്ഥികളെ മാത്രമേ അറിയുകയുള്ളു; അവരുമായി ട്ടുള്ള സംസൎഗ്ഗം വളരെ ഉത്തേജകമാണുതാനും.

എന്നെപ്പോലെ വേറെ ഏതെങ്കിലും വിദ്യാൎത്ഥി ലാഹോറിൽ താമസിക്കുന്നുണ്ടോ എന്നു അങ്ങു ചോദിച്ചേക്കാം. ഉണ്ടു്; സദയം കേൾക്കുക! പഞ്ചാബ് സംസ്ഥാനത്തിൽ മുഴുക്കെ ഒന്നാമനായിട്ടു പാസ്സായ രാമ്ലിൻ ഒരുദിവസംപോലും സ്വന്തനാട്ടിൽ പോകാറില്ല.

പ്രയത്നംകൂടാതെ—കഠിനവേലചെയ്യാതെ—ഒരുത്തനും ശോഭിക്കാൻ തരമില്ല. കഠിനപ്രയത്നം ചെയ്യണമെന്നാണു് എന്റെ പക്ഷം. വീട്ടിൽപോകുന്ന പ്രതിഭാശാലികളായ വളരെ വിദ്യാൎത്ഥികൾ ഉണ്ടെന്നുള്ളതു് ശരിതന്നെയാണു്; എന്നാൽ അവൎക്കു പഠിക്കാനുള്ള സകല സൗകൎയ്യങ്ങളും വീട്ടിൽ ഉണ്ടായിരിക്കണമെന്നു ഞാൻ വിശ്വസിക്കുന്നു. എന്നു മാത്രമല്ല, അവരിൽ അധികം പേരും എന്നെപ്പോലെ വിവാഹം കഴിച്ചവരല്ല. അല്ല, വിവാഹിതരുണ്ടായിരുന്നാലും, അവർ സുശക്തരും സുഖവിഷയങ്ങളായ ബാഹ്യപദാൎത്ഥങ്ങളിൽ മനസ്സു വ്യാപരിക്കാതെ നിയന്ത്രിക്കുന്നവരും ആണു്. എന്നാൽ ഞാൻ അത്രയ്ക്കു ബലശാലിയല്ല; എന്നു മാത്രമല്ല എന്റെ മനസ്സു് ദുഷിച്ചതാണെന്നു എനിക്കു ഭയവും ഉണ്ടു്.

തലച്ചോറെന്നു ജനങ്ങൾ പറയുന്നതുണ്ടല്ലൊ, അതും വ്യായാമംകൊണ്ടും കഠിനപ്രയത്നംകൊണ്ടും പരിപുഷ്ടമായിത്തീരുന്നു. പ്രയത്നംകൂടാതെ ഏതെങ്കിലും വിദ്യാൎത്ഥികൾ നല്ല ഫലത്തോടുകൂടി പരിക്ഷ പാസ്സാകുന്നുണ്ടെങ്കിൽ, അവർ വെറുതെ പരീക്ഷ ജയിക്കുന്നുവെന്നു മാത്രമേ ഉള്ളു; പഠിക്കുന്നതുമൂലം ലഭിക്കേണ്ട ആനന്ദം അവൎക്കുണ്ടാകുന്നില്ല. വിദ്യാൎത്ഥിജീവിതത്തിലെ യഥാൎത്ഥാനന്ദപ്രദമായ ഒന്നു കഠിനപ്രയത്നമത്രേ. ഒരിക്കൽ ഒരാൾ അങ്ങയുടെ അടുക്കൽ വന്നു് അയാൾക്കുവേണ്ടി അങ്ങൊരു പദ്യം എഴുതിക്കൊടുക്കണമെന്നും, അതു അയാൾതന്നെ എഴുതിയതാണെന്നു കാണിക്കത്തക്കവിധം പദ്യാവസാനത്തിൽ അവന്റെ നാമമുദ്ര കൂട്ടിച്ചേൎക്കണമെന്നും അങ്ങയോടു ആവശ്യപ്പെട്ട കഥ അങ്ങു ഓൎക്കുന്നില്ലയോ? ആ പദ്യത്തിന്റെ കൎത്താവു് താൻ ആണെന്നു അയാൾ പക്ഷേ ലോകരോടുൽഘോഷിച്ചേക്കാം; എന്നാൽ അയാൾ വൃഥാ പദ്യകൎത്താവായിട്ടിരിക്കയേ ഉള്ളു; ആ പദ്യം ഉണ്ടാക്കുന്നതിലുള്ള യഥാൎത്ഥ സന്തുഷ്ടി അങ്ങയുടെ പങ്കിനു മാത്രമേ തീൎച്ചയായും കിട്ടുകയുള്ളു. പ്രയത്നംചെയ്തു സമ്പാദിക്കാതെ എങ്ങിനെയോ ധനികനായിത്തീൎന്ന ഒരുത്തനെപ്പോലെയാണു് അയാൾ. അവനു ധനമുണ്ടു്. പ

ക്ഷേ അതിൻെറ ആനന്ദം അവനില്ല. നെററി വിയൎപ്പിച്ചു ധനം ഉണ്ടാക്കുന്നവനുമാത്രമേ അതിൻെറ ഗുണം കിട്ടുകയുള്ളു.

എന്നെ എൻെറ പഠിത്തത്തിൽനിന്നു വേർപെടുത്താതെയിരിക്കണേ! ഞാൻ അങ്ങയിൽനിന്നു വിദേശരാജ്യങ്ങളിൽ പോയിരിക്കയാണെന്നു കരുതിക്കൊള്ളുക. എനിക്കു രണ്ടുവൎഷത്തേയ്ക്കു് അവധിതരുക. പുത്രൻ മടങ്ങിവരുമ്പോൾ അവൻ അങ്ങയുടേതാകും. ആരുടെ ഭടനാണു താൻ എന്നുള്ളതു ഗണിക്കാതെ ഒരുത്തൻ രണാങ്കണങ്ങളിൽ സൎവാത്മനാ ഉൗൎജ്ജിതമായി പോരാടിക്കൊണ്ടുനില്ക്കുമ്പോൾ, രാജാവെവിടെ ഇരിക്കുന്നുവെന്നും, രാജാവും താനുംതമ്മിൽ എന്തു ബന്ധമാണെന്നും ഓൎമ്മിക്കാതെ അവൻ യുദ്ധംചെയ്തുകൊണ്ടിരിക്കുമ്പോൾ അവൻ രാജാവിൻെറ സൈനികൻതന്നെയാണു്; വേറെ ആരുടെയും ഭടനല്ല; രാജാവിനോടു തനിക്കുള്ള കടമയും, ഭക്തിയും അവൻ ശക്തിക്കൊത്തപടി ഏററവും ഭംഗിയായി നിൎവ്വഹിച്ചുകൊണ്ടിരിക്കുന്നു. എൻെറ കഥ അതുപോലെയാണു്. ഗുജരൻവാലായിലേയ്ക്കു വരാതിരിക്കുന്നതുകൊണ്ടു് ഞാൻ അങ്ങയുടെ ആജ്ഞ ലംഘിക്കുകയാണെന്നു വിചാരിച്ചേക്കരുതേ!

1890 ഡിസംബർ 2—ഞാനിന്നു കോളജിൽ പോയി; കോളജിൽ ഫീസുകൊടുക്കാത്ത ഒരു സൗജന്യവിദ്യാൎത്ഥിപദം സമ്പാദിക്കാൻ എനിക്കു കഴിയുമോ എന്നുള്ളതു് ഇപ്പോൾ ഏതാണ്ടു സംശയമാണു്. എൻെറ ഫീസിൻെറ പകുതി കോളജിൽ അടച്ചുവന്നിരുന്ന പ്രൊഫസ്സർ മി: ഗിൽബേർട്ട്സൺ ഇപ്പോൾ എന്നെ സഹായിപ്പാൻ വിസമ്മതിക്കുന്നു; എന്തെന്നാൽ കോളജിൽ എനിക്കു ചെയ്യത്തക്കതായി—എന്നോടു ചെയ്യാൻ പറയത്തക്കതായിട്ടു്—യാതൊരു ജോലിയും ഇല്ലെന്നും, തന്മൂലം ഭാവിയിൽ അദ്ദേഹം എനിക്കുവേണ്ടി ഫീസ്സടയ്ക്കുന്നതല്ലെന്നും പറയുന്നു. എന്നാൽ അവൎക്കുവേണ്ടി എന്നെക്കൊണ്ടു ചെയ്യിക്കാവുന്ന പണി വല്ലതും കാണുന്നപക്ഷം, എനിക്കു സൗജന്യവിദ്യാൎത്ഥിപദം അപ്പോൾ ലഭിക്കുംപോലും.

1890 ഡിസംബർ 4—അവിടുത്തെ ലററർ കിട്ടി. എനിക്കങ്ങയെ ആശ്രയിച്ചിരിക്കാമെന്നു് എനിക്കറിയാം. പണമായിട്ടു് എൻെറ ഫീസ്സു് കോളജിൽ അടയ്ക്കുകയോ, അഥവാ അന്യന്മാരുടെ മനസ്സുകളിൽക്കൂടി പ്രവേശിച്ചു്, പ്രിൻസിപ്പാളിൻേറയോ, പ്രൊഫസ്സറുടേയോ കാരുണ്യംമുഖേന ഒട്ടും ഫീസ്സുകൊടുക്കാതിരിക്കത്തക്കവിധം വേണ്ട ഏൎപ്പാടുകൾചെയ്യുയോചെയ്യുന്നതു് അങ്ങുന്നാണു്.

1891 ജനുവരി 10—കോളജിൽ പോയിരുന്നു. പാഠ്യവിഷയങ്ങളിൽനിന്നു പേഷ്യൻഭാഷ നീക്കപ്പെട്ടിരിക്കുന്നു. വളരെവളരെ സന്തോഷം! അതു് ഈശ്വരന്റെ ഒരു മഹൽസൌജന്യംതന്നെയാണു്.

1891 ജനുവരി 18—ഞാൻ അവൎക്കുവേണ്ടി ചെയ്യേണ്ടതായ—പ്രസംഗങ്ങൾ പകൎത്തിയെഴുതുന്ന—ചില ചില്ലറ ജോലികൾ പകരമായിട്ടു് പ്രിൻസിപ്പാൾ എനിക്കു് ഒരു സൌജന്യവിദ്യാൎത്ഥിപദവി തന്നിരിക്കുന്നു.

1891 ജനുവരി 20—എന്റെ ശരീരവ്യായാമം കഴിക്കാതെ ഞാൻ കോളജിൽനിന്നു പോകാതെയിരിക്കാൻ എന്നെ സൂക്ഷിച്ചുകൊള്ളണമെന്നു പ്രിൻസിപ്പാൾ രുകാൻഡീനിനോടാവശ്യപ്പെട്ടിരിക്കുന്നു. ഞാൻ വളരെ രോഗിയും, അത്യന്തം ക്ഷീണനും ആയിട്ടാണു വരുന്നതെന്നു് പ്രിൻസിപ്പാൾ കണ്ടുവരുന്നു.

1891 ഏപ്രിൽ 2—മാത്തമാറ്റിക്സിന്റെ മൊത്തം മാൎക്കുസംഖ്യ 150-ൽനിന്നു 130 ആയി കുറയ്ക്കുകയും, കുറവുള്ളതു് ഇതരവിഷയങ്ങളിൽ കൂട്ടുകയും ചെയ്യാൻ സൎവ്വകലാശാലാധികൃതർ ചിന്തിച്ചുവരുകയാണു്. മറ്റു വിഷയങ്ങളെ ഗണിതശാസ്ത്രത്തിന്റെ മാന്യതയിലേക്കുയൎത്തിവെക്കാൻ അവർ ആഗ്രഹിക്കുന്നുവെന്നാണിതിന്റെ താല്പൎയ്യം. ഇതു ഭയാനകമാണു്; പ്രത്യക്ഷത്തിൽ ഒരു മഹാപാതകമത്രെ. പ്രയത്നവും പ്രയത്നമില്ലായ്മയും തമ്മിലുള്ള പാവനമായ വ്യത്യാസത്തെ നിൎമ്മാൎജ്ജനംചെയ്യാൻ അവർ ആഗ്രഹിക്കുന്നുവെന്നു് ഇതൎത്ഥമാക്കുന്നു. ഇതിനെ എതിൎത്തു യുദ്ധംചെയ്യാൻ താൻ തയ്യാറായിരിക്കയാണെന്നു ഞങ്ങളുടെ മാത്തമാറ്റിക്സ്പ്രൊഫസ്സർ ഞങ്ങളോടു പറഞ്ഞിരിക്കുന്നു. ഫലം എങ്ങനെ വരുമോ? ആൎക്കറിയാം?

1891 ഏപ്രിൽ 7—ഞാൻ പ്രഭാതത്തിൽ ഒരു സഞ്ചാരത്തിനു്—നടക്കാൻ പോയിരുന്നു തിരിച്ചുവന്നപ്പോൾ പൂട്ടുപൊട്ടിക്കപ്പെട്ടും, കതകു തുറക്കപ്പെട്ടും, പിച്ചളച്ചെരുവം, ലോട്ടാ മുതലായ സാമാനങ്ങൾ സകലതും കവൎച്ചചെയ്യപ്പെട്ടും ഇരിക്കുന്നതായി ഞാൻ കണ്ടു. എന്റെ പുസ്തകങ്ങൾ മോഷ്ടിക്കപ്പെട്ടില്ലെന്നുകാണുന്നതിൽ ഞാൻ ഈശ്വരനോടു നന്ദിപറയുന്നു. കള്ളൻ മറവികൊണ്ടു് അവന്റെ തൊപ്പി ഇവിടെ ഇട്ടുംവെച്ചാണു പോയതു്.

1891 [illegible]
[illegible]

അതിൽ ഒന്നിൽ പാൎക്കാൻ ഞാൻ ആഗ്രഹിക്കുന്നില്ല. എന്തെന്നാൽ ചൈൽപ്രദേശത്തുകാരനായ ഹാക്കിംറായി എന്നു് ഒരു ആൎയ്യസമാജക്കാരൻ അവിടെ താമസിക്കയാണു്. ഞാൻ ഇപ്പോൾ താമസിക്കുന്നിടത്തോളം സൌകൎയ്യമുള്ള വീടല്ലാ രണ്ടാമത്തേതു്. എന്നുമാത്രമല്ലാ ഇതിനു വേറൊരു വലിയ ദൂഷ്യവും ഉണ്ടു്; എന്തെന്നാൽ അതിന്റെ ഉടമസ്ഥൻ എന്നോടു വാടകയൊന്നും വാങ്ങാൻ ഉദ്ദേശിക്കുന്നില്ല; പിന്നെയോ? അതിനുപകരം ഞാൻ അയാളുടെ മകനു ട്യൂഷൻ കൊടുക്കണമെന്നാണു് അയാളുടെ മോഹം. പ്രതിമാസം ഒരുരൂപാ വാടകവരുന്ന ഒരു കെട്ടിടം എനിക്കു പാൎക്കാൻ തന്നുംവച്ചു് മാസംതോറും 25 രൂപാ വിലവരുന്ന ഒരു പണി ഞാൻ ചെയ്തുകൊടുക്കണമെന്നാണു് ഇതിന്റെ അൎത്ഥം! ഇതിനുംപുറമേ എനിക്കു സൌജന്യമായിട്ടു് ഒരു വീടു തന്നുവെന്ന കടപ്പാടു് എന്നും നിലനില്ക്കുകയുംചെയ്യും! എന്നെക്കാണിച്ച ഈ രണ്ടാമത്തുവീട്ടിൽപോകാൻ എനിക്കിഷ്ടമില്ലാത്തതിന്റെ ഹേതു അതാണു്.

1891 മെയ് 11—എന്റെ കട്ടിൽ അശേഷം നാശമായിപ്പോയി. അതിന്റെ കയറെല്ലാം പൊട്ടി അതുകൊണ്ടു ഞാൻ അഞ്ചു പൈ കൊടുത്തു വീണ്ടും കയർ കെട്ടിച്ചു കട്ടിലിനു വീണ്ടും കയറു കെട്ടിയതുകൊണ്ടു എനിക്കു അത്യന്തം സന്തോഷമുണ്ടു്.

1891 മെയ് 19—ഞാൻ ഇന്നു കോളജിൽ ചെന്നപ്പോൾ എന്റെ ക്ലാസ്സുകുട്ടികൾ എല്ലാവരുംകൂടി ഓടിവന്നു് എന്റെ ചുററുംനിന്നു എന്നോടു പറഞ്ഞു:—"ഇപ്പോൾ നീ വന്നു കോളജുവക ബോൎഡിംഗുഹൌസിൽ (ഹോസ്റ്റലിൽ) താമസിക്കണമല്ലോ. എന്തുകൊണ്ടെന്നാൽ പ്രിൻസിപ്പാളിന്റെ കല്പനയാണിതു്." രണ്ടുമൂന്നു മണിക്കൂർ കഴിഞ്ഞു് ഞാൻ കോളേജുവൈദ്യനെ കണ്ടപ്പോൾ അദ്ദേഹവും പറഞ്ഞു:—"പ്രിൻസിപ്പാളിന്റെ പുതിയ കല്പനകൾ നീ കേട്ടില്ലേ?" എനിക്കെന്റെ അച്ഛനമ്മമാരോടു ചോദിക്കാനുണ്ടെന്നു ഞാൻ പറഞ്ഞു. (അച്ഛനമ്മമാരെന്നു ഞാൻ പറഞ്ഞതു് അങ്ങയെ ഉദ്ദേശിച്ചാണു്.) കോളേജുവൈദ്യൻ പറഞ്ഞു:—"എന്തായാലും പ്രിൻസിപ്പാളിന്റെ കല്പനകൾ നടപ്പാക്കുകതന്നെ വേണം."

പഠനസമയംകഴിഞ്ഞതിനുശേഷം പ്രിൻസിപ്പാൾ എന്നോടു പറഞ്ഞു:—"ഞാൻ ഇങ്ങനെ ഒരു ആജ്ഞ പുറപ്പെടുവിച്ചതു നിനക്കുവേണ്ടിയാണു്, നിന്റെ ഗുണത്തിനാണു്. കോളേജുഹോസ്റ്റലിൽ വന്നു പാൎക്കാൻ ഞാൻ നിഷ്കൎഷിക്കുകയാണു്." എന്റെ ക്ലാസുകുട്ടികൾ ഒരിക്കൽവന്നു് ഞാൻ ഈ ചെറുകുടിലിൽ താമസി

ക്കന്നതായും, ഭക്ഷണസംബന്ധമായിട്ടെനിക്കുള്ള കഷ്ടതകൾ വളരെ യാണെന്നും, ദിവസംതോറും കോളേജിൽ പോകാനുള്ള ദൂരം വളരെ യുണ്ടെന്നും കണ്ടറിയുകയുണ്ടാകയും എന്നോടുള്ള അനുഭാവംകൊണ്ടു അവർ കൂട്ടംകൂടി ആലോചിച്ച് എന്നെ ഹോസ്റ്റലിലേക്ക പിടിച്ചു വലിക്കാൻ ഇപ്പോൾ ആഗ്രഹിക്കയുമാണുണ്ടായ വസ്തുത അവർ എന്നെ ഇവിടെ പാൎക്കാൻ സമ്മതിക്കയില്ല ഭക്ഷണത്തിനും താ മസത്തിനുംകൂടി ഹോസ്റ്റലിൽ മൂന്നുരൂപ ഒമ്പതണ മാത്രമേ കൊടു ക്കേണ്ടിവരികയുള്ളൂ. ഏതേതു പരിസരങ്ങളിൽ താമസിക്കാൻ നിശ്ചയിച്ചാലും മനസ്സിനെ ഏകാഗ്രപ്പെടുത്തുന്നതു അവനവൻെറ ശക്തിയിലാണു കിടക്കുന്നതെന്നു എനിക്കറിയാം. ഹോസ്റ്റൽ പഠ നത്തിനു ചീത്ത സ്ഥലമല്ലാ; അവിടെ പാൎത്ത വളരെ കുട്ടികൾ സംസ്ഥാനത്തിൽ ഒന്നാമതായി ജയിച്ചു.

ഞാൻ പന്ത്രണ്ടണ കൊടുത്തു് ചില ഇംഗ്ലീഷുപുസ്തകങ്ങൾ വാങ്ങിച്ചു. എൻെറ പക്കൽ ഒരു പൈ പോലും ഇല്ല. ഞാൻ അയോദ്ധ്യാപ്രസാദിനെ കാണാൻ പോകയാണു്.

എന്തായാലും, ഞാൻ ഹോസ്റ്റലിൽ പോകരുതെന്നു് അങ്ങു വിചാരിക്കുന്നുവെങ്കിൽ ഞാൻ പ്രിൻസിപ്പാളിനെന്തു മറുപടിയാണു കൊടുക്കേണ്ടതെന്നങ്ങേയ്ക്കു പറഞ്ഞുതരാമല്ലോ.

1891 മെയ് 23—ഞാൻ കോളേജിൽനിന്നു വന്നു് എൻെറ മുറിയുടെ കതകു തുറന്നപ്പോൾ, ഒരു പാമ്പു് എൻെറ മുമ്പിലേയ്ക്കു ചാടി ഒരു വിഷമുള്ള മൂൎക്കനായിരുന്നതു്. ഞാൻ വിളിക്കൂട്ടുകയും ആളുകൾ വന്നു് അതിനെ കൊല്ലുകയും ചെയ്തു. ഞാനവിടെ പാ ൎക്കുന്നതിനു കോളേജിലെല്ലാവരും എതിരാണു്; ഞാൻ ഹോസ്റ്റലിൽ പോകണമെന്നാണെല്ലാവരുടെയും ആഗ്രഹം. എവിടെയെങ്കിലും ഇരുന്നാൽ ശ്രദ്ധ കേന്ദ്രീകരിക്കാൻ തരമാകാത്ത ശീലം ഞാൻ പുല ൎത്തിക്കൊണ്ടിരുന്നാൽ എനിക്കു മനുഷ്യരുടെ ഇടയ്ക്കു താമസിക്കാൻ ഒരിക്കലും സാദ്ധ്യമാകാതെവരുമെന്നവർ പറയുന്നു. നീന്താനാഗ്ര ഹിക്കയും എന്നാൽ വെള്ളത്തിലിറങ്ങാൻ കൂട്ടാക്കാതിരിക്കയും ചെ യ്യുന്ന ഒരുത്തനു് ഒരിക്കലും നീന്തു പഠിക്കാൻ കഴിവില്ലപോലും.

മനുഷ്യൻ വളരുംതോറും അവനു സ്വന്തമായിട്ടു ഒരു ഏകാന്ത സ്ഥലവും വിജനത്തിലിരിക്കാൻ സന്ദർഭവും സമയവും കിട്ടുകയില്ലെ ന്നവർ പറയുന്നു. തനിയേതന്നെ താമസിക്കണമെന്നുള്ള ശീലം ഉപേക്ഷിക്കണമെന്നവർ എന്നെ പ്രേരിപ്പിക്കുന്നു. ജനക്കൂട്ടങ്ങ ളിൽ താമസിച്ചാൽതന്നെ മനസ്സിനെ ഏകാഗ്രമാക്കാനുള്ള കെല്പു് പരിചയംകൊണ്ടു എനിക്കുണ്ടാകുമെന്നു കോളജുഡോക്ടരും

എന്നോടുപറകയും മാറിപ്പാൎക്കാനുത്സാഹിപ്പിക്കയും ചെയ്യുന്നു. ഹോസ്റ്റൽജീവിതത്തിൽ ഈ ഒരു ഭയമൊഴിച്ചാൽ, ബാക്കി സകല ബാഹ്യസൌകൎയ്യങ്ങളുമുണ്ടു്. ചുരുക്കത്തിൽ പറഞ്ഞാൽ ഞാൻ ഹോസ്റ്റലിലേയ്ക്കു മാറുക അനിവാൎയ്യമാണെന്നു തോന്നുന്നു; എനിക്കതു ഒഴിക്കാവതല്ല. അവിടെ പഠനകാൎയ്യങ്ങളിൽ മനസ്സിനെ ഏകാഗ്രപ്പെടുത്തുന്നതിനു എനിക്കു കഴിവുണ്ടാകാൻ—ഇവിടത്തെപ്പോലെ തന്നെ അവിടെയും കഴിക്കാൻ—അങ്ങെന്നെയനുഗ്രഹിക്കണം.

1891 മെയ് 25—ഞാനിപ്പോൾ കണക്കുകളെല്ലാം നോക്കി തിട്ടപ്പെടുത്തി. ഞാൻ ഹോസ്റ്റലിൽ പോകയാണെങ്കിൽ:-

(1) വാടക മുതലായവയ്ക്കു വെക്കേഷൻമാസങ്ങളിൽ എനിക്കു യാതൊന്നും കൊടുക്കേണ്ടതില്ല.

(2) ഞാൻ ഭക്ഷണം കഴിക്കുന്ന ദിവസങ്ങൾക്കു മാത്രമെ ഭക്ഷണച്ചാൎജ്ജു കൊടുക്കേണ്ടതുള്ളു. ഏതെങ്കിലും അതിഥി വരുന്നപക്ഷം, അയാൾക്കു മാത്രമുള്ളതു് ഞാൻ പ്രത്യേകം കൊടുക്കേണ്ടതേയുള്ളു.

സകല ചെലവുകൾക്കും പണം കൊടുക്കാൻ എന്റെ മാതാപിതാക്കന്മാൎക്കു വകയില്ലെന്നു ഞാൻ ഹോസ്റ്റൽസൂപ്രണ്ടിനോടു പറഞ്ഞു; എന്നാൽ ഞാനിപ്പോൾ മാസംപ്രതി ചെലവാക്കുന്ന സംഖ്യയിൽ ഒററുറുപ്പികമാത്രം കൂടുതൽ വ്യയമേവരുന്നുള്ളുവെന്നു് അദ്ദേഹം കണക്കുകൂട്ടി കണ്ടുപിടിച്ചു. ഹോസ്റ്റലിൽ നല്ല ഭക്ഷണം എനിക്കു കിട്ടുന്നതുകൊണ്ടു് ഒരുറുപ്പികമിച്ചം വരത്തക്കവിധം മററു ചെലവുകളിൽ ഏതെങ്കിലും പിടിച്ചു് ലാഭമുണ്ടാക്കണമെന്നു് അദ്ദേഹം ഗുണദോഷിക്കുന്നു. എന്നുമാത്രമല്ലാ, ഇപ്പോഴത്തെ ചെലവിൽ ഒട്ടും കൂടുതൽ വരാതെയിരിക്കാൻ താൻ പ്രത്യേകം നിഷ്കൎഷിച്ചുകൊള്ളാമെന്നു് അദ്ദേഹം വീണ്ടും വാഗ്ദത്തം ചെയ്തിരിക്കുന്നു. കൂട്ടുവിദ്യാൎത്ഥികളോടു പുസ്തകങ്ങൾവാങ്ങി വായിക്കാൻ സൌകൎയ്യമുള്ളതിനാൽ എനിക്കു പ്രത്യേകം പുസ്തകങ്ങൾ വാങ്ങേണ്ടതായി വരുകയില്ലെന്നുള്ള സംഗതിയും അദ്ദേഹം എന്നെ ഓൎമ്മിപ്പിക്കുന്നു. എനിക്കു് എന്തെങ്കിലും ബുദ്ധിമുട്ടുകൾ വരുന്നുണ്ടെന്നു കാണുന്നപക്ഷം വെക്കേഷനുമേൽ എനിക്കു താമസംമാററാൻ അനുവാദംതരാമെന്നുംകൂടി അദ്ദേഹം സമ്മതിക്കുന്നുണ്ടു്.

1891-ഡിസംബർ-5—അങ്ങേയ്ക്കു കത്തയക്കാൻ എന്റെ പക്കൽ പോസ്റ്റ്കാൎഡു് ഉണ്ടു്. എന്നാൽ വളരെ ദുൎഘടമായ ഒരു ഗണിതശാസ്ത്രപ്രമേയം ചെയ്തുതീൎക്കാൻ ഞാൻ നിൎബ്ബന്ധമായി പണിചെയ്തുകൊണ്ടിരുന്നുപോയി. പോസ്റ്റ്കാൎഡിൽ എഴു

ത്തെഴുതിത്തീർക്കാൻ എനിക്കു സമയമുണ്ടായില്ല. മററു സകല കോളജുജോലിയും ഇനി ചെയ്യാതെ കിടക്കുന്നുണ്ട്താനും 24 മണിക്കൂർ പ്രയത്നിച്ചിട്ടേ എനിക്കു കണക്കുതന്നെ ചെയ്തുതീർക്കാൻ പററിയുള്ളൂ. എനിക്കിനി മററു വിഷയങ്ങൾ ചെയ്തു് അവസാനിപ്പിക്കാനമുണ്ട്.

1892-ഫെബ്രുവരി-11—കോളജുഹോസ്റ്റലിൽ പോയിച്ചേരാൻ എനിക്കിതേവരെ സാധിച്ചില്ല. ഞാൻ ഇന്നു് അങ്ങോട്ടു പോയേക്കാം. എന്റെ വീട്ടിൽ പിന്നെയും ഒരു മോഷണം ഉണ്ടായി. എന്റെ വിരിപ്പും കിടക്കയും, പായും കുറെ പാത്രങ്ങളും മോഷ്ടിക്കപ്പെട്ടുപോയി. മെത്തയിൽ ഉണ്ടായിരുന്ന ഒരു സെററു് വസ്ത്രങ്ങളും പൊയ്പ്പോയി. എന്നാൽ എന്റെ പുസ്തകങ്ങൾ എല്ലാം രക്ഷിക്കപ്പെട്ടു. എനിക്കു പുതിയ വസ്ത്രങ്ങൾ വാങ്ങിത്തരാമെന്നു ലാലാ ജ്വാലാപ്രസാദും ജന്ദ്രമാലും പറയുന്നു അവർ പറഞ്ഞു:— "ഗോസ്വാമിജി! അങ്ങു് ഒട്ടും കണ്ഠിതപ്പെടേണ്ട ഞങ്ങൾക്കു കഴിവുള്ളതെല്ലാം ഞങ്ങൾ നിങ്ങൾക്കു ചെയ്തുതരാം."

1892-ജൂൺ-11—എനിക്കു തരാൻ വേണ്ടി ഏതൊ ഒരു മാന്യൻ ഇന്നു പ്രിൻസിപ്പാളിന്റെ കയ്യിൽ 53-രൂപാ കൊടുത്തു. പ്രിൻസിപ്പാൾ എന്നെ വിളിച്ചുപറഞ്ഞു:—"ഇതു വാങ്ങിക്കു," ദാതാവിന്റെ പേർ ഞാൻ ചോദിച്ചുവെങ്കിലും, പേരു പറയാൻ പ്രിൻസിപ്പാൾ വിസമ്മതിച്ചു. ഈ സംഖ്യ എനിക്കു തന്നതു പ്രിൻസിപ്പാൾതന്നെയാണെന്നു ഞാൻ വിചാരിക്കുന്നു. അതിന്റെ പകുതി കോളജിലേയ്ക്കു എടുക്കാമെന്നും, ശേഷം മാത്രം എനിക്കു മതിയെന്നും ഞാൻ പ്രിൻസിപ്പാളിനോടു പറഞ്ഞു; എന്നാൽ ഈ നിർദ്ദേശം അദ്ദേഹം സ്വീകരിച്ചില്ല. അതുകൊണ്ടു് ഞാൻ പണം വാങ്ങിക്കയും, ലാലാ അയോധ്യാപ്രസാദിന്റെ പക്കൽ അതു കൊടുക്കുകയും ചെയ്തു.

1892-ജൂലായി-9—ഇന്നലെരാത്രി ബസാറിൽനിന്നു് ഒരു കപ്പു പാൽകുടിക്കാൻ ഞാൻ പോയപ്പോൾ എന്റെ ഒരു ചെരുപ്പു നഷ്ടമായിപ്പോയി. അതു ഓടയിലേക്കു തള്ളപ്പെട്ടിരിക്കണം. അതു തിരഞ്ഞെടുക്കാൻ ഞാൻ വളരെ ശ്രമിച്ചു; പക്ഷേ കണ്ടില്ല. അടുത്തപ്രഭാതത്തിൽ എന്റെ ഒരു ചെരുപ്പു് ഒരുകാലിലും,വീട്ടിൽ കിടക്കാൻഇടയായ ഒരുകിഴവിയുടെവക വേറൊരുചെരുപ്പു മറേറകാലിലും ഇട്ടുംകൊണ്ടു എനിക്കു കാളേജിൽപോകേണ്ടിവന്നു. എന്റെ ഈ ഒരു ചെരിപ്പും വളരെ ജീർണ്ണിച്ചുപോയതാണു്. അതുകൊണ്ടു ഞാൻ പോയി ഒമ്പതണ മൂന്നുപൈകൊടുത്തു ഒരു പുതിയജോടി ചെരുപ്പു വാങ്ങിച്ചു. (ചെരുപ്പുകൂടാതെ അവിടെ ആരും നടക്കാറില്ല പരിഭാഷ.)

1892-ആഗസ്റ്റ്-2—ഞാൻ വീണ്ടും കോളജിൽചേൎന്നു. ആവശ്യമുള്ളപ്പോൾ എല്ലാം ഭക്ഷണം തന്റെകൂടെ കഴിച്ചു കൊള്ളാമെന്നു കോളജു ഹൽവായി (പലഹാരനിൎമ്മാതാവു്) ധന്നു മാൽ വളരെ വികാരാവേശത്തോടുകൂടി എന്നെ ക്ഷണിച്ചു. അയാളുടെ നിർബ്ബന്ധംമൂലം ആ സൌജന്യം സ്വീകരിച്ചുകൊള്ളാമെന്നു ഞാൻ സമ്മതിച്ചു. അതു എന്നെ എങ്ങിനെ ബാധിക്കുമെന്നു ഞാൻ നോക്കട്ടെ. യുക്തമാണെന്നുണ്ടെങ്കിൽ ഞാൻ അയാളുടെ കൂടെ ഭക്ഷണം തുടരെ കഴിക്കാമെന്നു കരുതുന്നു.

1892-ആഗസ്റ്റ്-9—ഞാൻ ധന്നുമാലിനോടുകൂടി ഭക്ഷണം കഴിക്കുന്നു. അയാൾ പ്രേമത്തിന്റെ ഭക്ഷണംതരുന്നു. അങ്ങു വരുമ്പോൾ അയാളുടെ ഔദാൎയ്യം ഞാൻ സ്വീകരിക്കരുതെന്നു അഭിപ്രായമുണ്ടെങ്കിൽ, ഞാൻ അതു ഉപേക്ഷിച്ചേക്കാം.

1892-ഒക്ടോബർ-9—ഞങ്ങളുടെ കോളജുടേം (സ്പെഷ്യൽ) ഇന്നു ആരംഭിക്കുന്നു. എനിക്കു ഏതെങ്കിലും ട്യൂഷൻജോലി സമ്പാദിക്കുന്നതിനെക്കുറിച്ചു ഏതെങ്കിലും പ്രഫസ്സരോടുപറയാൻ തരപ്പെട്ടില്ല. എക്സിക്യൂട്ടീവ്എൻജിനീയറായ ഒരു ലാധാ റാമിനു തന്റെ മകനുവേണ്ടി ഒരു പ്രൈവററ്യൂട്ടറെ ആവശ്യമുണ്ടെന്നു ബഹദൂർ ചന്ദിനെ കണ്ടുചോദിച്ചപ്പോൾ ആ മനുഷ്യൻ പറഞ്ഞു. അതു ശരിയായാൽ ആ ജോലി എനിക്കു കിട്ടാം; രണ്ടുമണിക്കൂർ പഠിപ്പിക്കുന്നതിനു 15 രൂപാ പ്രതിഫലംകിട്ടും. എനിക്കനുകൂലമായി എന്തെങ്കിലും തീൎച്ചയായും സംഭവിക്കുമെന്നു ഞാൻ ആശിക്കുന്നു.

1892-ഒക്ടോബർ-9—ഞാൻ ഇതുവരെ താമസിച്ചിരുന്ന വീടു് ഘോരവൎഷംകൊണ്ടു നിലംപതിച്ചു എന്റെ സാമാനങ്ങളും പുസ്തകങ്ങളും എങ്ങിനെയോ ധന്നുമാൽ രക്ഷിച്ചു. എനിക്കിനിയും വേറെ വീടുകിട്ടിയില്ല. കഴിഞ്ഞരാത്രി ഞാൻ ധന്നുമാലിന്റെ വീട്ടിൽ കിടന്നുറങ്ങി; അത്താഴവും അവിടെത്തന്നെ കഴിച്ചു.

1892-ഒക്ടോബർ-18—ട്യൂഷൻ കിട്ടുന്നതിനെപ്പററി ഞാൻ പ്രഫസ്സറന്മാരോടു സംസാരിച്ചു പരീക്ഷ സമീപിച്ചിരിക്കുന്നതുകൊണ്ടു സമയം വ്യൎത്ഥ്യയംചെയ്യുന്നതിനെക്കുറിച്ചു ഇപ്പോൾ ചിന്തിക്കയേവേണ്ടെന്നു അവർ ഉപദേശിച്ചിരിക്കുന്നു. മാസംപ്രതി 15 രൂപാ സമ്പാദിക്കുന്നതിനെക്കാൾ എന്റെ സമയം വളരെയധികം വിലയേറിയതാണെന്നു അവർ യഥാൎത്ഥമായിത്തന്നെ പറയുന്നു.

ഖാലിലുൽ റഹ്മാൻ ബി. ഏ. എന്നും, ലാലാ ശിവറാം ബി. ഏ. എന്നും രണ്ടു സ്നേഹിതന്മാർ മരണംമൂലം എനിക്കു നഷ്ട

പ്പെട്ടിരിക്കുന്നുവെന്നു അങ്ങയെ ധരിപ്പിക്കേണ്ടിവന്നതിൽ ഞാൻ വ്യസനിക്കുന്നു. ശേഷിച്ചവരെ ഈശ്വരൻ കരുണാപുരസ്സരം അനുഗ്രഹിക്കട്ടെ! മേല്പറഞ്ഞ സംഭവങ്ങൾ രണ്ടും ബഹു ശോചനീയമായിപ്പോയി.

1892 ഡിസംബർ 31—എന്റെ ക്ലാസ്സിലെ ഒരു കുട്ടി എന്നിൽനിന്നു മാത്തമാററിക്സിൽ പാഠങ്ങൾ പഠിക്കാൻ തുടങ്ങിയിരിക്കുന്നു. പ്രതിഫലത്തെപ്പററി ഞാൻ അയാളോടു സംസാരിച്ചിട്ടേ ഇല്ല; എന്നാൽ അയാൾ വളരെ നല്ല ഒരു മനുഷ്യനാണു്; വല്ല രൂപത്തിലും അയാൾ എനിക്കു പ്രതിഫലം തരും.

സർദാർ...ഇന്നുമുതൽക്കു കുറച്ചുദിവസങ്ങൾക്കകം അയാളുടെ പരീക്ഷ പൂർത്തിയായിട്ടെഴുതും. ഞാൻ പഠിപ്പിച്ചുകൊണ്ടിരിക്കുന്ന എന്റെ ക്ലാസ്സുവിദ്യാർത്ഥിക്കു എന്റെ ട്യൂഷൻസമ്പ്രദായം വളരെ പിടിച്ചിരിക്കുന്നു. എന്റെ വീട്ടുവാടകയും, പാൽചെലവും വഹിക്കത്തക്കവിധമുള്ള ഒരു സംഖ്യയെങ്കിലും അയാൾ എനിക്കു പ്രതിഫലംതരാതെയിരിക്കയില്ല. ഇതിനുംപുറമേ തന്റെ കൂടെപ്പോയി താമസിക്കണമെന്നു സർദാർ...എന്നെ ക്ഷണിച്ചിട്ടുണ്ടു്. അങ്ങിവിടെ വരുമ്പോൾ എന്നോടു ആജ്ഞാപിക്കുംപോലെ ഞാൻ ചെയ്യാം.

1893 ജനുവരി 23—ഞാൻ കോളജിൽ ചെന്നപ്പോൾ, പ്രഫസ്സർ ഗിൽബേർട്ട്സൺ എന്നെക്കാണാൻ ആവശ്യപ്പെടുന്നുവെന്നു കോളജുപ്യൂൺ എന്റെ അടുത്തുവന്നു പറഞ്ഞു. ക്ലാസ്സുമണി അടിച്ചു കഴിഞ്ഞിരിക്കുന്നു. പ്രഫസ്സർ ഗിൽബേട്ട്സൺ എന്റെ പക്കൽ ഒരു ചെറിയ പായ്ക്കററ് തന്നു; ഞാൻ അതു വാങ്ങിക്കൊണ്ടു് ക്ലാസിലേയ്ക്കു ഓടിപ്പോയി. ഇന്നു് എന്റെ പക്കൽ ഒരു പൈപോലും ഇല്ലായിരുന്നു മൂന്നുമണിക്കൂർ കഴിഞ്ഞു് ഞാൻ പായ്ക്കററ് (കവർ) തുറന്നുനോക്കിയപ്പോൾ അതിനുള്ളിൽ 30 രൂപാ വെച്ചിട്ടുള്ളതായി കണ്ടു. ഞാൻ കാരുണ്യവാനായ പ്രഫസ്സരുടെ അടുക്കൽ പോകുകയും, എനിക്കത്രവളരെ പണം ആവശ്യമില്ലെന്നും ഇരുപതുരൂപാ തിരിയെ വാങ്ങിച്ചുകൊള്ളണമെന്നും അപേക്ഷിക്കയും ചെയ്തു; എന്നാൽ ഞാൻ മുഴുവനും സ്വീകരിക്കണമെന്നു അദ്ദേഹം നിർബന്ധിച്ചു. അങ്ങിപ്പോൾ വന്നാൽ, എന്റെ കയ്യിൽനിന്നു് ഈ ഇരുപതുരൂപാ എടുക്കാം. അതിൽനിന്നു്, അങ്ങേയ്ക്കു ഇഷ്ടമുണ്ടെങ്കിൽ, ഇഷ്ടംപോലെയുള്ള തുക എന്റെ അമ്മയ്ക്കു കൊടുക്കുകയും ചെയ്യാം. അങ്ങിവിടെ വരണമെന്നു ഞാൻ ആഗ്രഹിക്കുന്നതിനാൽ ഞാൻ പണം മണിയോർഡ

റായിട്ടയയ്ക്കുന്നില്ല രണ്ടു മാസത്തെ ഫീസ്സ കൊടുക്കേണ്ടിയിരിക്കുന്നതിനാൽ ഞാൻ പത്തു രൂപാ എടുക്കുന്നതാണു്. എന്റെ പതിവുചെലവുകൾക്കു് എനിക്കു ജ്വാലാപ്രസാദിനെ കരുതിയിരിക്കാമല്ലോ.

1893 ഫെബ്റുവരി 12—ഞാൻ ഹോസ്റ്റലിൽ വന്നുകൂടി. പ്രഭാതഭക്ഷണം ഞാൻ ഹോസ്റ്റലിൽനിന്നു കഴിക്കയും, അത്താഴം ധന്ദുമാലിനോടുകൂടി ഭക്ഷിക്കയുംചെയ്യും. ഈ മാന്യൻ വളരെ വിഷമിച്ചു് ഹോസ്റ്റലിൽനിന്നു മുത്താഴം കഴിക്കാൻ എന്നെ അനുവദിച്ചിരിക്കുന്നു. ഞാൻ എന്റെ ജന്മദേശം മുരാരിവാലാ (മുരളീവാലായല്ല) ആക്കാൻ ഉദ്ദേശിക്കുന്നു. (മുരാരി എന്നാൽ ഈശ്വരൻ എന്നർത്ഥം)

1893 ഫെബ്റുവരി 18—ജന്ദുമാൽ എനിക്കു രണ്ടു കുൎത്താ (ഉടുക്കുന്ന വസ്ത്രം) യും, ഒരുജോടി ട്രൌസേഴ്സും (കാൽസ്രാ) വാങ്ങിത്തന്നു. ലാലാ ജ്വാലാപ്രസാദിന്റെ ഏതു വസ്ത്രങ്ങളും ഉപയോഗിക്കാൻ എനിക്കു സ്വാതന്ത്ര്യം ഉണ്ടുതാനും. അതുകൊണ്ടു് സകലതും ഭംഗിയായിരിക്കുന്നു.

1893 മാൎച്ച് 11—എന്റെ പരീക്ഷാനംബർ കിട്ടി. ഗ്രേഡ പരീക്ഷയ്ക്കു് എനിക്കു ഗണിതശാസ്ത്രത്തിൽ 150-ൽ 148 മാൎക്കം കിട്ടി.

1893 ഏപ്രിൽ 17—(ഇതൊരു സുഹൃത്തിന്റെ കത്താണു്) തീൎത്ഥരാമനു് അഭിനന്ദനങ്ങൾ! ബി. ഏ. പരീക്ഷയ്ക്കു നിങ്ങൾ സംസ്ഥാനം മുഴുക്കെ ഒന്നാമനായി ജയിച്ചിരിക്കുന്നു.

1893 ജൂലൈ 11—എന്റെ പക്കൽ പഠിച്ചുകൊണ്ടിരുന്ന ഭായി.. ചീഫിന്റെ കോളജിൽനിന്നു മിഡിൽസ്കൂൾ പരീക്ഷയ്ക്കു ചേൎന്നതിൽ ആദ്യം തോററുപോയെന്നു കാണപ്പെട്ടു. പക്ഷേ അയാളുടെ കടലാസ്സുകൾ പുനഃപരിശോധനചെയ്തതിൽ അയാൾ പാസ്സായിട്ടുണ്ടു്. എന്തൊരു സന്തോഷം!

1893 ജൂലൈ 17—ഞാൻ ഇന്നു നദീതീരത്തു പോയിരുന്നു. ബോട്ടുപാലത്തിന്റെ അടുത്തു ഞാൻ നടന്നുകൊണ്ടിരിക്കെ ഗവമ്മെണ്ടു കോളജിലെ പ്രിൻസിപ്പാൾ മിസ്റ്റർ ബെൽ ഭാഗ്യവശാൽ ആവഴിക്കു വന്നു. അദ്ദേഹം എന്നെ വളരെ ഉപചാരപൂൎവ്വം സ്വീകരിച്ചു. അദ്ദേഹത്തോടു ദീൎഘമായിട്ടു ഞാൻ സംഭാഷണംചെയ്തു. അദ്ദേഹം എന്റെ കണ്ണടയെപ്പററി സംസാരിക്കയും, ഞാൻ എന്താണു് ഒരു കുടഉപയോഗിക്കാത്തതെന്നും മററും ചോദിക്കയുംചെയ്തു. അപ്പോൾ ചാററമഴ ഉണ്ടായിരുന്നു അതുകൊണ്ടാണു് അദ്ദേഹം കുടയെപ്പററി പറയാൻ ഇടയായതു്. അതു

ഹം എന്നെ തന്റെ വണ്ടിയിൽ കയററി ഗവമ്മെണ്ടുകോളജു വരെ കൊണ്ടുപോയി. ഞാൻ ഹൃദിസ്ഥമാക്കിയിരുന്ന ഇംഗ്ലീഷു കവിതകളിലെ അനേകം ഭാഗങ്ങൾ വണ്ടിയിൽവെച്ചു് ഞാൻ അദ്ദേഹത്തെ ചൊല്ലി കേൾപ്പിച്ചു ഞാൻ പഠിച്ചുകൊണ്ടിരുന്ന ടെക്സ്റ്റ്ബുക്കുകൾക്കു പുറമേ ഓരോ വിഷയങ്ങളിലും കുറഞ്ഞ പക്ഷം അഞ്ചും ആറും ഇതരപുസ്തകങ്ങൾകൂടി വായിക്കാറുണ്ടെന്നു ഞാൻ പറഞ്ഞു എന്നെപ്പററി ഇതെല്ലാം കേൾക്കുവാൻ അദ്ദേഹം കൌതുകപ്പെട്ടു. പിന്നീടു അദ്ദേഹം എന്റെ അച്ഛനമ്മമാരെപ്പററിയും, അവർ സമ്പന്നരാണോ എന്നും മററും ചോദിച്ചു. അവർ തീരെ ദരിദ്രരാണെന്നു ഞാൻ പ്രതിവചിച്ചു. പരീക്ഷയ്ക്കു ശേഷം ഞാനെന്തു ചെയ്യാനുദ്ദേശിച്ചിരിക്കുന്നുവെന്നുകൂടി അദ്ദേഹം എന്നോടു ചോദിച്ചു. എന്റെ ഭാവിയെപ്പററി എനിക്കു ഉദ്ദേശങ്ങൾ ഇപ്പോൾ ഒന്നുമില്ലെന്നു ഞാൻ ഉത്തരം പറഞ്ഞു. എനിക്കെന്തെങ്കിലും ആഗ്രഹമുണ്ടായിരുന്നുവെങ്കിൽ, എന്റെ ജീവിതകാലം മുഴുവനും—അതിലെ ഓരോ ശ്വാസോച്ഛ്വാസനിമിഷവും–ഈശ്വരപരിചര്യയിൽതന്നെ കഴിക്കണമെന്നും, മനുഷ്യനെ സേവിക്കുന്നതു്––ശുശ്രൂഷിക്കുന്നതു്—യഥാൎത്ഥ ഈശ്വരസേവ തന്നെയാകയാൽ മനുഷ്യനെ പരിചരിക്കണമെന്നുമാണു് ആഗ്രഹമെന്നും ഞാനദ്ദേഹത്തോടു പറഞ്ഞു. ജനങ്ങളെ ഞാൻ ഏററവും നല്ലവിധം പരിചരിക്കുന്നതു് ഗണിതശാസ്ത്രം പഠിപ്പിക്കുക മുഖേന ആയിരിക്കുമെന്നും കൂടി ഞാനറിയിച്ചു

ഇത്രയുംനേരംകൊണ്ടു് ഗവമ്മെണ്ടുകോളജു കോമ്പൌണ്ടിലുള്ള അദ്ദേഹത്തിന്റെ താമസസ്ഥലത്തു ഞങ്ങൾ ചെന്നെത്തി. എന്നെ അദ്ദേഹം ജിമ്നേഷിയത്തിൽ (വ്യായാമമന്ദിരത്തിൽ) കൊണ്ടുപോയി. തന്റെ കുട്ടികൾ പലതരം ശരീരവ്യായാമം ചെയ്യുന്നതു് എന്നെ കാണിക്കയും ഞാനെന്തു പ്രത്യേക വ്യായാമമാണു് അഭ്യസിക്കുന്നതെന്നു എന്നോടു ചോദിക്കയും ചെയ്തു. എന്റെ കട്ടിൽ (ചാർപായി) പൊക്കുകയും താഴ്ത്തുകയും ചെയ്യുന്ന ചാർപായി വ്യായാമമാണു ഞാൻ ചെയ്യുന്നതെന്നു മറുപടി പറഞ്ഞു. ഒരു കട്ടിൽ കൊണ്ടുവരാനദ്ദേഹം തന്റെ കുട്ടികളെ നിയോഗിച്ചയച്ചു. ഞാൻ അതു എന്റെ പ്രത്യേക രീതിയിൽ, അതിന്റെ രണ്ടു കാലുകൾ പിടിച്ചു്, മിസ്റ്റർ ബെല്ലിന്റെ മുമ്പിൽവെച്ചു് ഉദ്ദേശം നൂറു പ്രാവശ്യം പൊക്കിത്താഴ്ത്തിക്കാണിച്ചു അദ്ദേഹത്തിന്റെ കുട്ടികൾക്കതു് ഇരുപതുപ്രാവശ്യത്തിലധികം ചെയ്യാൻ സാധിച്ചില്ലതും. വിദ്യാർത്ഥികളുടെ മററു വ്യായാമങ്ങളും കണ്ടതിനുശേഷം, അദ്ദേഹം ഓരോരുത്തർക്കും ഓരോ കൊട്ടുത്തുവെച്ചു് തന്റെ വീട്ടി

ലേയ്ക്കു പോയി. അദ്ദേഹം യാത്ര തിരിച്ചപ്പോൾ ഞാൻ മുമ്പോട്ടു ചെന്നു് ഇങ്ങനെ പറഞ്ഞു:--"സർ! അങ്ങയുടെ ഈ ദയവിനെല്ലാംവേണ്ടി ഞാൻ വളരെ നന്ദി പറയുന്നു." എന്റെ കൃതജ്ഞത സ്വീകരിച്ചും, സലാം അംഗീകരിച്ചുംവെച്ചു് അദ്ദേഹം പിരിഞ്ഞുപോയി.

1893-ആഗസ്റ്റ്, 4—ഞാൻ ഇവിടെ വളരെ വളരെ ആനന്ദശബ്ദം ശ്രവിക്കുന്നു ഇവിടം ദിവ്യശാന്തി (ആനന്ദം)യുടെ പരിപൂർണ്ണതയാണു്.

1893-ആഗസ്റ്റ് 18—ഞാൻ യോഗവാസിഷ്ഠം വായിച്ചുതുടങ്ങിയിരിക്കുന്നു.

1893-ഡിസംബർ 25—ഇന്നു് മൂന്നുമണി വണ്ടിക്കു് (ഗ്രേയിൻ ബ്രിട്ടീഷു പാർലമെൻറു മെംബറായ ദാദാബായി നവറോജി ഇവിടെ എത്തിയിരിക്കുന്നു. നഗരം അദ്ദേഹത്തിനു് മനോഹരമായ ഒരു സ്വീകരണം നൽകി. ജനങ്ങളുടെ ഉത്സാഹത്തിനു് ഒരതിരും ഇല്ലായിരുന്നു. ബ്രഹ്മാവിന്റെയും, വിഷ്ണുവിന്റെയും, പദവിയും, സ്ഥാനവും തന്നെയായിരുന്നു കോൺഗ്രസ്സുവാലാകൾ(കോൺഗ്രസ്സുകാർ) അദ്ദേഹത്തിനു കൊടുത്തതു്. പട്ടണത്തിന്റെ പല ഭാഗത്തും അനേകം കനകകവാടങ്ങൾ (വളഞ്ഞവാതിലുകൾ) ഉയർത്തപ്പെട്ടിരുന്നു. ഇപ്പോഴും അദ്ദേഹത്തെയുംകൊണ്ടു് ജനങ്ങൾ നഗരത്തിൽ ഘോഷയാത്ര നടത്തിക്കൊണ്ടിരിക്കുന്നു. അതിൽ അനേകായിരം പേർ പങ്കെടുക്കുന്നു. ജനങ്ങൾ വലിയ ആനന്ദംകൊണ്ടു തുള്ളുകയാണു്; അത്തു കരകവിഞ്ഞൊഴുകുന്നു. എന്നാൽ എനിക്കിതൊന്നും തീരെ സ്പർശകം (ആകർഷകം) ആയിരുന്നില്ല. ഈ ആഹ്ലാദമെല്ലാം എന്തിനാണു്? എന്റെ ഈ മനഃസ്ഥിതിക്കുവേണ്ടി ഞാൻ ഈശ്വരനോടു കൃതജ്ഞനായിരിക്കുന്നു.

1893-ഡിസംബർ 30—അങ്ങിനെ അങ്ങു കോപിച്ചിരിക്കുകയാണു്. പകൃതവരാത്ത ഈ യുവാവിനോടു ക്ഷമിക്കുക; എന്റെ വീഴ്ചകളെ വിഗണിക്കുക. കുതിരപ്പുറത്തുകയറിയും, വീണുംകൊണ്ടു മാത്രമേ മനുഷ്യർ കുതിരസ്സവാരിചെയ്യാൻ പഠിക്കുകയുള്ളൂ. നീന്തുകാർ ചിലപ്പോൾ വെള്ളംകുടിക്കുന്നു. അങ്ങേയ്ക്കു പണംവേണമെങ്കിൽ ഞാൻ ഇവിടെനിന്നു കുറെ അയയ്ക്കാം. അങ്ങെന്നോടു കോപാകുലനായിരിക്കരുതു്. ഞാൻ മററു പുസ്തകങ്ങൾ വാങ്ങാൻ ഇക്കൊല്ലം പണമൊട്ടും ചെലവു ചെയ്തിട്ടില്ല; ഞാനെന്റെ ടെക്സ്റ്റ് ബുക്കുകൾമാത്രമേ വാങ്ങിയിട്ടുള്ളൂ. പുസ്തകങ്ങൾ വാങ്ങുകയെന്ന ഒരു ദുശ്ശീലം എനിക്കുണ്ടായിരുന്നു; ഞാൻ അതു് ഇപ്പോൾ

ഉപേക്ഷിച്ചിരിക്കുന്നു. ഞാൻ ഇനിയും സ്വന്തച്ചെലവു ചുരുക്കാൻ സദാ ആലോചിച്ചുവരുകയാണു്. അതുകൂടാതെ ഞാൻ പാലിനു കുറച്ചു ചെലവാക്കുന്നുണ്ടു്. ഇൻഡ്യയിലെ വലിയ പ്രഭാഷണചതുരന്മാരും, പ്രസംഗകന്മാരും വന്നിട്ടുള്ളവർ എങ്ങിനെ പ്രസംഗിക്കുന്നുവെന്നു കേൾക്കാൻവേണ്ടിയും, അവരുടെ പ്രഭാഷണകലയെപ്പററി നേരിട്ടു എനിക്കു ഒരു രൂപം ഗ്രഹിക്കുന്നതിനായുംമാത്രം ഞാൻ കോൺഗ്രസ്സ്സമ്മേളനത്തിൽ ഹാജരായിരുന്നു. ദാദാബായി നവറോജിയെ സല്ക്കരിക്കുന്നതിൽനിന്നു പൊള്ളയായ ആഹ്ലാദം അടയുന്ന ജനസമൂഹത്തെപ്പോലെ ഞാൻ ചപലനാകാത്തതിൽ എനിക്കു ഈശ്വരനോടു അന്നു കൃതജ്ഞതതോന്നി; കോൺഗ്രസ്സു് പ്രഭാഷകന്മാരുടെ പ്രസംഗധോരണി എനിക്കു യാതൊരു സന്തുഷ്ടിയും, യാതൊരു പ്രചോദനവും നൽകിയില്ലെന്നും, അതു വെറും പൊള്ളയായിരുന്നുവെന്നും ഞാൻ ഇപ്പോൾ പറഞ്ഞുകൊള്ളുന്നു.

1894-ജനുവരി 10—എന്റെ സഹോദരിയുടെ മരണവാർത്ത ഞാൻ ഗ്രഹിച്ചു. എനിക്കു വളരെ സങ്കടംതോന്നി; എന്നാൽ ഒരുത്തന്റെ വ്യക്തിപരദുഃഖങ്ങളെപ്പററി എഴുതുന്നതുകൊണ്ടു് ഒരു ഗുണവും ഇല്ല. ഞാൻ വളരെ മണിക്കൂറുനേരം കഠിനമായി വിലപിച്ചു. മറെറാരാളേയും സ്നേഹിക്കാത്തവിധം ഞാൻ ആ സോദരിയെ സ്നേഹിച്ചിരുന്നു.

1894-ജനുവരി 14—സർവ്വകലാശാലാ ഡിഗ്രിവാങ്ങാൻ ഒരു സ്വന്തം ഗൌൺ ഉണ്ടാക്കിക്കണമോ എന്നുള്ള ശങ്കകൊണ്ടു ഞാൻ കുഴയുകയാണു്. അതിനു് എഴുപതുരൂപാ ചെലവുവരും. ഒരിടത്തുനിന്നും ഈ തുക കടംവാങ്ങുക തീരെ സാധ്യമല്ല. ഞാൻ ഇക്കൊല്ലം വളരെയധികം ചെലവുചെയ്തുപോയി, ഞാൻ ചാഹൽ ക്കാരനായ ലക്ഷ്മണദാസിനെ സന്ദർശിച്ചു. ഒരു ഗൗൺ വായ്പവാങ്ങാൻ എനിക്കു സാധിച്ചില്ല കഴിയുമെങ്കിൽ ചാഹൽ എന്നിടത്തെ ഹാക്കിംറായിയുടെ ഗൌൺ അങ്ങെനിക്കു വാങ്ങിത്തരാമല്ലൊ.

എന്റെ പ്രഫസ്സർ അദ്ദേഹത്തിന്റെ ഗൌൺ എനിക്കു സല്ക്കരിച്ചിരുന്നു; അതു പ്രകൃത്യാ അമേരിക്കൻമാതൃകയാണു്. എന്നാൽ ഒരല്പം ഭേദപ്പെടുത്തിയാൽ, ഉദ്ദേശം അഞ്ചുരൂപ്പിക ചെലവാക്കി ഒരു പുതിയ ഹുഡ്(തൊപ്പി)കൂടി ഉണ്ടാക്കിച്ചാൽ, എന്റെ കാര്യത്തിനു അതു ധാരാളം പര്യാപ്തമാകും.

1894-ഏപ്രിൽ 11—ഞാനിതാ! ഒരു പുതിയ ഈരടി വായിച്ചുതീർന്നതേ ഉള്ളു. അതായതു്:—

"ഒഴിഞ്ഞകൈകൾ നീട്ടിത്തെരുവിൽ ഭിക്ഷയെടുക്കും സാധുക്കളെ
കൊഴുത്തസമ്പൽപ്രഭുവർഗ്ഗത്തിൻ മേല്ക്കിടെതാൻനില്പോർ;
മുഴുത്തകപ്പികൾ പൊള്ളക്കപ്പിൽ തലകൾതാഴ്ത്തിക്കൊ-
ണ്ടൊഴിച്ചിടുന്നു വിഞ്ഞിൻധാരകൾ വിനയാദരമാരാൽ."

(ഭാഗ്)

വീഞ്ഞുകൊണ്ടു നിറഞ്ഞ കപ്പിയിൽനിന്നു ഒഴിഞ്ഞ കപ്പിലേക്കു വീഞ്ഞു് പകൎത്താൻതുടങ്ങുമ്പോൾ, കപ്പി കപ്പിനെ തലകുനിച്ചു നമിക്കുന്നു എന്നാണു് ഇതിന്റെ താല്പൎയ്യം!

1894-ഏപ്രിൽ 30—ലാലാ രാമശരണദാസ്, ഞാൻ അദ്ദേഹത്തിന്റെകൂടിപ്പോയി താമസിക്കണമെന്നു എന്നെ നിർബ്ബന്ധിച്ചുകൊണ്ടിരിക്കുന്നു. എന്റെ ഇഷ്ടംപോലെ ഒരു മുറി തിരഞ്ഞെടുത്തുകൊള്ളുവാൻ എനിക്കു സ്വാതന്ത്ര്യവുംതന്നിട്ടുണ്ടു്. ലാലാ സാഹിബ്ബ് രാത്രിതോറും പട്ടണത്തിലെ സ്വന്ത ഗൃഹത്തിൽ പോകുന്നു; ബംഗ്ലാവു ഭൃത്യന്മാർ സൂക്ഷിച്ചുകൊള്ളും. ലാലാസാഹിബ്ബ് ചെറിയ ഒരു സാധു (സന്യാസി) വിനെപ്പോലെയാണു്; അദ്ദേഹം അത്യുൽകൃ നല്ലവനാണു്.

1894-മെയ് 3—അങ്ങു വന്നില്ലല്ലോ. എന്തു കാരണമായാലും എന്നോടു പരിഭവിക്കരുതേ! എന്റെ ശിഷ്യൻ ബി. ഏ.-ക്കു പാസ്സായി ഞാൻ വളരെ സന്തുഷ്ടനാണു്.

1894-മെയ് 10—പ്രപഞ്ചത്തിൽ യാതൊന്നും നമ്മുടേതല്ല. നമുക്കു മനഃശാന്തിവേണമെങ്കിൽ നമ്മുടെ ദേഹംപോലും നമ്മുടേതല്ലെന്നും, ഈശ്വരന്റേതാണെന്നും പരിഗണിക്കയും, അദ്ദേഹത്തിന്റെ തൊഴിലുകൾ ചെയ്തുകൊണ്ടു നാൾ കഴിക്കയും ചെയ്യണം.

1894-ജൂൺ 5—മഹാരാജ്ജീ! ഈശ്വരൻ അത്യന്തം ഗുണവാനാണു്. ഞാൻ അദ്ദേഹത്തെ അത്യധികം ഇഷ്ടപ്പെടുന്നു. അദ്ദേഹം അത്ര മാധുൎയ്യവാനത്രെ. അദ്ദേഹത്തോടു സമാധാനവ്യവസ്ഥകളിൽ നിങ്ങൾ ജീവിക്കണം. അദ്ദേഹം ഒരിക്കലും കൎക്കശഹൃദയനല്ല. അദ്ദേഹം വിഹാരശീലനാണെന്നും, നാം പലപ്പോഴും കഷ്ടപ്പെടുന്നു എന്നു കരുതുന്നതു് അദ്ദേഹത്തിന്റെ വെറും നേരമ്പോക്കാണെന്നും മാത്രമേ ഉള്ളൂ. ഞാൻ അദ്ദേഹത്തെക്കുറിച്ചിപ്പോൾ പല കാൎയ്യങ്ങളും അറിയുന്നു. ഞാനൊരുദിവസം അതൊക്കെ അങ്ങയോടു പറയാം.

ഈ ലററർ ഞാൻ എഴുതിക്കൊണ്ടിരിക്കുന്ന ഈ മേശപ്പുറത്തു പഞ്ചസാരയുടെ ഏതാനും തരികൾ കിടക്കുന്നു. പഞ്ചസാരയ്ക്കു ചുററും മൂന്നുനാലു എറുമ്പുവന്നുകൂടിയിട്ടുണ്ടു്. എന്റെ പേനമ

കടലാസ്സിൽ എഴുതിക്കൊണ്ടിരിക്കമ്പോൾ അവ എന്റെ കറുത്ത അക്ഷരങ്ങളുടെനേരെ നോക്കാൻതുടങ്ങി. അവയെപ്പററി ഈ എറുമ്പുകൾ വളരെയൊക്കെ സംസാരിച്ചു; ഞാൻ അതു കേട്ടതു പോലെ, അവയുടെ സംഭാഷണവിവരങ്ങൾ അങ്ങയോടു റിപ്പോർട്ടു ചെയ്യാം.

എന്നാൽ ആദ്യമേ ഒരുകാര്യം പറഞ്ഞുകൊള്ളട്ടെ. എന്റെ കയ്യെഴുത്തു വളരെ കേടുള്ളതും, തീരെ നല്ലതല്ലാത്തതും ആണെങ്കിലും, നമുക്ക ചൈനായിലെ ചിത്രങ്ങൾപോലെ, എറുമ്പുകൾക്ക് എന്റെ എഴുത്ത് അത്ഭുതാവഹമായിത്തോന്നി

ആദ്യമേ സംഭാഷണം ആരംഭിച്ചതു് എറുമ്പുകളിലേക്ക് ഏററവുംകൊച്ചു് ആയിരുന്നു; ഒരു ചെറിയ, ശിശുവായ എറുമ്പ്. ആ ആദ്യശിശുഎറുമ്പ് പറഞ്ഞു:—"സഹോദരിമാരേ! ഇതാ! നോക്കുവിൻ! ഇവിടെ നോക്കുവിൻ! ഈ പേനായുടെ കലാവിദ്യ! അതെത്ര ഭംഗിയായി ചുററിച്ചുററി സുന്ദരലിപികളെ എഴുതുന്നു! അതു് യാതൊരു പേപ്പറിൽ എഴുതുന്നുവോ ആ പേപ്പർ വളരെ പ്രിയപ്പെട്ട വസ്തുവായിത്തീരുന്നു; മനുഷ്യർ അതുയത്തിപ്പിടിച്ചു വായിക്കുന്നു. അതു കടലാസ്സിൽ രത്നങ്ങൾ വിതറുകയാണ്. എന്തു വർണ്ണങ്ങൾ! എന്തു രൂപങ്ങൾ! ചില അക്ഷരങ്ങൾ നമ്മുടെ ബന്ധുക്കളെ (പുഴുക്കളെ) പോലെയിരിക്കുന്നു! ഹാ! എന്തുസുന്ദരം!"

ഇത്രയുംപറഞ്ഞു് ആദ്യഎറുമ്പ് മൗനംഭജിച്ചു. എന്നാൽ കുറേക്കൂടി വലിയ കണ്ണുള്ള മൂത്തവൾ ഇങ്ങനെ പറഞ്ഞു:— "എന്റെ സഹോദരങ്ങളേ! നിങ്ങൾ കാണുന്നില്ലേ? പേനാ മൂതമായ ഒരു വസ്തുവാണ്. പേനായ്ക്കു ചായംപുരട്ടാനുള്ള ശക്തിയില്ല. പേനായെ പിടിച്ചിരിക്കുന്ന രണ്ടു വിരലുകളാണ് ഈ അത്ഭുതപ്രവൃത്തികൾ ചെയ്യുന്നതു്"

ഇവയെ രണ്ടിനെയുംകാൾ കൂടുതൽ ബുദ്ധിയുള്ള ഇനിയൊരു എറുമ്പു പറഞ്ഞു:—"നിങ്ങൾരണ്ടുപേരും വിവരമില്ലാത്ത അജ്ഞരാണ്. രണ്ടു വിരലുകളും രണ്ടു മെലിഞ്ഞ ഉരുണ്ട കമ്പുകൾപോലെയാണ്; വിരലുകൾ വിചാരിച്ചാൽ എന്തുചെയ്യും? വിരലുകളെക്കൊണ്ടു ജോലികൾ ചെയ്യിക്കുന്നതു കൈയ്യുംകയ്യരെയുള്ള മണിക്കെട്ടാണ്."

ഈ എറുമ്പുകളുടെ അമ്മഎറുമ്പ് അപ്പോൾ പറഞ്ഞു:— "അല്ല; ഒരിക്കലുമല്ല. നിങ്ങൾക്കെല്ലാം തെററിപ്പോയി എന്റെ മക്കളേ! ഈ ചെയ്യുന്നതെല്ലാം ആ തടിച്ച ശരീരമാണ്."

എറുമ്പുകളെല്ലാം അവരുടെ വാക്പ്രവൃത്തിവാദം അവസാനിപ്പിച്ചു മൗനമടഞ്ഞപ്പോൾ ഞാൻ അവരോടുപറഞ്ഞു:—"എന്റെ

ഇതരജീവന്മാരേ! എന്റെ അന്യദേഹങ്ങളേ! ഈ ശരീരവും മൃത മത്രേ. അതിനെ ചലിപ്പിക്കുന്നതു് ആത്മാവാണു്. ഈ സാന്നിധ്യമെല്ലാം—ചൈതന്യമൊക്കെ—ആത്മാവുമൂലമാണു്.''

* * * * *

അങ്ങിവിടെവന്നു പാക്കാൻ ഇച്ഛിക്കുന്നുവെങ്കിൽ, അങ്ങേയ്ക്കു വളരെ സ്വാഗതം! അങ്ങേയ്ക്കിവിടെ പാക്കാനും, ഒരു ഭൃത്യനെ നിയമിക്കാനുമാണാവശ്യമെങ്കിൽ, അതിനെക്കാൾ ഭംഗി വേറൊന്നുമല്ല. അങ്ങു് ഇച്ഛിക്കുംപോലെ ഏതുവിധത്തിലും അങ്ങയെ പരിചരിക്കാൻ ഞാൻ തയ്യാറാണു്.

എനിക്കാരോടും കോപംതോന്നുന്നില്ല. ഞാൻ വളരെ ആനന്ദപൂർണ്ണനാണു്. ജനങ്ങൾ ക്ഷോഭങ്ങളിൽ ചാടിവീണു് ഉത്തരവാദബോധംകൂടാതെ പലതും പറയുന്നു. നമുക്കവരോടു ക്ഷമിക്കണം. നിങ്ങൾക്കും അവക്കുംതമ്മിൽ സമാധാനം ഉറപ്പിക്കണം. നിങ്ങൾ അവരോടു ഭക്ഷണം സ്വീകരിക്കുന്നോ ഇല്ലയോ എന്നുള്ളതു തീരെ ഭിന്നമായ ഒരു പ്രശ്നമാണു്. അങ്ങയുടെ ഇഷ്ടംപോലെ ചെയ്യുക; എന്നാൽ മനുഷ്യനും മനുഷ്യനുംതമ്മിൽ ശാന്തിയും സമാധാനവും ഉണ്ടായിരിക്കണം. സാധുക്കളുടെ (സന്യാസിമാരുടെ) ഭൂഷണം ക്ഷമയാണു്. ദൈവം അങ്ങേയ്ക്കു മഹത്തായ ശാന്തിതരുമെന്നു് എനിക്കറിയാം.

1894 ജൂൺ 6—ഈ ശനിയാഴ്ച ഞാൻ അങ്ങയെ കാണാമെന്നു് ആഗ്രഹിക്കുന്നു. ഇതേവരെ ഞാൻ വരാഞ്ഞതു്, ഒന്നാമതു് ഒഴിവുദിവസം ഇല്ലാഞ്ഞിട്ടും, രണ്ടാമതു് എന്റെ സ്കാളർഷിപ്പു കിട്ടാഞ്ഞിട്ടും ആണു്. പണമില്ലാതെ ഞാൻ വീട്ടിൽ വന്നാൽ, അതു സകലക്കും ഇച്ഛാഭംഗമായിവരുകയും, ഞാൻ അസുഖിയായിത്തീരുകയും ചെയ്യുന്നതാണു്.

1894 ജൂൺ 8—ഞാൻ ബഹുസുഖമുള്ളവനാണു്. "എന്റെ ആഗ്രഹം അദ്ദേഹത്തിന്റെ (ഈശ്വരന്റെ) പാദപാംസുക്കൾ എന്റെ കണ്ണിലെ കറുപ്പായി ഭവിക്കണമെന്നാണു്." (ഒരു പേഷ്യൻ ഈരടിയുടെ തർജ്ജമ.)

1894 ആഗസ്റ്റ് 31—ഞാൻ ഏകാന്തതയിൽ ജീവിക്കുന്നു. അങ്ങും പോയി അങ്ങയുടെ വീട്ടിന്റെ മട്ടുപ്പാവിൽ ചെന്നിരുന്നു്—പ്രപഞ്ചത്തിൽനിന്നു ദൂരെമാറിയിരുന്നു്—യോഗവാസിഷ്ഠംപോലെയുള്ള പുസ്തകങ്ങൾ പഠിക്കണം. ഗൃഹത്തിന്റെ മുകൾഭാഗത്തിരുന്നല്ലാതെ വേറെ ഒരുടിക്കിലും ഇരുന്നു വായിക്കേണ്ടവയല്ല ഈ

പുസ്തകങ്ങൾ—മറെറവിടെയിരുന്നു വായിച്ചാലും അവ നമുക്ക വിധേയമാകയില്ല."

1894 സെപ്തംബർ 27—ശരിതന്നെ, മനസ്സ് അലഞ്ഞു തിരിയുന്നു, ചലിക്കുന്നു. അതിനെ നിയന്ത്രിക്കുക ബഹുപ്രയാസ മാണു്. ഭക്ഷണംവിട്ടു് ഉപവസിക്കുക നല്ലതാണു്. ലഘുവായ ഭക്ഷണവും, നല്ല ദീപന—ദഹന—വും ഈശ്വരാസത്യത്തിൻെറ പ്രകൃതിയാണു്.

1894 നവംബർ 13—എൻെറ ചെറിയ സ്കോളർഷിപ്പിൽനിന്നു 25 ക്രപ്പായും, മറെറസ്കോളർഷിപ്പിൽനിന്നു് അടുത്തരണ്ടുമാസത്തേ ക്കു് അയ്യഞ്ചുരുപാവീതം ഇങ്ങനെ 10 ക്രപ്പായും മിച്ചം പിടിക്കാൻ ആവശ്യപ്പെട്ടു് എൻെറ അച്ഛൻ എഴുതിയിരിക്കുന്നു. ഞാനിങ്ങനെ 35 ക്രപ്പാ ഉണ്ടാക്കണമെന്നും, അദ്ദേഹം 15 ക്രപ്പ അയയ്ക്കാമെന്നും ഇങ്ങനെ പരീക്ഷാഫീസു് 50 ക്രപ്പ ഉണ്ടാക്കാമെന്നുമാണു ആ നിർദ്ദേശം. എന്നാൽ 25 ക്രപ്പയിൽനിന്നു 12 ക്രപ്പ 4 ണ പ്രതി മാസഫീസുവകയ്ക്കും, ഞാൻ രോഗംകാരണം കോളജിൽ പോകാ തിരുന്ന ദിവസങ്ങളിലേയ്ക്കുള്ള നഷ്ടം ക്രപ്പ ആറും, വീണ്ടും കുറയ്ക്കാ നുണ്ടെന്നാണെൻെറ നിവേദനം. എന്നു മാത്രമല്ല, എനിക്ക വർഷ കാലവസ്ത്രം വാങ്ങാനുമുണ്ടു ; എനിക്ക ജീവിക്കുകയും വേണമല്ലോ. അയ്യോ! മാസംപ്രതി 5 ക്രപ്പ മിച്ചിക്കുക വളരെ പ്രയാസമാണു്. ഞാനിന്നലെ എൻെറ വർഷകാലവസ്ത്രങ്ങൾ വാങ്ങിച്ചു; ഒരുജോഡി ഡ്രിൽകാൽസ്രായും, ഒരു വെയിസ്റ്റ്കോട്ടും, കാശ്മീർതുണികൊ ണ്ടുള്ള ഒരു കോട്ടും; ആകെക്കൂടി ഞാൻ 7 ക്രപ്പ 12 അണ ചെല വഴിച്ചു.

ഞാൻ സ്ഥിതിഗതികളെ അച്ഛനു വിശദപ്പെടുത്തിക്കൊടു ക്കാൻ ഭാവമില്ല. എൻെറ മാതുലനും ഭാര്യാപിതാവും സഹായിക്കു മെന്നു ഞാൻ പ്രതീക്ഷിക്കുന്നു. കൂട്ടാക്കേണ്ട! ഇതേവരെ എന്നെ സഹായിച്ചതുപോലെ മേലും ഈശ്വരൻ സഹായിക്കും.

1894 നവംബർ 16—ഒരു കാർഡു് വാങ്ങിക്കാൻ ഒരുപൈ പോലും എൻെറ പക്കലില്ലാത്തതിനാൽ എനിക്ക അങ്ങേയ്ക്ക എ ഴുതയയ്ക്കാൻ കഴിഞ്ഞില്ല. ഇന്നുരാത്രി പത്തുമണിക്ക ഞാൻ ലാലാ യുടെ ആഫീസിൽ വന്നു ഈ കാർഡു് സമ്പാദിച്ചതാണു്. എൻെറ വസ്ത്രങ്ങൾ റെഡിമെയിഡ് (തയ്യാറായിരുന്നതു്) ആയി വാങ്ങിച്ച താണു്. ഒരു തൊഴിലുകാരനെക്കൂടി എൻെറകൂടി കൊണ്ടുപോയി രുന്നു. വസ്ത്രങ്ങൾ വളരെ നന്നാണു്.

1894 ഡിസംബർ 7—എൻെറ പക്കൽ കാശില്ലാഞ്ഞതി നാലാണു് അങ്ങേയ്ക്ക കത്തെഴുതാൻ താമസിച്ചതു്. എൻെറ

സ്കോളർഷിപ്പ് കൃത്യസമയത്തു കിട്ടുമെന്നു പ്രതീക്ഷിക്കയാൽ ഞാൻ ആരോടും ഒരു പൈ പോലും വായ്പ വാങ്ങിയില്ല. എനിക്കതു സമയത്തു കിട്ടായ്കയാൽ ഈ പോസ്റ്റുകാർഡിനുവേണ്ടി ഞാൻ ഒരു പൈ കടം വാങ്ങിയിരിക്കുന്നു.

1894 ഡിസംബർ 9—എന്റെ അഭിപ്രായത്തിൽ, പുസ്തകം വാങ്ങുമ്പോൾ, നാം പണച്ചെലവിനെപ്പററി വിചാരിക്കയേ അരുതു്. പുസ്തകത്തിന്റെ വില എന്തും, എത്ര വലിയതുമായിരുന്നാലും, ഒരു നല്ല പുസ്തകത്തിലെ ഉള്ളടക്കവുമായി താരതമ്യപ്പെടുത്തിയാൽ, അതു നിസ്സാരമത്രെ. ചെറിയ കയ്യെഴുത്തുപുസ്തകങ്ങൾക്കു—നല്ല പ്രതികൾക്കു—എത്രയോ ഡസൻ രൂപ വിലകൊടുത്തു് ജനങ്ങൾ അവ വാങ്ങിയിരുന്ന പഴയ നല്ല കാലം അനുസ്മരിക്കുക. പണത്തെ സംബന്ധിച്ചിടത്തോളം എനിക്കിപ്പോൾ ദുർഘടദിവസങ്ങളാണു്.

1894 ഡിസംബർ 16—അങ്ങനെ അങ്ങു് ദേഷ്യപ്പെട്ടിരിക്കയാണു്. എനിക്കെന്തു ചെയ്വാൻ കഴിയും? ഞാൻ അങ്ങയോടു പെരുമാറുന്ന വിഷയത്തിൽ ഭിന്നിച്ചുനില്ക്കുന്നതായി എന്റെ ഹൃദയത്തിന്റെ അണുഭാഗംപോലും ഞാൻ കാണുന്നില്ല. എന്നാലും അങ്ങു് പരിഭവിച്ചുകൊണ്ടു കഴിക്കുന്നു. എന്നോടു സദാ ക്ഷമിക്കുന്നതാണു് അങ്ങേയ്ക്കു ഏററവും ഗുണം. "നിന്റെ ക്രോധവാക്കുകളെനിക്കു മധുരമായിരിക്കുന്നു. ഹാ! പ്രിയപ്പെട്ടവനേ! നിന്റെ കോപം എന്നെ ദോഷപ്പെടുത്തുന്നില്ല. അല്ലയോ! പ്രിയപ്പെട്ടവനേ! നിന്റെ വിഷം എന്നെ കൊല്ലുകയില്ല!" ഞാൻ പഠിച്ചതിന്റെ എല്ലാത്തിന്റെയും നാമധേയത്തിൽ ഞാൻ പറയുന്നു, അങ്ങേയ്ക്കു കോപം വരുന്നതിന്റെയൊക്കെ യഥാർത്ഥ കാരണം അങ്ങയുടെ ആമാശയത്തിൽ കിടക്കുന്നു. അങ്ങയുടെ ദഹനം ശരിയാകുന്നില്ല. എനിക്കു വളരെ ഗുണം ചെയ്തിട്ടുള്ള താഴെപ്പറയുന്ന ചികിത്സ അങ്ങു പരീക്ഷിച്ചുനോക്കുന്നതു് ഉത്തമമായിരിക്കും.

* * *

1895 ജനുവരി 3—ഇന്നു മിസ്റ്റർ ഗിൽബേർട്ട്സൺ എനിക്കു ഒരു വാച്ചും ചെയിനും തന്നിരിക്കുന്നു. അതു് അങ്ങയുടേതാണു്; അങ്ങയുടെ ഇഷ്ടംപോലെ ഈ വാച്ചോ, അല്ലെങ്കിൽ എന്റെ ടൈംപീസോ അങ്ങേയ്ക്കെടുക്കാം.

1895 ജനുവരി 18—ഒട്ടും സ്വൈരക്കേടു വേണ്ട. എന്റെ നില എന്തായിരുന്നാലും, അങ്ങേയ്ക്കു പണക്കഷ്ടത കൂടാതെ ഞാൻ നോക്കിക്കൊള്ളാം! പണ്ഡിററ് ഗോപീനാഥിനെ ഞാൻ കണ്ടു.

അദ്ദേഹമെന്തു ചെയ്യും? താമസിയാതെ എന്തെങ്കിലും നല്ലതു വരും.

1895 ജൂൺ 25—അങ്ങിവിടെ വന്നു് എന്നെ കാണുകയില്ലയോ? എനിക്കങ്ങോട്ടു വരാൻ വളരെ പ്രയാസമാണു്. ഒരു കാരണം എന്റെ പക്കൽ പണമില്ലെന്നുള്ളതാണു്. അതിനു രണ്ടുറുപ്പികയുടെ ചെലവേ ഉള്ളുവെങ്കിലും എനിക്കിപ്പോൾ രണ്ടുറുപ്പികയുണ്ടാക്കുക വളരെ പ്രയാസമത്രേ.

1895 ജൂലൈ 9—അമൃതസരസ്സുകോളജിലെ മാത്തമാററിക്സ് പ്രൊഫസർ ജോലിയിൽനിന്നു വിരമിക്കുകയാണെന്നു ഞാൻ കേൾക്കുന്നു. എന്നാൽ ഇതൊരു കിംവദന്തി മാത്രമാണു്. എനിക്കെവിടെയെങ്കിലും ഒരു സ്ഥാനം കിട്ടും. പണ്ഡിററ് ദീനദയാലിനെ സന്ദർശിച്ചു. എന്നെ മുമ്പേതന്നെ അറിയാമെന്നു അദ്ദേഹം പറഞ്ഞു.

1895 ജൂലൈ 15—പേഷ്വാറിലെ ഒരു സ്കൂൾഹെഡ്മാസ്റ്റർ പണി ഒഴിവായിക്കിടപ്പുണ്ടു്; പക്ഷേ ശമ്പളം വളരെ തുച്ഛമാണു്; മാസം 50, 60 രൂപയോളം മാത്രമേയുള്ളൂ.

1895 ജൂലൈ 16—പണ്ഡിററ് ദീനദയാലിന്റെ 5 പ്രസംഗങ്ങൾ കേട്ടു. ഞാൻ അവയെ വളരെ ആസ്വദിച്ചു.

1895 ജൂലൈ 17—പേഷവാർ സ്കൂൾഹെഡ്മാസ്റ്റർ ജോലിയെപ്പററി ഞാൻ മിസ്റ്റർ ബെല്ലുമായി സംസാരിച്ചു. അവിടെ പോകരുതെന്നദ്ദേഹമെന്നോടു ഉപദേശിച്ചു. എനിക്കറിഞ്ഞുകൂട. എങ്ങനെയായാലും ഞാൻ ആഹ്ലാദശാലിയാണു്. സമയമോ പണമോ ഇല്ലാത്തതിനാൽ എനിക്കു അങ്ങയുടെ അടുത്തു വരാൻ തരമില്ല

1895-ജൂലൈ-20-അമൃതസരസ്സ ജോലിയെക്കുറിച്ചുള്ള വിവരങ്ങൾ പറഞ്ഞുകൊടുക്കാൻ മിസ്റ്റർ ബെൽ എന്നോടാവശ്യപ്പെട്ടിരിക്കുന്നു. ആ വിവരങ്ങൾ സമ്പാദിക്കാൻ അമൃതസരസ്സുകോളജിലെ പ്രിൻസിപ്പാളിനെ കാണാൻ പോകണമോ വേണ്ടയോ എന്നു് എന്റെ പ്രൊഫസ്സരോടു ആലോചിക്കട്ടെ. എനിക്കു ജലദോഷപ്പനിയുടെ രോഗമാണു്. പണ്ഡിററു് ദീനദയാൽ ഇനിയും പ്രസംഗിക്കയാണു്

1895-ജൂലൈ 21—അമൃതസരസ്സുകോളജിലെ പ്രൊഫസ്സർ ഇനിയും ഒരുവർഷത്തേയ്ക്കു ജോലിവിട്ടന്നില്ലെന്നു. ഞാൻ കേട്ടു. മിസ്റ്റർ ബെൽ എന്നെപ്പററി എഡ്യൂക്കേഷൻ ഡയറക്ടർക്കു എഴുതിയിട്ടുണ്ടു്. ഈശ്വരേച്ഛ എന്തായാലും നടക്കട്ടെ. ഞാൻ ആനന്ദപൂർണ്ണനാണു്.

1895-ഒക്ടോബർ 21—(സിയാൽകോട്ട്) സ്ഥലത്തെ സനാതനധർമ്മസഭയിൽ ഞാൻ ഇന്ന് ഒരു മതപ്രസംഗംചെയ്തു. അവർ [illegible] മുഴുവൻ ജനങ്ങളെക്കൊണ്ടു നിറഞ്ഞിരുന്നു [illegible] മുതലായി പല വലിയ ഉദ്യോഗസ്ഥന്മാരും ഹാജരുണ്ടായിരുന്നു. ഞാൻ സ്വദേശാഭിമാനത്തെപ്പററിയും പ്രസംഗിച്ചു. ജനങ്ങളുടെ കണ്ണുകൾ കണ്ണുനീർകൊണ്ടു നിറഞ്ഞതായി ഞാൻ കണ്ടു.

1895-നവംബർ 2—(സിയാൽകോട്ട്) എൻെറ അപേക്ഷ ചെന്നെത്തുംമുമ്പേ തന്നെ ഒഴിവുസ്ഥാനത്തേയ്ക്കു് വേറെ ആൾ നിയമിക്കപ്പെട്ടുപോയി എന്നു അമൃതസരസ്സിൽനിന്നു് ഇന്നു ഒരു മറുപടികിട്ടി.

1895-ഡിസംബർ 21—എൻെറ സ്വന്തം കോളജിൽ—അതായതു് മിഷൻ കോളജിൽ—ലാഹോറിൽതന്നെ മാത്തമാററിക്സ്പ്രഫസ്സറായി എനിക്കു ഒരു ഉദ്യോഗം ലബ്ധമായി ഈ ദയാപൂർണ്ണമായ കൃത്യത്തിനു് എനിക്കു ഈശ്വരനെ അത്യധികം പ്രേമിക്കേണ്ടതുണ്ടു്.

1895-ഡിസംബർ 23—(സിയാൽകോട്ട്) കഴിഞ്ഞ എട്ടു ദിവസങ്ങളായി ഞാൻ യാതൊന്നും ഭക്ഷിച്ചിട്ടില്ല. ഞാൻ പാൽ കുടിച്ചുമാത്രം ജീവിക്കയാണു്. എങ്കിലും ഞാൻ ഒരു മുപ്പതുമൈൽ ദൂരംനടന്നു ഇപ്പോൾ തിരിച്ചുവന്നതേഉള്ളു; എന്നിട്ടും എനിക്കു ക്ഷീണമില്ല.

1896-ജൂൺ 1—ഞാൻ എൻെറ ഭാര്യയെക്കൂടി എൻെറ കൂടെ ഇവിടെ കൊണ്ടുവന്നു താമസിപ്പിക്കുന്നതിനാൽ അച്ഛൻ വളരെ കോപിച്ചിരിക്കയാണു്. ഒന്നോ രണ്ടോ ദിവസത്തിനകം അദ്ദേഹം ഇവിടെ വന്നേയ്ക്കാം. പക്ഷേ, ആക്കാണറിയാവുന്നതു്?

1896-ജൂൺ 5 അങ്ങയുടെ കത്തുകൾകിട്ടി. ഞാൻ സമ്പൂർണ്ണം അങ്ങയുടേതാണു്. യാതൊന്നും എൻേറതാണെന്നു ഞാൻ ഗണിക്കുന്നില്ല. ഈ ലോകത്തിലെ ധനം ശേഖരിക്കുന്നതിൽ ഞാൻ തൃപ്തിയൊന്നും കാണുന്നില്ല. എൻെറ ഭാര്യയ്ക്കു ആഭരണങ്ങൾ ഉണ്ടാക്കിക്കുന്നതിൽ ഞാൻ ആനന്ദമൊന്നും കാണുന്നില്ല. എനിക്കു വീട്ടുസാമാനങ്ങളും വേണ്ടാ. എനിക്കു ഭവനമായി ഒരു വൃക്ഷത്തിൻെറ തണലും, വസ്ത്രധാരണത്തിനായി കുറെവസ്ത്രവും, കിടക്കയായി തുറന്ന ഭൂമിയും, ഭക്ഷണത്തിന്നു കുറെ വീടുകളിൽനിന്നു യാചിച്ചുകിട്ടുന്ന ഭിക്ഷയും—ഇതെല്ലാം കിട്ടുമെങ്കിൽ എനിക്കു ബഹു സന്തുഷ്ടിയാണു്. പണത്തെ കരുതി അങ്ങയെ മുഷിപ്പിക്കയോ?

അങ്ങയോടു അപരാധം ചെയ്യുയോ? ഭസ്മാതേച്ച് ഒരു സാധുവിനെ പോലെ ജീവിക്കാൻ എന്നോടു പറയൂ! ഞാനിതാ! അതിന്നു പുറപ്പെട്ടു; ഉടനെ പോകാം അതേസമയം ഞാൻ കോളജിൽ പണി യെടുത്തുകൊണ്ടിരിക്കയുംചെയ്യാം. അവിടെനിന്നു എന്തുകിട്ടിയാലും അതെല്ലാം അവിടുത്തേതാണു്. അങ്ങയുടെ ഇഷ്ടംപോലെ ചെലവാക്കുക! അങ്ങയുടെ ഇഷ്ടാനുസരണം എന്റെ ഭാൎയ്യയ്ക്കെന്തെങ്കിലും കൊടുക്കുക—ഞാൻ പാവപ്പെട്ട ഒരു അടിമയാണു്. എനിക്കു പണിയെടുക്കുക, പ്രയത്നിക്കുകമാത്രമേഉള്ളൂ ആവശ്യം; അങ്ങനെ എന്റെ ഹൃദയത്തിൽ ഒരു ചെറിയ ശുദ്ധമായ ഈശ്വരക്ഷേത്രം പണിതുണ്ടാക്കുകയുംവേണം. ബാഹ്യലോകത്തിലെ യാതൊന്നും പ്രദാനംചെയ്യാത്ത ആനന്ദമാണു് ഈ ആഭ്യന്തരശാന്തി എനിക്കു നൽകുന്നതു്. ഈശ്വരനുവേണ്ടി കൎമ്മംചെയ്യുന്ന സമയം എനിക്കു ലഭിക്കുന്ന മനസ്സമാധാനമാണു് എനിക്കു ശമ്പളം. കോളജുവേതനം ഞാൻ വിട്ടിരിക്കുന്നു; അതുകൊണ്ടു് അങ്ങു് ഇഷ്ടംപോലെ ചെലവുചെയ്യുക. അത്തരം പദാൎത്ഥങ്ങൾ കൂട്ടുകയോ, കുറയ്ക്കുകയോ ചെയ്യുന്നതുമൂലം ഞാൻ വലുതാകുകയോ, ചെറുതാകുകയോ ചെയ്യുന്നില്ല. ഞാൻ പൂൎണ്ണത്വത്തിനുവേണ്ടി നിലകൊള്ളുന്നു. ഇന്നലെമുതൽ എന്റെ അച്ഛൻ ഇവിടെയുണ്ടു്. അതിനാൽ എനിക്കങ്ങോട്ടുവരാൻ തരമില്ല.

1896-ജൂൺ 11—അങ്ങയുടെ രണ്ടെഴുത്തും (കിട്ടി) എന്റെ അച്ഛൻ ദ്വേഷ്യപ്പെട്ടില്ല. അല്ലാ, അദ്ദേഹം എന്തിനു കോപിക്കുന്നു? ഞാൻ എന്റെ ശരീരത്തിനു പുറമേ ജീവിക്കുന്നു. ഈ മാസത്തെ ചെലവിനു മിച്ചംവെച്ചിരുന്ന രൂപാ 50-ം മുഴുവനായി അദ്ദേഹത്തിനു കൊടുത്തു. ഞാൻ ഇനി പുതിയകടംകൊണ്ടു ജീവിക്കാം.

*    *    *    *    *

1896-ജൂൺ 20—മിഷൻ കോളജിൽ ഞാൻ ഒരു പ്രസംഗം ചെയ്തു. ശ്രോതാക്കൾക്കു സന്തോഷമായി; അതു് ഒരു പുസ്തകരൂപത്തിൽ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തണമെന്നു പ്രിൻസിപ്പാൾ എന്നോടു ആവശ്യപ്പെട്ടു.

1896-ജൂലൈ 20—ഞാൻ ഇന്നലെ ഇവിടെ പ്രസംഗം ചെയ്തു. ഹാജരായിരുന്ന പണ്ഡിററ് ദീനദയാൽ, ഗോപീനാഥ് മുതലായവർ വിസ്മയാകുലരായി. എല്ലാവരും എന്നോടു ദയവുള്ളവരാണു്.

1897 ജനവരി 6—28 രൂപാ അയയ്ക്കുന്നു. പകുതി സദയം അച്ഛനു കൊടുക്കണേ! ഞാൻ അദ്ദേഹത്തോടു വാഗ്ദത്തംചെ

യിട്ടുണ്ടു്. എനിക്കിനി സ്വന്തമായിട്ടു മൂന്നുറുപ്പികയേ ഉള്ളു. ഒരു മുഴുമാസം എന്റെ മുന്നിലുണ്ടു്; കഴിഞ്ഞ മാസത്തെ ബില്ലുകൾ ഒന്നും കൊടുത്തു തീൎത്തില്ല. ഒരുകാശും കൊടുത്തില്ല. ഞാൻ ഒരു കുട്ടിയേയും സഹായിച്ചില്ല എന്നിട്ടും അവർ ഇപ്പോഴും കോപിക്കുന്നു. പരാതികൾക്കപ്പുറമേ പരാതികൾ വന്നുകൊണ്ടിരിക്കുന്നു എനിക്കു് അരിവെപ്പുകാരനില്ല. എനിക്കു സൊല്ലയായിരിക്കുന്നു.

1897 ഏപ്രിൽ 17—എന്റെ പാദത്തിലെ മുറിവു് ഇനിയും എന്നെ ഉപദ്രവിച്ചുകൊണ്ടിരിക്കുന്നു ബി. ഏ. പരീക്ഷാഫലം പുറത്തായി. പഞ്ചാബുമുഴുക്കെ 25 ശതമാനം പരീക്ഷ്യന്മാർ പോലും ഇക്കൊല്ലം ജയിച്ചിട്ടില്ല. എന്റെ കുട്ടികളിൽ ഒരാൾ സംസ്ഥാനത്തിലെല്ലാം മൂന്നാമനും, മറെറാരുത്തൻ നാലാമനും ആയി ജയിച്ചിരിക്കുന്നു. പലരും എന്റെ വിഷയമായ മാത്തമാററിക്സിൽ തോൽവിയടഞ്ഞിരിക്കുന്നു. എനിക്കീവൎഷം പ്രമോഷൻ ഒന്നും ലഭിക്കയില്ല. ഞാൻ അത്യധികം കഷ്ടപ്പെട്ടു പണിയെടുത്തു; എന്നാൽ ഫലം എത്ര തുച്ഛം! എനിക്കു വളരെ അനാസ്ഥയും വ്യസനവും തോന്നുന്നു.

1897 ആഗസ്റ്റ് 1—ഞാൻ ഈ പുതിയ വീട്ടിൽ വന്നിരിക്കയാണു്. ലാഹോറിൽ "ഹരി ചരൺ കീ പോഡ്രിയാൻ" (സൎവ്വേശ്വരന്റെ പാദസോപാനം) — ഇതിനു സമീപത്താണതു്. നാഥന്റെ പാദങ്ങളിൽ ജീവിക്കുന്നതു മഹത്വമാൎന്ന ഗംഗയാണു്! തീൎത്ഥരാമൻ (രാമന്റെ പരിശുദ്ധസ്ഥലം) കൂടി അദ്ദേഹത്തിന്റെ ചരണത്തിൽ ജീവിക്കേണ്ടതു യുക്തംമാത്രമാണു്. ഇവിടെ വന്നതിനുശേഷം ഞാൻ അദ്ദേഹത്തിന്റെ കാലടികളിൽ ജീവിക്കുന്നു; എന്റെ സ്വന്തം ആത്മാവിന്റെ പരിശുദ്ധഗംഗയിൽ ഞാൻ സ്നാനംചെയ്യുന്നു!

1897 ആഗസ്റ്റ് 17—നമ്മുടെ പ്രവൃത്തിയിലും പണിയിലും കൂടി നാം പുരോഗമിക്കുമ്പോൾ, നമ്മുടെ മനസ്സു് ഈശ്വരനിൽ മുഴുകിയിരിക്കയും, തല ചുററിക്കുന്ന ആ ദിവ്യോന്നതികളിൽനിന്നു നമ്മുടെ വികാരങ്ങൾ കീഴോട്ടുപതിക്കാതിരിക്കയും ചെയ്യുന്നപക്ഷം നമ്മുടെ ജീവിതം അനുഗൃഹീതമാണു്. അല്ലാത്തപക്ഷം മനുഷ്യജീവിതം തീൎച്ചയായും നിഷ്ഫലമത്രെ.

1897 ഒക്ടോബർ 12—(ഇതു സ്വന്തം പിതാവിനു് അയച്ചതാണു്. എന്റെ പ്രിയപ്പെട്ട അച്ഛാ! അങ്ങേയ്ക്കു് അഭിവാദ്യങ്ങൾ! അവിടുത്തെ കത്തുകൾ വന്നുചേൎന്നു; അതോടുകൂടി മഹത്തായ ആനന്ദവും! അങ്ങയുടെ മകൻ തീൎത്ഥരാമന്റെ ശരീരം

വിലക്കപ്പെട്ടുപോയി; അതു് ഈശ്വരനു വിററുപോയി! അതിനിമേൽ അവൻേറതു് (എൻേറതു്) അല്ല. ഇന്നു ദീപാളിദിവസമാണു്. ഞാൻ ഈ ചൂതുകളിയിൽ എൻെറ ശരീരം നഷ്ടമാക്കി; പക്ഷേ ഞാനെൻെറ പ്രഭു – ഈശ്വരനെ സമ്പാദിച്ചു! ഞാൻ അങ്ങയെ അഭിനന്ദിക്കുന്നു! ഇനി അങ്ങേയ്ക്കു് എന്തെങ്കിലും വേണമെങ്കിൽ എൻെറ നാഥനോടു ചോദിക്കുക. അദ്ദേഹം അതെല്ലാം തന്നുകൊള്ളും; എന്നെക്കൊണ്ടു് അതെല്ലാം അങ്ങേക്കയപ്പിക്കും. എന്നാൽ ഒന്നാകെ ഭക്തിപൂർവ്വം അദ്ദേഹത്തെ വിളിച്ചുചോദിക്കുക.

കഴിഞ്ഞ പത്തൊമ്പതോ, ഇരുപതോ ദിവസങ്ങളായിട്ടു് അദ്ദേഹം വന്നു് എൻെറ സകല ജോലികളും, ചുമതലകളും, കടങ്ങളും അദ്ദേഹത്തിലേക്കു് എടുത്തിരിക്കുന്നു. അദ്ദേഹം അങ്ങയുടേതും എന്തുകൊണ്ടു് ഏറെറടുക്കുകയില്ല? അങ്ങേയ്ക്കു മനഃക്ഷയം വരരുതു്. അദ്ദേഹം ഇച്ഛിക്കുംപോലെ സകല മനുഷ്യരും പ്രവൃത്തിചെയ്യണം. മഹാരാജ്! ബ്രാഹ്മണരായ നമ്മുടെ സമ്പത്തു് ഈ ജീവൻെറ സാക്ഷാല്ക്കാരമാകുന്ന ധനമാണു്; ആഭ്യന്തരസമ്പത്തിനെ കളഞ്ഞുംവെച്ചു് ബാഹ്യസമ്പത്തിനെ തേടുന്നതു നമുക്കു യുക്തമല്ല. അങ്ങയുടെ അന്തരാത്മാവിൻെറ ആനന്ദം ഒരിക്കൽ അനുഭവിച്ചു്, ആസ്വദിച്ചുനോക്കുക.

1898 ആഗസ്റ്റ് 23—(ഹരിദ്വാരത്തിനു മുകളിൽ ഹൃഷീകേശത്തിനു സമീപത്തുനിന്നു്) *

അങ്ങയുടെ കത്തിൽ ഞാൻ തിരിയെ വീട്ടിൽപോകണമെന്നു പ്രേരണനൽകുന്നു. ലററർ പ്രവഹിക്കുന്ന ഗംഗാനദിയിൽ എറിയപ്പെട്ടിരിക്കുന്നു. എൻെറ ചുമതലകളെ നിർവ്വഹിക്കാത്തതുകൊണ്ടു് എനിക്കു മനോവേദന തോന്നുന്നില്ലയോ എന്നു അങ്ങു് എന്നോടു ചോദിക്കുന്നതു വിചിത്രമായിരിക്കുന്നു!

എന്തിൻെറ വേദന?

അവ്യക്താദീനി ഭൂതാനി, വ്യക്തമധ്യാനി ഭാരത!
അവ്യക്തനിധനാന്യേവ തത്ര കാ പരിദേവനാ?

[ഇപ്പദാർത്ഥങ്ങളുടെയാരംഭങ്ങളജ്ഞാതം,
ഇപ്പദാർത്ഥങ്ങളുടെയന്തങ്ങളജ്ഞാതങ്ങൾ,
ഇപ്പോഴുണ്ടെന്നുതോന്നുംവസ്തുക്കൾ തൻെറ മദ്ധ്യ-
മല്പമേനമുക്കിഹ ജ്ഞാതമായ്ഭവിച്ചിട്ടു,

---

* വീട്ടിൽ മടങ്ങിപ്പോയി ജീവിതകൃത്യങ്ങളിൽ പ്രവേശിക്കണമെന്നാവശ്യപ്പെട്ടു് ഭഗത്ധന്നാരാം അയച്ച ഒരു കത്തിനു മറുപടിയാണിതു്.

സമസ്തവസ്തുക്കളുമിങ്ങിനെയജ്ഞാനത്തിൽ
നിമഗ്നമായിട്ടുമ്പോൾ വേദനയെവിടുള്ളൂ ? ]

ജനങ്ങൾ എന്തുപറയും ?

എന്റെ മറുപടി ഉരുദ്ദു പദ്യശകലമാണ്:-

എന്നുടെമൂടുപടം എൻതലപ്പാവാക്കിക്കെട്ടി-
യെന്നുടെപ്രിയതമൻ തെരുവിലഹംപോകെ!

അവരിഷ്ടാനുരൂപം പഴിച്ചുചൊല്ലട്ടെന്നെ,
ആവിധം സഹസ്രത്തെയെന്തിനു ഗൌനിക്കുംഞാൻ?

അങ്ങയെ അനുസരിക്കുന്നകാര്യം അങ്ങു പറയുന്നു? ഞാൻ അങ്ങയെ അനുസരിക്കുകതന്നെയാണ്. എന്റെ ശരീരമാകുന്ന പഞ്ചാബിൽനിന്ന്, ഈശ്വരഭവനത്തിലേക്കു ഞാൻ ത്വരിതപ്രയാണംചെയ്യുന്നു. ഞാൻ സ്വയം സത്യവുമായി സമ്മേളിക്കയാണ്.

ഇപ്പോൾ ഏകദേശം അർദ്ധരാത്രിയാണ്; എന്റെ അടുത്തു ഏതെങ്കിലും മനുഷ്യനോ, അവന്റെ പ്രേതമോ ഇല്ല. ഉള്ളിൽ തരംഗരൂപേണ പരമാനന്ദഘോഷം അടിക്കുന്നു. പുറമേ പ്രശസ്ത ഗംഗാപ്രവാഹത്തിന്റെ സംഗീതവും ധ്വനിക്കുന്നു! എന്റെ ഉള്ളിൽ ശാന്തി ശാന്തി ശാന്തി വർത്തിക്കുന്നു; എന്റെ ഉള്ളിൽ ആനന്ദധോരണി വിലസുന്നു. അതെന്റെ സായുജ്യത്തിന്റെ—ഐക്യത്തിന്റെ—രാത്രിയാണ്; അന്ധകാരമയമായ രാത്രിയല്ലാ; രഹസ്യതയ്ക്കുവേണ്ടി പ്രപഞ്ചത്തിന്റെമുഖത്തു കറുത്ത ഒരു കട്ടൻ ഐക്യത്തിന്റെ രാത്രി എറിഞ്ഞതുമാത്രമാണ്.

അകത്തുനിന്നും, പുറത്തുനിന്നും—രണ്ടിടത്തുനിന്നും—ഏകത്വമാകുന്ന രാത്രി പ്രപഞ്ചത്തെ മൂടിനീക്കിക്കളഞ്ഞുവെന്നാണ് ഞാൻ വിവക്ഷിക്കുന്നതു്. കണ്ണുകൾ അമൃതനദികളായിരിക്കുന്നു. പ്രപഞ്ചത്തിലെ ആനന്ദത്തെക്കുറിച്ചു അത്തരം സന്ദർഭങ്ങളിൽ എന്നെ അനുസ്മരിപ്പിക്കുന്നതിനുവേണ്ടിയെങ്കിലും! ഹാ! കഷ്ടം!

സകലരുംഒന്നിച്ചുചേന്നുസമ്മേളിക്കുന്ന കേന്ദ്രത്തിൽവെച്ചു—യാതൊരുത്തക്കും കുട്ടിമുട്ടാൻ നിവൃത്തിയില്ലാത്ത വൃത്തപരിധികളിൽ വെച്ചല്ലാ—എന്നെക്കാണാൻ കഴിയുമെന്നു ചിന്തിക്കാൻ എന്റെ ജനങ്ങളോടുപറയുക!

* * * * *

ഒഴുകുന്ന ചന്ദ്രികാരജതംപോലെ സ്വച്ഛജലങ്ങൾ പ്രവഹിക്കുമ്പോൾ—

രാത്രികാലത്തിലെല്ലാശബ്ദവുമടങ്ങുമ്പോൾ,
ദൈത്യാരിനാമാനന്ദരോമാഞ്ചമഗ്നനായി,
ഭൗമജീവിതഭാവവേദനകളിൽനിന്നു
കേവലംസമ്പൂർണ്ണമായ് സ്വതന്ത്രനായിസ്സുഖം,
പരമാനന്ദബാഷ്പം ചൊരിഞ്ഞുചൊരിഞ്ഞേവം
ശരിയായ് നേത്രാസ്തിത്വസാഫല്യം പുലത്തവേ!
ജപിച്ചു "ശിവ!ശിവ!"യെന്നിടമുറിയാതെ,
സുപവിത്രഗംഗതൻ തീരത്തിൽ ഇരിക്കുക!—
എന്നാണീഭാഗ്യം ചേന്നനല്ലനാളുകൾ എനി-
ക്കന്നിദ്രാഭമായുദിച്ചെത്തുന്നു? ഹന്ത! കഷ്ടം!

(ഭർത്തൃഹരി)

ഈ ആനന്ദത്തിനുവേണ്ടി—അതാസ്വദിക്കാനായി—രാജാക്കന്മാർ അവരുടെ സിംഹാസനങ്ങൾ വലിച്ചെറിയുന്നു! പരിപാവനഗംഗാതീരങ്ങൾക്കുവേണ്ടി ദേവന്മാർ ആത്തിപിടിക്കുന്നു. ഇവിടെ വന്നതിനുശേഷം, എന്റെ കടമകളെയും, വ്യാജവസ്തുക്കളെയും പററി ചിന്തിക്കത്തക്കവിധം എന്റെ ഭാഗധേയപാത്രം അത്രയ്ക്കു പൊട്ടിച്ചിതറിപ്പോയോ?

ജനങ്ങൾ തീത്ഥങ്ങളിലേയ്ക്കു്—പുണ്യസ്ഥലങ്ങളിലേയ്ക്കു്—ചെല്ലുന്നു; തീത്ഥങ്ങൾ ജനങ്ങളുടെ സമീപത്തേയ്ക്കു പോകുന്നില്ല. തീത്ഥങ്ങളിൽ (വിശുദ്ധസ്ഥലങ്ങളിൽ) നിവസിക്കുന്ന തീത്ഥരാമന്റെ (പരിശുദ്ധസ്ഥലങ്ങളിലെ ഈശ്വരന്റെ)—ആ പരമേശ്വരന്റെ തന്നെ—പാദങ്ങളെ തേടണമെന്നു എന്റെ വീട്ടുകാരോടു പറയുക! അപ്പോൾ മാത്രമേ അവക്കു ദൈവമായ തീത്ഥരാമനെ കാണാൻ സാധിക്കയുള്ളു; അല്ലാതെയില്ല. സത്യഗംഗ എന്റെ ഗൃഹത്തിൽ ഒഴുകുന്നതുവരെ, എനിക്കവിടെ ജീവിക്കാവതല്ല; എന്റെ ഹൃദയം അവിടെ സ്പന്ദിക്കുന്നതല്ല; എനിക്കവിടെ ഇരിക്കാവതല്ല.

മരിച്ചവരോടു തിരിയെ വരണമെന്നു ആവശ്യപ്പെട്ടു് ആരും സന്ദേശം അയയ്ക്കാറില്ല; എന്നാൽ അത്തരം സന്ദേശം അയയ്ക്കുന്നവർ ഉണ്ടെങ്കിൽ അവർ സ്വയം മൃതരായിക്കാണുവാൻ ഇച്ഛിക്കുന്നവരത്രെ. ഞാൻ മൃതനാണു്; ശരീരത്തിൽ ജീവിക്കുമ്പോൾ തന്നെ ഞാൻ മൃതനാണു്. എന്റെ ആളുകൾ എന്നെ തിരിയെ വിളിക്കാൻ ശ്രമിക്കാതിരിക്കട്ടെ എന്നാൽ, അവരെന്നെപ്പോലെയാണെങ്കിൽ, സന്ദർശനം ബഹുസുഗമമാണു്.

മുരളി (സ്വന്തം ഗ്രാമം) യുടെ മുരളീവാലാ മുരാരി (ഈശ്വരന്റെ) യായി ഭവിക്കുമ്പോൾ, അപ്പോൾ, പക്ഷേ തീത്ഥങ്ങളെ

(പരിശുദ്ധസ്ഥലങ്ങളെ) പരിപൂതമാക്കുന്ന ഏകൻ അവിടെ വന്നേയ്ക്കാം. ശാന്തിയുടെ ഗംഗാനദി ഒഴുകാത്തിടത്തു്—അവിടെ എന്റെ ആഗമനം സാധ്യമല്ല. എല്ലാംകൊണ്ടു നോക്കിയാലും, മൃതമായ സകല അസ്ഥികളും ഇവിടെവന്നു് ഗംഗാനദിയിൽ വിശ്രമിക്കേണ്ടതാണു്. ജീവനോടുകൂടി ഇരിക്കുമ്പോൾതന്നെ പരിപൂൎണ്ണ മനസ്സോടെ അവയെ ഇവിടെ കൊണ്ടുവരാതിരിക്കുന്നതെന്തിനു്?

*  *  *  *

(ഇതേപല്ലവിയിൽ ഉള്ള മറെറാരു ലററർ)

ഞാൻ ഏകനായിരിക്കുന്നോ?

എന്റെകൂടെ ഇപ്പോൾ ശിഷ്യരില്ലാ! ഭൃത്യനില്ലാ! മനുഷ്യാവാസം ബഹുദൂരത്താണു്! ഇവിടെ മനുഷ്യന്റെ പ്രതിച്ഛായപോലും ഇല്ല! ഇതു വനാന്തരമത്രെ, ഇതു ഗഹനമായ വിജനസ്ഥാനം—ഏകാന്തതയത്രെ. രാത്രി നക്ഷത്രപൂൎണ്ണമാണു്; ഇപ്പോൾ അൎദ്ധരാത്രിയാണു്, എന്നാൽ ഞാനിവിടെ ഏകനാണോ?

അല്ലാ! ഞാൻ ഏകനല്ലാ! എന്റെ പരിചാരിക വൎഷപാതം വന്നു് എന്നെ കുളിപ്പിച്ചുംവെച്ചു് ഇതാ, ഇപ്പോൾ പോയതേ ഉള്ളു! എന്റെ അടിമവാലിയക്കാരത്തിയായ കാററു സകലയിടത്തും ഓടിക്കൊണ്ടിരിക്കുന്നു! "ഇതാ! സർ!" എന്നു ഉറക്കെ എന്റെ വിളിക്കു മറുപടിയായി വിളികേട്ടു ഇപ്പോൾ ശബ്ദിക്കുന്ന എന്റെ ആ ഭൃത്യൻ ഏതാണു്? അതു ഒരു വ്യാഘ്രമോ, ആനയോ ആയിരിക്കണം! ഈ പടപ്പുകളിൽ സഹസ്രക്കണക്കിൻ ഭൃത്യന്മാർ എന്റെകൂടെ ഇവിടത്തെ കൂടാരത്തിൽ പാൎക്കുന്നുണ്ടു്; അവരെല്ലാം അവിടെ ചെറുഗുഹകളിലാണു്. ഞാൻ എന്തുകൊണ്ടു്, എങ്ങിനെ ഏകനായിരിക്കും?

എന്നാൽ, ഇല്ല! ഞാൻ ഏകനായിരിക്കുന്നു! അടിമയില്ല, ഭൃത്യനില്ല, സുഹൃത്തില്ല. അതു കാററല്ല, ഞാനാണു്; അതു ഗംഗാനദിയല്ല, ഞാനാണു്; അതു ചന്ദ്രനല്ല, ഞാനാണു്; അതു ഈശ്വരനല്ല, ഞാനാണു്; അതു പ്രിയതമനല്ല, ഞാനാണു്; ഞാനാണു്, ഐക്യമെന്നാലെന്തു്? ഞാൻ വൎത്തിക്കുന്നു! പ്രപഞ്ചംമാത്രം ഓടിപ്പോകുന്നു!

*  *  *  *

ഞാനലസനാണോ?

എന്റെ മനസ്സരോവരം ശാന്തികൊണ്ടു പൂൎണ്ണമാണു്. എന്റെ ഹൃദയത്തിൽനിന്നു ആനന്ദധാര ഒഴുകിക്കൊണ്ടിരിക്കുന്നു.

എന്റെ രോമകൂപങ്ങൾ ഓരോന്നും പരമാനന്ദത്തിലാറാടിക്കൊണ്ടിരിക്കുന്നു. തന്റെ ഉള്ളിൽ അടക്കിനിർത്താൻ നിവൃത്തിയില്ലാത്ത ത്രയ്ക്കു ശാന്തിയുടെ അനന്തതയിൽ വിഷ്ണു നിമഗ്നനായിരിക്കുന്നു; തന്മൂലം പവിത്രഗംഗാനദിയുടെ രൂപത്തിൽ, അദ്ദേഹത്തിന്റെ പാദങ്ങളിൽനിന്നു്, ശാന്തിയുടെ ഉറവ ഒഴുകിക്കൊണ്ടിരിക്കുന്നു. വിഷ്ണുവിനെപ്പോലെ തീൎത്ഥരാമനാരായണനും അദ്ദേഹത്തിന്റെ ആനന്ദത്താൽ പൂൎണ്ണനിമഗ്നനാണു്. അവനു തന്റെ ആനന്ദം ഉള്ളിൽ സംഭരിച്ചടക്കാൻ നിവൃത്തിയില്ല. അവൻ തന്നിൽനിന്നു നിഖിലപ്രപഞ്ചത്തിന്റെയും നന്മയ്ക്കായി ഗംഗയുടെ പൂൎണ്ണപ്രവാഹം പുറത്തേയ്ക്കൊഴുക്കിക്കൊണ്ടിരിക്കുന്നു. അഭ്യുദയത്തിന്റെയും ആനന്ദത്തിന്റെയും ശീതമാരുതനെ അവനയയ്ക്കുന്നു. അവനാലസനായെന്നു ആരു പറയുന്നു? ഞാൻ പറയുന്നു, അപേക്ഷിക്കുന്നു:- "വരൂ! ഈ തീൎത്ഥരാമനെ വന്നു നോക്കൂ! നിങ്ങൾക്കു മുക്തികിട്ടും, അവൻ ഗംഗാനദിയാണു്; അവൻ പരമാനന്ദമാണു്; ആനന്ദപാരവശ്യമാണു്; അവൻ സൎവ്വേശ്വരനായ രാമനാണു്."

1898 സെപ്റ്റംബർ 19. (ഹരിദ്വാരം) ഞാൻ പുറമേ നോക്കുമ്പോൾ എല്ലാ അണുക്കളും "നീയാണു്, നീയാണു്, തത് ത്വം അസി" എന്ന ശബ്ദം പ്രതിധ്വനിപ്പിക്കുന്നു; ഞാൻ അകത്തേയ്ക്കു നോക്കുമ്പോൾ, "ഞാനാണു്, ഞാനാണു്, അഹം ബ്രഹ്മാസ്മി" എന്ന ചെണ്ടയുടെയും കുഴലിന്റെയും തുമുലമായ സംഗീതധ്വനി മുഴങ്ങിക്കൊണ്ടിരിക്കുന്നതിനാൽ ഞാൻ വേറൊന്നും കേൾക്കുന്നില്ല.

ഞാനെന്താണു്? ഞാനെവിടെയാണു്? എന്റെ രാജഹൎമ്മ്യത്തിൽ ആരു വസിക്കുന്നു? ആരു്? എങ്ങനെയെന്നും, എവിടെയെന്നും, എന്തുകൊണ്ടെന്നും, എന്തെന്നും ഉള്ളതുകളെ കടത്തിവിടാൻ ഇവിടെ ദ്വാരമില്ല. ഹരിദ്വാരത്തിലെ വാനരന്മാർ എന്റെ ചിന്താശക്തികളെ കവൎന്നുകൊണ്ടു പോയി! ഗംഗാപ്രവാഹം എന്റെ ബുദ്ധിയെ തട്ടിക്കൊണ്ടു കടന്നുകളഞ്ഞു. പരുന്തുകൾ, ഗരുഡന്മാർ—എന്റെ മനസ്സിനെ കൊത്തിത്തിന്നുകളഞ്ഞു; നദിയിലെ മത്സ്യങ്ങൾക്കു എന്റെ 'ഞാൻ'—എന്റെ അഹങ്കാരം—തീറയ്ക്കായി സമൎപ്പിക്കപ്പെട്ടു. കാററുകൾ എന്റെ പാപങ്ങളെയെല്ലാം അടിച്ചു പറത്തിക്കൊണ്ടുപോയി!



## ൭. ചില കവിതകൾ

### വിശ്വാസപ്രമാണങ്ങൾ (Creeds)

എൻവിശ്വാസംപോലേതന്നെ
നിൻവിശ്വാസവുമാകണമെന്നും,

കൂട്ടുകയരുത്, കുറയ്ക്കലുമരുതിതു
തിട്ടം; ഞാനൊരു മനുജൻ യോഗ്യൻ;

വേറിട്ടില്ലൊരു യോഗ്യൻ; പരമിതു
വീറോടേ നീ സമ്മതമരുളുക;

എന്നുടെ ഹൃദയവികാരംപോലെ,
നിന്നുടെയുള്ളിൽ വികാരം വരണം;

എൻചിന്തയ്ക്കുസമാനം മാത്രം
നിൻചിന്താഗതി നിലനില്ക്കേണം,

എന്നുടെ ഭക്ഷണപാനീയങ്ങൾ
തന്നേ തിന്നുകുടിച്ചാലും നീ,

എന്നെപ്പോലേ നോക്കുക സർവ്വം;
എന്നെപ്പോലേ ചെയ്യുക സകലം;

എന്നാൽ, എന്നാൽ മാത്രം ഞാനയി!
നിന്നോടുകൂടിക്കൂട്ടുപിടിക്കും.

* * *

കാററത്താട്ടും മരച്ചുള്ളിയിലൊരുനിമിഷം
    പോയിരുന്നായതിങ്കൽ
തെററുണ്ടാമെന്നറിഞ്ഞീടിലുമൊരു ഭയമി-
    ല്ലാതെയുല്ലാസപൂർവ്വം
കുററംകൂടാതിരിക്കും നിജചിറകുകളേ
    മാത്രമാശ്രിത്യ പാട്ടും
ചെററപ്പക്ഷിക്കു തുല്യം മനുജർ സതതമി-
    ക്ഷോണിയിൽ വാണിടേണം.

* * *

ആധിയോ, ഭീതിയോ, ശങ്കയോ കൂടാതെ
ക്രോധിച്ചുയരുന്നൊരൂർമ്മികളിൽ

ഛാട്ടക, മുണ്ഡക, സപ്തസമുദ്രങ്ങൾ
കൂടിപ്രവഹിച്ചു വന്നാകിലും
നിന്നുടെ രോമത്തിലൊന്നിനെയെങ്കിലും
ഒന്നു നനയ്ക്കുവാൻ സാദ്ധ്യമാകാ.

* * *

സൌന്ദര്യധാമങ്ങൾ കുഞ്ഞുങ്ങൾ പുഷ്പങ്ങൾ
മന്ദേതരാനന്ദമന്ദിരങ്ങൾ,
എന്നാലവയിലേ സൂക്ഷ്മസന്ദേശമ-
ത്യുന്നതസുന്ദരം അത്യധികം.
റോസാപ്രഭാവേന പൊട്ടിപ്പുറപ്പെടും
വാസരോത്ഥാനമപൂർവ്വമത്രെ,
എന്നാലതിനെപ്പുണരും രഹസ്യമ-
ത്യുന്നതംതന്നെയാണത്യപൂർവ്വം.

* * *

സംഗീതരസോന്മാദം മധുരമാണെങ്കിലും,
തുംഗമാസ്വരബന്ധം മധുരതരമാദ്യം;
സാരാർത്ഥനിയന്ത്രിതമായ വൃത്തത്തിലുള്ള
ചാരുപദ്യങ്ങൾതന്നെ യഥാർത്ഥകവിതകൾ.

* * *

താഴെ പ്രശാന്തമാം പാരും പ്രശോഭിച്ചു
വാഴുന്നഭാസ്കരൻ മേലെയും നില്ക്കവേ
ആശ്ചര്യസുപ്രേമഭാവരസങ്ങളാൽ
നിശ്ചലം തൃപ്തിപൂണ്ടീടും ശിശ്ശുവഹം!
രാത്രികാലങ്ങളിൽ താനേ യദൃച്ഛയാ
ഹൃദ്യമാം ഹാസമെനിക്കുദിച്ചീടുന്നു;
മൈതാനസീമ്നി വിലസും പ്രസൂനങ്ങൾ
സ്ഫീതമോദം മേ നവം നവം നൽകുന്നു;
ശൂന്യമായ്, കർത്തവ്യഭാരം വൃഥാനടി-
ക്കുന്ന പ്രപഞ്ചമേ! പ്രേമനിദേശങ്ങൾ

മാനിച്ചിടാതെ മൂകത്വംകലന്നലം
മൌനംവഹിക്കും പ്രപഞ്ചജലപ്രദോ!
ചൊല്ലെടോ! പാവനമൂർഖ! നിന്നോടു മേ
വല്ലബന്ധങ്ങളോ, കാര്യമോ കാണുന്നോ?

* * * *

ചൊല്ലുചൊല്ലു പ്രപഞ്ചമേ! മമ ബന്ധമെന്തു നിനക്കുമായ്?
മെല്ലെ നമ്മൊടു ചൊല്ലുനീ ദയവാൻറ്; യാചനകേൾക്കമേ,
അല്ലയോ! വരു ലോകമേ! വരു നമ്മളോടു നിനക്കയേ!
വല്ലബന്ധവുമുള്ളതോ? തവ വേണ്ടതെന്തു മയാ സമം?

* * * *

നിന്നൌദാര്യം ജലനിധിസമം ഹന്ത! സീമാവിഹീനം,
നിന്നിൽപ്രേമം മമ ഹൃദിയതേപ്പോലെ താനത്യഗാധം,
തന്നീടും പോലധികമധികം വന്നിടും മേ; നിരന്തം
തന്നേ രണ്ടും; മമ സകലതും നിന്നിലർപ്പിച്ചിടുന്നേൻ.

* * * *

## സമ്പന്നനായ മനുഷ്യൻ

അവൻെറ യത്യുത്തമധർമ്മബോധം
കൌടില്യമല്ലാതൊരു വസ്തുവല്ലാ;
അവൻെറ യുൽകൃഷ്ടമതിപ്രഭാവം
കടുത്ത ദോഷത്വമതൊന്നുതന്നെ.

അവൻെറ മാധുര്യമൊലിച്ചിടുന്ന
വചോവിലാസത്തികവോർത്തു കണ്ടാൽ
വിവർണ്ണമായങ്ങിനെ വിക്കിവിക്കി-
പ്പുറത്തു പോകുന്ന പ്രസംഗമത്രെ.

* * *

## കണ്ണുനീർ

സൌന്ദര്യം പരിശുദ്ധിയെന്നിവ വിതി-
ർത്തിക്കാട്ടിയീ മുത്തിലേ
ബിന്ദുശ്രീതനുസീമ്നി ജീവിതരഹ-
സ്യങ്ങൾ തുറക്കുന്നോതേ,
വന്ദിക്കുന്നു മഹർഷിമാരിതു; സുധാ-
പാനം നിനയ്ക്കും മനം
നന്ദിച്ചത്ര കളിച്ചിടുന്നു; ജലധി-
വ്യാപ്തം കണംതാനിദം.



രാമതീർത്ഥസാഹിത്യം

# ഇതരപുസ്തകങ്ങൾ

**സ്വാമി രാമതീർത്ഥൻ**
ഒരു ലഘുജീവചരിത്രം 12 ണ.

**സ്വാമി രാമതീർത്ഥൻ**
വിവിധവീക്ഷണങ്ങളിൽ 1 രൂ. 4 ണ.

**രാമതീർത്ഥപ്രതിധ്വനികൾ** (സ്വാമിയുടെ പ്രസംഗങ്ങൾ)

ഒന്നാംതരംഗം—മാതൃഭൂമി ഭാരതം 1 രൂ. 8 ണ.
രണ്ടാംതരംഗം—ധ്രുവനക്ഷത്രം അകത്തു് 1 രൂ. 8 ണ.
മൂന്നാംതരംഗം—ഓജസ്സിന്റെ ഉറവസ്ഥാനം 1 രൂ. 8 ണ.
നാലാംതരംഗം—സാക്ഷാത്കാര സഹായങ്ങൾ 1 രൂ. 8 ണ.
അഞ്ചാംതരംഗം—പ്രപഞ്ചസമഷ്ടിബോധവും അതെങ്ങിനെ സാക്ഷാത്കരിക്കാമെന്നും 1 രൂ. 8 ണ.
ഏഴാംതരംഗം—അച്ചടിയിൽ

---

സനാതനമതം എന്തെന്നറിയാൻ
വായിച്ചുപഠിക്കുക

# ഹൈന്ദവസംസ്കാരം

രണ്ടാംവാല്യം—ഗുരുവായൂർ ദേവസ്വത്തിന്റെ ആഭിമുഖ്യത്തിൽ ൧൧൦൮–ൽ നടത്തപ്പെട്ട രണ്ടാമത്തു് അഖിലകേരള ഹിന്ദുമതസംസ്കാര സമ്മേളനത്തിലെ ഉജ്ജ്വലപ്രസംഗങ്ങൾ. വില 2 രൂ.

ഒന്നാംവാല്യം—൧൧൦൭–ൽ നടത്തപ്പെട്ട ഒന്നാമത്തു സമ്മേളനത്തിലെ സമുജ്ജ്വലപ്രസംഗങ്ങൾ
വില 2 രൂ.

മാനേജർ, ശ്രീരാമവിലാസം ബുക്ക്ഡിപ്പോ, കൊല്ലം.